


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# രാമായണ തത്ത്വം



दक्षिणे लक्ष्मणो यस्य वामे च जनकात्मजा ।
पुरतो मारुतिर्यस्य तं वन्दे रघुनन्दनम् ।।

## സ്വാമി ജ്ഞാനാനന്ദസരസ്വതി

ആനന്ദകുടീരം പ്രസിദ്ധീകരണം
കന്യാകുമാരി



संभु प्रसाद सुमति हिय हुलसी । रामचरित मानस कवि तुलसी ।।
करइ मनोहर मति अनुहारी । सुजन सुचित सुनि लेहु सुधारी ।।

# രാമായണതത്വം

## പ്രാരംഭം

പുരാരിഗിരിസംഭൂതാ
ശ്രീരാമാർണ്ണവസംഗതാ
അദ്ധ്യാത്മരാമഗംഗേയം
പുനാതിഭുവനത്രയം.

ശ്രീപരമേശ്വരനാകുന്ന ഹിമാലയത്തിൽ നിന്നു പൊട്ടിപ്പുറപ്പെട്ട് കീഴ്പോട്ടൊഴുകി വാല്മീകിരാമായണമാകുന്ന സമുദ്രത്തിൽ ചെന്നു ലയിക്കുന്ന അദ്ധ്യാത്മരാമായണമാകുന്ന ഗംഗാനദി മൂന്നു ലോകത്തേയും ശുദ്ധീകരിക്കുന്നു, എന്നുള്ള ഈ പ്രതിപാദനം അദ്ധ്യാത്മരാമായണവും വാല്മീകിരാമായണവും തമ്മിലുള്ള സംബന്ധത്തേയും വ്യത്യാസത്തേയും വ്യക്തമായി ഉപന്യസിക്കുന്നു. നദികളൊക്കെ സമുദ്രത്തിൽ നിന്നാണുണ്ടാവുന്നത്. സമുദ്രജലം നീരാവിയായി മേലോട്ടുപൊന്തി മേഘമായി തണുത്തു കട്ടപിടിച്ച്, വായുവിൽ അങ്ങിങ്ങു പാറിക്കളിച്ച്, തമ്മിൽ കൂട്ടിമുട്ടി വർഷമായിപ്പതിച്ച് ഒഴുകീട്ടാണ് നദിയായിത്തീരുന്നത്. സമുദ്രത്തെ അഭിമുഖീകരിച്ചു കൊണ്ടാണ് നദികളുടെ ഒഴുക്ക്. അവസാനം സമുദ്രത്തിൽ കൂടിച്ചേർന്നു സമുദ്രമായിത്തീരുകയും ചെയ്യുന്നു. എല്ലാ നദികളുടേയും ചരിത്രം ഇതാണ്; ഗംഗാനദിയുടെ പ്രത്യേകിച്ചും. ആദ്യവസാനം സമുദ്രസ്വരൂപങ്ങളാണ് നദികളെങ്കിലും സമുദ്രത്തേക്കാൾ ശ്രേഷ്ഠവും ഉപയോഗയോഗ്യവുമാണ് നദി. നദീജലം ശുദ്ധവും സ്നാനപാനയോഗ്യവുമാണ്. സമുദ്രം അപാരമാണ്. എങ്കിലും ജലം പാനയോഗ്യമല്ല. സമുദ്രജലം തന്നെയാണ് നദിയായി പരിണമിച്ചിരിക്കുന്നതെന്നിരുന്നാലും സമുദ്രജലത്തിൽനിന്നു കുറെ അംശത്തെ വെട്ടിത്തിരിച്ചു മറ്റൊരു ചാലിൽക്കൂടെ ഒഴുക്കിയതുകൊണ്ടു നദിയാവുന്നില്ല; അതിനൊരു പ്രത്യേകസംസ്കാരം വേണംതാനും. ഇതുപോലെ അദ്ധ്യാത്മരാമായണമാകുന്ന ഗംഗാനദി വാല്മീകിരാമായണമാകുന്ന സമുദ്രത്തിൽ നിന്നാണ് പുറപ്പെട്ടത്; അതിൽത്തന്നെ

യാണ് ലയിക്കുന്നതും. അപാരമാണ് വാല്മീകിരാമായണം; അല്പമാണ് അദ്ധ്യാത്മരാമായണം. എങ്കിലും ശ്രേഷ്ഠത കൂടും. വർണ്ണനങ്ങളെക്കൊണ്ട് അപാരമാണ് വാല്മീകിരാമായണം; തത്വവിചാരംകൊണ്ടും ഭക്തിപ്രകടനംകൊണ്ടും സുന്ദരമാണ് അദ്ധ്യാത്മരാമായണം. ഈ കാരണത്താൽ വാല്മീകിരാമായണം ഒരാളെ രസിപ്പിക്കുമ്പോൾ അദ്ധ്യാത്മരാമായണം ജീവനെ ശുദ്ധീകരിക്കുന്നു. ഇതാണ് വാല്മീകിരാമായണവും അദ്ധ്യാത്മരാമായണവും തമ്മിലുള്ള സംബന്ധവും വ്യത്യാസവും. അതിനാൽ വാല്മീകിരാമായണത്തെയല്ല, അദ്ധ്യാത്മരാമായ ണത്തെയാണ് ഇവിടെ തത്വനിരൂപണസ്വരൂപേണ പ്രകാശിപ്പിക്കാൻ പോവുന്നത്.

ശ്രീവാല്മീകിമഹർഷിയാണല്ലോ രാമായണത്തിൻെറ ആചാര്യൻ. തമസാനദീതീരത്തായിരുന്നു അദ്ദേഹത്തിൻെറ പുണ്യാശ്രമം. തപസ്സും സ്വാദ്ധ്യായവും ബ്രഹ്മനിഷ്ഠയുമായി അവിടെ കഴിഞ്ഞുകൂടുമ്പോൾ ഒരു ദിവസം പതിവുപോലെ നദിയിലേയ്ക്ക് സന്ധ്യാവന്ദനത്തിനു പോയതായിരുന്നു. അവിടെവെച്ചൊരനിഷ്ടസംഭവം കാണാനിടയായി. ദാമ്പത്യലീല ചെയ്തു കൊണ്ടിരുന്ന രണ്ടു ക്രൗഞ്ചപ്പക്ഷികളിൽ ഒന്നിനെ പതിയിരുന്ന കാട്ടാളൻ ഒരു ശരംകൊണ്ടു കൊന്നുവീഴ്ത്തി. ആൺപക്ഷി ചത്തുവീണപ്പോൾ പെൺപക്ഷി സങ്കടം സഹിക്കാതെ ദയനീയമാകുംവണ്ണം നിലവിളിക്കുകയും ചിറകിട്ടടി ക്കുകയും ചെയ്തു. ദുഃഖപരവശയായ ആ സാധുപ്പക്ഷിയുടെ ദയനീ യാവസ്ഥയെക്കണ്ടു വാല്മീകിമഹർഷിയുടെ മനസ്സലിഞ്ഞു. അദ്ദേഹമറിയാ തെതന്നെ ഏതോ ഒരു ദിവ്യശക്തിയാൽ പ്രചോദിതനായി ആ കാട്ടാളനെ ശപിക്കുന്നരൂപത്തിലുള്ള ഒരു വാക്ക് അദ്ദേഹത്തിൻെറ നാവിൽക്കൂടെ പുറത്തു വന്നു. അതു ശ്ലോകരൂപത്തിലുമായിരുന്നു. അതുവരേയും ഇല്ലാത്തതും അപ്പോൾ പുതുതായി ആരംഭിച്ചതുമാണ് ശ്ലോകഘടന. അക്ഷരസമൂഹത്തെ വൃത്തനിബന്ധനയിൽ ഒതുക്കി ആശയത്തെ വെളിപ്പെടുത്തലാണല്ലോ ശ്ലോകത്തിൻെറ രൂപം. ഈ സമ്പ്രദായം ആദ്യംതന്നെ ലോകത്തിൽ പ്രകട മായിത്തീർന്നതു വാല്മീകിയിൽക്കൂടിയാണ്. വാല്മീകിയിൽക്കൂടെ ഒന്നാമ തായി പുറപ്പെട്ട പ്രസ്തുത ശ്ലോകം കാട്ടാളനെ ശപിക്കാൻ വേണ്ടിയായി രുന്നുവെങ്കിലും അതേസമയത്തു ശ്രീരാമചന്ദ്രസ്വരൂപിയായ ഭഗവാന് ഒരാശംസ യുമായിരുന്നു.

"മാ നിഷാദ പ്രതിഷ്ഠാം ത്വ-
മഗമഃ ശാശ്വതീഃ സമാഃ
യൽ ക്രൌഞ്ചമിഥുനാദേക-
മവധീഃ കാമമോഹിതം."

ഇതാണ് പ്രസിദ്ധമായ പ്രസ്തുതശ്ലോകം. "ക്രൌഞ്ചമിഥുനത്തിൽനിന്നു കാമമോഹിതമായ ഒന്നിനെ കൊന്നു പെൺപക്ഷിയെ ദുഃഖിപ്പിച്ചതുകൊണ്ട്, അല്ലയോ കാട്ടാള, നീ നശിച്ചുപോ!" ഇതാണ്, ശാപസ്വരൂപമായ അർത്ഥം. 'ക്രൌഞ്ചമിഥുനത്തിൽനിന്നു കാമമോഹിതമായ ഒന്നിനെ കൊന്നു ലോകത്തെ രക്ഷിച്ചതുകൊണ്ട്, അല്ലയോ ലക്ഷ്മീവല്ലഭനായ ശ്രീരാമചന്ദ്രാ, അവിടുന്ന് എന്നും ജീവിച്ചിരിക്കട്ടെ!' ഇതാണ് അനുഗ്രഹസ്വരൂപമായ അർത്ഥം ആദ്യത്തേതിൽ ക്രൌഞ്ചമിഥുനത്തിന്നു ക്രൌഞ്ചപ്പക്ഷികളുടെ യുഗ്മമെന്നും, രണ്ടാമത്തേതിൽ മണ്ഡോദരീരാവണന്മാരാകുന്ന രാക്ഷസദമ്പതികളെന്നും അർത്ഥമാണ്. കാമമോഹിതനായ രാവണനെ കൊന്നു ലോകത്തെ രക്ഷിച്ചു എന്നു പറഞ്ഞാൽ രാമായണസാരം മിക്കവാറും ഒതുങ്ങിയതായിക്കരുതാം. ഏതായാലും ഈ ശ്ലോകമാണ് രാമായണമാകുന്ന മഹാവൃക്ഷത്തിന്റെ വിത്ത്. ഇത് പൊട്ടിമുളച്ചു പടർന്നുപിടിച്ചിട്ടാണ് ഇന്നു നാം കാണുന്ന രാമായണവൃക്ഷങ്ങളൊക്കെയുണ്ടായത്. രാമായണകൃഷിക്കുള്ള ഈ ആദിബീജം വാല്മീകിക്കാണ് കിട്ടിയതെന്ന കാരണത്താൽ ആദ്യത്തെ കൃഷിക്കാരൻ അദ്ദേഹം തന്നെയായി. അദ്ദേഹത്തിൽനിന്നു കിട്ടിയവിത്തുകൊണ്ടാണ് പിന്നീടു മറ്റുള്ളവർ കൃഷിചെയ്തത്.

സന്ധ്യാവന്ദനവും കാട്ടാളനെ ശപിക്കലും കഴിഞ്ഞു മഹർഷി തന്റെ ആശ്രമത്തിൽ മടങ്ങി എത്തിയപ്പൊഴേയ്ക്കു ജഗത്തിന്റെ സൃഷ്ടികർത്താവും വേദസ്വരൂപനുമായ ബ്രഹ്മദേവൻ വാല്മീകിയെ കാണാൻവേണ്ടി അവിടേയ്ക്കെഴുന്നള്ളി വന്നു. വാല്മീകിക്കത്ഭുതമായി. ദേവശ്രേഷ്ഠനായ ഹിരണ്യഗർഭൻ തന്നെ കാണാൻവേണ്ടി തന്റെ ആശ്രമത്തിലേയ്ക്കെഴുന്നള്ളുകയെന്നാൽ ഇതെന്തൊരു കഥയാണ്! ഏതായാലും വാല്മീകിമഹർഷി പരിഭ്രമിച്ചു വേഗത്തിൽ അദ്ദേഹത്തെ വേണ്ടപോലെ പൂജിച്ചു വന്ദിച്ചു. ബ്രഹ്മദേവൻ, വാല്മീകി കാട്ടാളനെ ശപിച്ച ശ്ലോകത്തിലൊതുങ്ങിയ രാമായണാർത്ഥത്തെ

പ്രകാശിപ്പിച്ച് അതിനെ വിസ്തരിച്ചുപന്യസിക്കാൻ നിർദ്ദേശിച്ച്, വാല്മീകിയെ അനുഗ്രഹിച്ച്, അന്തർദ്ധാനവും ചെയ്തു. ബ്രഹ്മദേവൻെറ നിർദ്ദേശപ്രകാരം വാല്മീകിമഹർഷി സമാഹിതചിത്തനായി രാമായണചരിത്രങ്ങളെ സമാധിയിൽക്കൂടെ ദർശിച്ച്, തനിക്കറിയാൻ കഴിഞ്ഞതിനെ പുറമേക്കു പ്രകാശിപ്പിച്ചു. അതാണ് ആദിരാമായണം അല്ലെങ്കിൽ വാല്മീകിരാമായണം. ബാലകാണ്ഡം, അയോദ്ധ്യാ കാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം, സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം ഇങ്ങിനെ ഏഴു കാണ്ഡങ്ങളും ഏഴിലുംകൂടി ആകെ ഇരുപത്തിനാലായിരം ശ്ളോകങ്ങളുമായിട്ടാണ് വാല്മീകിമഹർഷിയുടെ രാമായണത്തിൻെറ ആവിഷ്ക്കരണം. രാമായണത്തിൻെറ ഒരംശമാണ് വാല്മീകിമഹർഷിയാൽത്തന്നെ പ്രണീതമായ യോഗവാസിഷ്ഠവുമെന്നാണ് പറയാറ്. എന്നാൽ രാമായണരചനയ്ക്കുശേഷമാണ് യോഗവാസിഷ്ഠരചനയെന്നും ചിലർക്കഭിപ്രായമുണ്ട്. കൂടുതൽ പ്രചാരത്തിനുവേണ്ടി രാമായണത്തോടുകൂടി യോജിപ്പിച്ചു ബന്ധപ്പെടുത്തിയതാണെന്നാണ് പിന്നെ ചിലരുടെ അഭിപ്രായം. ഏതായാലും, യോഗവാസിഷ്ഠം രാമായണത്തോടൊപ്പമോ അഥവാ പിന്നീടോ എപ്പോളെഴുതിയതായാലും, രാമായണവുമായി അഭേദ്യബന്ധമുണ്ടെന്നതു പ്രത്യക്ഷമാണ്. അതിനാൽ യോഗവാസിഷ്ഠം കൂടിച്ചേർന്നതാണ് വാല്മീകിരാമായണമെന്നു ധരിച്ചാൽക്കൂടി തെറ്റില്ല. യോഗവാ സിഷ്ഠം മുപ്പത്തിരണ്ടായിരം ശ്ളോകങ്ങളാണ്. അതുകൂടി കൂട്ടുമ്പോൾ വാല്മീകിരാമായണം അമ്പത്താറായിരം ശ്ളോകങ്ങളായി. ഏതായാലും പ്രസ്തുത വാല്മീകിരാമായണത്തിൻെറ അദ്ധ്യാത്മവശത്തെമാത്രം വലിച്ചെടുത്തു ചുരുക്കിയതാണ് അദ്ധ്യാത്മരാമായണം എന്നാൽ അതിൽ യോഗവാസിഷ്ഠത്തെ സംഗ്രഹിച്ചെടുത്തിട്ടുണ്ടെന്നു പറഞ്ഞുകൂടാ. അതൊഴിച്ചു ബാക്കി എല്ലാ വശങ്ങ ളേയും സംഗ്രഹിച്ചെടുത്ത്, അതിൻെറ ലൌകികച്ഛായ തീരെക്കളഞ്ഞ്, അദ്ധ്യാത്മഭാവത്തെ മാത്രം വികസിപ്പിച്ചെഴുതപ്പെട്ടതാണ് അദ്ധ്യാത്മരാമായണം.

ശ്രീപരമേശ്വരൻ പാർവ്വതീദേവിക്കുപദേശിക്കുന്ന സ്വരൂപത്തിലാണ് അദ്ധ്യാത്മരാമായണം പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ ആചാര്യൻ ശ്രീപരമേശ്വരനാണെന്നു വ്യക്തമായി. എന്നാൽ ഗ്രന്ഥത്തിൻെറ പ്രണേതാവ് ആരെന്ന വിഷയത്തിൽ പലരുടേയും പല തരത്തിലുള്ള അഭിപ്രായങ്ങളും

കുഴഞ്ഞുമറിഞ്ഞു കിടക്കുകയാണ്. അദ്ധ്യാത്മരാമായണത്തിൻെറയും കർത്താവ് ശ്രീവേദവ്യാസമഹർഷിതന്നെയാണെന്നാണ് വിദ്വാന്മാരുടെയിടയിൽ ഭൂരിപക്ഷമായ അഭിപ്രായം. അല്ലെങ്കിൽ ഗ്രന്ഥത്തെ രചിച്ച കവിയെക്കുറിച്ചുള്ള അന്വേഷണമല്ല, ഗ്രന്ഥപ്രതിപാദിതവിഷയമാണല്ലോ ഓരോരുത്തർക്കും ആവശ്യമായിട്ടിരിക്കുന്നത്. അതുകൊണ്ട് അതിലേയ്ക്കു കടക്കാം.

നാലായിരം ശ്ലോകങ്ങളെക്കൊണ്ടു വാല്മീകിരാമായണമെന്നപോലെ ഏഴു കാണ്ഡങ്ങളായി ഗ്രഥിക്കപ്പെട്ടതാണ് അദ്ധ്യാത്മരാമായണം. മിക്കവാറും വാല്മീകിരാമായണത്തിലെ എല്ലാ കഥകളേയും അദ്ധ്യാത്മരാമായണവും സ്പർശിച്ചിട്ടുണ്ട്. ദുർല്ലഭം ചലതിനെ തള്ളിക്കളഞ്ഞിട്ടുണ്ടെന്നുമാത്രം. എന്നാൽ പ്രകൃതിസൌന്ദര്യത്തിൻെറ വർണ്ണനം വാല്മീകിരാമായണത്തെ അപേക്ഷിച്ച്, മുഴുവൻ തന്നെയും തള്ളിക്കളഞ്ഞിട്ടുണ്ടെന്നു പറയണം. എന്നാൽ ആത്മസൌന്ദര്യത്തെ പറയാവുന്നേടത്തോളം പറഞ്ഞിട്ടുമുണ്ട്. ആത്മീയ മാർഗ്ഗത്തിൽ ഏറ്റവും സുന്ദരമായൊരു പുതിയ വെളിച്ചം പരത്തീട്ടുണ്ട് അദ്ധ്യാത്മരാമായണമെന്നു പറയണം. കെട്ടുറപ്പുള്ള കഥാഘടനയിൽക്കൂടെ യുക്തിപൂർവ്വമായ തത്വവിചാരം കൊണ്ടും ചിത്തത്തിൻെറ അടിയി ലേയ്ക്കാഞ്ഞിറങ്ങുന്ന ഭക്തിപ്രകടനം കൊണ്ടും സാധകന്മാരുടെ ചിത്തത്തെ ഹഠാൽ ആകർഷിക്കുന്നുണ്ട് അദ്ധ്യാത്മരാമായണം. അതിനാൽ അതൊരു ഹൃദയസ്പർശിയായ വേദാന്തഗ്രന്ഥമെന്നോ ഭക്തിശാസ്ത്രമെന്നോ പറഞ്ഞാൽ തെറ്റില്ല. ആകൃതികൊണ്ടു കേവലം ഇതിഹാസമാണെങ്കിലും ഇതിഹാസ ത്തിൻേറതിൽ നിന്ന് എത്രയോ ഉയർന്നതായസ്ഥാനം കൈവരാനുള്ള കാരണവും അതുതന്നെ. കേട്ടുകേൾവിയുള്ള കഥകളിൽക്കൂടെ തത്വങ്ങളുടെ ആവിഷ്കരണവും സമർത്ഥനവുമാണല്ലോ ഇതിഹാസത്തിൻെറ രൂപം. ആ കാര്യം സമർത്ഥമാംവണ്ണം നിർവഹിച്ച ഗ്രന്ഥങ്ങൾ വേറെയുമുണ്ട്. എന്നാൽ അവയ്യൊന്നും രാമായണ ത്തിൻെറ സ്ഥാനമില്ല. അതിൻെറ കാരണവും ആദ്യം പറഞ്ഞതുതന്നെ.

മനുഷ്യൻെറ ധർമ്മനിഷ്ഠയാകുന്ന അതിർത്തിയുടെ ഉള്ളിൽ ഈശ്വരനെ ഒതുക്കിനിർത്തുകയെന്ന അത്ഭുതകൃത്യവും രാമായണത്തിന്നുമാത്രമേ സാധിച്ചിട്ടുള്ളൂ. ശ്രീരാമൻെറ സത്യനിഷ്ഠ, ഏകപത്നീവ്രതം എന്നിവ അതിന്നുദാഹരണങ്ങളാണ്. വാല്മീകിരാമായണം ആദർശവാനായ

ഒരുത്തമമനുഷ്യനായി രാമനെ ചിത്രീകരിക്കുമ്പോൾ അദ്ധ്യാത്മരാമായണം ശ്രീരാമനെ സാക്ഷാൽ ഈശ്വരനായി കാണിച്ചുതരുന്നു. വാല്മീകിരാമായണം ഈശ്വരനെ മനുഷ്യനായി തരംതാഴ്ത്തുമ്പോൾ അദ്ധ്യാത്മരാമായണം മനുഷ്യനെ ഈശ്വരനാക്കി ഉയർത്തുന്നു. ഇതാണ് രണ്ടും തമ്മിലുള്ള മുഖ്യമായ വ്യത്യാസവും. ഈശ്വരൻ മനുഷ്യരുടെ ഇടയിലേയ്ക്കിറങ്ങി വരലല്ല, മനുഷ്യൻ ഈശ്വരങ്കലേയ്ക്ക് ഉയരലാണൊരാൾക്കാവശ്യം. അതായത്, ഈശ്വരൻ മൻഷ്യനെപ്പോലെ ആയിത്തീരലല്ല, മനുഷ്യൻ ഈശ്വരനെപ്പോലെ ആയിത്തീരലാണാവശ്യം. അതാണ് അദ്ധ്യാത്മരാമായണം നിർവ്വഹിക്കുന്നത്. ഈ വസ്തുത രാമായണത്തിൽ പലേടത്തും വ്യക്തമാക്കീട്ടുണ്ട്. ആയത് അതുന്നുള്ളിലേയ്ക്ക് കടക്കുമ്പോൾ കൂടുതൽ വ്യക്തമാവുകയും ചെയ്യും.

കൂടാതെ പലതരത്തിലുള്ള പാത്രങ്ങളിൽക്കൂടെ ജീവനും ഈശ്വരനും തമ്മിലുള്ള ബന്ധത്തെ പല സ്വരൂപത്തിൽ ചിത്രീകരിച്ച, ഇത്രയും സുന്ദരമായൊരാദ്ധ്യാത്മികഗ്രന്ഥം മറ്റൊന്നുണ്ടോ എന്നുപോലും സംശയമാണ്. ബന്ധുവായും സ്നേഹിതനായും ഭൃത്യനായും ഭക്തനായും ശത്രുവായുമൊക്കെ ഒരു ജീവന് ഈശ്വരനോടടുക്കാൻ കഴിയുമെന്നു പഠിപ്പിക്കുന്നു രാമായണം. അങ്ങനെതന്നെ ധർമ്മം തെറ്റാതെ ജീവിക്കുന്ന ഒരാൾക്കു പ്രസ്തുതധർമ്മനിഷ്ഠ ഒന്നുകൊണ്ടുതന്നെ ജന്മസാഫല്യത്തെ പ്രാപിക്കാമെന്നും കാണിച്ചുതരുന്നു. ചിത്തശുദ്ധി വന്നു ഭക്തിജ്ഞാനവൈരാഗ്യങ്ങളുണ്ടായാൽ വെറും പ്രാകൃതനായ മനുഷ്യനും പക്ഷിമൃഗാദികൾക്കുകൂടിയും ഈശ്വരത്വം പ്രാപിക്കാമെന്നും വ്യക്തമാക്കുന്നു.

ഇങ്ങനെയൊക്കെയാണെങ്കിലും ലൗകികനിയമങ്ങളെ തല്ലിത്തകർത്തുകൊണ്ടുള്ള ചില ചിത്രങ്ങളും രാമായണത്തിലുണ്ട്. ആ ഇനത്തിൽ പെട്ടവയാണ് ബാലിവധവും സീതാപരിത്യാഗവും മറ്റും. പുരാണങ്ങളുടേയും ഇതിഹാസങ്ങളുടെയുമൊക്കെ ലക്ഷ്യം വേദാർത്ഥങ്ങളുടെ വിശദീകരണമാണ്. കഥാഗോളങ്ങളിൽക്കൂടെ സാധിക്കുന്നതും അതിനെയാണ്. കഥകളായി രൂപം കൊള്ളുമ്പോൾ തത്വപ്രതിപാദനമായാലും ലോകനിയമങ്ങളിൽക്കൂടിയേ ഒഴുകാൻ പറ്റൂ. നിവൃത്തിയുള്ളതും അങ്ങനെ തന്നെ ചെയ്യുന്നു പുരാണേതിഹാസകർത്താക്കന്മാർ. എന്നാൽ ഒരു കഥയിൽ

നിലവിലുള്ള തത്വപ്രതിപാദനത്തിന്നു യോജിക്കാതെ വിലങ്ങടിച്ചുനില്ക്കുന്നു ലോകനിയമമെന്നു വന്നാൽ — തത്വപ്രതിപാദനത്തെയോ, ലോകനിയമത്തെയോ ഏതെങ്കിലും ഒന്നിനെ ബലികഴിക്കണമെന്നു വന്നാൽ — അപ്പോൾ തത്വപ്രതിപാദനത്തെയല്ല, ലോകനിയമത്തെയായിരിക്കും തള്ളിക്കളയുന്നത്. അതാണ് ബാലിവധാദികഥകളിൽ കാണുന്ന വൈരുദ്ധ്യം.

ഇങ്ങനെ നാനാതരത്തിൽ അപാരങ്ങളായ നന്മകളുടേയും ഈശ്വരമഹിമയുടേയും അവസാനമില്ലാത്ത കലവറയാണ് അദ്ധ്യാത്മരാമായണം. അതിൻെറ പുറമേനിന്നുള്ള നോട്ടം നിർത്തി നമുക്കിനി അകത്തേയ്ക്കു കടന്നു നോക്കാം.



# ബാലകാണ്ഡം

## രാമഹൃദയം

കൈലാസനാഥനായ ഭഗവാൻ ശ്രീപരമേശ്വരൻെറ വാമാങ്കസംസ്ഥയായ ഹൈമവതീദേവി ഒരിക്കൽ വളരെ ഭക്തിയോടും വിനയത്തോടുംകൂടി ഭഗവാനോടു തനിക്കു തത്വം ഉപദേശിച്ചു തന്നാൽ കൊള്ളാമെന്നപേക്ഷിച്ചു. ജ്ഞാനവൈരാഗ്യങ്ങളോടുകൂടിയ വിജ്ഞാനത്തെയാണ് ഉപദേശിപ്പാൻ അപേക്ഷിക്കുന്നത്. എന്നാൽ അപ്പോൾതന്നെ ശ്രീരാമൻെറ തത്വരഹസ്യത്തെ ആദ്യംതന്നെ ഉപദേശിച്ചാൽകൊള്ളാമെന്നും അപേക്ഷിക്കുന്നുണ്ട്. ഇതാണ് അദ്ധ്യാത്മരാമായണോപദേശത്തിന്നുവേണ്ടി ശിഷ്യയായ പാർവ്വതീദേവിയുടെ ചോദ്യം. ഈ ചോദ്യത്തെ പുരസ്കരിച്ചാണ് ആചാര്യനായ ശ്രീപരമേശ്വരൻ അദ്ധ്യാത്മരാമായണത്തെ ഉപദേശിക്കുന്നത്. ഈ ചോദ്യത്തിൽ നിന്നു ശ്രീരാമനെന്നാൽ ഒരു വ്യക്തിയല്ല ഒരു തത്വമാണെന്നു നമുക്കു മനസ്സിലാക്കാൻ കഴിയുന്നു. ഈ അഭിപ്രായത്തെ ഒരിക്കൽക്കൂടെ ബലപ്പെടുത്താൻവേണ്ടിയോ എന്നു തോന്നുമാറ് ഉപദേശത്തിൻെറ ആരംഭവും ഇതേ കാര്യത്തെ പറഞ്ഞുകൊണ്ടാണ്. രാമനെന്നു പറഞ്ഞാൽ ഇന്ന തത്വമാണെന്നു പറഞ്ഞുകൊണ്ടാണ് ഉപദേശം ആരംഭിക്കുന്നത്. അപ്പോൾ മനുഷ്യൻ അവശ്യം അറിഞ്ഞിരിക്കേണ്ട പരമമായ തത്വത്തെയാണ് രാമനിൽക്കൂടെ ആവിഷ്കരിച്ചിരിക്കുന്നതെന്നും മനുഷ്യനായും മനുഷ്യോചിത ചേഷ്ടകളിൽ ക്കൂടെയും അവതരിപ്പിക്കുമ്പോൾ മാത്രമേ മനുഷ്യരുടെ പ്രജ്ഞയ്ക്ക് എളുപ്പത്തിൽ ഗ്രഹിക്കാനും പ്രായോഗികമാക്കിത്തീർക്കാനും കഴിയൂ എന്ന സിദ്ധാന്തമാണ് അതിന്നടിയിലുള്ളതെന്നും ബോധിക്കാം. പരമമായ തത്വത്തെയാണ് രാമനായി ആവിഷ്ക്കരിച്ചതെങ്കിൽ അതിനോടു ബന്ധപ്പെട്ട മറ്റു തത്വങ്ങളേയും അവയുടെ ഉപാധികളേയുമാണ് രാമനോടു ബന്ധപ്പെട്ട മറ്റു ജനങ്ങളായും അവതരിപ്പിക്കുന്നതെന്നും ധരിക്കണം. ഈ ദൃഷ്ടി വെച്ചുകൊണ്ടുവേണം നാം രാമായണത്തിലേയ്ക്ക് കടക്കാൻ. എങ്കിലേ രാമായണത്തിൻെറ സൗന്ദര്യത്തെ വേണ്ടപോലെ ആസ്വദിക്കാൻ പറ്റൂ. പ്രസ്തുത ദൃഷ്ടിയിൽക്കൂടെ രാമായ

ണത്തെ വീക്ഷിക്കുമ്പോൾ കഥകളും പാത്രങ്ങളും വെറും ഗോളങ്ങൾ മാത്രമാണ്. അവയെ തട്ടിക്കളയുമ്പോൾ ശേഷിക്കുന്നതു നിഷ്കൃഷ്ടമായ വേദാന്തതത്വം മാത്രവുമാണ്. ഇതാണ് അദ്ധ്യാത്മരാമായണം കഥാസ്വരൂപേണ വീക്ഷിക്കുമ്പോൾ ഇതിഹാസമാണെങ്കിലും താത്വികമായി ഗ്രഹിക്കപ്പെടുമ്പോൾ ഏറ്റവും മനോഹരമായ വേദാന്തപ്രകരണമാണെന്നു പറയാനും കാരണം.

ശ്രീപാർവ്വതീദേവിയുടെ ഭക്തിശ്രദ്ധാവിനയപുരസ്സരമുള്ള ചോദ്യത്തെ കേട്ടു സന്തുഷ്ടനായ ഭഗവാൻ ശ്രീപരമേശ്വരൻ ആദ്യംതന്നെ ദേവിയേയും ദേവിയുടെ ചോദ്യത്തേയും പുകഴ്ത്തുകയാണ് ചെയ്യുന്നത്. ഭഗവാൻ അരുളിച്ചെയ്യുകയാണ്: "നീ ധന്യയും ഭാഗ്യവതിയുമാണ്. എന്തുകൊണ്ടെന്നാൽ ശ്രീരാമതത്വത്തെ അറിഞ്ഞാൽ കൊള്ളാമെന്നാഗ്രഹിക്കുകയും അതിനുവേണ്ടി പ്രയത്നിക്കുകയും ചെയ്തുവല്ലോ. സാധാരണ ആരും പതിവില്ലാത്തതാണ് രാമതത്വാന്വേഷണം. നിനക്കതുചെയ്യാൻ തോന്നിയെന്നത് ഭാഗ്യത്തിൻേറയും പുണ്യത്തിൻേറയും സൂചനയാണ്." എത്രയോ ജന്മങ്ങളിൽ ആർജ്ജിച്ച സുകൃതംകൊണ്ടു ദുരിതം നശിച്ച പുണ്യാത്മാവായ ഒരാൾക്കു ഭാഗ്യകാലത്തു മാത്രമാണ് രാമതത്വാന്വേഷണവും അറിവും ഉണ്ടായിത്തീരുന്നതെന്നു ഈ അഭിനന്ദനംകൊണ്ട് ഭഗവാൻ വ്യക്തമാക്കിയിരിക്കുന്നു. രാമതത്വത്തെ ഒരാൾക്കു ശരിക്കറിയാൻ കഴിഞ്ഞാൽ അതുകൊണ്ടുതന്നെ ജന്മം സഫലമായിയെന്നും അതിൻെറ മാഹാത്മ്യകഥനംകൊണ്ടു വ്യഞ്ജിപ്പിച്ചിരിക്കുന്നു. ചോദ്യത്തെ അഭിനന്ദിച്ചശേഷം വിഷയത്തിലേയ്ക്കു പ്രവേശിക്കുന്നു.

രാമനെന്നു പറഞ്ഞാൽ സാക്ഷാൽ പരമാത്മാവെന്നർത്ഥമാണ്. അല്ലെങ്കിൽ വാക്കിന്നും മനസ്സിന്നും എത്താൻ കഴിയാത്തതും പ്രകൃതിക്കതീതവും എല്ലാറ്റിനും കാരണവും സർവ്വോപാധിവിനിർമ്മുക്തവും അപരിച്ഛിന്നവും സച്ചിദാനന്ദ സ്വരൂപവുമായ പരചൈതന്യത്തെയാണ് രാമനെന്നു പറയുന്നത്. അദ്ധ്യാത്മരാമായണമാകുന്ന ഈ ഗ്രന്ഥത്തിൽ എവിടെയൊക്കെ രാമനെന്നു പറയുന്നുവോ, അവിടെയൊക്കെ ഇതേ അർത്ഥത്തെ ധരിക്കേണ്ടതാണ്. അങ്ങിനെത്തന്നെ പരമാത്മാവിന്നധീനയും വിശ്വസൃഷ്ടിക്കു കാരണവും ത്രിഗുണാത്മികയുമായ മൂലപ്രകൃതിയെയാണ് സീതയെന്നും പറയുന്നത്. സീതയെന്ന ശബ്ദത്തിന്നും ഇതേ അർത്ഥത്തെയാണ് ഈ ഗ്രന്ഥത്തിൽ

എല്ലായിടത്തും ഗ്രഹിക്കേണ്ടത്. വാങ്മനസ്സുകൾക്കു ഗോചരമല്ലാത്തതാണ് പറയപ്പെട്ട പ്രകൃതിയും പരമാത്മാവുമാകുന്ന തത്വങ്ങളെന്ന കാരണത്താൽ മന്ദപ്രജ്ഞരായ മനുഷ്യരുടെ അറിവിന്നും അനുഭൂതിക്കും വേണ്ടി മനുഷ്യഭാവത്തിൽ പ്രസ്തുത രണ്ടു തത്വങ്ങളെയും ആവിഷ്കരിച്ചിരിക്കുന്നു എന്നുമാത്രം. ഈ വസ്തുത ശ്രീരാമനും സീതാദേവിയും ഹനുമാനും തമ്മിൽ നടന്ന സംഭാഷണത്തിൽക്കൂടെ വ്യക്തമായറിയാൻ കഴിയുന്നതിനാൽ അതിനെ ഇവിടെ ഉപന്യസിക്കാം. രാവണവധാനന്തരം അയോദ്ധ്യയിൽ മടങ്ങിവന്നു പട്ടാഭിഷേകം കഴിഞ്ഞു ലങ്കയിൽനിന്നും കിഷ്കിന്ധയിൽനിന്നും വന്ന എല്ലാവരേയും യഥോചിതം സമ്മാനിച്ചയച്ചശേഷവും അത്യന്തഭക്തനായ ആഞ്ജനേയൻ ഭഗവാനെ വിട്ടുപിരിയാനുള്ള വൈമനസ്യം കൊണ്ടു പിന്നേയും കുറെ ദിവസം രാമപാദശുശ്രൂഷയും ചെയ്തുകൊണ്ട് അയോദ്ധ്യാരാജധാനി യിൽത്തന്നെ താമസിച്ചു വന്നു. അങ്ങനെയിരിക്കെ, ഒരു ദിവസം ഭഗവാൻ ശ്രീരാമചന്ദ്രൻ സീതാദേവിയോടുകൂടി സിംഹാസനാസീനനായിരിക്കുന്നതിനെ കണ്ട ഭക്തശ്രേഷ്ഠനായ വായുപുത്രൻ ഭക്തിപരവശനായി പതുക്കെ അടുത്തുചെന്നു ഭഗവാൻെറ തൃപ്പാദങ്ങളിൽ വീണു വണങ്ങി അർദ്ധ നിമീലിതനേത്രനായി കൂപ്പിത്തൊഴുതുകൊണ്ട് മുമ്പിൽ നിന്നു. ഹനുമാൻെറ ഇപ്രകാരമുള്ള ഭക്തിപ്രഭാവത്തേയും ഭഗവാനുവേണ്ടി എന്തും ചെയ്യാനുള്ള സന്നദ്ധതയിൽ തഴച്ചുനില്ക്കുന്ന ത്യാഗത്തേയും കണ്ടു ഭഗവാൻെറ മനസ്സലിഞ്ഞു. ശ്രീരാമചന്ദ്രൻ ഹനുമാനിൽ തികച്ചും കരുണാപരവശനായി. അതിൻെറ ഫലമായി ആഞ്ജനേയനു സത്യമായജ്ഞാനം ഉപദേശിക്കാൻ തീർച്ചപ്പെടുത്തി. അത്യന്തഭക്തനായ ഈ മാരുതി പരമനിഷ്കളങ്കനാണ്. രാമഭക്തികൊണ്ട് ഇവൻെറ എല്ലാദുരിതങ്ങളും നശിച്ചുകഴിഞ്ഞിരിക്കുന്നു. ജ്ഞാനപ്രദാനത്തിന്നു തികച്ചും പാത്രമായിക്കഴിഞ്ഞിരിക്കുന്നു. അതുകൊണ്ടവനു സത്യമായ ജ്ഞാനത്തെ ഉപദേശിക്കൂ. മറ്റൊന്നിലും ഇവനാഗ്രഹവുമില്ല. എന്നിങ്ങനെ സീതാദേവിയോട് അരുളിചെയ്തു ഭഗവാൻ. ഭഗവാൻെറ വാത്സല്യപൂർണ്ണമായ ഈ വാക്കുകേട്ട ദേവി ഹനുമാനെ അനുഗ്രഹിച്ചുകൊണ്ടു രാമതത്വത്തിൻെറ രഹസ്യത്തെ ഉപദേശിക്കാൻ തുടങ്ങി.

വത്സാ! ഈ രാമചന്ദ്രൻ എല്ലാറ്റിന്നും സാക്ഷിയും കേവലം അകർത്താവും അഭോക്താവുമായ സാക്ഷാൽ പരമാത്മാവാണ്. ഞാൻ അവിടേയ്ക്കു സ്വാധീനമായ മൂലപ്രകൃതിയും. അവിടുത്തെ സാന്നിദ്ധ്യത്തിൽ എല്ലാം ഞാനാണ് ചെയ്യുന്നത്. വാസ്തവത്തിൽ എനിക്കൊന്നും ചെയ്യാനുള്ള കഴിവില്ല. എങ്കിലും ഭഗവാൻെറ സാന്നിദ്ധ്യംകൊണ്ട് എല്ലാ കഴിവുകളുമുണ്ടാകുന്നു. പരമാത്മാവായ രാമൻെറ സന്നിധാനവിശേഷം കൊണ്ട് എനിക്കെല്ലാറ്റിന്നും ശക്തിയുണ്ടാകുന്നു. എല്ലാറ്റിന്നും കർത്താവാണ് രാമൻ; എല്ലാം രാമനാണ് ചെയ്യുന്നത് എന്നു തോന്നും അജ്ഞന്മാർക്ക്. എന്നാൽ രാമനൊന്നും തന്നെ ചെയ്യുന്നില്ല. എല്ലാം ഞാനാണ് ചെയ്യുന്നത്. എനിക്കുള്ള ശക്തിയാകട്ടെ, രാമൻെറ സാന്നിദ്ധ്യം മാത്രമാണ്. എന്നോടു കൂടാതെ രാമനൊന്നും ചെയ്യാൻ സാദ്ധ്യമല്ല. രാമനോടുകൂടാതെ എനിക്കും ഒന്നും ചെയ്യാനും ശേഷിയില്ല. അതിനാൽ രാമനോടു കൂടാതെ ഞാനോ എന്നോടുകൂടാതെ രാമനോ ഇരിക്കാറില്ല. അജ്ഞന്മാരുടെ ദൃഷ്ടിക്കു ഞങ്ങൾ വേർപിരിഞ്ഞതായി തോന്നാമെങ്കിലും ഒരിക്കലും ഞങ്ങൾ പിരിഞ്ഞിരിക്കലില്ല. അയോദ്ധ്യയിൽ അവതാരവും വിശ്വാമിത്രൻെറ യാഗരക്ഷയും മാരീചസുബാഹുക്കളെ ശാസിക്കയും അഹല്യയെ ഉദ്ധരിക്കലും മാഹേശ്വരചാപഭഞ്ജനവും സീതാവിവാഹവും ഭാർഗ്ഗവരാമ വിജയവും സത്യരക്ഷണത്തിന്നുവേണ്ടിയുള്ള വനയാത്രയും വനവാസവും അനേകം രാക്ഷസന്മാരുടെ വധവും അവസാനം രാവണവധവും അയോദ്ധ്യയിലേയ്ക്കു മടങ്ങിവരലും പട്ടാഭിഷേകവും എല്ലാം രാമൻ ചെയ്തതായി അറിയുകയും വിശ്വസിക്കുകയും ചെയ്യുന്നു ഈ മൂഢലോകം. എന്നാൽ പറയപ്പെട്ട സംഗതികളിൽ ഒന്നുപോലും രാമൻ ചെയ്തിട്ടില്ല. എല്ലാം ഞാനാണ് ചെയ്തത്. ഞാനില്ലായിരുന്നുവെങ്കിൽ ഇതൊന്നും നടക്കാൻ പോവുന്നില്ല. രാമനില്ലാ യിരുന്നുവെങ്കിൽ എന്നെക്കൊണ്ടും ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. അതിനാൽ ഞാനും രാമനും ഒന്നിച്ചു ചേർന്നിരിക്കുമ്പോഴാണ് എല്ലാം ഉണ്ടാവുന്നത്. എന്നാലും രാമൻ നിഷ്ക്രിയനും നിരീഹനുമാണ്. അതിനാൽ ഒന്നിനും കർത്താവോ ഭോക്താവോ ആവുന്നില്ല. ജഗത്തിൽ കാണപ്പെടുന്ന എല്ലാ സംഗതികളും ഇങ്ങനെ തന്നെ. എല്ലാം രാമൻ ചെയ്യുന്നതായിതോന്നും. പക്ഷെ ഒന്നിനും രാമന്നു കർത്തൃത്വമില്ല. രാമൻെറ സാന്നിദ്ധ്യത്താൽ

കിട്ടുന്ന ശക്തികൊണ്ടു മൂലപ്രകൃതിയായ ഞാനാണ് എല്ലാം ചെയ്യുന്നത്. ജഗത്തിൻെറ സൃഷ്ടിസ്ഥിതി സംഹാരങ്ങളൊക്കെത്തന്നെയും രാമസാന്നിദ്ധ്യത്തിൽ ഞാനാണ് നടത്തുന്നത്. എൻെറ എല്ലാ പ്രവൃത്തികൾക്കും രാമൻ സാക്ഷിമാത്രമാണ്. ഓരോ വ്യക്തിയിലും രാമൻ ആത്മസ്വരൂപേണ പ്രകാശിക്കുന്നു. രാമൻെറ വശവർത്തിയായ പ്രകൃതിയായി ഞാനും വിളങ്ങുന്നു. ഓരോ ശരീരത്തിൽക്കൂടെയും ചെയ്യപ്പെടുന്ന എല്ലാ കർമ്മങ്ങളും ഞാനാണ് ചെയ്യുന്നത്. മൂഢനായ ജീവൻ പരമാർത്ഥം അറിയാതെ ഭ്രമിച്ച് എല്ലാ കർമ്മങ്ങൾക്കും താനാണ് കർത്താവെന്നഭിമാനിക്കുന്നു. അതു കാരണത്താൽ കർമ്മബദ്ധനായി വീണ്ടും വീണ്ടും ജനിക്കുകയും മരിക്കുകയും സുഖിക്കുകയും ദുഃഖിക്കുകയും എല്ലാം ചെയ്യുന്നു. എന്നെയും രാമനെയും തിരിച്ചറിയുമ്പോൾ എല്ലാ ബന്ധങ്ങളിൽനിന്നും നിത്യനിവൃത്തനും സുഖിയുമായിത്തീരുകയും ചെയ്യുന്നു. വത്സാ! ഈ തത്വത്തെ വേണ്ടപോലെ നിരൂപിച്ചറിഞ്ഞു നിന്നിൽ ആത്മസ്വരൂപിയായി വിളങ്ങുന്ന പരമാത്മാവായ രാമനെ അറിഞ്ഞു സർവ്വാത്മനാ ശരണം പ്രാപിച്ച് സംസാരത്തിൽ നിന്നു നിവൃത്തനും മുക്തനുമാവൂ.

ഇതാണ് സീതാദേവി ഭഗവാൻെറ നിർദ്ദേശപ്രകാരം ഹനുമാനുകൊടുത്ത ഉപദേശം. ഇതിൽനിന്നു ഭക്തി കൊണ്ടുമാത്രമേ ദുരിതം നശിച്ച് അന്തഃശുദ്ധിവന്നു ജ്ഞാനത്തിന്നധികാരിയായിത്തീരൂ എന്നും പ്രകൃതി – പുരുഷതത്വങ്ങളെയാണ് സീതാരാമന്മാരായി ചിത്രീകരിച്ചിരിക്കുന്നതെന്നും മനസ്സിലാക്കാം. ദേവിയുടെ ഉപദേശംകൊണ്ടു കാര്യം മനസ്സിലായെങ്കിലും തികച്ചും ചരിതാർത്ഥനായിട്ടില്ല മാരുതിയെന്നു മുഖഭാവംകൊണ്ടു വ്യക്തമായിരുന്നു. അതിനാൽ കരുണാമയനായ ഭഗവാൻ ശ്രീരാമചന്ദ്രൻ തന്നെ വാത്സല്യാതിരേകത്താൽ തൊട്ടനുഗ്രഹിച്ചു തൻെറ പുരോഭാഗത്തിരുത്തി ഉപദേശിക്കാൻ തുടങ്ങി. ഭഗവാൻ ഹനുമാനു കൊടുക്കുന്ന ഈ ദിവ്യമായ ജ്ഞാനോപദേശമാണ് പ്രസിദ്ധമായ രാമഹൃദയം. വേദാന്തതത്വം മുഴുവൻ ഇതിലൊതുങ്ങീട്ടുണ്ട്. എന്നാൽ വളരെ ചുരുക്കീട്ടാണെന്നു മാത്രം ആകാശത്തെ ഉദാഹരിച്ചുകൊണ്ടാണ് തത്വം പ്രകടമാക്കുന്നത്. ആകാശത്തെ നമുക്കു മൂന്നു സ്വരൂപത്തിൽ കാണാം. ഒന്നു മഹാകാശംതന്നെ. എങ്ങും നിറഞ്ഞും

ഒന്നിനോടും ബന്ധപ്പെടാതെയും എന്നാൽ എല്ലാറ്റിന്നും ആധാരമായും പരമനിശ്ചലമായും ഇരിക്കുന്നു മഹാകാശം. അതേ മഹാകാശം തന്നെ ഘടാദിപരിമിതോപാധികളിൽ വളരെ ചെറിയ രൂപമായും മഹാകാശത്തിൽനിന്നു വേറെയെന്നു തോന്നത്തക്ക നിലയിലും കാണപ്പെടുന്നു. വാസ്തവത്തിൽ ഘടാദിപദാർത്ഥാന്തർഗ്ഗതമായ അല്പാകാശം മഹാകാശത്തിൽ നിന്നു വേറെയല്ല. എങ്കിലും ഘടാദിഉപാധിയെ നോക്കുമ്പോൾ വേറെയാണെന്നു തോന്നുകയും ചെയ്യും. മഹാകാശംതന്നെ ജലാദിപ്രതിബിംബനവസ്തുക്കളിൽ പ്രതിബിംബിച്ചും കാണാം. ജലാശയത്തിൽക്കാണുന്ന ആകാശം വാസ്തവത്തിൽ ആകാശമല്ല; ആകാശപ്രതിബിംബമാണ്. എങ്കിലും അവിവേകിയായ ബാലൻ ആകാശമെന്നുതന്നെ ധരിക്കുന്നു. അപ്പോൾ ഒന്നായിരിക്കുന്ന ആകാശംതന്നെ മൂന്നു രൂപത്തിൽ കാണപ്പെടുന്നു എന്നുള്ളതാണ് മഹാകാശവും ഘടാകാശവും ജലാകാശവും. വാസ്തവത്തിൽ മഹാകാശം മാത്രമേ ഉള്ളൂ. അതിന് ഒന്നുകൊണ്ടും എപ്പോഴും യാതൊരു മാറ്റവും സംഭവിക്കുന്നുമില്ല. ഘടവും ജലവുമാകുന്ന ഉപാധികളെക്കൊണ്ടാണ് ഘടാകാശവും ജലാകാശവുമുണ്ടാകുന്നത്. വാസ്തവത്തിൽ ഘടാകാശമെന്ന ഒരു വസ്തുവില്ല. ഘടം പൊളിയുമ്പോൾ ഘടാകാശം ഇല്ലാതായിത്തീരുന്നു. അപ്പോൾ ഘടമുണ്ടാകുന്നതിനു മുമ്പും ഘടത്തിൻെറ നാശത്തിന്നു ശേഷവും ഘടാകാശമില്ല. വർത്തമാനകാലത്തു ഘടപ്രതീതിയുള്ളപ്പോൾ മാത്രമാണ് ഘടാകാശപ്രതീതിയും ഉള്ളത്. ഘടാകാശവും ജലാകാശവും ഉള്ളപ്പോഴാണ് മഹാകാശമെന്ന പേരുമുള്ളത്. അവയില്ലെങ്കിൽ ആകാശമെന്ന ഒരേ വസ്തുവൊഴിച്ചു മറ്റൊന്നുമില്ലതാനും.

ഇതുപോലെ ഏകവും അദ്വിതീയവുമായ പരമാത്മാവിൽ നിന്ന് അല്ലെങ്കിൽ നിർഗ്ഗുണബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നില്ല. എങ്കിലും ഉപാധികളുടെ പ്രതീതികൊണ്ട് ഏകവും അദ്വിതീയവുമായ പ്രസ്തുതപരചൈതന്യംതന്നെ ജീവൻ, ഈശ്വരൻ, ജഗത്ത് ഇങ്ങനെ മൂന്നായി പറയപ്പെട്ടുവരുന്നു. ജീവനും ജഗത്തും ഉള്ളപ്പോൾ മാത്രമാണ് ഈശ്വരനെന്നപേർ നിലനില്ക്കുന്നത്. ജീവജഗത്തുക്കൾ ഇല്ലാതായിത്തീരുമ്പോൾ അദ്വിതീയമായ പരചൈതന്യം മാത്രം. ജീവനാകട്ടെ ഘടാകാശമെന്നപോലെ ഈശ്വരനിൽനിന്നു വേറെയല്ല. ശരീരാദി

ഉപാധികളെക്കൊണ്ടാണ് ജീവത്വം ഉണ്ടായത്. ഘടം പൊളിയുമ്പോൾ ഘടാകാശമില്ലാതാവുന്നതുപോലെ ഉപാധികളില്ലാതാവുമ്പോൾ ജീവനും ഇല്ലാത്തതുതന്നെ. ജീവൻെറ സങ്കല്പങ്ങളാണ് ജഗത്ത്. ലിംഗാദി ഉപാധികളുള്ളേടത്തോളം കാലം ജീവത്വവും ജീവത്വമുള്ളേടത്തൊളം കാലം ജഗത്തും അവ രണ്ടുമുള്ളേടത്തോളം കാലം ഈശ്വരത്വവും നിലനില്ക്കും. ഉപാധികളില്ലാതാവുമ്പോൾ പറയപ്പെട്ട മൂന്നും ഇല്ലാതാവും. ഏകവും അദ്വിതീയ വുമായ നിർഗ്ഗുണബ്രഹ്മംമാത്രം ശേഷിക്കും. ഉപാധികളുണ്ടായതും നിലനിൽക്കുന്നതും അജ്ഞാനംകൊണ്ടാണ്. ജ്ഞാനം കൊണ്ട് അജ്ഞാനം നശിക്കുമ്പോൾ അജ്ഞാനസ്വരൂപങ്ങളായ ജീവേശ്വരജഗത്തുക്കളാകുന്ന ത്രിത്വവും അതു ഹേതുവായി നിലനില്ക്കുന്ന സംസാരവും എല്ലാം അടങ്ങി അദ്വിതീയ മായ നിർഗ്ഗുണബ്രഹ്മംമാത്രം ശേഷിക്കും. അതുതന്നെ സത്യം. സത്യത്തിൻെറ നിരന്തരാനുഭൂതിയും അസത്യത്തിൻെറ പ്രതീതിയില്ലായ്മയും തന്നെ ജ്ഞാനം. നിരന്തരം സത്യോപാസനയാകുന്ന വിദ്യയുടെ അഭ്യാസം കൊണ്ടു വന്നുചേർന്ന സംസാരഭ്രാന്തി നഷ്ടപ്പെട്ടു സ്വരൂപാവസ്ഥയിലെത്താം. അതു തന്നെ ജന്മത്തിൻെറ സാഫല്യവും. ഇതാണ് എല്ലാ വേദശാസ്ത്രപുരാണേതിഹാസങ്ങളുടേയും സാരസർവ്വസ്വമായ രത്നച്ചുരുക്കം. ഇതിനെ അറിഞ്ഞ ഒരാൾക്ക് മറ്റൊന്നും കൂടുതലറിയാനില്ല. ഭക്തികൊണ്ട് അന്തഃകരണശുദ്ധിയുണ്ടാവുമ്പോൾ മാത്രമേ ഈ തത്വം അറിയാൻ പറ്റൂ. ഭക്തിയില്ലാത്തവർ ഒരായിരം ജന്മങ്ങൾ ശാസ്ത്രഗർത്തങ്ങളിൽ മുങ്ങിയിട്ടും കാര്യമില്ല. എന്തെല്ലാം തരത്തിലുള്ള ദുരിതങ്ങളുണ്ടായാലും രാമഭക്തികൊണ്ട് എല്ലാം നശിച്ചു ശുദ്ധിവന്നു ജ്ഞാനത്തിന്നധികാരിയായിത്തീരും; ജ്ഞാനംകൊണ്ടു ജന്മസാഫല്യവും കൈവരും, എന്നുപറഞ്ഞുകൊണ്ടാണ് ഒന്നാമത്തെ സർഗ്ഗം അവസാനിപ്പിക്കുന്നത്.

പ്രഥമസർഗ്ഗത്തിലെ 'രാമഹൃദയ'മെന്ന തത്വശ്രവണംകൊണ്ടു ചരിതാർ ത്ഥയും സന്തുഷ്ടയുമായിത്തീർന്ന ശ്രീ പാർവ്വതീദേവി ശ്രീരാമചരിതത്തെ വിസ്തരിച്ചുപന്യസിച്ചു കേട്ടാൽകൊള്ളാമെന്നാവശ്യപ്പെടുകയാണ് ദ്വിതീയ സർഗ്ഗത്തിൽ ആദ്യംതന്നെ ചെയ്യുന്നത്. ദേവിയുടെ അപേക്ഷയെ പുരസ്കരിച്ചു ഭഗവാൻ ശ്രീപരമേശ്വരൻ ശ്രീരാമചരിതത്തെ വിസ്തരിച്ചുപന്യസിക്കാൻ തുടങ്ങി.

ഒരിക്കൽ രാക്ഷസന്മാരുടെ ആക്രമണംകൊണ്ടും അധർമ്മാചരണംകൊണ്ടും ഭൂലോകം മുഴുവൻ തപ്തമായപ്പോൾ ഭൂദേവിതന്നെ സ്വയം പശുരൂപത്തിൽ ബ്രഹ്മസഭയിൽച്ചെന്ന് ആവലാതി പറഞ്ഞു. ബ്രഹ്മദേവൻ പതിവുപോലെ എല്ലാ ദേവന്മാരോടും ഉപദേവന്മാരോടും, ഭൂദേവിയോടുംകൂടി വൈകുണ്ഠനാഥനായ ശ്രീ നാരായണനെക്കാണാൻവേണ്ടി ക്ഷീരസമുദ്രത്തിന്റെ തീരപ്രദേശത്തെത്തി. ദിവ്യങ്ങളായ സ്തോത്രങ്ങളെക്കൊണ്ടു ഭഗവാനെ വാഴ്ത്തി സ്തുതിച്ചു. സന്തുഷ്ടനായ ഭഗവാൻ ബ്രഹ്മദേവനും ദേവന്മാർക്കും ദർശനംകൊടുത്തു. അപ്പോൾ ബ്രഹ്മദേവൻ ഭഗവാനെ വണങ്ങി രാവണന്റെ പരാക്രമത്തെയും അതുകാരണത്താൽ ലോകത്തിനു വന്നുചേർന്ന ആപത്തിനേയും വിസ്തരിച്ചു പറഞ്ഞു. മാത്രമല്ല, രാവണനു മനുഷ്യേതര ജീവികളിൽ നിന്നാപത്തുണ്ടാവില്ലെന്നു താനൊരു വരം കൊടുത്തിട്ടുണ്ടെന്നും അറിയിച്ചു. അതിനാൽ മനുഷ്യനൊഴിച്ചു മറ്റാരും രാവണനെ വധിക്കാൻവയ്യ. മനുഷ്യനാകട്ടെ സ്വയം ദുർബ്ബലനുമാണ്. ദുർബ്ബലനായ മനുഷ്യന് അത്യന്തപ്രബലനായ രാക്ഷസനെ കൊല്ലാൻ സാധ്യമല്ലെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ഭഗവാൻതന്നെ മനുഷ്യനായവതരിച്ചു രാവണനെയും അവന്റെ അനുയായികളായ രാക്ഷസന്മാരേയും കൊന്നു ജഗത്തിനെ രക്ഷിക്കണം. ഇതാണ് ഒടുവിൽ ബ്രഹ്മദേവൻ തന്റെ അപേക്ഷയായി സമർപ്പിക്കുന്നത്. ബ്രഹ്മാവിന്റെ വാക്കുകളെ മുഴുവൻ സശ്രദ്ധം കേട്ടിരുന്ന ഭഗവാൻ അവസാനം അപേക്ഷയെ അംഗീകരിക്കുകയും ചെയ്തു.

പണ്ടു കശ്യപമഹർഷി വളരെക്കാലം തപസ്സുചെയ്തു ഭഗവാനെ സാക്ഷാൽക്കരിച്ചപ്പോൾ ഒരിക്കൽ തന്റെ പുത്രനായി ഭഗവാൻ അവതരിച്ചാൽകൊള്ളാമെന്നപേക്ഷിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം ഇപ്പോൾ അയോദ്ധ്യയിൽ ദശരഥനെന്ന രാജാവായി ജനിച്ചു ജീവിച്ചുവരുന്നുണ്ട്. അതിനാൽ അദ്ദേഹത്തിന്റെ പുത്രനായി നാലു സ്വരൂപത്തിൽ അവതരിച്ച് അദ്ദേഹത്തിന്റെ ആവശ്യത്തേയും ജഗത്തിന്റെ ആവശ്യത്തേയും ബ്രഹ്മദേവന്റെ പ്രാർത്ഥനയേയും ഒരേസമയത്തു നിറവേറ്റാമെന്നാണ് ഭഗവാന്റെ മറുപടി. ഈ അവതാരത്തിൽ ഭഗവാന്റെ സാഹചര്യങ്ങളിൽ സഹായിക്കാൻ ദേവന്മാർ വാനരന്മാരായി ജനിച്ച് അവിടുത്തെ വരവിനെ കാത്തിരിക്കുകയും വേണം

എന്നും നിർദ്ദേശിച്ചു ഭഗവാൻ അന്തർദ്ധാനം ചെയ്തു. ബ്രഹ്മാദിദേവന്മാർ മടങ്ങിപ്പോരികയും ചെയ്തു.

രാമായണചരിത്രത്തിന്റെ പശ്ചാത്തലസംവിധാനം ഇതോടെ പൂർത്തിയായി. ഇനി കഥ ആരംഭിക്കുകയായി. പറഞ്ഞേടത്തോളമുള്ള പശ്ചാത്തലസംവിധാന രംഗത്തിൽത്തന്നെ അനവധി തത്വരഹസ്യങ്ങളെ ഉള്ളൊതുക്കീട്ടുണ്ട്. അവയിലേയ്ക്കൊന്നു കണ്ണയച്ചശേഷമായിരിക്കും ചരിത്രത്തിലേയ്ക്കു പ്രവേശിയ്ക്കുന്നതു നന്നായിരിക്കുക. അതിനാൽ അതിലേയ്ക്കു കടക്കാം.

ഭൂദേവിയെ പശുവാക്കി ചിത്രീകരിച്ചതിൽനിന്നു ഭൂമി കാമധേനുവാണെന്നു വ്യഞ്ജിപ്പിച്ചിരിക്കുന്നു. സർവ്വാഭീഷ്ടങ്ങളേയും കറന്നെടുക്കാവുന്ന കാമധേനുവാണ് ഭൂമി. മനുഷ്യന് ആവശ്യമുള്ള എല്ലാ അഭീഷ്ടവസ്തുക്കളേയും പ്രദാനം ചെയ്യുന്നതു ഭൂമിദേവിയാണുതാനും.

ദുഷ്ടന്മാരും കള്ളന്മാരും വർദ്ധിക്കുമ്പോൾ മുഖ്യമായി മനുഷ്യർക്കും മറ്റു ജീവികൾക്കുമാണ് ഉപദ്രവമെന്നിരിക്കേ, മിക്കപ്പോഴും സങ്കടപ്പെടുന്നതും ആവലാതി പറയാൻ പോവുന്നതും ഭൂമിദേവിയാണെന്നാണ് പുരാണങ്ങളിലെ ചിത്രീകരണം. അതിന്റെ സാരം, ദുഷ്ടന്മാർ വർദ്ധിക്കുമ്പോൾ ധർമ്മം ക്ഷയിക്കുകയും അധർമ്മം വർദ്ധിക്കുകയും ചെയ്യും. അധർമ്മം വർദ്ധിച്ചാൽ ഭൂമിയിലെ എല്ലാ വിഭവങ്ങളും ക്ഷയിക്കും. ധർമ്മമാണ് ഭൂമിയിൽ വിഭവങ്ങളെ വർദ്ധിപ്പിക്കുന്നത്. ധാർമ്മികന്മാർ വർദ്ധിക്കുമ്പോൾ സമൃദ്ധിയും, അധാർമ്മികന്മാർ വർദ്ധിക്കുമ്പോൾ ദുർഭിക്ഷവും സ്വാഭാവികമായുണ്ടാവുന്നു. വിഭവങ്ങൾ ക്ഷയിക്കുകയെന്നതാർക്കും ഹിതമല്ലല്ലോ. അതാണ് ഭൂമിയുടെ താപത്തിന്റെ അടിസ്ഥാനം. അതിനാൽ സമ്പൽസമൃദ്ധിക്കു ധർമ്മാചരണമാണ് ഏറ്റവും പറ്റിയ മാർഗ്ഗമെന്ന് ഈ ചിത്രീകരണത്തിൽക്കൂടെ ഉപദേശിക്കുന്നു.

കൂടാതെ സൃഷ്ടി, അദ്ധ്യാത്മം അധിഭൂതം അധിദൈവം ഇങ്ങിനെ മൂന്നുതരത്തിലാണ്. ഭൂമി അധിഭൂതവും ജീവികളുടെ മനസ്സ് അദ്ധ്യാത്മവും ബ്രഹ്മദേവൻ അധിദൈവവുമാണ്. അവ മൂന്നും മൂന്നല്ല, ഒന്നിന്റെ തന്നെ മൂന്നു സ്വരൂപങ്ങൾ മാത്രമാണ്. അതിനാൽ ഒന്നു തപിക്കുമ്പോൾ മറ്റു രണ്ടും തപിക്കാനിടയാവുന്നു എന്ന തത്വത്തേയും ഭൂദേവിയുടെ ആവലാതി

യിൽക്കൂടെ വ്യഞ്ജിപ്പിച്ചിരിക്കുന്നു. ദുഷ്ടന്മാരും അധർമ്മവും വർദ്ധിക്കുമ്പോൾ ജീവികളുടെ മനസ്സു തപിക്കാനിടയാവുന്നു. മനസ്സ് അദ്ധ്യാത്മമാകയാൽ മനസ്സിൻെറ താപം അതിഭൂതമായ ഭൂമിയേയും അധിദൈവമായ ബ്രഹ്മദേവ നേയും ബാധിക്കുന്നു.

പ്രാണചലനം എല്ലാ ശരീരത്തിലും സാമാന്യമായി ഒരുപോലെയാണെങ്കിലും ജീവിതവ്യത്യാസം കൊണ്ട് ഈഷദീഷദ്വ്യത്യാസമുണ്ട്. പ്രാണചലനത്തിൽക്കൂടി യാണ് സത്വാദിഗുണങ്ങൾ വർദ്ധിക്കുന്നതും ചുരുങ്ങുന്നതും. സത്വഗുണം വർദ്ധിക്കുമ്പോൾ ആസുരങ്ങളും രാക്ഷസങ്ങളുമായ ധർമ്മങ്ങൾ ചുരുങ്ങും. ഒരു ഭക്തൻേറയും യോഗിയുടേയും ജ്ഞാനിയുടേയും സാധാരണ ഓരാളു ടേയും ശരീരത്തിലെ പ്രാണചലനങ്ങൾക്കു ഗണ്യമായ വ്യത്യാസമുണ്ട്. അതനുസരിച്ച് അവരുടെ സ്വഭാവങ്ങൾക്കും വികാരങ്ങൾക്കും ഭാവങ്ങൾക്കും എല്ലാംതന്നെയും ഗണ്യമായമാറ്റമുണ്ട്. സത്വഗുണം വർദ്ധിക്കാൻ പറ്റുന്ന തോതിലാവണം ഒരാളുടെ പ്രാണചലനം. ഏതു രൂപത്തിലെങ്കിലുമുള്ള ആദ്ധ്യാത്മിക ജീവിതംകൊണ്ട് അതുണ്ടാവുന്നു. പാൽസമുദ്രത്തിലേയ്ക്കുള്ള പോക്കിൻെറ സൂചനയും അതുതന്നെ. സത്വഗുണത്തെ പാൽസമുദ്രമായും പ്രാണനെ വിഷ്ണുദേവനായും ഉപന്യസിച്ചിരിക്കുന്നു എന്നു മാത്രം. ഇനി കഥയിലേയ്ക്കു പ്രവേശിക്കാം.

കോസലരാജ്യങ്ങളിൽ പ്രസിദ്ധമായ അയോദ്ധ്യാപട്ടണം സൂര്യവംശ രാജാക്കന്മാരുടെ രാജധാനിയും തലസ്ഥാനനഗരിയുമായിരുന്നു. ഒരിക്കലും മറ്റുള്ളവരാൽ കയ്യേറപ്പെടാതെ പരമ്പരയായി ഇക്ഷ്വാകുവംശജന്മാരാകുന്ന ബാഹുജന്മാരുടെ ബാഹുബലംകൊണ്ടു പരിരക്ഷിതയും പരിപുഷ്ടയുമായിരുന്നു അയോദ്ധ്യ. അവിടെ ഒരിക്കൽ ദശരഥനെന്നു പ്രസിദ്ധനായൊരു രാജാവു വാണിരുന്നു. ഒരേ സമയത്തു പത്തുതേരിലിരുന്നു പത്തുദിക്കിലേയ്ക്കും സഞ്ചരിക്കാനോ യുദ്ധം ചെയ്യാനോ കഴിഞ്ഞിരുന്നു എന്നുള്ളതു കൊണ്ടാണദ്ദേഹത്തിന്നു ദശരഥനെന്ന പേർ പ്രസിദ്ധമായിത്തീർന്നത്. കയ്യൂക്കുകൊണ്ടും പൌരുഷംകൊണ്ടും അഭ്യാസബലംകൊണ്ടും അദ്ദേഹം ഭൂമി യിൽ മാത്രമല്ല, സ്വർഗ്ഗാദി അന്യലോകങ്ങളിൽപ്പോലും പ്രസിദ്ധനായിരുന്നു. ധർമ്മനിഷ്ഠയോടെ രാജ്യപരിപാലനംചെയ്തു വന്നിരുന്ന അദ്ദേഹത്തിന്നു

കൌസല്യ, കൈകേയി, സുമിത്ര എന്ന മൂന്നു ഭാര്യമാരുമുണ്ടായിരുന്നു. ആദ്യം കൌസല്യയെയാണ് പട്ടമഹിഷിയാക്കി വിവാഹം കഴിച്ചത്. അതിൽ സന്താനമില്ലാതെ വന്നതുകൊണ്ടാണ് രണ്ടാമതു സുമിത്രയെ വിവാഹം കഴിച്ചത്. അതിലും സന്താനമുണ്ടാവാത്തതു കൊണ്ടാണ് അവസാനമായി വാർദ്ധക്യ ദശയിൽ കൈകേയിയെ വിവാഹം കഴിച്ചത്. എന്നാലും അദ്ദേഹത്തിന്നു പുത്രഭാഗ്യം ലഭിച്ചതുമില്ല. അങ്ങിനെ വളരെക്കാലം കഴിഞ്ഞു. രാജാവ് അപുത്രതാദുഃഖംകൊണ്ട് ആർത്തനായി കുലഗുരുവായ വസിഷ്ഠമഹർഷിയെ സമീപിച്ച് എന്തെങ്കിലും നിവൃത്തിയുണ്ടാക്കിതരാനപേക്ഷിച്ചു. അദ്ദേഹം രാജാവിനെക്കൊണ്ടൊരു അശ്വമേധം നടത്തിച്ചു. അതിൻെറ മദ്ധ്യേ പ്രഭാവശാലിയും മഹാജ്ഞാനിയും ബ്രഹ്മനിഷ്ഠനുമായ ഋഷ്യശൃംഗമഹർഷി യുടെ പൌരോഹിത്യത്തിൻ കീഴിൽ ഒരു പുത്രകാമേഷ്ടിയും നടത്തിച്ചു. അഗ്നികുണ്ഡത്തിൽനിന്നു ലഭിച്ച പായസത്തിൻെറ ഭുക്തികൊണ്ട് അധികം താമസിയാതെ രാജ്ഞിമാർ മൂന്നാളും ഗർഭിണികളായി.

പത്തിന്ദ്രിയങ്ങളുടെ ആവാസകേന്ദ്രമായ മനുഷ്യശരീരത്തെയാണ് ഇവിടെ ദശരഥനായി പറഞ്ഞിരിക്കുന്നത്. എത്രയോ സുകൃതംകൊണ്ടു വേണം ജീവന് ഒരിക്കൽ മനുഷ്യജന്മം കിട്ടാൻ. അങ്ങനെ ഒരിക്കൽ കിട്ടിയാൽ പോര. പലപ്പോഴും മനുഷ്യനായി ജനിച്ചു സംസ്കാരം വളർന്ന് വളർന്ന് ആസ്തിക്യബുദ്ധിയും വിഷയവിരക്തിയും വേദശാസ്ത്രാഭ്യാസവും സൽസംഗവുമൊക്കെ ഉണ്ടാവുമ്പോഴാണ് പ്രായേണ ഭക്തിജ്ഞാനവൈരാഗ്യങ്ങളും തത്വവിചാരവും ആത്മജ്ഞാനവുമൊക്കെ സാധിക്കുന്നത്. അങ്ങിനെ പൂർണ്ണജ്ഞാനവും ബ്രഹ്മനിഷ്ഠയും വികസിച്ചു ജന്മസാഫല്യമായ കൈവല്യത്തെ പ്രാപിക്കാറാവാൻ കുറെ അധികം ജന്മങ്ങൾതന്നെ കഴിയണം. അദ്ധ്യാത്മസംസ്ക്കാരം വളർന്നുകൊണ്ടുള്ള ജന്മങ്ങൾ കുറെ കഴിയുമ്പോഴാണ് ജീവനു ദിവ്യത്വവും, ഈശ്വരത്വവുമൊക്കെ കിട്ടുന്നത്. അങ്ങിനെ കുറെ അധികം ജന്മങ്ങൾ കഴിഞ്ഞുവെന്നതിൻെറ സൂചനയാണ് ദശരഥൻെറ അറുപതിനായിരം കൊല്ലക്കാലം നീണ്ടുനിൽക്കുന്ന ദീർഘായുസ്സിൻേറയും മറ്റും പ്രതിപാദനം. പ്രപഞ്ചത്തെ ത്തന്നെയാണ് അയോദ്ധ്യയായിപ്പറഞ്ഞിരിക്കുന്നത്. പ്രപഞ്ചത്തിൽ പല പ്രാവശ്യം മനുഷ്യനായി ജനിച്ചു ജീവിച്ചു സൽക്കർമ്മങ്ങളെക്കൊണ്ടും അദ്ധ്യാത്മ

ധർമ്മങ്ങളെക്കൊണ്ടും അത്യന്തസുകൃതിയും ഈശ്വരീയങ്ങളായ ദിവ്യാനുഭവങ്ങളെക്കൊണ്ടും ദിവ്യശക്തികളെകൊണ്ടും ദിവ്യനുമായിത്തീർന്ന ഒരു ജീവൻ സംസാരത്തിൽ നിന്നു കേവലം നിവർത്തിച്ചു മുക്തനാവാൻ പറ്റുന്ന അന്ത്യജന്മത്തെ പ്രാപിക്കുന്ന സമ്പ്രദായത്തെയാണിവിടെ അവതാരംകൊണ്ടു പ്രകാശിപ്പിക്കാൻ പോകുന്നത്. ഇച്ഛാജ്ഞാനക്രിയകളാകുന്ന മൂന്നു ശക്തികൾ ശരീരബോധമുള്ളേടത്തോളം കാലം വികസിച്ചുതന്നെ ഇരിക്കുന്നു. പ്രസ്തുത മൂന്നു ശക്തികളാണ് കർമ്മത്തിന്നവലംബം. കർമ്മമയമാണ് ജനനവും ജീവിതവും മരണവുമെല്ലാം. അതിനാൽ കൈവല്യപ്രാപ്തിവരെ ജീവനിൽ ഇച്ഛാദിശക്തികൾ വികസിച്ചുകൊണ്ടിരിക്കുന്നു. പ്രസ്തുത ശക്തിത്രയത്തെയാണിവിടെ കൌസല്യാദിരാജ്ഞിമാരായുപന്യസിച്ചത്. ഇച്ഛാശക്തിയെ കൌസല്യയായും ക്രിയാശക്തിയെ കൈകേയിയായും ജ്ഞാനശക്തിയെ സുമിത്രയായുമാണിവിടെ ചിത്രീകരിച്ചിരിക്കുന്നത്. ഇച്ഛയിൽ നിന്നാരംഭിച്ചു ക്രിയയിൽക്കൂടെ വളർന്നു ജ്ഞാനത്തിൽ അടങ്ങലാണ് കർമ്മത്തിൻെറ സ്വഭാവം. ഇച്ഛയിൽനിന്നാരംഭിച്ചു ക്രിയയിൽ എത്തിീട്ടില്ലാത്ത വാസനകളെയാണ് സഞ്ചിതകർമ്മങ്ങളെന്നു പറയുന്നത്. ക്രിയയിൽനിന്നു കർമ്മസ്വരൂപേണയും അനുഭവസ്വരൂപേണയും വികസിച്ചുകൊണ്ടിരിക്കുന്ന വാസനകളെയാണ് പ്രാരബ്ധകർമ്മങ്ങളെന്നും പറയുന്നത്. ജ്ഞാനത്തിൽ അടങ്ങാതെ വീണ്ടും ഇച്ഛാസ്വരൂപങ്ങളായി വികസിക്കുന്നവയും പുതുതായി ഇച്ഛയിൽനിന്നു പുറപ്പെടുന്നവയുമാണ് ആഗന്തുകകർമ്മങ്ങൾ. സഞ്ചിതാഗന്തുകപ്രാരബ്ധസ്വരൂപങ്ങളായ കർമ്മവിശേഷങ്ങളാണ് ജീവനെ നാനായോനികളിലേയ്ക്കും നാനാലോകങ്ങളിലേയ്ക്കും നാനാഅനുഭവങ്ങളിലേയ്ക്കും മാറ്റിമാറ്റിക്കൊണ്ടുപോവുന്നത്. സഞ്ചിതം പ്രാരബ്ധമായും പ്രാരബ്ധം ഭുക്തിയായും ആഗന്തുകം സഞ്ചിതമായും മാറിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഇങ്ങനെ അവസാനമില്ലാത്ത കർമ്മചക്രഭ്രമണത്തിൽ കുടുങ്ങിയ ജീവൻ അതിൽനിന്നു വിട്ടുപോരാൻ കഴിയാതെ പല അനുഭവ വിശേഷങ്ങളേയും അനുഭവിച്ച് അപ്പോഴപ്പോൾ സുഖിയും ദുഃഖിയും ജാതനും മൃതനും മറ്റും മറ്റുമായിക്കഴിഞ്ഞുകൂടുകയും ചെയ്യുന്നു. ഇപ്രകാരമുള്ള സംസാരയാതനയ്ക്കാസ്പദമായ കർമ്മത്തിൻെറ ത്രൈവിദ്ധ്യത്തെയാണിവിടെ കൌസല്യാദിരാജ്ഞിത്രയ

മായുപന്യസിച്ചിരിക്കുന്നത്. അശ്വമേധാദികൾ നാനാമുഖങ്ങളായ സൽക്കർമ്മങ്ങളും. വളരെ വളരെ സൽക്കർമ്മങ്ങളുടേയും തപസ്സിൻേറയും ഒക്കെ ഫലമായിട്ടാണ് ജീവന്നു മനുഷ്യജന്മംതന്നെ കിട്ടുന്നത്. മനുഷ്യനായിത്തന്നെ പലപ്രാവശ്യം ജനിച്ചും മരിച്ചും കഴിയുമ്പോഴാണ് ഏതെങ്കിലും ഒരു ജന്മത്തിൽ സുകൃതവിശേഷംകൊണ്ടു സദ്വാസനയും സൽസംഗവും തത്വശ്രവണവും മറ്റും സാധിക്കുന്നത്. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളരത്തക്ക കരണശുദ്ധിയും ത്യാഗവും വളർന്നു സംസാരത്തിൽനിന്നു കേവലം നിവർത്തിച്ചു മുക്തനാകാവുന്ന അന്ത്യജന്മത്തിലെത്തുകയെന്നത് എത്രയോ അധികം പുണ്യവിശേഷം കൊണ്ടും ഭഗവദനുഗ്രഹം കൊണ്ടും മാത്രം സാധിക്കേണ്ടതാണ്. അങ്ങിനെ സാധിക്കുന്ന ഒരു ജീവൻെറ ജനനവും ജീവിതവുമാണിവിടെ ഉപന്യസിക്കാൻ പോകുന്നതെന്നു പറഞ്ഞുവല്ലോ.

## അവതാരം

കൌസല്യാദിദേവിമാരുടെ ഗർഭം ക്രമേണ വളർന്നു പരിപക്വാവസ്ഥയെ പ്രാപിച്ചു. മേടമാസത്തിൽ പുണർതം നക്ഷത്രവും നവമിതിഥിയും കൂടിച്ചേർന്ന പുണ്യ ദിവസത്തിൽ അഞ്ചു ഗ്രഹങ്ങൾ ഉച്ചത്തിൽ നില്ക്കുമ്പോൾ — അതായത്, മേടത്തിൽ ആദിത്യനും ബുധനും കർക്കടകത്തിൽ വ്യാഴവും ചന്ദ്രനും തുലാത്തിൽ ശനിയും മകരത്തിൽ ചൊവ്വയും മീനത്തിൽ ശുക്രനും നില്ക്കുമ്പോൾ — കർക്കടകംരാശി ലഗ്നമായി ഭഗവാൻ ശ്രീനാരായണൻ സ്വയമേവ കൌസല്യാദേവിയിൽക്കൂടെ അവതാരം ചെയ്തു. അവതരിച്ച ഉടനെത്തന്നെ ദിവ്യമായ വൈഷ്ണവ സ്വരൂപത്തിൽ സൂതിഗൃഹത്തിൽ വെച്ചുതന്നെ അമ്മയായ കൌസല്യാദേവിക്കു ദർശനം കൊടുത്തു. ദിവ്യമായ ഭഗവദ്ദർശനംകൊണ്ടു ചരിതാർത്ഥയും അത്യന്തസന്തുഷ്ടയുമായ ദേവി വർദ്ധിച്ചുവന്ന ഭക്തിയാൽ ആവിഷ്ടയായി ധാരയായൊഴുകുന്ന കണ്ണുനീരോടും പൊട്ടിത്തരിച്ച ശരീരത്തോടുംകൂടി ഭഗവാനെ പ്രദക്ഷിണം ചെയ്തു വീണു നമസ്കരിച്ച് എഴുന്നേറ്റു കൂപ്പിത്തൊഴുതുകൊണ്ടു ഗൽഗദങ്ങളായ വാക്കുകളാൽ വാഴ്ത്തി സ്തുതിച്ചു. അമ്മയുടെ മാതൃവാത്സല്യ നിർവ്വിശേഷവും എന്നാൽ ഭക്തിപരവശവുമായ സ്തുതി വാക്യങ്ങളെക്കേട്ടു സന്തുഷ്ടനായി ദേവിയെ

അനുഗ്രഹിച്ചു. അനന്തരം അമ്മയുടെ പ്രാർത്ഥനയ്ക്കനുസരിച്ചുതന്നെ ദിവ്യസ്വരൂപത്തെ മറച്ചു ചെറിയ മനുഷ്യശിശുവായി പ്രസവശയ്യയിൽ കിടന്നു.

അധർമ്മം വർദ്ധിച്ച ഈ അവസരത്തിൽ അധർമ്മികളായ രാക്ഷസന്മാരെ കൊന്നു ധർമ്മം സ്ഥാപിക്കാൻ വേണ്ടി ധർമ്മമൂർത്തിയായ ഭഗവാൻതന്നെയാണ് തന്റെ പുത്രനായി അവതരിച്ചിരിക്കുന്നതെന്ന് അറിഞ്ഞ കൌസല്യാദേവിക്കു സന്തോഷഭാരം താങ്ങാൻ കഴിഞ്ഞില്ല. അൽപ്പസമയത്തിനുള്ളിൽ ദേവിയുടെ പ്രസവവാർത്ത അരമനയിൽ മുഴുവൻ അറിയപ്പെട്ടു. മഹാരാജാവു സന്തോഷാതിരേകത്താൽ മതിമറന്നു ജാതകർമ്മാദി പ്രഥമകൃത്യങ്ങളെ നിർവ്വഹിച്ചശേഷം ഉണ്ണിയുടെ ശ്രേയസ്സിന്നും ദീർഘായുസ്സിന്നുംവേണ്ടി പലരെക്കൊണ്ടും പല സൽക്കർമ്മങ്ങളും ചെയ്യിക്കുകയും പലർക്കും പലതും ദാനം ചെയ്യുകയും ചെയ്തു. അനന്തരം കൈകേയിയും സുകുമാരനായൊരു കുമാരനെ പ്രസവിച്ചു. പിന്നെ സുമിത്രാദേവി കോമളന്മാരായ രണ്ടു രാജകുമാരന്മാരേയും പ്രസവിച്ചു. രാജാവും അരമനയിലുള്ള മറ്റു ജനങ്ങളും എന്നുവേണ്ട പുരവാസിജനങ്ങളൊട്ടാകെത്തന്നെയും സന്തോഷസമുദ്രത്തിൽ ആറാടി എന്നു പറയണം. ഒരു പുത്രന്റെ മുഖം കാണാൻ കൊതിച്ചുകൊതിച്ചു സാധിക്കാതെ നിരാശനായി വളരെക്കാലം ദുഃഖാർത്തനായിക്കഴിഞ്ഞുകൂടിയ മഹാരാജാവിന്നു നാലു പുത്രന്മാരെ ഒന്നിച്ചു ലഭിച്ചപ്പോഴുണ്ടായ സന്തോഷാതിരേകം വർണ്ണിക്കാൻ വയ്യാത്ത തോതിലായിരുന്നു.

സുകൃതിയായ ജീവൻ മനുഷ്യനായും ജ്ഞാനിയായും തീരുമ്പോൾ നാലു രൂപത്തിലാണ് ജീവിതം. പ്രസ്തുത നാലു രൂപങ്ങൾക്ക് നാലു സ്വരൂപങ്ങളും നാലു പേരുകളും പറയാറുണ്ട്. ജാഗ്രദവസ്ഥയിൽ ഒരു പ്രകാരത്തിലും സ്വപ്നത്തിൽ മറ്റൊരു രൂപത്തിലും സുഷുപ്തിയിൽ പിന്നെ ഒരു പ്രകാരത്തിലും ഈ മൂന്നവസ്ഥകളേയും വിടുമ്പോൾ നാലാമത്തെ തരത്തിലുമാണ് ജീവിക്കുന്നത്. ജീവൻ ഒന്നുതന്നെയാണെങ്കിലും ജാഗ്രദാദ്യവസ്ഥകളിലെ സംസ്കാരങ്ങൾക്കു വളരെ വ്യത്യാസമുണ്ട്. അതിനാൽ ജാഗ്രദവസ്ഥയിൽ ജീവനെ 'വിശ്വ'നെന്നും സ്വപ്നാവസ്ഥയിൽ 'തൈജസ'നെന്നും സുഷുപ്താവസ്ഥയിൽ 'പ്രാജ്ഞ'നെന്നും മൂന്നവസ്ഥകളേയും വിടുമ്പോൾ തുരീയ

നെന്നും പറയും. അജ്ഞനായ ഒരാൾക്കു തുരീയഭാവം ഉണ്ടാവുന്നില്ല. മൂന്നു ഭാവങ്ങൾമാത്രമേ ഉള്ളൂ. എന്നാൽ അഭിജ്ഞനായ ഒരാൾക്കു പ്രസ്തുത നാലു ഭാവങ്ങളുമുണ്ട്. ഇവയ്ക്കു പുറമെ അഞ്ചാമതൊരു ഭാവം ജീവനുണ്ടാവാൻ വയ്യ. ജ്ഞാനദശയിലും അജ്ഞാനദശയിലുംകൂടി ജീവൻ വ്യാപരിക്കുന്ന ദശാവിശേഷങ്ങൾ ആകെ നാലാണ്. അവയാണ് മുൻപറയപ്പെട്ടവ. അതിനാൽ പ്രസ്തുത നാലു ദശകളോടുംകൂടിയ ജീവഭാവത്തെ ഭഗവാൻെറ പൂർണ്ണാവതാര മെന്നും ഏതെങ്കിലും ചില ദശകളോടുകൂടിയതിനെ അല്പാവതാരമെന്നും പറഞ്ഞുവരുന്നു. പുരാണപ്രസിദ്ധ ദശാവതാരങ്ങളിൽ രണ്ടെണ്ണം പൂർണ്ണാവതാരങ്ങളും ബാക്കി എട്ടെണ്ണം അംശാവതാരങ്ങളുമെന്നു പറയ പ്പെട്ടുവരുന്നു. ശ്രീകൃഷ്ണാവതാരവും ശ്രീരാമാവതാരവുമാണ് പൂർണ്ണാവതാരങ്ങളെന്നാണ് മതം. അവ രണ്ടും നാലു രൂപത്തിലുമാണ്. ശ്രീകൃഷ്ണാവതാരത്തിൽ ശ്രീകൃഷ്ണൻ, ബലരാമൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഇങ്ങനേയും ശ്രീരാമവതാരത്തിൽ ശ്രീരാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ ഇങ്ങനേയും നന്നാലു സ്വരൂപങ്ങളുണ്ട്. അതിനാൽ പൂർണ്ണാവതാരങ്ങൾ നന്നാലു സ്വരൂപത്തിലും അംശാവതാരങ്ങൾ ഏക സ്വരൂപത്തിലുമാണെന്നാണ് അഭിജ്ഞമതം. അഭിജ്ഞനായ മനുഷ്യനായിത്തീരുമ്പോൾ ജീവൻ സമ്പൂർണ്ണനും അനഭിജ്ഞനായ മനുഷ്യനോ മനുഷ്യേതരശരീരിയോ ആയിത്തീരുമ്പോൾ അപൂർണ്ണനുമായിത്തീരുന്നുവെന്നും താല്പര്യം.

അപ്പോൾ ഭഗവാൻ അയോദ്ധ്യയിൽ ദശരഥരാജാവിൻെറ പുത്രന്മാരായി കൌസല്യാദി മുന്നു രാജ്ഞിമാരിൽക്കൂടെ നാലു സ്വരൂപത്തിൽ അവതരിച്ചു എന്നു പറഞ്ഞാൽ ജീവൻ പ്രപഞ്ചത്തിൽ ജന്മാന്തരസുകൃതാതിരേകത്താൽ അഭിജ്ഞനായ മനുഷ്യനായി വിശ്വതൈജസ പ്രാജ്ഞതുരീയങ്ങളാകുന്ന നാലു ഭാവങ്ങളോടെ ജനിച്ചുവെന്നർത്ഥം. അങ്ങിനെ ജനിച്ച ഒരു ജീവൻ പ്രപഞ്ചത്തിൽ എങ്ങിനെ ജീവിക്കണമെന്നും എങ്ങിനെ മുക്തനാകാമെന്നുമുള്ള ഭാവങ്ങളെ കീർത്തിക്കുന്നു മേലോട്ടുള്ള കഥാഭാഗങ്ങളെക്കൊണ്ട്.

മാതാപിതാക്കന്മാരുടേയും മറ്റുള്ളവരുടേയും കണ്ണിലുണ്ണിയായി വളരുന്ന രാജകുമാരന്മാർ അവരുടെ ബാലസഹജങ്ങളായ ലീലാവിശേഷങ്ങളെക്കൊണ്ട് എല്ലാവരേയും രസിപ്പിക്കാനും രമിപ്പിക്കാനും തുടങ്ങി. വാത്സല്യാതിരേകത്താൽ

പിതാവ് അവരുടെ ക്ഷേമാഭിവൃദ്ധിക്കു വേണ്ടുന്ന എല്ലാ ഏർപ്പാടുകളും ചെയ്തു വന്നു. ക്രമേണ വളർന്നുവരുന്ന കുമാരന്മാർക്കു ഉപനയനത്തിന്റെ പ്രായമായി. കുലഗുരുവും പരമജ്ഞാനിയുമായ വസിഷ്ഠമഹർഷിതന്നെ തക്കസമയത്ത് ഉപനയനംകഴിച്ചു വിദ്യാഭ്യാസം ചെയ്യിച്ചുവന്നു. കാലംകൊണ്ടു വേദങ്ങളും ശാസ്ത്രങ്ങളും ക്ഷത്രിയന്മാർക്ക് അത്യന്താപേക്ഷിതമായ ധനുർവ്വേദവും പഠിപ്പിക്കപ്പെട്ടു. വിദ്യാഭ്യാസാനന്തരം സമാവർത്തനവും കഴിച്ചു ബ്രഹ്മചര്യദീക്ഷയെ അവസാനിപ്പിച്ചു. അനന്തരം തീർത്ഥാടനവും ദേശസഞ്ചാരവും കഴിഞ്ഞു മടങ്ങി അരമനയിൽത്തന്നെ രാജകുമാരന്മാർ സുഖസമാധാനങ്ങളോടെ താമസിച്ചുവന്നു. ക്രമേണ യൌവനം വന്നടുത്തു. നാലു കുമാരന്മാർക്കും വിവാഹോചിതപ്രായമായി. താമസിയാതെ അതുംകൂടി നിർവ്വഹിക്കണമെന്നു മഹാരാജാവ് തീർച്ചപ്പെടുത്തി. അങ്ങിനെയിരിക്കുമ്പോൾ രസകരമായ ഒരു സംഭവമുണ്ടായി.

ഒരു ദിവസം പ്രഭാവശാലിയായ വിശ്വാമിത്രമഹർഷി ബദ്ധപ്പാടോടുകൂടി അരമനയിലേയ്ക്കു കയറി വന്നു. തപശ്ശക്തികൊണ്ട് അത്യന്തം പ്രഭാവശാലിയും തേജസ്വിയുമായ വിശ്വാമിത്രമഹർഷി ബദ്ധപ്പാടോടും പരിഭ്രമത്തോടുംകൂടി വരുന്നതിനെക്കണ്ട് അരമനയിലെ രാജഭൃത്യന്മാർ ആശങ്കയോടെ ഓടിച്ചെന്ന് മഹാരാജാവിനെ വിവരം ധരിപ്പിച്ചു. വേഗത്തിൽ കൂട്ടിക്കൊണ്ടു വരാൻ കല്പനയായി. ദശരഥൻ തന്റെ പരിവാരജനങ്ങളോടുകൂടി മഹർഷിയെ വേണ്ടപോലെ സ്വീകരിച്ചുകൂട്ടികൊണ്ടുപോയി ഉചിതമാംവണ്ണം പൂജിച്ചു സല്ക്കരിച്ചു. രാജാവിന്റെ ഭക്തിബഹുമാനനിർഭരമായ പൂജാദ്യുപചാരംകൊണ്ടു മഹാത്മാവായ വിശ്വാമിത്രനും ഋഷിയുടെ മനമലിഞ്ഞ ആശംസകളെക്കൊണ്ടു ദശരഥനും ചരിതാർത്ഥന്മാരായി. അന്യോന്യം കുശലപ്രശ്നം ചെയ്തു. അനന്തരം താനെന്തു സേവനമാണ് ചെയ്തു തരേണ്ടതെന്നും വന്ന കാര്യമെന്താണെന്നും അറിയിക്കാനപേക്ഷിച്ചു മഹാരാജാവ്. അതിനു മറുപടിപറയാൻ തുടങ്ങി വിശ്വാമിത്രൻ.

"രാജൻ! ഞങ്ങൾ വാവുതോറും നടത്തിവരുന്ന ഒരു യജ്ഞമുണ്ട്. പല പ്രകാരത്തിൽ അത് രാക്ഷസന്മാരാൽ മുടക്കപ്പെട്ടുവരുന്നു. നീചനീചങ്ങളായ പ്രവൃത്തികളെക്കൊണ്ട് അവർ പലപ്പോഴും ഞങ്ങളുടെ യജ്ഞകർമ്മത്തെ

ദുഷിപ്പിക്കുന്നു. ഇപ്രാവശ്യമെങ്കിലും ആ ദുഷ്ടന്മാരുടെ ബാധകൂടാതെ യജ്ഞം മംഗളകരമായി നിറവേറ്റിയാൽ കൊള്ളാമെന്നുണ്ട്. അതിന് പൌരുഷശാലിയും ആയുധപ്രയോഗത്തിലും ശത്രുസംഹാരത്തിലും സമർത്ഥനുമായ ഒരു യോദ്ധാവിൻെറ സേവനം അത്യാവശ്യമായിത്തീർന്നിരിക്കുന്നു. അങ്ങയുടെ പുത്രന്മാരിൽ ജ്യേഷ്ഠസഹോദരനായ രാമൻ ഈ ആവശ്യത്തിനു തികച്ചും പറ്റിയ ഒരു യോദ്ധാവാണെന്നു ഞാൻ വിചാരിക്കുന്നു. അതിനാൽ രാമനെ ലക്ഷ്മണനോടുകൂടി എൻെറ ഒരുമിച്ചു പറഞ്ഞയയ്ക്കണം. രാക്ഷസന്മാരുടെ ഉപദ്രവമേൽക്കാനിടവരാതെ യജ്ഞത്തെ കാത്തുരക്ഷിച്ചു യജ്ഞം കഴിഞ്ഞാൽ ഇവിടെതന്നെ മടക്കിക്കൊണ്ടുവന്നുതരികയും ചെയ്യാം. പുത്രലാലസനായ അങ്ങേയ്ക്ക് ഒരുപക്ഷെ അല്പദിവസത്തെ പുത്രവിരഹം ഒരു അസഹ്യമായ ശല്യമായിത്തോന്നാമെങ്കിൽകൂടി അതു മഹത്തായ ഒരു കാര്യനിർവ്വഹണത്തിന്നു വേണ്ടിയാണെന്നോർത്തുസഹിക്കണം. ഇത്രയും അങ്ങ് ചെയ്തുതരുന്നുവെങ്കിൽ ഞാൻ കൃതാർത്ഥനാണ്. ഇതിൽ നിന്ന് അന്യമായ മറ്റ് യാതൊരു സേവനവും ഞാനങ്ങയിൽനിന്നു കാംക്ഷിക്കുന്നില്ല."

ഇപ്രകാരമുള്ള വിശ്വാമിത്രമഹർഷിയുടെ വാക്കു രാജാവിനെ സ്തബ്ധനാക്കി. എന്തു ചെയ്യണമെന്നറിയാതെ അദ്ദേഹം വിഷമിച്ചു. മഹാത്മാവും വീര്യശാലിയുമായ വിശ്വാമിത്രമഹർഷിയുടെ അഭിപ്രായത്തിന്നു വിപരീതം പറയാനോ പ്രവർത്തിക്കാനോ വയ്യ. എന്നാൽ രാമനെ തല്ക്കാലം അദ്ദേഹത്തോടൊരുമിച്ചു പറഞ്ഞയക്കുകയെന്നതും സാധ്യമല്ല. വളരെക്കാലമായി ആഗ്രഹിച്ചുകിട്ടിയ പുത്രനെ ഈ ഇളംപ്രായത്തിൽത്തന്നെ ക്രൂരന്മാരും കുടിലന്മാരും മഹാശക്തന്മാരുമായ രാക്ഷസന്മാരുടെ ഇടയിലേയ്ക്കയയ്ക്കുകയെന്നതും വിചാരിക്കാൻപോലുംവയ്യാത്ത പ്രവൃത്തിയാണ്. എന്തുപറയണമെന്നറിയാതെ രാജാവു വിഷണ്ണനായി. വളരെ നേരം ആലോചിച്ചു. അവസാനം ധൈര്യമവലംബിച്ചുകൊണ്ടദ്ദേഹം അറിയിച്ചു.

"മഹാത്മാവും സർവ്വജ്ഞനുമായ മഹർഷേ! അങ്ങയ്ക്കറിയാത്തതെന്തുണ്ട്? അങ്ങയുടെ തപശ്ശക്തിക്കും വീര്യത്തിന്നും കഴിയാത്തതായും ഒന്നുമില്ല. അങ്ങയുടെ അഭിപ്രായത്തിനു വിപരീതം പറയാൻ ആർക്കാണീലോകത്തിൽ ശേഷിയുള്ളത്! എന്നാലും അങ്ങ് കാരുണ്യം കൊണ്ടീയഗതിയെ അനുഗ്രഹിക്കണം.

ഒരു പുത്രമുഖം കാണാൻ വളരെക്കാലമായി കൊതിച്ചുകൊതിച്ചിപ്പോഴാണ് സാധിച്ചത്. ഇപ്പോൾ നാലു പുത്രന്മാർ എനിക്കുണ്ടെങ്കിലും ജ്യേഷ്ഠപുത്രനായ രാമൻ എന്റെ പ്രാണൻ തന്നെയാണെന്നു പറയണം. രാമനെപ്പിരിഞ്ഞു ജീവിക്കാൻ പോലും ഞാൻ ശക്തനല്ല. കൂടാതെ രാമൻ ഇപ്പോഴും പൂർണ്ണ യൌവനത്തിലെത്തീട്ടില്ലാത്ത ഒരു ബാലൻ മാത്രമാണ്. പോർക്കളം അവൻ കണ്ടിട്ടുകൂടിയില്ല. ക്രൂരന്മാരും ശക്തന്മാരും മായാവികളുമായ രാക്ഷസന്മാരുടെ മദ്ധ്യത്തിലേയ്ക്കു രാമനെ അയയ്ക്കുകയെന്നത് ഒട്ടുംതന്നെ ഹൃദ്യമായൊരു സംഗതി യായിത്തോന്നുന്നില്ല. അല്ലെങ്കിൽ അങ്ങനുവദിക്കുന്നപക്ഷം ഞാൻതന്നെ എന്റെ വമ്പിച്ച സൈന്യബലത്തോടും ആയുധബലത്തോടുംകൂടി വന്നു കാവൽനിന്നു യജ്ഞത്തെ രക്ഷിക്കാൻ ശ്രമിക്കാം. ഏതായാലും രാമനെ അയയ്ക്കുകയെ ന്നത് വിചാരിക്കാൻപോലും കഴിയാത്തൊരു സംഗതിയാണ്. ഈ വിഷയ ത്തിൽ അവിടന്നു കനിഞ്ഞ് അഗതിയായ ഇവനെ രക്ഷിക്കണം. പിന്നെ മറ്റൊരു കാര്യം. "ഓരോരുത്തർക്ക് ഓരോ സമയത്താണ് വീര്യം വർദ്ധിക്കുന്നത്. അക്കാലത്ത് അവരെ എതിർക്കാനോ ജയിക്കാനോ ആർക്കും സാദ്ധ്യമല്ല. ആ നിലയ്ക്ക് ഇപ്പോൾ രാക്ഷസചക്രവർത്തിയായ രാവണനു വീര്യം വർദ്ധിച്ച സമയമാണ്. അവനോ അവന്റെ സഹചരന്മാരോ ആണ് യജ്ഞത്തിനു വിഘ്നത്തെ ചെയ്യുന്നതെങ്കിൽ അവരെ ജയിക്കാൻ ആരെക്കൊണ്ടും ഇപ്പോൾ സാദ്ധ്യമല്ല. അതിനാൽ ആ ഉപദ്രവം പൊറുക്കുകയേ നിവൃത്തിയുള്ളൂ."

ഇത്രത്തോളം ദശരഥൻ പറഞ്ഞപ്പോഴേയ്ക്കു വിശ്വാമിത്രന്റെ ക്രോധാഗ്നി ആളിക്കത്തിത്തുടങ്ങി. എന്തു ചോദിച്ചാലും തരാമെന്നുള്ള ആദ്യത്തെ പ്രതി ജ്ഞയും ആവശ്യത്തെ അറിയിച്ചപ്പോഴുള്ള വൈമനസ്യവും വിശ്വാമിത്രനെ അരിശംകൊള്ളിച്ചു. ക്രോധാഗ്നികൊണ്ടുദ്ദീപ്തനായ അദ്ദേഹത്തിന്റെ മുഖത്തേയ്ക്കു നോക്കാൻപോലും ആർക്കും ധൈര്യമില്ലാതായി. തീപ്പൊരി ചിതറുമാറുള്ള കണ്ണുകളെക്കൊണ്ടു രാജാവിനെ പൗരുഷമാംവണ്ണം നോക്കി "പ്രതിജ്ഞാ ഭംഗംകൊണ്ടു സന്തുഷ്ടനായ മഹാരാജാവേ! അങ്ങു പുത്രന്മാരോടുകൂടി സുഖമാ യിരിക്കൂ. ഞാൻ പോയി വരട്ടെ," എന്നിങ്ങനെ യാത്രയും പറഞ്ഞ് അദ്ദേഹം എഴുന്നേറ്റു പോകാൻ തുടങ്ങി. അപ്പോൾ സൂര്യവംശത്തിന്റെ കുലഗുരുവും ബ്രഹ്മദേവന്റെ മാനസപുത്രനുമായ വസിഷ്ഠമഹർഷി

രാജാവിന്നും അദ്ദേഹത്തിൻെറ വംശത്തിനും വരാനിടയുള്ള ആപത്തിനെ കണ്ടറിഞ്ഞു പെട്ടെന്നെഴുന്നേറ്റുചെന്നു വിശ്വാമിത്രനെ അദ്ദേഹത്തിൻെറ ഇരിപ്പിടത്തിൽത്തന്നെ ഇരുത്തി ദശരഥരാജാവിനോടു പറഞ്ഞു: "മഹാരാജാവേ! അങ്ങെന്താണ് പറഞ്ഞത്? ഈ ഋഷിപുംഗവൻെറ തപോവൈഭവത്തെ അങ്ങറിഞ്ഞിട്ടില്ലേ? അങ്ങയുടെ രാമനെ രക്ഷിക്കാൻ ഇദ്ദേഹത്തിന്നു പ്രാപ്തിയില്ലന്നാണോ അങ്ങു വിചാരിക്കുന്നത്? രാക്ഷസന്മാരെ ഓടിക്കാൻപോലും അദ്ദേഹത്തിന്നു പ്രാപ്തിയില്ലാഞ്ഞിട്ടാണോ അങ്ങയെ സമീപിച്ചത്? അദ്ദേഹത്തിൻെറ ഒരു ചെറിയ സങ്കല്പം കൊണ്ടുതന്നെ എത്രയോ ആയിരം രാക്ഷസന്മാർ ദഹിച്ചു വെണ്ണീറായിത്തീരുമെന്നിരിക്കെ രാക്ഷസനിഗ്രഹത്തിന് അങ്ങയുടെ സഹായം അദ്ദേഹത്തിനെന്തിനാണ്! എങ്കിലും അങ്ങയുടെ ധർമ്മം അങ്ങയെക്കൊണ്ടു നിറവേറ്റിച്ചങ്ങയെ കൃതാർത്ഥനാക്കാനാണദ്ദേഹം വന്നത്. അതദ്ദേഹത്തിൻെറ കാരുണ്യം മാത്രമാണ്. അതു കാണാൻ അങ്ങക്കു കണ്ണുണ്ടായില്ല. മഹാത്മാവായ അദ്ദേഹത്തോട് എന്തു വേണമെങ്കിലും തരാമെന്നു ആദ്യത്തിൽ പ്രതിജ്ഞയും ചെയ്ത് ആവശ്യം അറിയിച്ചപ്പോൾ സാദ്ധ്യമല്ലെന്നു പറയുന്നതെത്ര നീചമാണ്! പിന്നെ മറ്റൊരു കാര്യം: രാമൻ അങ്ങു വിചാരിക്കുംപോലെ കേവലം ഒരു മനുഷ്യക്കുട്ടിയോ അങ്ങയുടെ പുത്രനോ മാത്രമല്ല. രാവണാദിദുഷ്ടരാക്ഷസന്മാരെക്കൊന്നു ധർമ്മത്തെ രക്ഷിക്കാൻവേണ്ടി അവതരിച്ച സാക്ഷാൽ ശ്രീനാരായണനാണ്. അതിനാൽ രാമന് ആരിൽ നിന്നും യാതൊരാപത്തും വരാൻ പോവുന്നില്ല. മാത്രമല്ല രാമനിൽനിന്ന് അങ്ങുപോലും ഭയപ്പെടുന്ന രാവണാദി ദുഷ്ടന്മാർക്ക് ആപത്തുണ്ടാവാതിരിക്കാനും വയ്യ. ഈ സംഗതികളൊന്നും അങ്ങയ്ക്കറിഞ്ഞുകൂടാ. അതാണങ്ങു രാമനെ അയയ്ക്കാൻ വിസമ്മതിച്ചത്. കൂടാതെ വിഷ്ണുഭഗവാൻെറ യോഗമായാശക്തിയായ ലക്ഷ്മീദേവിയും അവിടുത്തെ അവതാരകാര്യനിർവ്വഹണത്തിൽ സഹായിക്കാനായി വിദേഹരാജധാനിയിൽ സീതയെന്ന പേരോടുകൂടി അവതരിച്ചു കഴിഞ്ഞിട്ടുണ്ട്. അവരെ അന്യോന്യം കൂട്ടിയോജിപ്പിക്കാൻവേണ്ടിയാണ് എല്ലാം അറിയുന്ന വിശ്വാമിത്രമഹർഷി അങ്ങയുടെ അടുക്കെ വന്നു രാമനെ യാചിച്ചതുതന്നെ. അല്ലാതെ അങ്ങയുടെ രാമനെക്കൊണ്ടദ്ദേഹത്തിന്നു വിശേഷിച്ചു പ്രയോജനമൊന്നുമില്ല. രാമലക്ഷ്മണന്മാരെ ഇദ്ദേഹത്തിൻെറകൂടെ

അയയ്ക്കുന്നതുകൊണ്ട് അങ്ങയ്ക്ക് അനശ്വരമായ യശസ്സും ദിവ്യമായ ശ്രേയസ്സുമാണുണ്ടാവാൻ പോവുന്നത്. ഇതൊന്നും അറിയാതെ വെറുതെ വിഡ്ഢിത്തം പ്രവർത്തിച്ചു പിന്നീടു പശ്ചാത്താപത്തിന്നിട വരുത്തേണ്ട."

എന്നിങ്ങനെയുള്ള വസിഷ്ഠൻെറ വാക്കുകളെക്കേട്ടു ദശരഥൻ സന്തുഷ്ടനായി വേഗത്തിൽ രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു. ശ്രീരാമൻ ലക്ഷ്മണനോടുകൂടി രാജസഭയിൽ പ്രവേശിച്ച ഈ സന്ദർഭത്തിലാണ് വിശ്വാമിത്രനിർദ്ദേശപ്രകാരം വസിഷ്ഠമഹർഷി ശ്രീരാമനു ജ്ഞാനോപദേശം ചെയ്യുന്നത്. അതിനെയാണു പ്രസിദ്ധമായ യോഗവാസിഷ്ഠപ്രകരണമെന്നു പറഞ്ഞു വരുന്നത്. ഉപദേശാനന്തരം ഉൽബുദ്ധനായ ശ്രീരാമചന്ദ്രനെ ലക്ഷ്മണനാകുന്ന സഹോദരനോടുകൂടി ദശരഥൻ വിശ്വാമിത്രനെ ഏല്പിച്ചു. വിശ്വാമിത്രൻ അവരേയും കൂട്ടി തൻെറ ആശ്രമത്തിലേയ്ക്കു യാത്ര തിരിക്കുകയും ചെയ്തു.

സുകൃതാതിരേകത്താൽ ആത്മജ്ഞാനത്തിന്നും കൈവല്യപ്രാപ്തിക്കുപോലും അർഹതയെ സമ്പാദിച്ച ജീവൻ നല്ല കുടുംബത്തിൽ സജ്ജനങ്ങളുടെ ഇടയിൽ മനുഷ്യനായി ജനിച്ചുകഴിഞ്ഞാൽ ജന്മാന്തരവാസനാവിശേഷത്താൽ സ്വാഭാവികമായിത്തന്നെ സദാചാരപരനും വിനയശീലനുമായി വളർന്നു ഭൗതികവിദ്യാഭ്യാസത്തിൽ ശ്രദ്ധാലുവായിത്തീരും. അപ്പോൾത്തന്നെ ആത്മജ്ഞാനതൃഷ്ണ അവനെ അലട്ടിക്കൊണ്ടിരിക്കും. ക്രമേണ ഭൗതികവിദ്യാഭ്യാസം സമ്പൂർണ്ണമായി ലഭിച്ചുകഴിഞ്ഞാലും അതുകൊണ്ടു തൃപ്തനാവാതെ എന്തോ ഒന്നു തനിക്കു കിട്ടേണ്ടതായുണ്ടെന്നും അതു കിട്ടുമ്പോൾ മാത്രമേ താൻ കൃതാർത്ഥനാവൂ എന്നുമുള്ള ഭാവം അവനിൽ വികസിക്കാൻ തുടങ്ങും. അതിൻെറ ഫലമായി പുണ്യക്ഷേത്രങ്ങളേയും പുണ്യതീർത്ഥങ്ങളേയും പുണ്യാശ്രമങ്ങളേയും കാണാനും സേവിക്കാനുമുള്ള ശ്രദ്ധയും തൃഷ്ണയും അവനിൽ വളർന്നു വികസിക്കാൻ തുടങ്ങും. പിന്നീടു പല ക്ലേശങ്ങളും സാഹസങ്ങളുമനുഭവിച്ച് അതുമൊക്കെ സാധിക്കും. അതുകൊണ്ടും തൃപ്തനാവാതെ ചിന്താവിഷ്ടനും അതൃപ്തനും വിരക്തനുമായി കഴിയാൻ തുടങ്ങും. തൻെറ ജീവിതത്തിൻെറ നിഷ്ഫലതയോർത്തു ദിവസംപ്രതി കൂടുതൽ ദുഃഖിയും എപ്പോഴും അവസാനമില്ലാത്ത ചിന്തകൊണ്ടു കൃശനും തപ്തനും ജഗത്തിലെ

ഒരു പദാർത്ഥത്തിൽപോലും ഒരു നിമിഷംകൂടി രമിക്കാൻ കഴിയാതെ വളർന്നുകൊണ്ടിരിക്കുന്ന തീവ്രവൈരാഗ്യത്തോടു കൂടിയവനുമായിത്തീരും. അങ്ങിനെ കഴിഞ്ഞു കൊണ്ടിരിക്കുമ്പോഴാണ് സുകൃതവിശേഷത്താലും ഈശ്വരകാരുണ്യത്താലും യാദൃശ്ചികമായി ഗുരുലാഭമുണ്ടാവുന്നത്. ഈശ്വരൻതന്നെ ഗുരുസ്വരൂപേണ വരികയാണ് ചെയ്യുന്നതെന്നു പറയണം. ഗുരുലാഭംകൊണ്ട് അറിയേണ്ടതിനെ അറിയാനും പ്രാപിക്കേണ്ടതിനെ പ്രാപിക്കാനും കഴിയുമ്പോൾ കൃതാർത്ഥനും സുഖിയുമായിത്തീരുന്നു. പറഞ്ഞ സമ്പ്രദായങ്ങളൊക്കെ അതേപോലെത്തന്നെയാണ് ശ്രീരാമചന്ദ്രനുണ്ടായത്. ഉൽകൃഷ്ടമായ വംശത്തിൽ ജനിച്ചു; സദാചാരനിഷ്ഠനും വിനയശീലനുമായി വളർന്നു; ഭൌതികവിദ്യാഭ്യാസം പൂർണ്ണമായി സാധിച്ചു; അതുകൊണ്ടു തൃപ്തനായില്ല തീർത്ഥാടനം ചെയ്തു; പിന്നെയും അതൃപ്തനും ദുഃഖിയുമായി പ്രപഞ്ചത്തിൽ രമിക്കാതെ തീവ്രവൈരാഗ്യത്തോടെ കഴിയാൻ തുടങ്ങി. അപ്പോഴാണ് വിശ്വാമിത്രനാകുന്ന ഗുരുവിനെ ലഭിക്കാനിടയായത്.

ഗുരു ആദ്യംതന്നെ തത്വവിചാരം ചെയ്യിച്ച് ആത്മബോധമുണ്ടാക്കുന്നു. താൻ ശരീരമോ മറ്റു കാരണങ്ങളോ അല്ല; ആത്മാവാണ്. താനൊരിക്കലും ജനിച്ചിട്ടില്ല; മരിക്കാനും പോകുന്നില്ല. താൻ അപരിച്ഛിന്നസച്ചിദാനന്ദസ്വരൂപനായ സാക്ഷാൽ ഈശ്വരനാണ് എന്നു വാഗ്രൂപേണ ബോദ്ധ്യപ്പെടുത്തുന്നു. അതാണു സദസ്സിൽവെച്ചു വിശ്വാമിത്രൻ വസിഷ്ഠനെക്കൊണ്ടു സാധിച്ചത്. അനന്തരം പ്രസ്തുത ആത്മസ്വരൂപത്തെ സാക്ഷാൽക്കരിച്ചു താദാത്മ്യാനുഭൂതിയെ അനുഭവിക്കാൻ പറ്റുന്ന ബ്രഹ്മവിദ്യയെ കൊടുത്തനുഗ്രഹിക്കലാണ് ഗുരു ചെയ്യേണ്ടിയിരിക്കുന്നത്. അതു ചെയ്യാൻവേണ്ടിയാണ് വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുപോവുന്നതും. വിദേഹപുത്രിയും അയോനിജയുമായ സീതാദേവിയാകുന്ന ബ്രഹ്മവിദ്യയെ ശ്രീരാമചന്ദ്രനോടു കൂട്ടിയോജിപ്പിച്ചനുഗ്രഹിക്കാൻവേണ്ടിയാണ് രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുപോയതും. ബ്രഹ്മവിദ്യാപ്രാപ്തിക്കു പിന്നേയും തടസ്ഥമായി വിലങ്ങടിച്ചു നില്ക്കുന്ന വിപരീതശക്തികളെ അകറ്റാതെ ഒരാൾക്കെത്രതന്നെ അറിവുണ്ടെങ്കിൽകൂടി വിദ്യാപ്രാപ്തി സാദ്ധ്യമല്ല. അതിനാൽ ആ കൃത്യമാണ് ഗുരു പിന്നീടാദ്യം നിർവ്വഹിക്കുന്നത്. അതുതന്നെയാണ് വിശ്വാമിത്രഋഷിയും ചെയ്യുന്നത്. അതെങ്ങിനെയെന്നുള്ള വിവരണമാണ് മേലോട്ടുള്ള കഥാഭാഗങ്ങൾ.

പലർക്കും ആഗ്രഹമുണ്ടായിരുന്നു സീതാദേവിയെ വരിക്കാൻ. ആർക്കും കൊടുക്കില്ലെന്നാരും പറഞ്ഞതുമില്ല. എന്നാലും ആഗ്രഹിച്ചവർക്കൊന്നും വരിക്കാൻ കഴിഞ്ഞില്ല. മാഹേശ്വരചാപം ഭഞ്ജിക്കുന്നവർക്കു കൊടുക്കാമെന്നു ജനകൻ പ്രതിജ്ഞചെയ്തു. അതിനുവേണ്ടി ശക്തന്മാരായ പല യോദ്ധാക്കന്മാരും വന്നുചേരുകയും വില്ലുമുറിക്കാൻ ശ്രമിക്കുകയും ചെയ്തു. പക്ഷേ അവർക്കൊന്നും കഴിഞ്ഞില്ല. ശ്രീരാമൻ കേവലം ബാലനായിരുന്നു. എന്നിട്ടും നിഷ്പ്രയാസം മാഹേശ്വരചാപത്തെ ഭഞ്ജിക്കാൻ കഴിഞ്ഞു. അപ്പോൾ ശാരീരികശക്തിയല്ല പ്രസ്തുതചാപഭഞ്ജനത്തിന്നാവശ്യമെന്നു വ്യക്തമാവുന്നു. കൂടാതെ ശ്രീരാമനൊഴിച്ചു മറ്റാരും താടകയെ കൊല്ലുകയോ മാരീചസുബാഹുക്കളെ നിയമിക്കുകയോ ചെയ്തിട്ടല്ല ചാപഭഞ്ജനത്തിന്നു വന്നത്. അപ്പോൾ താടകയെ കൊന്നു മാരീചസുബാഹുക്കളെ നിയമനം ചെയ്തവർക്കുമാത്രം ഭഞ്ജിക്കാൻ കഴിയുന്ന ഒന്നാണ് മാഹേശ്വരചാപമെന്നും മാഹേശ്വരചാപത്തെ ഭഞ്ജിക്കുന്നവർക്കു കിട്ടാവുന്നതാണ് ബ്രഹ്മവിദ്യയാകുന്ന സീതാദേവി യെന്നും വ്യക്തമാവുന്നു. അങ്ങിനെ ചെയ്യുന്നവർക്ക് ഇപ്പോഴും കിട്ടുന്നു സീതാദേവിയെ. എങ്ങിനെയെങ്കിലും സീതയെ കിട്ടണമെന്നു വളരെ അധികം ആഗ്രഹിച്ച ആളായിരുന്നു രാവണൻ. താടകയെ കൊല്ലാനോ മാഹേശ്വരചാപത്തെ ഭഞ്ജിക്കാനോ ഒന്നും രാവണനു കഴിഞ്ഞിട്ടില്ല. എങ്കിലും സീതയെ ക്കുറിച്ച് ഒഴിക്കാൻ പാടില്ലാത്ത ആഗ്രഹമുണ്ടായിരുന്നുതാനും. അതിൻെറ ഫലമായി കട്ടുകൊണ്ടുപോയി. എന്നിട്ടും അനുഭവിക്കാൻ പറ്റിയില്ല. എന്താണതിനുകാരണം? ശ്രീരാമനുമാത്രമേ സീത വശഗയായിട്ടുള്ളൂ. മറ്റാർക്കും സീതയെ കിട്ടീട്ടില്ല. കിട്ടിയാലും വശഗയുമായിട്ടില്ല. സ്വയം രാമനാ യിത്തീർന്നവർക്ക് മാത്രമേ സീത വശഗയാവൂ എന്ന തത്വം ഈ അനുഭവത്തിൽനിന്നു മനസ്സിലാക്കാമല്ലോ. താടകയെ കൊല്ലുകയും മാരീചസുബാഹുക്കളെ അടക്കുകയും അഹല്യയെ ഉണർത്തുകയും മാഹേശ്വരചാപത്തെ ഭഞ്ജിക്കുകയും ചെയ്ത്, രാമനായിത്തീർന്ന ഒരാൾക്കുമാത്രമേ സീത വശഗ യാവൂ. അങ്ങിനെയൊന്നും ചെയ്തവരായിരുന്നില്ല സീതയെ ആഗ്രഹിച്ചു ചെന്നവരെന്നു വ്യക്തമാണല്ലോ. അതിനാൽ അവർക്കാർക്കും സീതാദേവിയെ വരിക്കാനും കഴിഞ്ഞില്ല.

ശരീരത്തെയാണ് ദശരഥനായി ചിത്രീകരിച്ചിരിക്കുന്നതെന്നാദ്യംതന്നെ പറഞ്ഞുവല്ലോ. ശരീരധർമ്മങ്ങൾ മിക്കപ്പോഴും ആത്മജ്ഞാനസമ്പാദനത്തിന്നും ബ്രഹ്മനിഷ്ഠയ്ക്കും തടസ്ഥമായി വിലങ്ങടിച്ചുനില്ക്കും. അതാണ് ദശരഥൻ ശ്രീരാമനെ വിശ്വാമിത്രനോടുകൂടെ അയയ്ക്കുന്നതിൽ തടസ്ഥമായി വിലങ്ങടിച്ചുനില്ക്കുന്നതിൻെറ രഹസ്യം. എന്നാൽ സൽസംഗംകൊണ്ട് ആ തടസ്ഥം നീങ്ങി ശരീരത്തെ ഇഷ്ടംപോലെ ബ്രഹ്മനിഷ്ഠയ്ക്കുപയോഗിക്കാറായിത്തീരുമെന്നു വസിഷ്ഠൻെറ ഉപദേശത്താൽ ദശരഥൻ അനുവദിച്ചതിൽനിന്നും വ്യക്തമാവുന്നു.

വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടുകൂടി അയോദ്ധ്യയിൽനിന്നു പുറപ്പെട്ടു നഗരവും നാടും കടന്നു കാട്ടിലെത്തിയെ ഉടനെ അവർക്കു ബലയും അബലയുമാകുന്ന രണ്ടു മഹാമന്ത്രങ്ങളെ ഉപദേശിക്കയാണാദ്യം ചെയ്തത്. പ്രസ്തുതമന്ത്രങ്ങളുടെ ഉപാസനകൊണ്ട് അവർ വിശപ്പും ദാഹവുമാകുന്ന ശരീരധർമ്മപീഡയിൽനിന്നു മുക്തന്മാരായി. പിന്നെയും മുന്നോട്ടു പോയപ്പോൾ താടകയെന്ന ഭയങ്കര രാക്ഷസി താമസിക്കുന്ന ഘോരവനത്തിലെത്തി. താടകയെ ഭയന്ന് ആരും ആ വഴിക്കു പോവുക പതിവില്ല. അങ്ങിനെയുള്ള ഭയങ്കരരാക്ഷസിയുടെ പുരോഭാഗത്താണ് മൃത്യുവക്ത്രത്തിലെന്നപോലെ അവർ എത്തിച്ചേർന്നത്. വിശ്വാമിത്രൻ താടകയുടെ ഭയാനകതയേയും അവൾ ലോകത്തിന്നു ചെയ്യുന്ന അപഹാരത്തേയും ശ്രീരാമന്നു വേണ്ടപോലെ പറഞ്ഞുകൊടുത്തു. അതിനാൽ അവളെ കൊല്ലണമെന്നും അതിനേറ്റവും പറ്റിയ സന്ദർഭം ഇപ്പോൾത്തന്നെയാണെന്നുംകൂടി ഉപദേശിച്ചു. അതു കേൾക്കേണ്ടതാമസം പൌരുഷശാലിയായ ശ്രീരാമൻ തൻെറ വില്ലിൽ ഞാണുകേറ്റി, ഞാണൊന്നു വലിച്ചുവിട്ടു. ചെറുഞാണൊലിശബ്ദം ആ ഭയങ്കരവനത്തെ മുഴുവൻ ശബ്ദായമാനമാക്കി. ഭയങ്കരമായ ഇടിവെട്ടുംപോലെ ആ കാട്ടിൽ മുഴുവൻ മുഴങ്ങിയ ഞാണൊലി വനാന്തർഭാഗത്തു ഗാഢനിദ്രയിലാണ്ടുകിടന്നിരുന്ന താടകയുടെ കർണ്ണദ്വാരങ്ങളെ തുളച്ചുകയറി ഞെട്ടിത്തെറിപ്പിച്ചു. ഭയാവേശത്തോടുകൂടുംവണ്ണം ഞെട്ടിപ്പിടഞ്ഞെഴുന്നേറ്റ ഭയങ്കരിയായ താടക ആ കാടുമുഴുവൻ മാറ്റൊലിക്കൊള്ളുമാറ് ഉച്ചണ്ഡമാകുംവണ്ണം അട്ടഹസിച്ചുകൊണ്ടു ശബ്ദംകേട്ട ദിക്കിലേയ്ക്കു പാഞ്ഞുചെന്നു.

അസ്ഥിമാലകളെക്കൊണ്ടും ആന്ത്രമാലകളെക്കൊണ്ടും അലങ്കരിച്ച പർവ്വതാകാരമായ ബീഭത്സശരീരവും നെരിപ്പോടുകൾപോലെ ഉരുട്ടിമിഴിച്ച വട്ടക്കണ്ണുകളും കരാളങ്ങളായ ദംഷ്ട്രകളും കരിമ്പനപോലുള്ള കരചരണങ്ങളും കൂടിച്ചേർന്ന ആ ഭയങ്കരസത്വം രാജകുമാരന്മാരുടേയും ഋഷിയുടേയും പുരോഭാഗത്തെത്തി. ഭയാനകമായ അട്ടഹാസംകൊണ്ടും ബീഭത്സമായ കാഴ്ചകൊണ്ടും ആരെയും ഭയപ്പെടുത്തുന്ന ആ രാക്ഷസിയെക്കണ്ടപ്പോൾ ശ്രീരാമചന്ദ്രൻ തുടങ്ങിയവർക്ക് അറപ്പും വെറുപ്പുമാണുണ്ടായത്. ഋഷിയുടെ നിർദ്ദേശപ്രകാരം ഭഗവാൻ ശ്രീരാമചന്ദ്രൻ ഉടൻതന്നെ തീക്ഷ്ണമായൊരു ബാണമെടുത്തു വില്ലിൽ തൊടുത്തു താടകയുടെ വിശാലമായ മാർവ്വിടത്തെ ലക്ഷ്യമാക്കി അഭിമന്ത്രിച്ചയച്ചു. രാമലക്ഷ്മണന്മാരെ വിഴുങ്ങത്തക്കനിലയിൽ വായ് പിളർന്നു വരുന്ന ആ ഘോരരാക്ഷസി അടുത്തെത്തുന്നതിനുമുമ്പു ശ്രീരാമചന്ദ്രൻെറ അതിതീക്ഷ്ണമായ ശരം മാറിൽത്തറച്ചു കാറ്റടിച്ചു പർവ്വതമെന്നപോലെ മറിഞ്ഞുവീണു. ഉച്ചണ്ഡാട്ടഹാസത്തോടെ മറിഞ്ഞുവീണ ആ ബീഭത്സസത്വത്തിൻെറ മാറിൽനിന്നു നദിയെന്നപോലെ രക്തം പ്രവഹിച്ചു. അതിനെ പിന്നിട്ടു ഋഷിയും രാജകുമാരന്മാരും മുന്നോട്ടു നടന്നു. ദിവസങ്ങളെ പിന്നിട്ട് അവർ വിശ്വാമിത്രമഹർഷിയുടെ പുണ്യാശ്രമത്തിലെത്തി.

മഹർഷി യാഗത്തിനുള്ള ഒരുക്കങ്ങളൊക്കെ ചെയ്തു. അതറിഞ്ഞു രാക്ഷസന്മാരും അവിടെ തയ്യാറായി. മഹർഷി എപ്പോൾ യാഗമാരംഭിക്കുന്നെന്നു നോക്കിനിന്നിരുന്ന ഒരു സംഘം രാക്ഷസന്മാർ അവിടെ ചുറ്റിത്തിരിഞ്ഞു നടന്നിരുന്നു ഏതു സമയത്തും. അവരിൽ പ്രമാണിമാരായിരുന്നു താടകാസോദരരായ മാരീചനും സുബാഹുവും. ശ്രീരാമൻ താടകയെ ക്കൊന്നുവെന്നും വിശ്വാമിത്രൻെറ യാഗം രക്ഷിക്കാൻ വന്നിരിക്കയാണെന്നും കൂടികേട്ടപ്പോൾ അവരുടെ ക്രോധം ഒന്നുകൂടി വർദ്ധിച്ചു. ഏതായാലും രാമചന്ദ്രനോടൊന്നേറ്റുമുട്ടണമെന്നു തന്നെ അവർ തീർച്ചപ്പെടുത്തി. അതിനു തക്കനിലയിൽ തയ്യാറെടുത്ത് ഒരുങ്ങിനിന്നു. ക്രമേണ മുഹൂർത്തസമയമായ പ്പോൾ യാഗം ആരംഭിച്ചു. യാഗം തുടങ്ങിയപ്പോൾ രാക്ഷസന്മാർ ആകാശത്തുനിന്നു രക്തം മത്സ്യമാംസ്യം തുടങ്ങിയവ വർഷിക്കാനും തുടങ്ങി. ശ്രീരാമൻ വേഗത്തിൽ കൂർത്തുമൂർത്ത ഒരു ശരമെടുത്തു സുബാഹുവിനെ ലക്ഷ്യമാക്കി അയച്ചു. അതുകൊണ്ട് ആ രാക്ഷസൻ ചത്തുവീണു. രാക്ഷസന്മാർ

ആകപ്പാടെ ഭയപ്പെട്ടു. ചിലർ ഓടാൻ തുടങ്ങി. മറ്റുചിലർ പരിഭ്രമിച്ച് അങ്ങിങ്ങു മാറിനിന്നു. താമസമുണ്ടായില്ല, ശ്രീരാമചന്ദ്രൻ രണ്ടാമതും ഒരു ശരമെടുത്തു മാരീചനെ ലക്ഷ്യമാക്കി അയച്ചു. തനിക്കഭിമുഖമായി വരുന്ന അഗ്നിജ്വാലപോലുള്ള രാമശരത്തിൽ നിന്നു രക്ഷപ്പെടാൻ മാരീചൻ പലതും ചെയ്തുനോക്കി. എന്തു ചെയ്തിട്ടും രാമബാണം തന്നെ വിട്ടു പോവുന്നില്ലെന്നു കണ്ടു ഭയാക്രാന്തനായി ഓടാൻ തുടങ്ങി. മുന്നിൽ മാരീചനും പിന്നാലെ ശരവുമായി ഓടിയോടി അവസാനം സമുദ്രത്തിൽച്ചെന്നു വീണു. അഗാധജലപ്പരപ്പിന്റെ അടിത്തട്ടിൽ പോയൊളിച്ചു മാരീചൻ. പുറത്തേയ്ക്കു പൊന്തിയാൽ കൊല്ലത്തക്കനിലയിൽ ബാണം വെള്ളത്തിന്നു മുകളിൽ കാവലു മായി. അങ്ങിനെ കുറേ ദിവസങ്ങൾ തന്നെ കഴിഞ്ഞു. അതിനിടയ്ക്കു മഹർഷിയുടെ യാഗവും നിർവ്വിഘ്നമായി നിറവേറി. അതോടെ രാമബാണം മടങ്ങി ആവനാഴിയിൽ വന്നു വീഴുകയും ചെയ്തു. പ്രാണഭയം കൊണ്ടാർത്തനായ മാരീചൻ സമുദ്രത്തിൽനിന്ന് ഏതോ ഒരു മൂലയിൽ പതുക്കെ പൊന്തി ഭയാക്രാന്തനായി ഓടി എവിടെയോ കാട്ടിൽപോയി ഒളിക്കുകയും ചെയ്തു. വിശ്വാമിത്രൻ തന്റെ യാഗം നിർവ്വിഘ്നം നിറവേറി യെന്ന കാരണത്താൽ അത്യന്തസന്തുഷ്ടനായി. രാമഭദ്രന്റെ പ്രഭാവത്തേയും പൌരുഷത്തേയും വാഴ്ത്തി. അനന്തരം പല ദിവ്യാസ്ത്രപ്രയോഗങ്ങളേയും വിശ്വാമിത്രൻ രാമലക്ഷ്മണന്മാർക്ക് ഉപദേശിച്ചു. ഏതാനും ദിവസങ്ങൾ സൽക്കഥകളേയും പറഞ്ഞു രസിച്ചുകൊണ്ടവർ ആശ്രമത്തിൽത്തന്നെ കഴിച്ചുകൂട്ടി. അനന്തരം അവർ മൂന്നാളും കൂടി വിദേഹരാജ്യത്തേയ്ക്കു പുറപ്പെട്ടു. അവിടെ ജനകപുത്രിയായ സീതാദേവിയുടെ വിവാഹവും അതിനോടനുബന്ധിച്ച മാഹേശ്വരചാപഭഞ്ജനവും നടക്കാൻപോവുന്നുണ്ടെന്നും അതു രസകര മായൊരു കാഴ്ചയാണെന്നും വിശ്വാമിത്രൻ രാജപുത്രന്മാരെ ധരിപ്പിച്ചു. കേട്ടപ്പോൾ അവർക്കും അതു കാണാൻ കൌതുകം ജനിച്ചു. അന്നുതന്നെ അവർ മൂന്നാളും കൂടി മിഥിലരാജ്യത്തേയ്ക്കു യാത്രയുമായി. കാട്ടിൽക്കൂടെ പല സ്ഥലങ്ങളേയും പിന്നിട്ടുകൊണ്ടവർ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കേ ജന്തുശൂന്യവും എന്നാൽ ദിവ്യവും പ്രസിദ്ധവുമായ ഗൌതമാശ്രമത്തിലെത്തി. എല്ലാംകൊണ്ടും അത്യന്താകർഷകവും ദിവ്യവുമായ ആ പുണ്യാശ്രമം ജന്തുശൂന്യമായിക്കണ്ട് ആശ്ചര്യപ്പെട്ട ശ്രീരാമചന്ദ്രൻ ഋഷിയോട് അതിന്റെ വൃത്താന്തത്തെ ചോദിച്ചു.



परसत पद पावन सोक नसावन प्रकट भई तपपुंज सही ।
देखत रघुनायक जन सुखदायक सनमुख होइ कर जोरि रही ।।

अति प्रेम अधीरा पुलक सरीरा मुख नहिं आवइ वचन कही ।
अतिसय बड़भागी चरनन्हि लागी जुगल नयन जलधार बही ।।

വിശ്വാമിത്രൻ, പണ്ടു ഗൌതമനും പത്നിയായ അഹല്യയും അവിടെ തപോനിഷ്ഠരായിക്കഴിഞ്ഞിരുന്ന വർത്തമാനത്തേയും അഹല്യയുടെ സൌഭാഗ്യവിശേഷത്താൽ ആകർഷിക്കപ്പെട്ട ഇന്ദ്രൻ കപടമായി ഗൌതമവേഷം കെട്ടി അഹല്യയെ പ്രാപിച്ചതും ആ അനാചാരത്തെ തൻെറ ദിവ്യദൃഷ്ടികൊണ്ടു കണ്ടറിഞ്ഞ ഗൌതമൻ അഹല്യയെ കല്ലായിത്തീരാൻ ശപിച്ചതും മറ്റുമാകുന്ന കഥയെ അവർക്കു വിസ്തരിച്ചു പറഞ്ഞുകൊടുത്തു. അനന്തരം കല്ലായി നിൽക്കുന്ന അഹല്യയെയും കാണിച്ചു കൊടുത്തു. ശ്രീരാമൻെറ പാദസ്പർശമുണ്ടാവുമ്പോൾ വീണ്ടും പൂർവ്വസ്ഥിതിയെ പ്രാപിക്കുമെന്നാണ് ഗൌതമൻ ശാപമോചനമായിക്കൊടുത്ത അനുഗ്രഹമെന്നും ഋഷി പറഞ്ഞു കൊടുത്തു. അതിനാൽ രാമചന്ദ്രൻ പാദം കൊണ്ടു ശിലയെ സ്പർശിച്ചാൽ ശില അഹല്യാദേവിയായിത്തീരുമെന്നും അങ്ങിനെ ചെയ്യണമെന്നുംകൂടി ഋഷി നിർദ്ദേശിച്ചു. ശ്രീരാമപാദസ്പർശമേറ്റതോടെ അഹല്യ ശിലാരൂപത്തെ വിട്ട് ആദ്യത്തെപ്പോലെതന്നെ അഹല്യാദേവിയായി. സന്തോഷത്താലും ചാരിതാർത്ഥ്യത്താലും മതിമറന്നു ശ്രീരാമചന്ദ്രനെ പ്രദക്ഷിണംചെയ്ത് വീണുനമസ്കരിച്ചു ഭക്തിവിവശയായി വാഴ്ത്തി സ്തുതിച്ചു. സന്തുഷ്ടനായ ഭഗവാൻ അഹല്യാദേവിയെ അനുഗ്രഹിച്ചു. ദേവി ഗൌതമസന്നിധാനത്തിലേയ്ക്കു യാത്രയുമായി. വീണ്ടും അവർ മുന്നോട്ടു നടന്നു ഗംഗയെ കടന്നു. ക്രമേണ മിഥിലാരാജ്യത്തിൻെറ അതിർത്തിയിലെത്തി പട്ടണത്തിൽ പ്രവേശിച്ചു ചുറ്റിനടന്നു രാജധാനിയുടെ പുരോഭാഗത്തെത്തി. അപ്പോഴാണ് ജനകരാജാവ്, വിശ്വാമിത്രമഹർഷി തേജസ്വികളായ ഏതോ രണ്ടു രാജകുമാരന്മാരോടുകൂടി വന്നിരിക്കുന്നുവെന്ന വർത്തമാനമറിഞ്ഞത്. ഉടനെത്തന്നെ മഹാരാജാവ് തൻെറ പുരോഹിതനായ ശതാനന്ദനോടും മംഗളപദാർത്ഥങ്ങളോടുംകൂടി വന്നു മഹർഷിയെ എതിരേറ്റു കൂട്ടിക്കൊണ്ടുപോയി. ജനകൻ അവരെ വിധി യാംവണ്ണം പൂജിക്കുകയും സല്ക്കരിക്കുകയും ചെയ്തു. അനന്തരം അന്യോന്യം കുശലപ്രശ്നം ചെയ്തു. രാമലക്ഷ്മണന്മാരെ ജനകരാജാവിനു പരിചയപ്പെടുത്തുകയും ചെയ്തു.

ഒരിക്കലും അവസാനിക്കാതെ എല്ലാറ്റിലേയ്ക്കും എപ്പോഴും കുതിച്ചു പാഞ്ഞുകൊണ്ടിരിക്കുന്ന ആഗ്രഹത്തെയാണ് ഇവിടെ താടകയായി

ചിത്രീകരിച്ചിരിക്കുന്നത്. തൻെറതന്നെ ചിത്തമാകുന്ന കൊടുംകാട്ടിൽ ആരെയും അങ്ങോട്ടടുക്കാൻ സമ്മതിക്കാതെ — ചിത്തത്തെ അറിയാൻ സമ്മതിക്കാതെ — ചിരകാലമായി താമസിച്ചുവരുന്ന ഭയങ്കരിയായ രാക്ഷസിതന്നെ കാമം. അദ്ധ്യാത്മമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ജിജ്ഞാസുവായ മുമുക്ഷുവിന്ന് അതിനെ ജയിച്ചല്ലാതെ ഒരടിപോലും മുമ്പോട്ടുവെയ്ക്കാൻ വയ്യ. ഒന്നിലും ഒരു പ്രകാരത്തിലുള്ള ആഗ്രഹവുമില്ലാതാവണം. ശരീരധർമ്മങ്ങളിൽ തൃഷ്ണയും പരിഭ്രമവുമില്ലാതാവുമ്പോൾ മാത്രമേ ഒരാൾക്കാഗ്രഹത്തെ ജയിക്കാനുള്ള ശേഷി യുണ്ടാവൂ. അതിനാൽ ബ്രഹ്മവിദ്യാപ്രദാനത്തിനു മുമ്പു ഗുരു ആദ്യം ശിഷ്യൻെറ ശരീരധർമ്മങ്ങളിലുള്ള തൃഷ്ണയേയും പിന്നീട് ആഗ്രഹങ്ങ ളേയും അകറ്റുന്നു. അതാണ് വിശ്വാമിത്രൻ ചെയ്തത്. ബലാബല മന്ത്രങ്ങളെക്കൊണ്ടു ശരീരധർമ്മങ്ങളിലുള്ള തൃഷ്ണയേയും പരിഭ്രമത്തേയും അകറ്റി ആദ്യം. പിന്നീടു താടകയെ കൊല്ലിച്ചു — അതായതു സർവ്വാഭിലാഷങ്ങളേയും നിശ്ശേഷം അകറ്റി. ഇത്രയുമായാൽ സുഖദുഃഖങ്ങളെ അടക്കലാണ് പിന്നീടു ചെയ്യേണ്ടിയിരുന്നത്. മാരീചസുബാഹുക്കളുടെ വിജയം കൊണ്ട് അതും സാധിച്ചു.

സങ്കല്പം മാത്രമാണ് സുഖദുഃഖങ്ങൾക്കാസ്പദം. മനസ്സ് ഏതൊന്നിനെ ഇഷ്ടപ്പെടുന്നുവോ അതിനെ സുഖമായും മനസ്സ് വെറുക്കുന്നതിനെ ദുഃഖ മായും കരുതുന്നു. മനസ്സു തന്നെ അസദ്വസ്തുവാണെങ്കിൽ പിന്നെ അതിൻെറ ഇഷ്ടാനിഷ്ടങ്ങൾക്കെത്രമാത്രം സത്യത്വമുണ്ടാവും? മനസ്സും അതിൻെറ ഇഷ്ടാനിഷ്ടങ്ങളും കേവലം അസത്യങ്ങളാണെങ്കിൽ അവയെ അവലംബിച്ചു നില്ക്കുന്ന സുഖദുഃഖങ്ങൾ മൃഗതൃഷ്ണപോലെ ഭ്രാന്തിമാത്രങ്ങളല്ലാതെ മറ്റെന്താണ്? വിഷയങ്ങളിലുള്ള ആഗ്രഹങ്ങളെ അവലംബിച്ചാണിവയെല്ലാം നിലനില്ക്കുന്നത്. അതാണ് മാരീചസുബാഹുക്കൾ താടകയുടെ സഹോദരന്മാരാണെന്നു പറഞ്ഞതിൻെറ ചമല്ക്കാരം.

ആഗ്രഹത്തോടൊപ്പം ഉണ്ടാവുന്നവയാണിവയെല്ലാം. ആഗ്രഹത്തെ ജയി ക്കുന്നതോടൊപ്പം അവയെല്ലാം ദുർബ്ബലങ്ങളായിത്തീരും. ആഗ്രഹങ്ങളും സുഖദുഃഖാദിദ്വന്ദ്വങ്ങളും അകലുമ്പോൾ ചിത്തത്തിന്നു ശുദ്ധി കിട്ടും. ഇത്തരം ആചരണങ്ങളെക്കൊണ്ടു ചിത്തശുദ്ധിവന്ന ഒരാൾക്കു കർമ്മയോഗം ആരംഭിക്കാം. അതാണ് പിന്നീടു ചെയ്യുന്ന യാഗാദികളെക്കൊണ്ടും സൂചിപ്പിച്ചത്.

നിഷ്കാമരൂപേണ ചെയ്യപ്പെടുന്ന കർമ്മയോഗാനുഷ്ഠാനംകൊണ്ട് ചിത്തം അത്യന്തപാവനമായിത്തീരുകയും വിഷയങ്ങളിൽനിന്നു കേവലം നിവർത്തിക്കുകയും ചെയ്യും. വിഷയങ്ങളിൽനിന്നു നിശ്ശേഷം നിവർത്തിച്ച ചിത്തത്തിൽ ഈശ്വരാർപ്പണ ഭാവവും ഭഗവൽ പ്രേമവും സ്വാഭാവികമായി വളരാൻ തുടങ്ങും. സ്വാഭാവികമായി ഒരാളുടെ ചിത്തത്തിന്ന് ഈശ്വരനിൽ ഭക്തിയും അഭക്തിയും രണ്ടുമില്ല. ഈശ്വരൻെറ യോഗംകൊണ്ടു സുഖാനുഭൂതിയുണ്ടെങ്കിൽ വിയോഗം കൊണ്ടു ദുഃഖാനുഭൂതിയും ഉണ്ടാവേണ്ടതല്ലേ? എന്നാൽ അങ്ങിനെ കാണുന്നില്ല. ഈശ്വരനോടു കൂടിച്ചേർന്നു സുഖിക്കുകയോ, അല്ലെങ്കിൽ വിട്ടുനില്ക്കേണ്ടി വന്നതുകൊണ്ടു ദുഃഖിക്കുകയോ ഏതെങ്കിലും ഒന്നുണ്ടെങ്കിലല്ലേ ഈശ്വരീയ മായ ഏതെങ്കിലും ഒരു ഭാവത്തിൻെറ സ്ഫുരണമുണ്ട് ചിത്തത്തിലെന്നു പറയാൻ വയ്ക്കൂ. ഒന്നുമില്ലെങ്കിൽ പിന്നെ എന്താണ് പറയേണ്ടത്? ഈശ്വരനോടു കൂടിച്ചേർന്നാൽ സുഖമുണ്ടെന്നെല്ലാവർക്കുമറിയാം. എന്നാൽ അതു സാധിക്കുന്നില്ലെങ്കിൽ വിട്ടുനില്ക്കുന്നതുകൊണ്ടുള്ള ദുഃഖം അനുഭവിക്കേണ്ടേ? അതുമില്ലെങ്കിൽ ഒരാളുടെ ചിത്തം ഈശ്വരനെ അപേക്ഷിച്ച് എങ്ങിനെയിരിക്കുന്നു എന്നാണ് പറയേണ്ടത്? കല്ലുപോലെ നിർവ്വികാര മായിരിക്കുന്നു എന്നു പറയണം. ഈശ്വരഭാവത്തെ അപേക്ഷിച്ച് ഒരാളുടെ ചിത്തം കല്ലുപോലെ നിർവ്വികാരമാണെന്നു പറഞ്ഞാൽ തെറ്റില്ല. അതാണ് കല്ലായിക്കിടക്കുന്ന അഹല്യയുടെ രൂപം. ഈശ്വരഭാവംകൊണ്ടതിനെ തട്ടിയുണർത്തി ഈശ്വരപ്രേമംകൊണ്ടു നിറയ്ക്കണം. നിഷ്ക്കാമകർമ്മ യോഗാനുഷ്ഠാനംകൊണ്ട് അത്യന്തശുദ്ധി വന്ന ഒരാൾക്കിതൊക്കെ അറിയാനും പ്രവർത്തിക്കാനും സാധിക്കുന്നു. അതൊക്കെയാണ് ശ്രീരാമൻ ചെയ്തതും വിശ്വാമിത്രൻ ചെയ്യിച്ചതും. ഈശ്വരപ്രേമംകൊണ്ടും തത്വവിചാരാത്മകമായ ആത്മജ്ഞാനംകൊണ്ടും തീവ്രവൈരാഗ്യംകൊണ്ടും പരിപക്വത വന്നു സംസാരത്തിൽനിന്നും ശരീരാദ്യുപാധികളിൽനിന്നും വിട്ടുമാറിയ അത്യന്തസംശുദ്ധ യായ പ്രജ്ഞകൊണ്ടു മാത്രമേ ഒരാൾക്കു ബ്രഹ്മവിദ്യയെ പ്രാപിക്കാൻ കഴിയൂ. അതിനാണ് രാമലക്ഷ്മണന്മാർ ഭേദബുദ്ധിയാകുന്ന ഗംഗയെക്കടന്നു ബ്രഹ്മവിദ്യ യാകുന്ന സീതയെ പ്രാപിക്കാൻ ശരീരാഭിമാനംവിട്ടസ്ഥലമായ വിദേഹ രാജ്യത്തെത്തിയതും.

ശ്രീരാമചന്ദ്രൻെറ ആകൃതിയും പ്രകൃതിയും ജനകമഹാരാജാവിനെ വളരെ ആകർഷിച്ചു. രാമൻ വില്ലെടുത്തു കുലച്ചു മുറിക്കുകയാണെങ്കിൽ തൻെറ പുത്രിയായ സീതയെ വിവാഹം ചെയ്തുകൊടുക്കാമായിരുന്നു. പക്ഷേ രാമനതു സാധിക്കുമോ എന്തോ? എന്നൊക്കെ സംശയിച്ചു ജനകരാജാവ്. ഏതായാലും തൻെറ അഭിപ്രായം വെളിവാക്കുകതന്നെ എന്നു കരുതി വിശ്വാമിത്രമഹർഷിയോടു സംഗതികളൊക്കെപ്പറഞ്ഞു. ജനകൻെറ അഭിപ്രായം കേട്ടപ്പോൾ വിശ്വാമിത്രനും വളരെ സന്തോഷമായി. അദ്ദേഹം ശ്രീരാമനെക്കൊണ്ട് സീതാവിവാഹം നടത്തിക്കാൻ കരുതിക്കൂട്ടിത്തന്നെ വന്നിരിക്കയാണ്. പക്ഷെ അത് മറ്റാരേയും അറിയിച്ചിട്ടില്ലെന്നുമാത്രം. താൻ ജനകരാജാവിനോടങ്ങോട്ടു പറയണമെന്നു വിചാരിച്ചിരുന്നതായിരുന്നു. അത് അദ്ദേഹംതന്നെ ഇങ്ങോട്ടുപറഞ്ഞപ്പോൾ വിശ്വാമിത്രൻ വളരെ സന്തുഷ്ടനായി. ജനകരാജാവിൻെറ അഭിപ്രായം കേട്ട ഉടനെ അദ്ദേഹം മറ്റൊന്നും ആലോചിക്കാതെ വേഗത്തിൽ ശ്രീരാമന് വില്ലു കാണിച്ചുകൊടുക്കാൻമാത്രം പറഞ്ഞു. രാജാവിനും വളരെ സന്തോഷമായി. മന്ത്രിയെ വിളിച്ചു. വില്ലെടുപ്പിച്ചുകൊണ്ടുവരാൻ കല്പനയായി. അനവധി ഭടന്മാർ കൂടി താങ്ങിപ്പിടിച്ചു വില്ലു രാജസഭാമണ്ഡപത്തിലെത്തിച്ചു.

## സീതാവിവാഹം

അനവധി ആളുകൾ കണ്ടതാണ് ജനകരാജധാനിയിലെ മാഹേശ്വരചാപം. അവർക്കൊക്കെ സീതയെ കിട്ടിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. പക്ഷേ ആർക്കും കഴിഞ്ഞില്ല വില്ലു മുറിക്കാൻ. അതിനാൽ ആർക്കും സീതയെ ലഭിക്കാനും കഴിഞ്ഞില്ല. വിശ്വാമിത്രൻെറ ശിക്ഷണത്തിൽ വളർന്ന ശ്രീരാമനാണ് അവസാനമായി വില്ലു കാണാൻ ചെന്നിരിക്കുന്നത്. എത്രയോ വലിയ വലിയ യോദ്ധക്കന്മാരൊക്കെ വന്നിട്ടും അവരുടെയൊക്കെ എല്ലാ കഴിവും ഉപയോഗപ്പെടിത്തീട്ടും ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ലാത്ത ഈ മഹാചാപത്തെ ഭഞ്ജിക്കാൻ ഇപ്പോഴും തികഞ്ഞ യൌവനത്തിൽപ്പോലും എത്തിക്കഴിഞ്ഞിട്ടില്ലാത്ത ശ്രീരാമചന്ദ്രൻ അരയും തലയും മുറുക്കി ഇറങ്ങുന്നതു കണ്ടപ്പോൾ കണ്ടുനിന്നിരുന്ന ജനങ്ങൾക്കു ബഹുരസമായി. അവർ പല അഭിപ്രായങ്ങളും അന്യോന്യം കൈമാറി. എങ്കിലും അതൊന്നും ആരും




चतुर सखी लखि कहा बुझाई । पहिरावहु जयमाल सुहाई ।।
सुनत जुगल कर माल उठाई । प्रेम बिबस पहिराइ न जाई ।।

വകവെച്ചില്ല. വില്ലു കണ്ടതോടെ വിശ്വാമിത്രമഹർഷി കണ്ണുകൊണ്ട് ശ്രീരാമചന്ദ്രനു നിർദ്ദേശം കൊടുത്തു. രാമചന്ദ്രൻ അരയും തലയും മുറുക്കി തയ്യാറെടുത്തു മുന്നോട്ടു നീങ്ങി ഇടത്തു കൈകൊണ്ടു വില്ലുപൊക്കി വലത്തുകൈകൊണ്ടു ഞാൺ കെട്ടി വലിച്ചതും ഭയങ്കരശബ്ദത്തോടുകൂടുംവണ്ണം വില്ലുമുറിഞ്ഞു രണ്ടുകഷണമായി. സർവ്വജനങ്ങളും സന്തോഷഭരിത ന്മാരായി. ആശ്ചര്യംകൊണ്ടും സന്തോഷംകൊണ്ടും ആവിഷ്ടന്മാരായി അരമന യിലുള്ളവരെല്ലാം. ഉടനെതന്നെ മഹാരാജാവിൻെറ നിർദ്ദേശപ്രകാരം സീതാദേവി രംഗത്തിൽ പ്രവേശിച്ചു രാമചന്ദ്രൻെറ കണ്ഠത്തിൽ വരണമാല്യം ചാർത്തി.

അയോദ്ധ്യയിലേയ്ക്കാളുപോയി. ദശരഥനെ വിവരം ധരിപ്പിച്ചു. സന്തുഷ്ടനായ ദശരഥമഹാരാജാവ് രാജ്ഞിമാരോടും എല്ലാ പരിവാരങ്ങളോടുംകൂടി മിഥില യിലേയ്ക്കു യാത്രയായി. ദശരഥൻെറ നാലുപുത്രന്മാരും അവിടെ വെച്ചു വിവാഹിതന്മാരായി. ജനകരാജാവിൻെറ ഔരസപുത്രിമാരായ ഊർമ്മിള, ശ്രുതികീർത്തി, മാണ്ഡവി എന്നീ കന്യകമാരെ ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ എന്നിവരും വിവാഹം കഴിച്ചു. വളരെയധികം ആർഭാടത്തോടും ആഘോഷത്തോടുംകൂടി നടത്തപ്പെട്ട രാജപുത്രിമാരുടെ വിവാഹാഘോഷം കഴിഞ്ഞ് ഏതാനും ദിവസങ്ങൾക്കുശേഷം ജനകരാജാവ് ദശരഥ മഹാരാജാവിനേയും രാജകുമാരന്മാരേയും അവരുടെ നവവധുക്കളേയും വേണ്ടത്ര പാരിബർഹങ്ങളോടുകൂടി യാത്രയാക്കി. വമ്പിച്ച ഘോഷയാത്രയായി അയോദ്ധ്യാ രാജാവും പരിവാരങ്ങളും സ്വഗൃഹത്തിലേയ്ക്കു യാത്രയുമായി. എല്ലാ ആഡംബരങ്ങളോടും ആർഭാടങ്ങളോടുംകൂടി മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്ന ആ രാജകീയഘോഷയാത്ര മിഥിലയിൽനിന്നു പുറപ്പെട്ടു കുറേ ദൂരം വന്നപ്പോഴാണ് ഒരു എതൃപ്പിനെ നേരിടേണ്ടിവന്നത്. ഭൃഗുപുത്രനായ പരശുരാമനായിരുന്നു എതിരാളി. മാഹേശ്വരചാപത്തെ ശ്രീരാമൻ ഭഞ്ജിച്ചു എന്നു കേട്ടപ്പോൾ ഇളകിയതായിരുന്നു ഭാർഗ്ഗവരാമൻ. സ്വതവേത്തന്നെ ക്ഷത്രിയാന്തകനായ അദ്ദേഹത്തിന് അയോദ്ധ്യാരാജകുമാരൻെറ വിജയം അസഹ്യമായൊരസ്വാസ്ഥ്യമായിത്തീർന്നു. അതായിരുന്നു എതൃപ്പിൻെറ കാരണം. പരശുരാമൻ കലശലായി ക്ഷോഭിച്ചു. തൻെറ കയ്യിൽ ഒരു വില്ലുണ്ട്. അതെടുത്തു രാമൻ ഞാൺ കെട്ടി അസ്ത്രം തൊടുക്കണം. ഇല്ലെങ്കിൽ

തന്നോടു യുദ്ധത്തിനു വരണം. ഇതു രണ്ടും ചെയ്യാത്തപക്ഷം രണ്ടു രാമന്മാരുണ്ടാവാൻ താൻ സമ്മതിക്കില്ല. ഏതെങ്കിലും ഒരു രാമൻ ഇപ്പോൾ നശിക്കണം എന്നൊക്കെയാണ് പരശുരാമന്റെ വാദം. ദശരഥൻ വല്ലാതെ ഭയപ്പെട്ടു. ഭാർഗ്ഗവന്റെ കാലു പിടിച്ചു കേണപേക്ഷിച്ചു ദശരഥൻ. പക്ഷെ അതുകൊണ്ടൊന്നും ജാമദഗ്ന്യൻ കൂട്ടാക്കിയില്ല. അവസാനം ശ്രീരാമൻ മുന്നോട്ടുവന്നു ഭാർഗ്ഗവന്റെ വില്ലു വാങ്ങി നിഷ്പ്രയാസം ഞാൺ കെട്ടി ശരം തൊടുത്തു ലക്ഷ്യം കാണിച്ചുതരാൻ പറഞ്ഞു. തൊടുത്ത ശരം മടക്കിഎടുക്കില്ല. ലക്ഷ്യം കാണിച്ചുതരാത്തപക്ഷം തല പോവുമെന്നു ശ്രീരാമനും പറഞ്ഞു. തന്റെ കയ്യിലുള്ള അസാധാരണമായ വില്ല് കുലയേറ്റുകയും തന്റെ തലതന്നെ ലക്ഷ്യമാക്കുകയും ചെയ്യണമെങ്കിൽ സാധാരണ മനുഷ്യനൊന്നും സാദ്ധ്യമല്ലെന്നിരിക്കെ എന്താണിങ്ങനെ സംഭവിച്ചതെന്നു വീണ്ടും വീണ്ടും ആലോചിച്ചപ്പോൾ ഭാർഗ്ഗവരാമന്നു ബോദ്ധ്യപ്പെട്ടു, ശ്രീരാമൻ സാക്ഷാൽ ശ്രീനാരായണന്റെ അവതാരമാണെന്ന്. അതിനാൽ എല്ലാ അഹങ്കാരവും അടങ്ങി ഭഗവാനെ പ്രദക്ഷിണം വെച്ചു വീണ്ടും നമസ്കരിച്ചു കീർത്തനങ്ങളെക്കൊണ്ടും ദിവ്യമന്ത്രങ്ങളെക്കൊണ്ടും സ്തുതിച്ചു. ദ്വീപാന്തരത്തിലുള്ള രാക്ഷസന്മാരെ രാമശരത്തിന്നു ലക്ഷ്യമാക്കാൻ അപേക്ഷിച്ചു. അതുപ്രകാരം ചെയ്തു. ഭാർഗ്ഗവരാമൻ ശ്രീരാമനാൽ അനുഗൃഹീതനായി. ആയുധംവെച്ചു മഹേന്ദ്രപർവ്വതത്തിൽ തപസ്സിനായി പോവുകയും ചെയ്തു. അനന്തരം വിശേഷസംഭവങ്ങളൊന്നും കൂടാതെ മഹാരാജാവും പരിവാരങ്ങളും അയോദ്ധ്യയിൽ മടങ്ങിയെത്തി. സുഖസമാധാനങ്ങളോടും സമൃദ്ധിയോടും കൂടി അവിടെ സുഖവാസം ആരംഭിച്ചു. രാജകുമാരന്മാർ നവവധുക്കളോടുകൂടി പല രാജകീയഭോഗങ്ങളേയും അനുഭവിച്ചുകൊണ്ട് അരമനയിൽ സുഖിച്ചുവന്നു.

ശരീരത്തിൽ സകല കരണങ്ങളേയും അവയവങ്ങളേയും എപ്പോഴും ചലിപ്പിച്ചുകൊണ്ടു വൃത്താകാരേണ ചുറ്റിത്തിരിയുന്ന പ്രാണവൃത്തത്തെയാണിവിടെ മാഹേശ്വരചാപമെന്നു പറഞ്ഞിരിക്കുന്നത്. വൃത്തികളെക്കൊണ്ടാണതിന്ന് അഞ്ചു വകഭേദങ്ങൾ പറയപ്പെട്ടിരിക്കുന്നത്. പ്രാണൻ ഒന്നുതന്നെ. വൃത്താകാരത്തിലുള്ള പ്രാണനെ നീർത്തി നീളത്തിലാക്കി നിശ്ചലമാക്കിത്തീർക്കൽതന്നെ മാഹേശ്വരചാപഭഞ്ജനം. അതു

പൌരുഷംകൊണ്ടോ ശരീരശക്തികൊണ്ടോ സാധിക്കേണ്ടതല്ല; സാധിക്കാവുന്നതുമല്ല. അദ്ധ്യാത്മസാധനകളെക്കൊണ്ടും അദ്ധ്യാത്മശക്തികൊണ്ടും മാത്രം സാധിക്കേണ്ടതാണ്. അതാണ് ശ്രീരാമനൊഴിച്ചു മറ്റാർക്കും മാഹേശ്വരചാപത്തെ ഭഞ്ജിക്കാൻ കഴിയാതിരുന്നത്. വിദേഹൻെറ ഗൃഹത്തിൽ ത്രിപുരഹന്താവായ ഭഗവാൻ ശ്രീപരമേശ്വരൻ തന്നെ വെച്ചതാണ് പ്രസ്തുതചാപം. ഈശ്വരനാൽ നിഷിപ്തമാണ് ശരീരത്തിലെ പ്രാണവൃത്തം; മനുഷ്യനിർമ്മിതമല്ല. ആത്മജ്ഞാനതൃഷ്ണകൊണ്ടു ശരീരാഭിമാനം വിടുന്ന ഒരാൾക്കേ അതറിയാൻ കഴിയൂ. അതാണ് വിദേഹൻെറ ഗൃഹത്തിൽ വെച്ചുവെന്നു പറഞ്ഞതിൻെറ താല്പര്യം. അധ്യാത്മസാധനകളെക്കൊണ്ടു വാസനകൾ ക്ഷയിച്ചു പ്രാണനു ശുദ്ധകുംഭകവൃത്തി കിട്ടുമ്പോൾ എല്ലാ കരണങ്ങളും നിശ്ചലങ്ങളും പ്രശാന്തങ്ങളുമാകും. ചിത്തത്തിൻെറ വിക്ഷേപവും ആവരണവും കേവലം അകലും. അപ്പോൾ ആത്മബോധമാകുന്ന വിദ്യ പ്രകാശിക്കുന്നു. പ്രസ്തുതവിദ്യതന്നെ സീതാദേവി. ജിജ്ഞാസുവായ ഒരാൾക്കു തീവ്രസാധനകളെക്കൊണ്ടു ക്രമേണ ഈ നിലയൊക്കെവന്നു ബ്രഹ്മവിദ്യയാകുന്ന സീതാദേവിയെ വിവാഹം കഴിക്കാൻ സാധിക്കുന്നു.

വിദ്യാപ്രസാദംകൊണ്ട് ആത്മബോധമുണ്ടാവുമ്പോൾ ശരീരത്തിൽക്കൂടി അതിൻെറ ലക്ഷണങ്ങൾ പ്രകാശിക്കും. അതാണ് ദശരഥനെ അറിയിച്ചതും അദ്ദേഹം വിവാഹത്തെ ആഘോഷിച്ചതുമൊക്കെ ചമല്ക്കാരത്തിൽ വർണ്ണിച്ചിരിക്കുന്നത്. ആത്മബോധിയായിക്കഴിഞ്ഞ ഒരാൾ സംസാരത്തിൽ വ്യാപരിച്ചാൽക്കൂടി ഭേദബുദ്ധിയുണ്ടാവില്ല. ഭേദബുദ്ധിയുടെ നിരാസമാണ് ഭാർഗ്ഗവരാമനുമായുള്ള സംഘട്ടനംകൊണ്ടു സൂചിപ്പിച്ചത്. ജീവനും ഈശ്വരനും വാസ്തവത്തിൽ രണ്ടല്ല; ഒന്നാണ്. എങ്കിലും രണ്ടാണെന്ന ബോധംകൊണ്ടാണല്ലോ നാനാത്വബോധം വളർന്നുകൊണ്ടിരിക്കുന്നത്. നാനാത്വബോധമുള്ളപ്പോൾ രാഗദ്വേഷങ്ങളും മദമത്സരങ്ങളുമൊക്കെയുണ്ടാവും. എന്നാൽ നാനാത്വം തീർന്ന് ഏകാത്മബോധമുദിക്കുമ്പോൾ — അതായതു താനും ഈശ്വരനും രണ്ടല്ലെന്ന ബോധമുണ്ടാവുമ്പോൾ — എല്ലാ രാഗദ്വേഷങ്ങളും മദമത്സരങ്ങളും അവസാനിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ശ്രീരാമനും പരശുരാമനും രണ്ടല്ല; ഒന്നാണ്. എങ്കിലും രണ്ടെന്ന ബോധം കൊണ്ടാണല്ലോ

സംഘട്ടനമുണ്ടായത്. ഒന്നെന്ന ബോധമുദിച്ചപ്പോൾ അവരുടെ രാഗദ്വേഷങ്ങളും മദമത്സരങ്ങളുമെല്ലാമവസാനിക്കയും ചെയ്തു. രണ്ടു രാമനില്ല; ഒരു രാമനേയുള്ളൂ; ഒരു രാമനെത്തന്നെ രണ്ടായിത്തോന്നുകമാത്രമാണ് ചെയ്യുന്നതെന്നു ബോദ്ധ്യം വന്നിട്ടാണല്ലോ അവരുടെ സംഘട്ടനം അവസാനിച്ചത്. അതായത് ജീവേശ്വരൈക്യബോധമുണ്ടായപ്പോൾ നാനാത്വം നീങ്ങി എന്നർത്ഥം.

സീതാവിവാഹം കഴിഞ്ഞ് അയോദ്ധ്യയിൽ മടങ്ങിവന്നു സുഖവാസമാരംഭിച്ചു എന്നു പറഞ്ഞ് അവിടെ വെച്ചാണ് ബാലകാണ്ഡമെന്ന ഒന്നാമത്തെ കാണ്ഡം അവസാനിപ്പിക്കുന്നത്. ബാല്യകൌമാരദശകൾ കഴിഞ്ഞു യൌവനത്തിലേയ്ക്കെത്തി എന്നതുകൊണ്ടാണല്ലോ ബാലകാണ്ഡം അവസാനിച്ചത്. ശ്രീരാമചന്ദ്രൻെറ ബാല്യദശയിലെ ചരിത്രങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി യൌവനത്തിലെ ചരിത്രങ്ങളാണ് പറയാൻപോവുന്നതെന്നും സൂചിപ്പിക്കുന്നു. അങ്ങിനെതന്നെ അദ്ധ്യാത്മജീവിതത്തിലെ ബാലപാഠങ്ങൾ അവസാനിച്ചു. ഇനി പ്രൌഢപാഠങ്ങളാണ് മേലോട്ടു പറയാൻപോവുന്നതെന്നും ഇതുകൊണ്ടു ധ്വനിപ്പിച്ചിരിക്കുന്നു.



# അയോദ്ധ്യാകാണ്ഡം

അയോദ്ധ്യാകാണ്ഡത്തിലെ മുഖ്യമായ കഥാഭാഗം ദശരഥൻ ശ്രീരാമചന്ദ്രനു പട്ടാഭിഷേകം നിശ്ചയിക്കലും കൈകേയി അതിനെ തടസ്ഥപ്പെടുത്തലും ശ്രീരാമൻ അച്ഛൻെറ സത്യത്തെ സംരക്ഷിക്കാൻവേണ്ടി സീതാ ലക്ഷ്മണസമേതനായി കാട്ടിലേയ്ക്കു പോവലുമാണ്. ആത്മജ്ഞാനമുണ്ടായാലും പ്രാരബ്ധം അവസാനിക്കാതെ സംസാരത്തിൽനിന്നു നിശ്ശേഷം നിവർത്തിച്ച് ആത്മസാമ്രാജ്യത്തിൽ അധിഷ്ഠിതനാവാനോ ജീവന്മുക്തനാവാനോ സാദ്ധ്യമല്ല. വിവേകം നശിക്കാതെ സൂക്ഷിച്ചാൽ ബ്രഹ്മനിഷ്ഠ നിലനിർത്താൻ കഴിഞ്ഞേക്കാമെന്നുമാത്രം. ആദ്യംതന്നെ കഥാഗോളത്തെ നിരൂപിക്കാം. അതിൽത്തന്നെ രസകരങ്ങളായ പല രഹസ്യങ്ങളും ഒളിഞ്ഞുകിടക്കുന്നു. ദശരഥരാജാവിൻെറ പ്രഥമപത്നിയും പട്ടമഹിഷിയും കൌസല്യയാണ്. വിവാഹം കഴിഞ്ഞു വളരെക്കാലം കഴിഞ്ഞിട്ടും ഒരു പുത്രനുണ്ടാവാത്തതുകൊണ്ടും കൌസല്യ ഇനി പ്രസവിക്കില്ലെന്നു തോന്നിയതു കൊണ്ടുമാണ് രണ്ടാമതു സുമിത്രയെ വിവാഹം കഴിച്ചത്. സുമിത്രയെ വിവാഹം കഴിക്കുമ്പോഴും കൌസല്യ പട്ടമഹിഷിയാണെങ്കിലും പുത്രനില്ലാത്തതുകൊണ്ട് സുമിത്രാപുത്രനു രാജ്യം കൊടുക്കാമെന്നു പ്രതിജ്ഞയുണ്ട്. എന്നാൽ സുമിത്രയിലും പുത്രനുണ്ടാവാതെ നിരാശപ്പെട്ട രാജാവ് അവസാനം വാർദ്ധക്യത്തിലാണ് യൌവനയുക്തയായ കൈകേയിയെ തൃതീയപത്നിയാക്കി വിവാഹം കഴിച്ചത്. അപ്പോഴും ആദ്യത്തെ രണ്ടു പത്നിമാർക്കും സന്താനമില്ലാത്തതുകൊണ്ട് കൈകേയീ പുത്രനു രാജ്യം കൊടുക്കാമെന്ന പ്രതിജ്ഞയോടെയാണ് വിവാഹം നടത്തി യത്. നിർഭാഗ്യവശാൽ കൈകേയിയിലും പുത്രനുണ്ടായില്ല. അങ്ങിനെ യിരിക്കുമ്പോഴാണ് അശ്വമേധവും പുത്രകാമേഷ്ടിയുമൊക്കെ നടന്നത്. അതിൻെറ ഫലമായി രാജാവിന്നു നാലു പുത്രന്മാരുണ്ടായി. നാലുപുത്രന്മാർ ജനിച്ചത് ഒരു പത്നിയിലല്ല. മൂന്നു ഭാര്യമാരിലുംകൂടിയാണ്. അപ്പോൾ മൂന്നാൾക്കും അവകാശപ്പെടാം രാജ്യത്തിന്ന്. തൻെറ പുത്രനു കൊടുക്കണമെന്നു ഓരോ

രാജ്ഞിക്കും രാജാവിനെ നിർബ്ബന്ധിക്കാം. അതിനു ന്യായവുമുണ്ട്. അങ്ങിനെ അവർ മൂന്നാളുംകൂടി നിർബ്ബന്ധിക്കാനൊരുങ്ങുന്നപക്ഷം രാജാവെന്തുചെയ്യും? വിഷമമായി. ഈ ആലോചന പുത്രജനനം കഴിഞ്ഞമുതൽക്കു തന്നെ രാജാവിനു മനസ്സിൽ തട്ടീട്ടുണ്ട്. അദ്ദേഹം അപ്പോൾമുതല്ക്കുതന്നെ അതിനൊരു പോംവഴി കാണാൻ പരിശ്രമിച്ചു കൊണ്ടിരിക്കുന്നുമുണ്ട്. പക്ഷേ പറയത്തക്ക നിലയിൽ ഒന്നും ഇതുവരെ കണ്ടുകിട്ടീട്ടും ഇല്ല. ഇനി ആലോചിക്കാൻ സമയമില്ല. സന്ദർഭം വന്നുകഴിഞ്ഞു. കുമാരന്മാരുടെ വിവാഹംകൂടികഴിഞ്ഞ സ്ഥിതിക്ക് ആരെയെങ്കിലും അഭിഷേകം കഴിച്ചു യുവരാജാവാക്കാതെ നിർവ്വാഹമില്ല. അതാരെയാണ് ചെയ്യേണ്ടത്? ശ്രീരാമനാണ് ജ്യേഷ്ഠപുത്രൻ. രാമനെ എല്ലാവർക്കും അതീവ പ്രിയവുമാണ്. കൌസല്യയും സുമിത്രയും തമ്മിൽ വളരെ അടുത്ത സഖികളായതുകൊണ്ടു സുമിത്ര ഒരുപക്ഷേ സമ്മതിക്കുമായിരിക്കാം. എന്നാൽ കൈകേയി സമ്മതിക്കുമെന്നതിനെന്താണ് തെളിവ്? അല്ലെങ്കിൽതന്നെ കൈകേയി മറ്റുരണ്ടു രാജ്ഞിമാരെപ്പോലെയല്ല; കുറച്ചധികം ഔദ്ധത്യമുള്ളവളാണ്. അതിനാൽ കൈകേയിയോടീസംഗതി പറയാൻതന്നെ രാജാവിന്നു ധൈര്യമില്ലെന്നാണിരിക്കുന്നത്. ഇതിനൊക്കെപ്പുറമേ കൈകേയീ വിവാഹത്തിൻെറ അടിയിൽ അതിപ്രധാനമായ മറ്റൊരു സംഗതികൂടി ഒളിഞ്ഞുകിടക്കുന്നുണ്ട്. അതാകട്ടെ ഇതിലൊക്കെയധികം ഗൌരവമുള്ളതാണ്. ആ സംഗതി നിലവിലുള്ളപ്പോൾ ഒരിക്കലും കൈകേയി രാമൻെറ പട്ടാഭിഷേകത്തെ അനുവദിക്കാൻ പോവുന്നില്ല. ഇതും രാജാവിന്നറിയാം.

കേകയരാജാവും മിഥിലരാജാവും തമ്മിൽ വളരെ തലമുറകളായ്ത്തന്നെ അന്യോന്യശത്രുക്കളാണ്. ഇരുരാജ്യങ്ങളും തമ്മിൽ ഭയങ്കരസംഘട്ടനങ്ങളും യുദ്ധങ്ങളും എത്രയോ പ്രാവശ്യം കഴിഞ്ഞതാണ്. രണ്ടാളും തുല്യബലവാന്മാരാണെന്നതുകൊണ്ടു ജയപരാജയങ്ങൾ രണ്ടും കൂടാതെ നിലനിന്നുവരികയാണ്. തലമുറകളായ്ത്തന്നെ യുദ്ധം നടത്തിക്കൊണ്ടിരിക്കുന്ന പ്രസ്തുത രണ്ടു രാജ്യങ്ങൾക്കും പ്രബലമായ ഒരു സഹായിയെക്കിട്ടിയാൽ കൊള്ളാമെന്നു മോഹമുണ്ട്. അയോദ്ധ്യാരാജാവു പ്രബലനാണ്. പക്ഷേ അദ്ദേഹം രണ്ടാളേയും സഹായിക്കുകയോ എതിർക്കുകയോ രണ്ടും ചെയ്യാതെ നിഷ്പക്ഷനായിരിക്കയാണ്. പല തന്ത്രങ്ങളെക്കൊണ്ടും അദ്ദേഹത്തെ

വശീകരിക്കാൻ രണ്ടാളും നോക്കാതിരുന്നിട്ടില്ല. പക്ഷേ സാധിച്ചിട്ടില്ലെന്നേ ഉള്ളൂ. അങ്ങിനെ കഴിഞ്ഞു വരുമ്പോഴായിരുന്നു ദശരഥൻെറ മൂന്നാമത്തെ വിവാഹാലോചന. പടുവൃദ്ധനായ അദ്ദേഹത്തിനു കന്യകയെക്കൊടുക്കാൻ ആരും തയ്യാറില്ല. അപ്പോഴാണ് കേകയരാജാവ് ഇതേറ്റവും പറ്റിയ സന്ദർഭമാണെന്നു കരുതി അതിനെ വേണ്ടപോലെ ഉപയോഗപ്പെടുത്തിയത്. അയോദ്ധ്യാരാജാവുമായി ഏതെങ്കിലും ഒരു ബന്ധം ഉണ്ടാക്കിത്തീർക്കാൻ കഴിഞ്ഞാൽത്തന്നെ മഹാഭാഗ്യമായെന്നായിരുന്നു അദ്ദേഹത്തിൻെറ വിചാരം. അതാണ് അത്യന്തവാർദ്ധക്യം ബാധിച്ച ദശരഥനു തൻെറ ഇളംപ്രായമായ പുത്രിയെ മൂന്നാം വിവാഹത്തിനു കൊടുത്തത്. അയോദ്ധ്യാരാജാവു തൻെറ ബന്ധുവായാൽ സഹായിക്കാൻ വിരോധമില്ല; സഹായിച്ചില്ലെങ്കിലും ശത്രുവായ മിഥിലാരാജാവിനോടു കൂടിച്ചേർന്നു തന്നോടെതിർക്കാൻ വരില്ലല്ലോ. അതായിരുന്നു കേകയരാജാവിൻെറ വിചാരം.

ഈ പുതിയ ബന്ധുത്വം കേകയരാജാവും അയോദ്ധ്യാരാജാവും തമ്മിൽ സ്ഥാപിക്കപ്പെട്ടുകഴിഞ്ഞാൽ മിഥിലാരാജാവ് അസ്വസ്ഥനാവും. അദ്ദേഹം എന്തെങ്കിലും തകരാറുണ്ടാക്കാൻ ശ്രമിക്കും; വെറുതെ അടങ്ങിയിരിക്കില്ല എന്നും കേകയരാജാവിന്നറിയാം. അതിനാൽ അദ്ദേഹം അങ്ങിനെ സംഭവിക്കാതിരിക്കാനും വേണ്ടപ്പെട്ട മുൻകരുതലുകൾ ചെയ്തിട്ടുണ്ടായിരുന്നു. കൈകേയിയോടു വേണ്ടപോലെ ഗുണദോഷങ്ങൾ പറഞ്ഞു കൊടുത്തിട്ടുണ്ടായിരുന്നു. കൂടാതെ വേണ്ട സന്ദർഭത്തിൽ വേണ്ടതുപദേശിക്കാനും വേണ്ടതു പ്രവർത്തിപ്പിക്കാനും പറ്റിയ ഒരു വിശ്വസ്തദാസിയെക്കൂടെ കൈകേയിയോടൊരുമിച്ച് അയോദ്ധ്യയ്ക്കയച്ചിട്ടുണ്ടായിരുന്നു. അവൾ മഹാരാജ്ഞിയുടെ ഒരു സേവിക എന്ന നിലയ്ക്ക് വളരെ പ്രൗഢിയോടുകൂടി — ഒരു ദാസിയുടെ പദവിയിൽനിന്നൊക്കെ ഉയർന്ന നിലയിൽ — അരമനയിൽ കഴിഞ്ഞുവരികയും ചെയ്തിരുന്നു. അവളാണ് മന്ഥര. അങ്ങിനെ കഴിഞ്ഞുവരുമ്പോഴാണ്, രാജ്ഞിമാർക്കു പുത്രന്മാരുണ്ടായതും അവർ യൌവനയുക്തന്മാരായതും. കേകയരാജാവോ, അയോദ്ധ്യാരാജാവുപോലുമോ അറിയാതെ ശ്രീരാമനെ വിവാഹം കഴിപ്പിച്ചു, മിഥിലാരാജാവ്. സീതാദേവി വരണമാല്യം ചാർത്തിയശേഷമാണ് ദശരഥൻപോലും അറിയാനിടയായത്. പിന്നീടു നാലു പുത്രന്മാരുടെയും വിവാഹവും

നടന്നു. നാലു രാജകുമാരന്മാരും ജനകൻെറ പുത്രിമാരെ വിവാഹം കഴിച്ചു എന്നു വന്നപ്പോൾ അയാദ്ധ്യ മുഴുവൻ മിഥിലരാജാവിനു സ്വാധീനമായ പോലെയായി. ഓരോ ദിവസവും പുതിയപുതിയ കാര്യങ്ങളെ ഉറ്റുനോക്കിക്കൊണ്ടിരിക്കുന്നുണ്ട് മന്ഥരയെന്നുവന്നാലും അതിസമർത്ഥയായ അവൾപോലും അറിയാതെ പറ്റിയ ഒരമളിയായിരുന്നു രാജകുമാരന്മാരുടെ വിവാഹം. ശ്രീരാമൻെറ വിവാഹവാർത്തയെ അറിയിക്കാൻ മിഥിലയിൽനിന്നാളു വന്നപ്പോൾ എല്ലാവരും സന്തോഷിച്ചുവെങ്കിലും മന്ഥര നാവു കടിച്ചു. ഇങ്ങനെ സംഭവിക്കാതിരിക്കാൻ വേണ്ടിയായിരുന്നു മന്ഥരയെ പറഞ്ഞയച്ചത്. എന്നിട്ടും അതു സംഭവിച്ചു. സംഗതിയറിഞ്ഞ കേകയരാജാവ് കലശലായി വ്യസനിക്കുകയും മന്ഥരയെ കഠിനമായി ശാസിക്കുകയും ചെയ്തു. സംഭവിച്ചതു സംഭവിച്ചുകഴിഞ്ഞു. അതിനി പറഞ്ഞിട്ടു ഫലമില്ല. ഇനിയുള്ള സന്ദർഭം വേണ്ടപോലെ നോക്കിക്കൊള്ളാമെന്നു മന്ഥര കേകയരാജാവിനെ അറിയിച്ചിട്ടുമുണ്ടായിരുന്നു. വിവാഹം കഴിഞ്ഞാൽ പിന്നീടുള്ള സന്ദർഭം പട്ടാഭിഷേകമാണ്. അതിൻെറ സന്ദർഭമാണിപ്പോൾ വന്നുചേർന്നിരിക്കുന്നത്. എല്ലാവരും ജാഗ്രതയായിരിക്കയാണ്. ജനമദ്ധ്യത്തിൽത്തന്നെ പലരും പലതും പറയാൻ തുടങ്ങി. വളരെ കാലമായി ഒരു പട്ടാഭിഷേകം കണ്ടിട്ട്. ആഘോഷത്തോടും ആർഭാടത്തോടുംകൂടി നടക്കുന്ന ഒരു പട്ടാഭിഷേകമഹോത്സവം കാണാൻ പൊതുജനങ്ങൾ ബദ്ധപ്പെട്ടുകൊണ്ടിരിക്കുകയാണ്. പക്ഷേ അരമനയിൽ ആകപ്പാടെ ഒരു മൂകത. ആർക്കുമാർക്കും ഒരുത്സാഹമോ ഉന്മേഷമോ ഇല്ല. എന്തോ ഒന്നു സംഭവിക്കാൻ പോകുന്നുവെന്ന ഒരു തോന്നൽ എല്ലാവർക്കും. എന്നാൽ അതെന്താണ് എന്നു വ്യക്തമായാർക്കും അറിഞ്ഞുകൂടാ. ആകപ്പാടെ നീറിപ്പുകഞ്ഞൊരന്തരീക്ഷം. ആർക്കും ഒന്നും തുറന്നുപറയാൻ ധൈര്യമില്ല. അരമനയിൽ എന്തോ ഒരു കുഴപ്പം വരാൻപോവുന്നുവെന്ന ഒരു തോന്നൽ. പട്ടാഭിഷേകത്തെക്കുറിച്ചു പലരും അന്യോന്യം ചോദിക്കുന്നുണ്ട്. പക്ഷേ ആർക്കുമൊന്നുമറിഞ്ഞുകൂടാ. ഈ സന്ദർഭത്തിൽ ദശരഥമഹാരാജാവു സമർത്ഥമായൊരു തന്ത്രം പ്രയോഗിച്ചു. അതായതു കൈകേയീ പുത്രനായ ഭരതനെ സുമിത്രാപുത്രനായശത്രുഘ്നനോടുകൂടി കേകയരാജധാനിയിലേയ്ക്ക് പറഞ്ഞയച്ചു. മാതൃഗൃഹത്തിൽ പോവുന്നതും അമ്മാവൻെറ ഒരുമിച്ചു

താമസിക്കുന്നത് രാജകുമാരന്മാർക്കു ഹിതമായിരിക്കുമല്ലോ. സുമിത്രയുടെ രണ്ടു പുത്രന്മാരാണ് ലക്ഷ്മണനും ശത്രുഘ്നനും. ലക്ഷ്മണൻ ശ്രീരാമനോടും ശത്രുഘ്നൻ ഭരതനോടും ഏറ്റവും അടുത്തു പെരുമാറുന്നവരാണ്. അതിനാൽ ലക്ഷ്മണനെ ഭയപ്പെടേണ്ടതില്ല. ശ്രീരാമൻെറ പട്ടാഭിഷേകത്തിൽ ലക്ഷ്മണൻ അനുകൂലിയായേ ഇരിക്കൂ. എന്നാൽ ഭരതശത്രുഘ്നന്മാരുടെ സ്ഥിതി അറിഞ്ഞുകൂടാ. ഏതായാലും അവർ തല്ക്കാലം അകന്നിരിക്കുന്നത് നല്ലതാണ്. ഈ നിലയ്ക്കാണ് രാജാവു ഭരതശത്രുഘ്നന്മാരെ കൈകേയിയുടെ പിതൃഗൃഹത്തിലേയ്ക്കയച്ചത്.

ഇങ്ങനെ ഭരതശത്രുഘ്നന്മാരെപ്പോലും അകറ്റിക്കഴിഞ്ഞ സന്ദർഭത്തിലാണ് മഹാരാജാവ് ഒരു ദിവസം വൈകുന്നേരം പെട്ടെന്നു ശ്രീരാമനു പട്ടാഭിഷേകം നിശ്ചയിച്ചത്. നടന്നുകഴിഞ്ഞാൽ പിന്നെ സാരമില്ല; അതിനുമുമ്പു പലരും അറിഞ്ഞാൽ എന്തെല്ലാം കുഴപ്പങ്ങളാണുണ്ടാവാൻ പോവുന്നതെന്നറിഞ്ഞുകൂടാ. അതുകൊണ്ടു കഴിയുന്നതും ആരേയും അറിയിക്കാതെ വിവാഹത്തെപ്പോലെതന്നെ രാമചന്ദ്രൻെറ പട്ടാഭിഷേകവും സൂത്രത്തിൽ കഴിയണമെന്ന ഉദ്ദേശത്താലാ യിരുന്നു മഹാരാജാവ് ഒരു ദിവസം വൈകുന്നേരം രാജസഭയിൽവെച്ചു പിറ്റേന്നു കാലത്തു ശ്രീരാമൻെറ പട്ടാഭിഷേകം നടത്താൻ തീർച്ചപ്പെടുത്തി യത്. രാജാവിൻെറ കല്പനകിട്ടിയതോടെ മന്ത്രിമാരും പൌരജനങ്ങളും ഒരുക്കങ്ങൾചെയ്യാൻ തുടങ്ങി. അരമനയും പട്ടണവും മുഴുവനലങ്കരിക്കുക, എല്ലായിടത്തും തോരണങ്ങളും കൊടിക്കൂറകളും കെട്ടുക, രാജമാർഗ്ഗങ്ങൾ പ്രത്യേകമായലങ്കരിക്കുക തുടങ്ങിയ പ്രാഥമികപരിപാടികൾ ജാഗ്രതയായി നടക്കാൻതുടങ്ങി. പിറ്റേന്നു പ്രഭാതത്തിൽ ശ്രീരാമചന്ദ്രൻെറ പട്ടാഭിഷേകം നടക്കാൻ പോവുന്നുവെന്ന വർത്തമാനം ക്ഷണനേരംകൊണ്ടു പട്ടണം മുഴുവൻ പരന്നു. ജനങ്ങൾ ഉത്സാഹഭരിതരായി. രാജഭടന്മാർ ജാഗ്രതയായി അങ്ങിങ്ങ് ഓടുകയും പലതും ഒരുക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ആ സമയ ത്താണ് മന്ഥര കൈകേയിയുടെ അന്തഃപുരത്തിലേയ്ക്കു പോവാൻവേണ്ടി രാജമാർഗ്ഗത്തിലേയ്ക്കിറങ്ങിയത്. യാദൃച്ഛികമായി ശ്രീനാരദമഹർഷിയും അപ്പോൾ അയോദ്ധ്യയിലെത്തി. മന്ഥര ജനങ്ങളുടെ മുഖത്തിൽനിന്നു സംഗതികളൊക്കെ മനസ്സിലാക്കി എന്തോ വിചാരിച്ചു തലയാട്ടി മൂളിക്കൊണ്ട് അന്തഃപുരത്തിലേയ്ക്കു

പോയി. ശ്രീനാരദമഹർഷിയും പൌരമുഖത്തിൽനിന്നു വർത്തമാനം ഗ്രഹിച്ചപ്പോൾ എന്തോ വിചാരിച്ചുകൊണ്ടു ശ്രീരാമചന്ദ്രൻെറ അരമനയിലേയ്ക്കും പോയി. ഭഗവാൻ ശ്രീരാമചന്ദ്രൻ ഗൃഹസ്ഥനായതിനുശേഷം ആദ്യമായി തൻെറ ഗൃഹത്തിലേയ്ക്കു വരുന്ന മഹാത്മാവായ ശ്രീനാരദമഹർഷിയെ വേണ്ടപോലെ എതിരേറ്റു കൂട്ടിക്കൊണ്ടുവന്നു പാദപൂജയും മറ്റും ചെയ്ത് ഉചിതമാംവണ്ണം സല്ക്കരിച്ചു. ഭഗവാൻെറ ആതിഥ്യം സ്വീകരിച്ച നാരദമഹർഷി സന്തുഷ്ടനും കൃതാർത്ഥനുമായി. അനന്തരം അവിടുത്തെ ദിവ്യമഹിമകളെ വാഴ്ത്തിവാഴ്ത്തി സ്തുതിച്ചു. പിന്നീട് അവിടുത്തെ അവതാരോദ്ദേശത്തെ ഓർമ്മിപ്പിച്ചു: "രാവണാദി ദുഷ്ടരാക്ഷസന്മാരെ കൊന്നു ജഗത്തിൻെറ ക്ഷേമത്തെ നിലനിർത്താൻവേണ്ടി ബ്രഹ്മാദിദേവന്മാരാൽ അപേക്ഷിക്കപ്പെട്ടാണ് അവിടുന്ന് ദശരഥപുത്രനായവതരിച്ചത്. രാവണാദികളെ കൊന്നു ജഗത്തിനെ പരിപാലിക്കാമെന്നു പ്രതിജ്ഞയും ചെയ്തിട്ടുണ്ട്. ആ സ്ഥിതിക്ക് ഈ അവതാരത്തിലെ മുഖ്യപ്രയോജനം രാവണാദികളെ കൊല്ലലാണെന്നു മറന്നുകൂടാ. എന്നാൽ അതിനു തടസ്ഥമായിത്തീരുന്നു ഇപ്പോഴത്തെ സംരംഭം. വിവാഹം കഴിഞ്ഞു. അതു തന്നെ മുഖ്യമായൊരു തടസ്ഥമായിത്തീർന്നിട്ടുണ്ട്. പോരെങ്കിൽ നാളെ കാലത്തു പട്ടാഭിഷേകവും നടക്കാൻ പോകുന്നു. അതുംകൂടെ കഴിഞ്ഞാൽ പിന്നെ എപ്പോഴാണ്, എങ്ങിനെയാണ്, രാവണാദികളെ സമീപിക്കുകയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതിനാൽ മുഖ്യമായ ഉദ്ദേശം മറക്കരുത്." എന്നായിരുന്നു ശ്രീനാരദമഹർഷിയുടെ ഉൽബോധനം. ഭഗവാൻ അതൊക്കെകേട്ടു ശ്രീനാരദമഹർഷിയെ അനുഗ്രഹിച്ചു. അനന്തരം അരുളിച്ചെയ്തു:

"ബ്രഹ്മാദിദേവന്മാരുടെ അപേക്ഷയും അവരോടു ചെയ്ത പ്രതിജ്ഞയും എല്ലാം ഓർമ്മയുണ്ട്. അതു നിർവ്വഹിക്കാനുള്ള അവസരവും കാത്തിരിക്കയാണ്. അവസരം വന്നുകഴിഞ്ഞു. നാളെ പുറപ്പെടാറായി. അഭിഷേകത്തിനൊക്കെ ഒരുക്കട്ടെ. അതൊന്നും നടക്കാൻ പോവുന്നില്ല. നാളെ കാലത്തു ഞാൻ സീതയോടും ലക്ഷ്മണനോടുംകൂടി ദണ്ഡകാരണ്യത്തിലേയ്ക്കു പുറപ്പെടുകയാണ്. രാവണൻ തുടങ്ങിയ എല്ലാ ദുഷ്ടരാക്ഷസന്മാരേയും കൊന്നു മുടിച്ചതിനുശേഷമേ മടങ്ങി വരൂ." നാരദമഹർഷിക്കു വളരെ സന്തോഷമായി, അദ്ദേഹം ഭഗവാനോടു യാത്രയും പറഞ്ഞ് ഇറങ്ങിപ്പോയി.

അന്തഃപുരത്തിലേയ്ക്കു ബദ്ധപ്പെട്ടു വളരെ വേഗത്തിൽ പോയ മന്ഥര പരിഭ്രമത്തോടും ഉല്ക്കണ്ഠയോടും കൂടിയാണ് മഹാരാജ്ഞിയുടെ മുമ്പിലെത്തിയത്. മന്ഥരയുടെ സംഭ്രമാകുലമായ വരവും പെരുമാറ്റവും കൈകേയിയെ സംശയാകുലയാക്കിത്തീർത്തു. സംഗതിയെന്താണെന്ന ന്വേഷിച്ചപ്പോൾ രാമചന്ദ്രൻെറ പട്ടാഭിഷേകവാർത്തയെ വളരെ ഭയപരിഭ്രമങ്ങളോടെ മന്ഥര രാജ്ഞിയെ അറിയിച്ചു. പിതൃഗൃഹത്തെ സംബന്ധിച്ചിടത്തോളം വളരെ ദിവസമായി ഒന്നും ആലോചിക്കാതെ ഉല്ലാസമായി കഴിഞ്ഞുവരുന്നതിനാൽ പൂർവ്വകഥകൾ കുറെയൊക്കെ മറന്ന നിലയായിരുന്നു കൈകേയിക്ക്. ശ്രീരാമചന്ദ്രൻ തൻെറ പുത്രനല്ലെങ്കിൽക്കൂടി തൻെറ പുത്രനേക്കാൾ കൂടുതൽ മമതയും സ്നേഹവാത്സല്യങ്ങളും രാമങ്കലുണ്ടുതാനും. പ്രസ്തുത രണ്ടു കാരണങ്ങളെക്കൊണ്ടു ശ്രീരാമചന്ദ്രൻെറ പട്ടാഭിഷേകവാർത്ത കേട്ടതോടെ കൈകേയിക്ക് അസാധാരണ സന്തോഷമാണുണ്ടായത്. അതിൻെറ ഫല മായി വർത്തമാനം അറിയിക്കപ്പെട്ടപ്പോൾ സന്തോഷാതിരേകത്താൽ കൈകേയി മന്ഥരയ്ക്കു തൻെറ കണ്ഠത്തിൽനിന്നു മുത്തുമാലയൂരി സമ്മാനംകൊടുക്കു കയാണുണ്ടായത്. അതു കണ്ടപ്പോൾത്തന്നെ മന്ഥരയ്ക്കു ദേഷ്യം വന്നു. അനന്തരം രാജ്ഞിയെ കുറെ ഗുണദോഷിച്ചു പറഞ്ഞു. വൃദ്ധനായ രാജാവിനെ വിവാഹം കഴിച്ച് ഇങ്ങോട്ടു പോന്നതെന്തിനാണെന്നും തന്നെക്കൂടി ഇങ്ങോട്ടയ ച്ചതെന്തിനാണെന്നും പിതൃരാജ്യത്തിൻെറ സ്ഥിതി എന്താണെന്നുമൊക്കെ ഓർമ്മിപ്പിച്ചു മന്ഥര. മാത്രമല്ല പട്ടാഭിഷേകംകൂടെ കഴിഞ്ഞാൽ പിന്നത്തെ സ്ഥിതിയെന്താണ്? ശ്രീരാമൻ രാജാവും സീത മഹാരാജ്ഞിയും കൌസല്യ രാജമാതാവുമായാൽ പിന്നത്തെ കഥ പറയാനുണ്ടോ? ഭരതൻ രാമൻെറ ഭൃത്യനോ അല്ലെങ്കിൽ തിരസ്കൃതനോ ആവും. കൈകേയിക്കു ജീവിതാ ശയുണ്ടെങ്കിൽ കൌസല്യയുടെ ദാസിയുമാവും. കേകയരാജ്യം മിഥിലാരാജാവു പിടിച്ചടക്കുകയും ചെയ്യും. അതൊക്കെയാണ് സംഭവിക്കാൻപോവുന്നത്. അതുകൊണ്ട് എന്തു വന്നാലും രാമൻെറ പട്ടാഭിഷേകം മുടക്കിയേ തീരൂ. മഹാരാജാവും കൌസല്യയുംകൂടി വളരെ രഹസ്യമായി ആലോചിച്ചു തീർച്ചപ്പെടുത്തിയതായിരിക്കണം ഈ സംഗതി. അതാണ് ഭരതനെപ്പോലും കേകയത്തേയ്ക്കയച്ച് ആരുമില്ലാത്ത സന്ദർഭം നോക്കി പെട്ടെന്നു പട്ടാഭിഷേകം

നിശ്ചയിച്ചത്. അതിനാൽ എന്തുചെയ്തും ഈ സംരംഭം തടഞ്ഞേ തീരൂ. എങ്ങിനെയും ഇതനുവദിക്കാൻ വയ്യ. ഒരിക്കൽത്തന്നെ ഒരു വലിയ ചതി പറ്റിക്കഴിഞ്ഞു, വിവാഹം. അതിലും വലിയ കൊടുംചതിയാണിപ്പോൾ നടക്കാൻ പോകുന്നത്. അതുകൊണ്ടിതു തടയുകതന്നെ വേണം. എന്നിങ്ങനെയുള്ള മന്ഥരയുടെ വാക്കു നല്ലകണക്കിൽ കൊണ്ടു. കൈകേയിക്കും അതു വളരെ ശരിയാണെന്നും മന്ഥരയാണ് തൻെറ ഇഷ്ടബന്ധുവെന്നും തോന്നി. അതിനാൽ രാജ്ഞിയും സംഗതി കുറെ ഗൌരവമായിക്കരുതി. അതിനാൽ എന്താണ് നിവൃത്തിയെന്നന്വേഷിച്ചു. മന്ഥരതന്നെ അതിന്നുള്ള നിവൃത്തിയും പറഞ്ഞു കൊടുത്തു.

പണ്ടു ദേവാസുരയുദ്ധത്തിൽ ദശരഥരാജാവു ദേവന്മാരുടെ ഭാഗത്തു ചേർന്ന് അസുരന്മാരോടു യുദ്ധം ചെയ്യുന്ന സമയത്തു തേർച്ചക്രത്തിൻെറ ആണി വീണുപോയി ആ സമയത്തു കൈകേയിയും രാജാവൊന്നിച്ചു തേരിലുണ്ടായിരുന്നു. വേഗത്തിൽ തേർ വീണുപോവാനോ യുദ്ധം നിർത്താനോ ഇടവരാതെ മഹാരാജാവറിയാതെതന്നെ കൈകേയി തൻെറ കൈവിരൽ ആണി യുടെ സ്ഥാനത്തിട്ടു യുദ്ധംകഴിയുന്നതുവരെ തേർ നടത്തിവന്നു. യുദ്ധം അവസാനിച്ചു മടങ്ങുമ്പോഴാണ് രാജാവ് ഈ അത്യാഹിത സംഭവത്തെ ക്കുറിച്ചറിഞ്ഞത്. സന്തോഷഭാരത്തോടുകൂടി കൈകേയിയെ വളരെ അനുമോദിച്ചു. സമ്മാനമായി രണ്ടു വരങ്ങളും കൊടുത്തു. ഇഷ്ടമുള്ളതെന്താ യാലും സാധിപ്പിച്ചുകൊടുക്കാമെന്നു പറഞ്ഞിട്ടുണ്ടായിരുന്നു. പ്രസ്തുത രണ്ടുവരങ്ങളെ ആവശ്യമുള്ളപ്പോൾ വരിച്ചോളാമെന്നു പറഞ്ഞു രാജാവിൽത്തന്നെ സൂക്ഷിക്കുകയാണ് ചെയ്തത്. ഈ സംഗതി എന്നോ നടന്ന കഥയാണ്. എങ്കിലും മന്ഥരയ്ക്കതൊക്കെ ഓർമ്മയുണ്ട്. അതിനെ പറഞ്ഞുകൊടുത്തു മന്ഥര. ആ രണ്ടു വരങ്ങളും ഇപ്പോൾ വരിക്കണം. അതിൽ ഒന്നുകൊണ്ടു ഭരതനെ പട്ടാഭിഷേകംചെയ്തു രാജാവാക്കി വാഴിക്കലും മറ്റൊന്നുകൊണ്ടു ശ്രീരാമൻ മുനിവൃത്തിയോടുകൂടി പതിന്നാലു സംവത്സരം കാട്ടിൽ താമസിക്കലും. ഇങ്ങനെ രണ്ടു രൂപത്തിൽ വരിച്ചാൽ മതി. അത് ഇന്നുതന്നെ കഴിയണം. പ്രഭാതത്തിൽ രാമൻ കാട്ടിലേയ്ക്കു പോണം ഭരതൻ അഭിഷിക്തനുമാവണം. ഇതേ മാർഗ്ഗമുള്ളു എന്നുപദേശിച്ചു കൊടുത്തു മന്ഥര. കൈകേയിക്കും

അതു ബോദ്ധ്യമായി. മന്ഥരയെ അഭിനന്ദിച്ചു. രാജാവു വരുമ്പോഴേയ്ക്കു വരം വരിക്കാൻ പറ്റുന്ന തോതിൽ വ്യസനത്തോടും ക്രോധത്തോടുംകൂടി നിലത്തു വീണുരുണ്ടു നിലവിളിച്ചു തയ്യാറായിക്കിടന്നു കൈകേയി.

വൈകുന്നേരം രാജസഭയിലെ തിരക്കിട്ട ജോലികളൊക്കെക്കഴിഞ്ഞു മഹാരാജാവു നിത്യകർമ്മവും അത്താഴവും കഴിച്ചു ബദ്ധപ്പെട്ടുകൊണ്ടാണ് കൈകേയിയുടെ അന്തഃപുരത്തിലേയ്ക്കു യാത്രയായത്. എന്തെല്ലാമോ അസ്വാസ്ഥ്യങ്ങൾ രാജാവിനെ അലട്ടിക്കൊണ്ടിരിക്കുന്നുണ്ട്. അതിനാൽ മനസ്സ് കിടന്നു പിടയ്ക്കുകയാണ്. തീരെ സമാധാനമില്ല. കൈകേയി വിവരം അറിയുമ്പോൾ എന്തുപറയുമെന്ന ഭയം അദ്ദേഹത്തിൽ അലതല്ലിക്കൊണ്ടിരിക്കയാണ്. വൈകുന്നേരമാണ് പിറ്റേന്നു പ്രഭാതത്തിൽ രാമചന്ദ്രന്നു പട്ടാഭിഷേകം വേണമെന്നു തീർച്ചപ്പെടുത്തിയത്. തീർച്ചപ്പെടുത്തി പ്രഖ്യാപിച്ചു കഴിഞ്ഞപ്പോഴേയ്ക്ക് എല്ലായിടത്തും അറിഞ്ഞുകഴിഞ്ഞു. പട്ടണം മുഴുവൻ ഉത്സാഹവും ബഹളവുമായിട്ടുണ്ട്. എങ്കിലും പ്രത്യേകം ആളെ അയച്ചിട്ടില്ലാത്തതിനാൽ കൈകേയിയുടെ അന്തഃപുരത്തിൽ അറിഞ്ഞിരിക്കാൻ കാരണമില്ല. താൻതന്നെ വന്ന് അറിയിക്കാമെന്നുവെച്ചു മഹാരാജാവു കരുതിക്കൂട്ടിത്തന്നെ ആളെഅയയ്ക്കാതിരുന്നതാണ്. പ്രതികൂലാഭിപ്രായമുണ്ടെങ്കിൽക്കൂടി രാത്രിയിൽ എന്തു ചെയ്യാനാണ്! പ്രഭാതത്തിൽ പട്ടാഭിഷേകം കഴിയുകയും ചെയ്യും. കാര്യം നടന്നതിന്നുശേഷം എന്തു ചെയ്താലും വൈഷമ്യമില്ല. അതിനാൽ എങ്ങിനെയെങ്കിലും സൂത്രത്തിൽ അഭിഷേകം കഴിയട്ടെ. എന്നൊക്കെയായിരുന്നു മഹാരാജാവിൻെറ ആലോചന. എങ്കിലും കൈകേയിയെ ഭയമുണ്ടുതാനും. അതാണ് നേരത്തെ അറിയിക്കാതിരിക്കാൻ കാരണം. തീർച്ചപ്പെടുത്തിക്കഴിഞ്ഞ ഉടനെ കൌസല്യയെ അറിയിച്ചിട്ടുണ്ടായിരുന്നു. വിഘ്നങ്ങളൊന്നും കൂടാതെ അഭിഷേകം മംഗളപരമായിക്കഴിയാൻവേണ്ടി അപ്പോൾത്തന്നെ കൌസല്യാദേവി പ്രാർത്ഥന തുടങ്ങിയിരിക്കയാണ്. രാജാവു കൌസല്യയേയോ ശ്രീരാമചന്ദ്രനേയോ കാണാൻ നില്ക്കാതെ ബദ്ധപ്പെട്ടുകൊണ്ടു കൈകേയിയുടെ അന്തഃപുരത്തിലേയ്ക്കാണ് യാത്രയായത്. മന്ഥരയെ രാജാവിന്നോർമ്മയുണ്ട്. എങ്കിലും ഈ വിഷമഘട്ടത്തിൽ ഒന്നും ചെയ്യാൻ പറ്റില്ലെന്നായിരുന്നു വിചാരം. ഇങ്ങനെ ഒരു കടുംകൈ പ്രയോഗിച്ച് ഒരു നിമിഷംകൊണ്ടു

ാ സാഹസപ്പെട്ട പ്രയത്നത്തെ മുഴുവൻ മന്ഥര തുരങ്കം വെച്ചു പാളിക്കുമെന്നു രാജാവോർത്തിട്ടുണ്ടായിരുന്നില്ല. അതിനാൽ എന്തെല്ലാം പ്രാതികൂല്യങ്ങൾ പിന്നീടുണ്ടായാലും തൽക്കാലം വിജയം കൈവന്ന ഒരു ഭാവം രാജാവിന്നുണ്ടായിരുന്നു.

പതിവായി തൻെറ വരവിനേയും പ്രതീക്ഷിച്ചു നില്ക്കാറുള്ള രാജ്ഞിയെ അന്തഃപുരത്തിൽ താനെത്തീട്ടും കാണാതിരുന്നപ്പോൾ രാജാവിന്നാകപ്പാടെ പരിഭ്രമമായി. എന്തുപറ്റിയെന്ന ശങ്ക രാജാവിനെ അസ്വസ്ഥനാക്കി. ദാസിമാരോടന്വേഷിച്ചു, മഹാരാജ്ഞിയെവിടെയെന്ന്. ക്രോധവ്യസനപരവശയായി നിത്യകൃത്യങ്ങൾ പോലും ചെയ്യാതെ നിലത്തുകിടന്നുരുണ്ടു നിലവിളിക്കുന്നുവെന്നാണവർ ഭയാശങ്കകളോടെ രാജാവിനെ അറിയിച്ചത്. ആശങ്കയും പരിഭ്രമവും ഒന്നുകൂടി വർദ്ധിച്ചു മഹാരാജാവിന്ന്. തൻെറ പരിഭ്രമത്തെ വെളിപ്പെടുത്താതെ ധൈര്യമവലംബിച്ചു രാജ്ഞിയുടെ അടുക്കലേയ്ക്കു നീങ്ങി മധുരമധുരങ്ങളും ശീതളങ്ങളുമായ സാന്ത്വനവാക്കുകളെക്കൊണ്ടു രാജ്ഞിയെ സമാധാനിപ്പിക്കാൻ തുടങ്ങി. ഫണം വിടർത്തി ചീറുന്ന ഈറ്റുപാമ്പുപോലെ ഭയങ്കരിയായിത്തീർന്ന കൈകേയിയുണ്ടോ അതുകൊണ്ടൊക്കെ സമാധാനിക്കുന്നു! അവൾ എന്തുപറഞ്ഞാലും അടങ്ങാതെയും സമാധാനിക്കാതെയും ഉറക്കെ പൊട്ടിക്കരഞ്ഞും നിലത്തുകിടന്നുരുണ്ടും മാറത്തടിച്ചും രാജാവിനെ പരുഷമായി നോക്കിയും കുളത്തിനെ ആനയെന്നപോലെ ദശരഥൻെറ മനസ്സിനെ കലക്കിമറിച്ചു. അദ്ദേഹം അത്യന്തപരിഭ്രാന്തനായി എന്തുചെയ്യേണ്ടുവെന്നറിയാതെ വിഷമിച്ചു. എന്തുകാരണത്താലാണ് ഈ ഭാവപ്പകർച്ചയെന്നറിയാൻതന്നെ കഴിഞ്ഞില്ല. പലപാടു ചോദിച്ചിട്ടും പല പ്രതിജ്ഞകളും ചെയ്തിട്ടും രാജാവിനോടു സംസാരിച്ചില്ല കൈകേയി. അവസാനം വളരെ പ്രതിജ്ഞകളൊക്കെച്ചെയ്തും താണുകേണപേക്ഷിച്ചും രാജാവ് ഒരുവിധം മഹാരാജ്ഞിയെ പ്രീതിപ്പെടുത്തിയതിൻെറ ഫലമായാണു ഒടുവിൽ കൈകേയി സംസാരിച്ചത്. പണ്ടു തനിക്കു ദാനം ചെയ്തതും രാജാവിൽത്തന്നെ സൂക്ഷിച്ചിരിപ്പുള്ളതുമായ രണ്ടു വരങ്ങൾ തരാത്തതുകൊണ്ടാണ് ഈ വിഷമഭാവമെന്നാണ് രാജ്ഞിയുടെ ആവലാതിയുടെ ചുരുക്കം. അതു കേട്ടപ്പോൾ ദശരഥന് കുറെ സമാധാനമായി. എന്തെങ്കിലും വല്ലതും ആവശ്യമുണ്ടാവും.

അതു വേഗത്തിൽ സാധിക്കാനുള്ള തന്ത്രമാണ് ഈ വാശിയെന്നേ കരുതിയുള്ളൂ. അതിനാൽ പണ്ടത്തെ രണ്ടു വരപ്രതിജ്ഞകൾ ഇപ്പോൾതന്നെ സാധിപ്പിച്ചുകൊടുക്കാം. എന്താണ് വേണ്ടതെന്നു പറയേണ്ട താമസമേ ഉള്ളൂ എന്നായി രാജാവ്. ഈ പ്രതിജ്ഞകൂടി കേട്ടപ്പോൾ കൈകേയിക്കു തികച്ചും ധൈര്യമായി. കരച്ചിലൊക്കെപ്പോയി. ഗൌരവത്തോടെ മഹാരാജാവിൻെറ മുഖത്തു നോക്കി. എന്നാൽ അതിൽ ഒരു വരംകൊണ്ട് ഇപ്പോൾ ഒരുക്കിയ അഭിഷേകസംഭാരങ്ങളെക്കൊണ്ടു തൻെറ പുത്രനായ ഭരതനെ രാജാവാക്കി അഭിഷേകം ചെയ്യുകയും രണ്ടാമത്തേതുകൊണ്ടു ശ്രീരാമചന്ദ്രൻ മുനിവൃത്തിയായി പതിനാലുകൊല്ലം കാട്ടിൽ താമസിക്കുകയുമാണ് വേണ്ടതെന്നു വളരെ ധൈര്യത്തോടും ഗൌരവത്തോടും പറഞ്ഞവസാനിപ്പിച്ചു കൈകേയി. ചെവിയിൽ വജ്രായുധം തറച്ചപോലെ രാജാവ് കൈകേയിയുടെ വാക്കുകൾ മുഴുവൻ കേൾക്കുന്നതിനുമുമ്പുതന്നെ മൂർച്ഛിച്ചു വീണു. വീണ്ടും ബോധമുണ്ടായപ്പോൾ ഭ്രാന്തനെന്നപോലെ നിലത്തുകിടന്നുരുണ്ടു നിലവിളിക്കാൻ തുടങ്ങി. അപ്പോൾ കൈകേയിക്ക് അല്പംപോലും അനുകമ്പയോ സഹതാപമോ തോന്നിയില്ല. പലപാടു രാജാവ് കൈകേയിയോടു് താണപേക്ഷിച്ചു ഈ പ്രതിജ്ഞയൊന്നുമാറ്റാൻ. പക്ഷെ കൈകേയിയിൽ അല്പംപോലും അലിവുകണ്ടില്ല. രാജാവു പരവശനായി. തൻെറ എല്ലാ ആഗ്രഹങ്ങളും തകർന്നു. മാത്രമല്ല പ്രാണതുല്യനായ രാമചന്ദ്രനെപ്പോലും വിട്ടുപിരിയണമെന്നാണ് വന്നിരിക്കുന്നത്. പലതും പറഞ്ഞു നിലവിളിച്ചും ഭ്റാന്തൻെറ മാതിരി വീണുരുണ്ടും വ്യസനഭാരത്താൽ തളർന്നു വിവശനായി കൈകേയിയോടു പലപാടപേക്ഷിച്ചും ഫലമില്ലാതെ നിരാശനായും നിലവിളിച്ചുകൊണ്ടുതന്നെ നേരം പ്രഭാതമാക്കി. അപ്പോഴും കൈകേയി ഗൌരവത്തിൽ രാജാവിനെ നോക്കി ഇരിക്കലും രാജാവുകിടന്നു നിലവിളിക്കലുംതന്നെ.

പ്രഭാതത്തിൽ അഭിഷേകത്തിൻെറ ഒരുക്കങ്ങളൊക്കെ ചെയ്തു മന്ത്രിമാരും സാമന്തന്മാരും പൌരപ്രധാനികളും മഹാരാജാവിൻെറ വരവും നോക്കി നില്ക്കയാണ്. സമയം അതിക്രമിച്ചിട്ടും രാജാവിനെ കാണാനില്ല. എല്ലാവരും പരിഭ്രാന്തരായി. അവസാനം സുമന്ത്രൻതന്നെ മഹാരാജാവിനെ അന്വേഷിച്ചു പുറപ്പെട്ടു. മന്ത്രി കൈകേയിയുടെ അന്തഃപുരത്തിൽ കടന്നുചെന്നു

മഹാരാജാവെന്താണ് പുറത്തു വരാത്തതെന്നു രാജ്ഞിയോടുതന്നെ ചോദിച്ചു. രാത്രിയിലെ ഉറക്കമിളപ്പും രാമനെ വിട്ടുപിരിയേണ്ടിവരുമല്ലോ എന്ന ഭയവും മൂലം രാജാവ് അസ്വസ്ഥനായിരിക്കയാണ്. അതിനാൽ വേഗം രാമനെ കൂട്ടിക്കൊണ്ടുവരൂ. എന്നാൽ കാര്യങ്ങളൊക്കെ ശരിപ്പെടുമെന്നു പറഞ്ഞു. സുമന്ത്രനു പൂർവ്വാധികം പരിഭ്രമമായി. രാജകീയങ്ങളായ എല്ലാ കാര്യങ്ങളുടേയും ചരടുവലിക്കുന്ന ആളാണല്ലോ മന്ത്രിമുഖ്യനായ സുമന്ത്രൻ. കൈകേയിയുടെ വാക്കു കേട്ടപ്പോൾതന്നെ എന്തോ തകരാറുണ്ടെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. അതെത്രത്തോളമുണ്ടെന്നും ഏതു രൂപത്തിലാണെന്നും മാത്രമേ ഇനി അറിയേണ്ടതുള്ളു. പരിഭ്രാന്തനായ സുമന്ത്രൻ വേഗത്തിൽ രാമചന്ദ്രനേയും കൂട്ടിക്കൊണ്ട് അന്തഃപുരത്തിലെത്തി. ശ്രീരാമചന്ദ്രൻ ഭയപരിഭ്രമങ്ങളോടെ പിതാവിനേയും കൈകേയിമാതാവിനേയും നമസ്കരിച്ചു. രാമഭദ്രനെക്കണ്ടപ്പോഴേയ്ക്കു രാജാവ് വ്യസനാക്രാന്തനായി ഉറക്കെ വാവിട്ടു നിലവിളിക്കുകയും പലതും പുലമ്പുകയും ചെയ്തു. കാര്യമൊന്നും മനസ്സിലാവാതെ ശ്രീരാമചന്ദ്രൻ കൈകേയിയോടു വർത്തമാനമെന്താണെന്നും മഹാരാജാവെന്തിനാണ് വ്യസനിക്കുന്നതെന്നും അന്വേഷിച്ചു. രാജാവിൻെറ വ്യസനത്തിനു കാരണം നീ തന്നെയാണെന്നാരംഭിച്ച കൈകേയി കാര്യമെല്ലാം പറഞ്ഞു. കാര്യമറിഞ്ഞതോടെ ഭഗവാൻ അച്ഛനെ സമാധാനിപ്പിക്കാൻ പരിശ്രമിച്ചുതുടങ്ങി. കാട്ടിലേക്കു പോവുന്നതു തനിക്കേറ്റവും സന്തോഷമാണെന്നും അച്ഛൻെറ സത്യത്തെ പരിപാലിക്കാൻവേണ്ടി കാട്ടിൽപോയി പതിന്നാലുകൊല്ലം കഴിച്ചുകൂട്ടുകയെന്നതു മഹത്തായൊരനുഗ്രഹമാണെന്നും മറ്റും പറഞ്ഞു. ഏതായാലും ശ്രീരാമചന്ദ്രൻ കാട്ടിലേയ്ക്കു പോവാൻ സന്നദ്ധനായി. അമ്മയോടും സീതാദേവിയോടും യാത്രപറഞ്ഞ് ഉടനെ വരാമെന്നും പറഞ്ഞു വേഗത്തിൽ കൌസല്യാദേവിയുടെ അന്തഃപുരത്തിലേയ്ക്കു യാത്രയായി.

തലേദിവസം വൈകുന്നേരം ഭഗവാൻെറ പട്ടാഭിഷേകവാർത്ത കേട്ടമുതല്ക്കുതന്നെ അതിൻെറ നിർവ്വിഘ്നപരിസമാപ്തിക്കുവേണ്ടി കൌസല്യാദേവി ദേവീപ്രാർത്ഥന ആരംഭിച്ചതാണ്. നേരം പുലർന്നതുതന്നെ അറിഞ്ഞിട്ടില്ല. ഭക്തിപരവശയായി ചിത്തം മുഴുവൻ മംഗളസ്വരൂപിണിയായ ദേവിയിൽത്തന്നെ മുഴുക്കിയിരിക്കയാണ്. അതിനാൽ ശ്രീരാമചന്ദ്രൻ മുന്നിൽ

വന്നുനിന്നതുപോലും കണ്ടില്ല. സമീപത്തുണ്ടായിരുന്ന സുമിത്ര പറഞ്ഞിട്ടാണറിഞ്ഞത്. ഉടനെ കൺമിഴിച്ചു വാത്സല്യാതിരേകത്താൽ പുത്രനെ ആലിംഗനം ചെയ്യാനോടിവന്നു. ഭഗവാൻ കൌസല്യാദേവിയോടു വർത്തമാനങ്ങളൊക്കെപ്പറഞ്ഞു. ഇടിവെട്ടിയ മരംപോലെ ദേവി സ്തബ്ധ യായി. ഏതായാലും സമാധാനവാക്കുകളെക്കൊണ്ടു സമാധാനിപ്പിച്ചു ലക്ഷ്മണനേയും സീതാദേവിയേയുംകൂട്ടി തയ്യാറായി വീണ്ടും അന്തഃപുരത്തിൽ വന്നു രാജകീയവേഷങ്ങളേയും ചിഹ്നങ്ങളേയും മുഴുവൻ പരിത്യജിച്ചു കൈകേയി കൊടുത്ത മരവുരിയും ധരിച്ചു ശ്രീരാമൻകാട്ടിലേയ്ക്കു യാത്രയായി. കഥാഗോള ത്തിൻെറ ഏതാണ്ടൊരു സ്വരൂപമാണിത്.

പ്രപഞ്ചാനുഭവങ്ങളേയും ലോകവ്യവഹാരത്തെയുമാണിവിടെ കാട്ടിലേയ്ക്കുള്ള പോക്കും വനവാസവുമായി ഉപന്യസിച്ചിരിക്കുന്നത്. ജീവൻ ജ്ഞാനസമ്പന്നനാ യാലും പ്രാരബ്ധം വിടുന്നില്ല; അനുഭവിച്ചുതന്നെ തീരേണ്ടിയിരിക്കുന്നു. പ്രാരബ്ധത്തെയാണ് കൈകേയിയായി ചിത്രീകരിച്ചിരിക്കുന്നത്. ജന്മാന്തര വാസനകളാണ് പ്രാരബ്ധത്തിനടിസ്ഥാനം. അതാണ് മന്ഥര. മന്ഥരയിൽ ക്കൂടിയാണ് കൈകേയി വികസിക്കുന്നത്. കൈകേയിയുടെ അഭിപ്രായ ങ്ങൾക്കു രൂപം കൊടുത്തതും അവയെ പ്രബലങ്ങളാക്കിയതും മന്ഥരയാണ്. വാസനയാണ് പ്രാരാബ്ധകർമ്മങ്ങളെ രൂപം കൊടുത്ത് അവ്യക്തതയിൽനിന്നു വ്യക്തതയിലേയ്ക്കു കൊണ്ടുവന്നു പ്രബലമാക്കിത്തീർക്കുന്നത്. ബ്രഹ്മവിദ്യ യായ സീതാദേവിയെ വരിച്ചിട്ടും കാട്ടിലേയ്ക്കു പോവേണ്ടിവന്നതു ജ്ഞാനമുണ്ടാ യാലും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്നതിൻെറ സൂചനയാണ്. കൌസല്യയേയും സുമിത്രയേയും ഭയപ്പെടേണ്ടതില്ലെന്നും കൈകേയിയെ യാണ് ഭയമെന്നുമാദ്യം പറഞ്ഞുവല്ലോ. ജ്ഞാനമുണ്ടായാൽ സഞ്ചിതാ ഗന്തുകങ്ങളായ കർമ്മത്തിൻെറ രണ്ടുഘടകങ്ങളെ ജയിക്കാം. എന്നാലും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്ന അർത്ഥത്തിലാണ് പറഞ്ഞിരി ക്കുന്നത്. അങ്ങനെതന്നെ ജ്ഞാനം അനുഭവപ്പെട്ടുകഴിഞ്ഞാൽ പിന്നെ ശരീരധർമ്മങ്ങൾ മാനിക്കപ്പെടാൻ പോവുന്നില്ല. ശരീരധർമ്മങ്ങളുടെ അവഗണനംകൊണ്ടു ശരീരംതന്നെ തപിക്കാൻ തുടങ്ങും. ക്രമേണ ശരീരാഭിമാനം തന്നെ ചുരുങ്ങിച്ചുരുങ്ങി ഇല്ലാതായിത്തീരും. അതാണ് ദശരഥരാജാവിൻെറ

അഭീഷ്ടം നിറവേറാതാവുകയും അദ്ദേഹം തപിക്കാനും ക്ഷയിക്കാനുമൊക്കെ ഇടയാവുന്നതും. ശരീരത്തെയാണല്ലോ ദശരഥനായി ചിത്രീകരിച്ചിരിക്കുന്നത്. രാമനും സീതയും യോജിച്ചു ദൃഢപ്പെട്ടപ്പോൾ ദശരഥൻ തപിക്കാൻ തുടങ്ങി. ജീവൻ ജ്ഞാനസമ്പന്നനായാൽ ശരീരധർമ്മങ്ങൾ നിരസിക്കപ്പെടുമെന്നർത്ഥം. ഭരതശത്രുഘ്നന്മാർ കേകയത്തിലാണ്. പ്രാജ്ഞതുരീയഭാവങ്ങൾ പ്രാരബ്ധത്തിൽ മറയപ്പെട്ടു. രാമലക്ഷ്മണന്മാർ കാട്ടിലേയ്ക്കും പോയി. വിശ്വതൈജസന്മാർ പ്രാരബ്ധാനുഭവങ്ങളിൽ മുഴുകുകയും ചെയ്തു. എങ്കിലും ബ്രഹ്മവിദ്യയും ജ്ഞാനാനുഭൂതിയുമുള്ളതിനാൽ പ്രാരാബ്ധാനുഭവങ്ങൾ ക്ലേശകരങ്ങളാവുന്നില്ല. സീത ഒരുമിച്ചുണ്ടായിരുന്നതിനാൽ കാട്ടിലും ദുഃഖമില്ലെന്നു ശ്രീരാമൻതന്നെ പറഞ്ഞുവല്ലോ.

ശൃംഗിവേരപുരമെന്ന ഗ്രാമത്തിൽ മുക്കുവന്മാരുടെ അധിപതിയായി ഗുഹനെന്നൊരു ഗ്രാമനാഥനുണ്ട്. ഗംഗാതീരത്താണ് പ്രസ്തുതഗ്രാമം. കാട്ടിലേയ്ക്കു പോവാൻ പുറപ്പെട്ട പിറ്റേ ദിവസം വൈകുന്നേരം അവിടെയാണ് ശ്രീരാമനും സംഘവും എത്തിച്ചേരുന്നത്. പുറപ്പെട്ട ദിവസം വൈകുന്നേരം ഒരു നദിക്കരയ്ക്കൽ വിശ്രമിച്ചു പ്രഭാതത്തിനു മുമ്പുതന്നെ തന്നെ അനുയാത്രചെയ്തവരെയൊക്കെവിട്ടു ശ്രീരാമൻ സുമന്ത്രനേയും മടക്കിയയച്ചു. സീതാലക്ഷ്മണന്മാരെമാത്രം ഒരുമിച്ചുകൂട്ടി പുഴ കടന്നുപോയി. അന്നു വൈകുന്നേരം ശൃംഗിവേരപുരത്താണ് എത്തി താമസിക്കുന്നത്. വർത്തമാന മറിഞ്ഞ ഗുഹൻ പല സല്ക്കാരങ്ങളും ചെയ്യാൻ ഒരുങ്ങിയെങ്കിലും ഭഗവാൻ ഒന്നും സ്വീകരിച്ചില്ല എല്ലാം നിരസിക്കപ്പെടുകയാണുണ്ടായത്.

ജ്ഞാനഗംഗയുടെ അപ്പുറത്താണ് സംസാരവനം. ജ്ഞാനപദവിയിൽനിന്നു സംസാരക്കാട്ടിലേയ്ക്കു കടത്തിവിടുന്ന ആളാണ് ഗുഹൻ. വാസനകൊണ്ടാണ് ജീവൻ സംസാരത്തിലേയ്ക്കിറങ്ങേണ്ടിവരുന്നത്. അതിനാൽ വാസനതന്നെ ഗുഹൻ. ജ്ഞാനമുണ്ടായാൽ കർമ്മവാസനകളും, സംസാരവ്യാപാരമുണ്ടായാൽക്കൂടി അവയിൽ രമിക്കില്ല. അതുപോലെ ആരോടും ബന്ധപ്പെടുകയുമില്ല. അതാണ് കൂട്ടുകാരെയൊക്കെ വിട്ട് ഒറ്റയ്ക്കു പോയത്. അതുപോലെ ജ്ഞാനാനുഭൂതിയിലുള്ള എല്ലാ സിദ്ധികളും സംസാരത്തിൻെറ അതിർത്തിയിൽവെച്ചു പിരിയുകയും പെയ്യുന്നു. ജ്ഞാനം അല്ലെങ്കിൽ നിർഗ്ഗുണബ്രഹ്മം



केवट राम रजायसु पावा । पानि कठौता भरि लै आवा ।।
अति आनन्द उमगि अनुरागा । चरन सरोज पखारन लागा ।।

സംസാരമായി മാറുന്നിടത്തുവെച്ച് എല്ലാ സിദ്ധികളും അടങ്ങുന്നു. സംസാരത്തിൽനിന്നു മടങ്ങി വീണ്ടും അവിടെ എത്തുമ്പോഴാണ് അവ വീണ്ടും വികസിക്കുന്നത്. സുമന്ത്രനും തേരുമൊക്കെ മടങ്ങിപ്പോയത് ഇതിൻെറ സൂചനയായും കരുതാം.

ഗംഗ കടന്ന ദിവസം ഭരദ്വാജാശ്രമത്തിലാണ് ഭഗവാനും സീതാ ലക്ഷ്മണന്മാരും താമസിക്കുന്നത്. ഭരദ്വാജമഹർഷി വളരെ ഭക്തിയോടുകൂടി ഭഗവാനെ എതിരേറ്റുകൂട്ടിക്കൊണ്ടുവന്നു സല്ക്കരിച്ചു. മുനിവൃത്തിക്കുചിത മായി ഫലമൂലങ്ങളെ അശിച്ചു മഹർഷിയുമായി പല നല്ല കാര്യങ്ങളേയും പറഞ്ഞുകൊണ്ട് അന്നവിടെ താമസിക്കുകയും ചെയ്തു.

ദശരഥൻെറ അരുത് അരുത് എന്ന നിഷേധവാക്യങ്ങൾ കേൾക്കാത്ത ഭാവത്തിൽ സുമന്ത്രൻ അതിവേഗത്തിൽ തേരോടിച്ചുകൊണ്ടു പോയപ്പോൾത്തന്നെ ദശരഥമഹാരാജാവു മോഹാലസ്യപ്പെട്ടു വീണുകഴിഞ്ഞു. വളരെയൊക്കെ ശുശ്രൂഷിച്ചതിൻെറ ഫലമായി കുറേ കഴിഞ്ഞപ്പോൾ ബോധമുണ്ടായെങ്കിലും അതു മൂർച്ഛയെക്കാൾ ആപൽക്കരമായാണ് തോന്നിയത്. അദ്ദേഹം ഉറക്കെ നിലവിളിച്ചും നിലത്തുകിടന്നുരുണ്ടും പല പ്രാകൃതങ്ങളും കാണിക്കാൻ തുടങ്ങി. അനന്തരം മഹാരാജാവിൻെറ തന്നെ നിർദ്ദേശപ്രകാരം ഭൃത്യന്മാർ അദ്ദേഹത്തെ കൌസല്യയുടെ അന്തഃപുരത്തിലേയ്ക്കെടുത്തുകൊണ്ടുപോയി. തൻെറ പുത്രനെ കാട്ടിലേയ്ക്കയച്ചുവല്ലോ എന്ന കൌസല്യയുടെ മുള്ളുവാക്കുകൾ അദ്ദേഹത്തിൻെറ അസ്വാസ്ഥ്യത്തെ ഒന്നുകൂടി വർദ്ധിപ്പിച്ചു. സമാധാനത്തിനുവേണ്ടുന്ന പല ചര്യകളും പലരും ചെയ്തു നോക്കി. പക്ഷേ അതൊന്നും വേണ്ടത്ര സഫല മായില്ല. വ്യസനഭാരം താങ്ങാൻ കഴിയാതായി. വാർദ്ധക്യദശയിൽ താങ്ങാൻ കഴിയാത്ത ഈ വ്യസനഭാരംകൊണ്ടു മഹാരാജാവിൻെറ ജീവിതം അവസാനിച്ചേയ്ക്കുമോ എന്നുപോലും സംശയമായി. അത്രമാത്രം മഹാരാജാവിൻെറ അസ്വസ്ഥത നിമിഷംപ്രതി വർദ്ധിച്ചുകൊണ്ടേ വരുന്നു. ആഹാരനിദ്രകളും മറ്റു ശരീരധർമ്മങ്ങളുമെല്ലാം കേവലം വിസ്മൃതങ്ങളായെന്നുപോലും പറയണം. ഹാ, രാമാ! ഹാ, ലക്ഷ്മണാ! ഹാ, സീതേ! എന്നിങ്ങനെ എപ്പോഴും വിളിച്ചും നിലവിളിച്ചും നിലത്തു കിടന്നുരുണ്ടും പലതും പറഞ്ഞു പുല മ്പിയും ഏതാണ്ടൊരു ഭ്റാന്തൻെറ നില കൈവന്നു രാജാവിന്. അങ്ങനെ ഓരോ നിമിഷവും മരണത്തിൻെറ അടുക്കലേയ്ക്കു നീങ്ങിക്കൊണ്ടിരുന്നു.

ദശരഥരാജാവിന്നൊരു തപസ്വിയുടെ ശാപമുണ്ടായിരുന്നു. അതദ്ദേഹം മരണസമയത്ത് അനുസ്മരിച്ചു. യൌവനകാലത്തൊരിക്കൽ അദ്ദേഹം നായാട്ടിനു പോയതായിരുന്നു കാട്ടിലേയ്ക്ക്. രാത്രിയിൽ ഒരു ജലാശയത്തിൽ നിന്നെന്തോ ശബ്ദം കേട്ടപ്പോൾ ആന വെള്ളം കുടിക്കയാണെന്നു തെറ്റിദ്ധരിച്ചു ശബ്ദവേധി' എന്ന ശസ്ത്രത്തെ അയച്ചു. നിർഭാഗ്യവശാൽ അതൊരു ഋഷിബാലൻെറ ദേഹത്തിലാണ് ചെന്നു തറച്ചത്. രാജാവ് ശരമേറ്റ ലക്ഷ്യത്തെ നോക്കാൻ ചെന്നപ്പോൾ കണ്ടത് രക്തത്തിൽ മുഴുകി മരണത്തോടടുത്തു കിടന്നുപിടയ്ക്കുന്ന താപസകുമാരനെയാണ്. തപസ്വികളും വൃദ്ധന്മാരുമായ മാതാപിതാക്കൾക്കു വേണ്ടിവെള്ളമെടുക്കാൻ വന്നതായിരുന്നു താപസബാലൻ. രാജാവു വല്ലാതെ വ്യസനിക്കുകയും പരിഭ്രമിക്കുകയും ചെയ്തു. വൈശ്യനാണെന്നറിഞ്ഞപ്പോൾ ബ്രഹ്മഹത്യയില്ലല്ലോ എന്നു സമാധാനമായി. എങ്കിലും തപസ്വിയാകയാൽ വളരെ വ്യസനിച്ചു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ ആ കുട്ടി മരിച്ചു. മരിക്കുന്നതിനുമുമ്പു പറഞ്ഞപ്രകാരം പാത്രത്തിൽ വെള്ളവുംകൊണ്ട് ആശ്രമത്തിൽ പോയി ഋഷിബാലൻെറ അമ്മയച്ഛന്മാരോടു വിവരം പറഞ്ഞു. വൃദ്ധരും അന്ധന്മാരുമായ ആ തപസ്വിദമ്പതികൾ വളരെയധികം വ്യസനിക്കുകയും രാജാവിനെ കഠിനമായാക്ഷേപിക്കുകയും ചെയ്തു. അനന്തരം ആ വൃദ്ധദമ്പതികൾ, രാജാവും പുത്രശോകത്താൽ മരിക്കാനിടവരട്ടെ, എന്നു ശപിച്ചുകൊണ്ടു പുത്രൻെറ ചിതയിൽപതിച്ച് ശരീരത്യാഗം ചെയ്തു. ഈ സംഗതി ദശരഥമഹാരാജാവോർമ്മിച്ചു. അദ്ദേഹം അതു വ്യക്തമായി പ്പറയുകയും ചെയ്തു. അങ്ങിനെ പലതും പറഞ്ഞും നിലവിളിച്ചും മാറത്തടിച്ചും നിലത്തുകിടന്നുരുണ്ടും അസഹ്യമായ വ്യസനഭാരം താങ്ങാനാവാതെ അദ്ദേഹം ഒരു ദിവസം മരിച്ചു.

അന്തഃപുരത്തിൽനിന്നു രാജ്ഞിമാരുടെ നിലവിളികേട്ടു സുമന്ത്രരും വസിഷ്ഠമഹർഷിയും മറ്റും ഓടിഎത്തിയപ്പോഴേയ്ക്കു രാജാവ് മരിച്ചു കഴിഞ്ഞിരിക്കുന്നു. എല്ലാവരും വളരെ വ്യസനിച്ചു. പട്ടണം മുഴുവൻ ദുഃഖഭാരത്തിലാണ്ടു. ശ്രീരാമചന്ദ്രൻെറയും മറ്റും വിരഹം തന്നെ ജനങ്ങളെ ശോകമൂകരാക്കീട്ടുണ്ടായിരുന്നു. ദശരഥൻെറ മരണം കൂടി കഴിഞ്ഞപ്പോഴേയ്ക്കു ജനങ്ങളുടെ വ്യസനം ശതഗുണീഭവിച്ചു. ഓജസ്സും പൌരുഷവും നിറഞ്ഞ

നാലു പുത്രന്മാരുണ്ട്, രാജാവിന്. എങ്കിലും മരണസമയത്ത് ഒരാളെപ്പോലും കാണാൻ യോഗമുണ്ടായില്ല. മാത്രമല്ല, രാജ്യഭാരം ഒരാളെ ഏല്പിക്കാനും പറ്റീട്ടില്ല. ശ്രീരാമനെ ഏല്പിക്കാനാണ് രാജാവൊരുങ്ങിയത്. പക്ഷേ അതു സാധിച്ചില്ല. പിന്നെ അവകാശപ്പെടുത്തിയത് ഭരതനെയാണ്. ഭരതനാണെങ്കിൽ അവിടെയില്ല കേകയരാജ്യത്താണ്. ആകപ്പാടെ രാജാവിൻെറ മരണം രാജകുടുംബങ്ങൾക്കുമാത്രമല്ല നാട്ടിന്നൊട്ടാകെ ആപത്തായിട്ടാണ് പരിണമിച്ചിരിക്കുന്നത്. തല്ക്കാലം രാജ്യം അരാജകമാണെന്നു പറയണം. കൈകേയി ഭരതനെ അഭിഷേകം ചെയ്യണമെന്നാവശ്യപ്പെട്ടിട്ടുണ്ടെങ്കിലും ഭരതൻ അതു സ്വീകരിക്കാൻ തയ്യാറുണ്ടോ എന്ന കാര്യം അറിവായിട്ടില്ല. ഭരതൻ തനിക്കു രാജ്യാവകാശം ആവശ്യമില്ലെന്നു പറയുന്നപക്ഷം ശ്രീരാമൻ മടങ്ങിവന്നു രാജ്യഭരണം ഏറ്റെടുക്കുമോ എന്നും അറിഞ്ഞുകൂടാ. രണ്ടിലൊന്നു സംഭവിച്ചിട്ടില്ലെങ്കിൽ അരാജകത്വമാണ് ഫലം. ആകെപ്പാടെ ജനങ്ങളുടെയിടയിൽ വലിയൊരുല്ക്കണ്ഠയും മൂകതയും പരന്നു. അതിനിടയിൽ വസിഷ്ഠമഹർഷി നിസ്സങ്കോചനായി രാജ്ഞിമാരേയും പരിജനങ്ങളേയും സമാധാനിപ്പിച്ചു രാജാവിൻെറ മൃതശരീരത്തെ കേടുപറ്റാത്തനിലയിൽ സൂക്ഷിക്കാൻ ഏർപ്പാടു ചെയ്ത് വളരെ വേഗത്തിൽ ഭരതന് ഒരെഴുത്തും കൊടുത്തു കേകയരാജ്യത്തേയ്ക്കാളെ അയച്ചു.

വായുവേഗമുള്ള കുതിരപ്പുറത്തു കേറി രാജഭടന്മാർ വളരെ വേഗത്തിൽ കേകയരാജ്യത്തു ചെന്നു ഭരതനെ വിവരം ധരിപ്പിച്ചു. കഴിയുന്നവേഗത്തിൽ അയോദ്ധ്യയിലെത്തണമെന്ന വസിഷ്ഠമഹർഷിയുടെ സന്ദേശം മാത്രമാണ് ഭരതനു ഭടന്മാരിൽനിന്നു കിട്ടിയതെന്ന കാരണത്താൽ കാര്യമെന്തന്നറിയാതെ ഭരതനും പരിഭ്രമിച്ചു. എങ്കിലും തക്കകാരണമില്ലാതെ വസിഷ്ഠമഹർഷി ഇങ്ങനെയൊരു സന്ദേശം അയയ്ക്കില്ലെന്നറിയാം. എന്നാൽ അതെന്തായിരിക്കുമെന്നൂഹിക്കാൻതന്നെ വിഷമം. മഹാരാജാവല്ലാതെ ആചാര്യൻ സന്ദേശമയച്ചതിൻെറ കാരണം തന്നെ ദുരൂഹമായിട്ടിരിക്കുന്നു. ഇങ്ങിനെ അസ്വസ്ഥനായിക്കൊണ്ടാണ് ഭരതൻ ശത്രുഘ്നനേയുംകൂട്ടി അയോദ്ധ്യയിലേയ്ക്കു യാത്ര തിരിച്ചത്. വഴിക്കു പല ദുശ്ശകുനങ്ങളും കണ്ടു. അപ്പോഴൊക്കെ രാജകുമാരന്മാരുടെ അസ്വാസ്ഥ്യം വർദ്ധിച്ചു കൊണ്ടിരുന്നു. അയോദ്ധ്യാ

പട്ടണത്തിലെത്തിയപ്പോഴും ഉൽക്കണ്ഠ വർദ്ധിക്കയാണ് ചെയ്തത്. പട്ടണത്തിലെങ്ങും ഒരു ഉണർവ്വും ചൊടിയും കണ്ടില്ല. എല്ലായിടത്തും ഇരുളടഞ്ഞമാതിരി ഒരു മൂകത. കാണുന്നവരൊക്കെ തങ്ങളെ അനുകമ്പ യോടും ഈർഷ്യയോടും നോക്കുന്നതായാണ് രാജകുമാരന്മാർക്ക് തോന്നിയത്. എന്തോ തക്കതായ അമംഗളം സംഭവിച്ചു കഴിഞ്ഞിട്ടുണ്ടെന്നവർക്കു ബോദ്ധ്യമായി. അതെത്രമാത്രമുണ്ടെന്നേ ഇനി അറിയേണ്ടതുള്ളു. അരമനയിൽ എത്തിയ തോടെ നേരെ കൈകേയിയുടെ അന്തഃപുരത്തിലേയ്ക്കാണവർ പോയത്. മഹാരാജാവും അവിടെ ഉണ്ടായിരിക്കുമെന്നായിരുന്നു അവരുടെ പ്രതീക്ഷ. പക്ഷേ അവിടെ എത്തിക്കഴിഞ്ഞപ്പോഴാണ് അമ്മമാത്രമേ ഉള്ളൂ; അച്ഛനില്ല എന്ന വിവരം ഭരതനറിഞ്ഞത്.

ഭരതനെക്കണ്ടതോടെ കൈകേയി സന്തോഷത്തോടും ചാരിതാർത്ഥ്യ ത്തോടുംകൂടി ഓടിവന്നു കൂട്ടിക്കൊണ്ടുപോയി പിതൃഗൃഹത്തിലെ കുശലങ്ങള ന്വേഷിച്ചു. ഉൽക്കണ്ഠകൊണ്ടു നീറിപ്പുകഞ്ഞ ഹൃദയത്തോടുകൂടിയ ഭരതന് അതിലൊന്നും വലിയ ശ്രദ്ധയുണ്ടായില്ല. എങ്കിലും ചോദിച്ചതിന്ന് എന്തോ ചില മറുപടിയൊക്കെപ്പറഞ്ഞു. മഹാരാജാവെവിടെയെന്നു വീണ്ടുംവീണ്ടും അന്വേഷിച്ചു. അതിൻെറ മറുപടി വളരെ സാവകാശത്തിലും നയത്തിലുമാണ് കൈകേയിപ്പറഞ്ഞത്. 'നിനക്കു വേണ്ടതെല്ലാം ഞാൻ തെയ്യാറാക്കീട്ടുണ്ട്. പിന്നെ അച്ഛനെന്തുവേണം? എന്നാണ് കൈകേയിയുടെ ആദ്യത്തെ മറുപടിതന്നെ അത് കേട്ടപ്പോൾ ഭരതന് ഉൽക്കണ്ഠ ഒന്നുകൂടി വർദ്ധിക്കയാണു ചെയ്തത്. അതിനാൽ ചോദിച്ചതിനെത്തന്നെ വീണ്ടും വീണ്ടും ചോദിച്ചു, കുമാരന്മാർ രണ്ടുപേരും. അവസാനം എല്ലാ കാര്യങ്ങളും വ്യക്തമായി വിവരിച്ചു പറഞ്ഞുകൊടുത്തു കൈകേയി. കാര്യങ്ങളെല്ലാംഉള്ളതുപോലെ അറിഞ്ഞു കഴിഞ്ഞപ്പോൾ ദഹിച്ചപോലെയായി രാജകുമാരന്മാർ. ഭരതന് അമ്മയെ കൊല്ലത്തക്കനിലയിൽ ക്രോധാഗ്നി ആളിക്കത്തി. ജ്യേഷ്ഠനായ ശ്രീരാമചന്ദ്രൻെറ അവകാശമായ രാജ്യാധികാരത്തെ പിടിച്ചുപറ്റിയെന്നു മാത്രമല്ല, പ്രിയപ്പെട്ട ജ്യേഷ്ഠനെ കാടു കയറ്റുകയും അതുഹേതുവായിട്ട് അച്ഛൻ മരിക്കുകയും കൂടി ചെയ്തുവെന്നറിഞ്ഞപ്പോൾ ആ നിഷ്കളങ്കഹൃദയത്തിന്നു പൊറുക്കാൻ കഴിഞ്ഞില്ല. അതിനാൽ കൈകേയിയെ തൻെറ മാതാവെന്ന കഥപോലും

മറന്നു പലതും പറഞ്ഞു ഭരതൻ. ആയുധത്തിന്മേൽ കൈവയ്ക്കാൻപോലും സാഹസികനാക്കിത്തീർത്തു ഭ്രാതൃസ്നേഹം ആ സാധുവിനെ. പുണ്യാതിരേകത്തിൽ ഏതോ ഒരു ക്ഷമാശക്തി കൂടുതലൊന്നും ചെയ്യാനിടവരുത്താതെ അനുഗ്രഹിച്ചു ആ രാജകുമാരനെ. അതിനാൽ അധികം താമസിയാതെ തന്നെത്താൻ മറന്നുകൊണ്ടു കൌസല്യയുടെ അന്തഃപുരത്തിലേയ്ക്കോടി. കരയാൻ കണ്ണുനീരോ, നിലവിളിക്കാൻ ശബ്ദമോ ഇല്ലാത്ത നിലയിൽ ആർത്തയായിരിക്കയാണ് കൌസല്യ. എങ്കിലും ഭരതനെ കണ്ടപ്പോൾ കുറഞ്ഞൊരു സമാധാനം വീണ്ടുകിട്ടിയപോലെ തോന്നി.

നിലത്തുവീണുരുണ്ട് കൌസല്യയുടെ കാൽ കെട്ടിപ്പിടിച്ച് ആർത്തനായി പൊട്ടിക്കരയുന്ന ഭരതനെ ദേവി വാത്സല്യത്തോടെ തൊട്ടുതടവി അനുഗ്രഹിച്ചെഴുന്നേല്പിച്ചു. അമ്മ ചെയ്ത പ്രവൃത്തികളൊന്നും തൻെറ അഭിപ്രായപ്രകാരമോ, താൻ അറിഞ്ഞുകൊണ്ടോ അല്ലെന്നുള്ളതാണ് ഭരതനു കൌസല്യയെ ബോദ്ധ്യപ്പെടുത്താനുള്ളത്. അതു ഭരതൻ പറയാതെതന്നെ കൌസല്യയ്ക്കു ബോദ്ധ്യമാണുതാനും. മാത്രമല്ല, ഭരതനിവിടെ ഇല്ലാത്തതുകൊണ്ടാണ് ഇങ്ങനെയൊക്കെ സംഭവിച്ചതെന്നു പോലുമാണ് കൌസല്യയുടെ അഭിപ്രായം. അതും ഭരതൻെറ മുമ്പിൽ വ്യക്തമാക്കാതിരുന്നില്ല.

ഭരതൻ വന്നുവെന്ന വർത്തമാനം അറിഞ്ഞതോടെ സുമന്ത്രനും വസിഷ്ഠമഹർഷിയും വന്നു. മഹാരാജാവിൻെറ ശവസംസ്കാരാദികൃത്യങ്ങളൊക്കെ ഭരതശത്രുഘ്നന്മാരെക്കൊണ്ട് ഉചിതമാംവണ്ണം നിർവ്വഹിപ്പിച്ചു. ആ വക എല്ലാ ചടങ്ങുകളും കഴിഞ്ഞതോടെ പിറ്റേന്നു രാജസഭകൂടി. മന്ത്രിമാരും പ്രഭുക്കന്മാരും സാമന്തന്മാരും മറ്റു പ്രാമാണികന്മാരായ പൌരന്മാരും നിറഞ്ഞ ആ സഭയിൽ ഭരതൻെറ അഭിഷേകകാര്യമായിരുന്നു മുഖ്യമായ ആലോചനാവിഷയം. ഭരതശത്രുഘ്നന്മാരും സംബന്ധിച്ചിട്ടുണ്ടായിരുന്നു സഭാനടപടികളിൽ. ജനങ്ങൾ പല പ്രകാരത്തിൽ അഭിപ്രായങ്ങളെ കൈമാറി. പക്ഷെ ആർക്കുമൊന്നും തീർപ്പുചെയ്യാൻ കഴിയുന്നില്ല. കുഴഞ്ഞുമറിഞ്ഞ ഒരു പ്രശ്നമായിരിക്കയാണ് അഭിഷേകകാര്യം. ഏതായാലും പലരുടേയും പല പ്രകാരത്തിലുള്ള ചർച്ചകൾക്കും വാദപ്രതിവാദങ്ങൾക്കും ശേഷം ഭരതനെ പട്ടാഭിഷേകം ചെയ്തു രാജാവാക്കി വാഴിക്കാൻ എല്ലാവരും കൂടി തീർച്ചപ്പെടുത്തി.

അപ്പോഴും കുഴപ്പം അവസാനിച്ചില്ല. താനതു സ്വീകരിക്കാൻ തയ്യാറില്ലെന്നായിരുന്നു ഭരതൻെറ വാദം. വസിഷ്ഠമഹർഷിയടക്കം പലരും ന്യായവാദം ചെയ്തും ഗുണദോഷിച്ചും ഭരതനെ സമ്മതിപ്പിക്കാൻ ശ്രമിച്ചുനോക്കി. പക്ഷേ അതുകൊണ്ടൊന്നും കാര്യമുണ്ടായില്ല. ഭരതൻ പട്ടാഭിഷേകത്തിന്നു തയ്യാറായില്ല. അതിനാൽ പിറ്റേ ദിവസം പ്രഭാതത്തിൽ ഭരതനടക്കം എല്ലാവരും കാട്ടിൽപോയി ശ്രീരാമചന്ദ്രനെക്കണ്ടു വിവരം ധരിപ്പിച്ച് എങ്ങനെയെങ്കിലും കൂട്ടിക്കൊണ്ടുവരാൻ തീർച്ചപ്പെടുത്തി. അങ്ങനെ പ്രഭാതത്തിൽ എല്ലാവരും കാട്ടിലേയ്ക്കു പുറപ്പെടാൻ തീർച്ചപ്പെടുത്തിക്കൊണ്ട് അന്നത്തെ രാജസഭ പിരിഞ്ഞു.

നേരം പ്രഭാതമായപ്പോഴെയ്ക്കെല്ലാവരും ഒരുങ്ങി. യാത്രയ്ക്കുള്ള എല്ലാ ഒരുക്കങ്ങളും പൂർത്തിയായി. ഭരതശത്രുഘ്നന്മാരും രാജമാതാക്കളാകുന്ന കൌസല്യ -- സുമിത്ര -- കൈകേയിമാരും സുമന്ത്രനും മറ്റു മന്ത്രിമുഖ്യന്മാരും വസിഷ്ഠമഹർഷിയും പുറപ്പെട്ടു. ആന, കുതിര, തേര് തുടങ്ങിയ രാജകീയാഡംബരങ്ങളും ഏതാനും കാലാൾസൈന്യങ്ങളും പുറപ്പെട്ടു. ഈ ഘോഷയാത്രയുടെ ഒരുക്കങ്ങളൊക്കെ കണ്ടപ്പോൾ അയോദ്ധ്യയിലെ പൌരജനങ്ങളും മിക്കവാറും പുറപ്പെട്ടു. ആകെപ്പാടെ വലിയൊരു ജനസഞ്ചയം എല്ലാ ആർഭാടങ്ങളോടും ആഡംബരങ്ങളോടും കൂടി യാത്രയായി. വാദ്യമേളഘോഷങ്ങളോടും സ്തുതിപാഠകന്മാരുടെ സ്തുതിഗാനങ്ങളോടും ജയശബ്ദത്തോടും ബ്രാന്മണരുടെ ആശീർവ്വാദവചസ്സുകളോടുംകൂടി ആ വമ്പിച്ച ഘോഷയാത്ര പതുക്കെപ്പതുക്കെ പട്ടണത്തിൽക്കൂടെ നീങ്ങി ക്രമേണ പട്ടണവും കുഗ്രാമങ്ങളും പിന്നിട്ടു കാട്ടിലേയ്ക്കു കയറി ത്വരിതഗമനം തുടങ്ങി. വാഹനങ്ങൾ ധാരാളമുണ്ടായിട്ടും ഭരതശത്രുഘ്നന്മാർ കാൽനടയായിത്തന്നെ മുമ്പോട്ടു നീങ്ങിക്കൊണ്ടിരുന്നു. പലരും വളരെയൊക്കെ പറഞ്ഞുനോക്കീട്ടും അവർ വാഹനത്തിൽകയറാൻ കൂട്ടാക്കിയില്ല. രാജമാതാക്കളും മന്ത്രിമുഖ്യന്മാരും പൌരപ്രധാനികളും സാമന്തന്മാരും ബ്രാഹ്മണശ്രേഷ്ഠരുമൊക്കെ വാഹനങ്ങളിൽ ഇരുന്നുകൊണ്ടും യാത്ര ചെയ്തു. പകൽ മുഴുവൻ യാത്രചെയ്തു ക്ഷീണിച്ചു തളർന്നു വൈകുന്നേരമായപ്പോഴേയ്ക്കു ശൃംഗിവേരപുരത്തിൻെറ പരിസരത്തിലെത്തി. അവിടെയാണല്ലോ ശ്രീരാമനും എത്തിച്ചേർന്നത്.

ഗംഗാതീരത്തുള്ളൊരു മുക്കുവഗ്രാമമാണ് ശൃംഗിവേരപുരം. ഗുഹനാണ വിടുത്തെ രക്ഷാധികാരി. ശ്രീരാമൻ ആ വഴിക്കു വന്ന സമയം ഗുഹൻ വളരെ ഭക്തിബഹുമാനങ്ങളോടെ സൽക്കരിച്ചിട്ടുണ്ടായിരുന്നു. ഭരത ശത്രുഘ്നന്മാർ എല്ലാപരിവാരങ്ങളോടുംകൂടി വന്നിട്ടുണ്ടെന്നു കേട്ടപ്പോഴും ഗുഹൻ ബദ്ധപ്പെട്ട് ഓടിവന്നു. പരിവാരങ്ങളേയും സന്നാഹങ്ങളേയുമൊക്കെ ക്കണ്ടപ്പോൾ ഗുഹനു ചില സംശയങ്ങളൊക്കെയുണ്ടായി. ഭരതൻ കാരണത്താലാണ് ശ്രീരാമൻ കാട്ടിലേയ്ക്കു പോകേണ്ടിവന്നത്. കാട്ടിൽവെച്ചും രാമനെ എതിർക്കാനുള്ള പുറപ്പാടാണോ ഭരതൻെറതെന്നായിരുന്നു ഗുഹൻെറ സംശയം. പക്ഷേ വളരെ വേഗത്തിൽ സംശയം തീർന്നു. ജടാവല്ക്കല ധാരികളായ ഭരതശത്രുഘ്നന്മാരുടെ വേഷവും ശ്രീരാമവിരഹംകൊണ്ടുള്ള അവരുടെ പശ്ചാത്താപവും കണ്ടപ്പോൾത്തന്നെ ഗുഹനു സർവ്വസംശയങ്ങളും തീർന്നു. അനന്തരം അവരോടു സംസാരിക്കകൂടിച്ചെയ്തപ്പോൾ പറയേണ്ടതില്ല; തന്നേക്കാൾ എത്രയോ അധികം ഭക്തിയുണ്ട് ഭരതനു ശ്രീരാമങ്കലെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു. ശ്രീരാമനെ സംബന്ധിച്ച പല കാര്യങ്ങളും പറഞ്ഞു കൊണ്ടു ഗുഹൻെറ ആതിഥ്യവും സ്വീകരിച്ച് ആ രാജകീയ സംഘം മുഴുവൻ അന്നേദിവസം ഗംഗാതീരത്തു കഴിച്ചുകൂട്ടി. പിറ്റേന്നു പ്രഭാതത്തിൽതന്നെ ഗുഹൻ അവർക്ക് നദി കടപ്പാൻ വേണ്ടുന്ന ഏർപ്പാടുകളൊക്കെ ചെയ്തു. വലിയ തോണികൾ ധാരാളം കൊണ്ടുവന്നു ജനങ്ങളെ സംഘംസംഘമായി മറുകരയ്ക്കു കടത്തി. അലങ്കരിച്ച രാജകീയനാമത്തിൽ കൌസല്യാദികളേയും അക്കരെയ്ക്കെത്തിച്ചു. ഗുഹനോടു യാത്രയും പറഞ്ഞു ഭരതനും സംഘവും കാട്ടിൽകൂടെ കാൽനടയായി യാത്രയായി. ശ്രീരാമനെപ്പോലെത്തന്നെ അവരും അന്നു ഭരദ്വാജാശ്രമത്തിലെത്തി. ഭരദ്വാജമഹർഷി വിവരമറിഞ്ഞ് അവരെ വേണ്ടപോലെ സല്ക്കരിച്ചു. രാമഭക്തനും രാമമന്ത്രപരായണനുമായ മഹർഷി യുടെ സല്ക്കാരങ്ങളെ സ്വീകരിച്ച് അന്നേദിവസം അവിടേയും കഴിച്ചുകൂട്ടി. പിറ്റേന്നു പ്രഭാതത്തിൽ ഭരദ്വാജമഹർഷി പറഞ്ഞുകൊടുത്ത മാർഗ്ഗത്തിൽകൂടെ അവർ മുന്നോട്ടു നീങ്ങി.

ശ്രീരാമൻ ഒരു ദിവസം ഭരദ്വാജാശ്രമത്തിൽ വിശ്രമിച്ചു പിറ്റേന്നു ചിത്രകൂടപർവ്വതത്തിൻെറ താഴ്വരയിലുള്ള മഹർഷിമാരുടെ ആശ്രമ

പരിസരങ്ങളിലേയ്ക്കാണ് പോയത്. അവിടെ ചെന്ന് ആ ഋഷിസംഘങ്ങളെക്കണ്ട് അവരുടെ നിർദ്ദേശപ്രകാരം പരിസരത്തിൽത്തന്നെ ഒരു ചെറിയ പർണ്ണശാല കെട്ടി താമസമുറപ്പിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അവിടേയ്ക്കുള്ള മാർഗ്ഗമാണ് ഭരദ്വാജമഹർഷി നിർദ്ദേശിച്ചുകൊടുത്തതും. അതിനാൽ ഭരദ്വാജാശ്രമത്തിൽനിന്നു പുറപ്പെട്ടശേഷം ഭരതനും സംഘവും നേരേ ചിത്രകൂടപർവ്വതത്തെ നോക്കി യാണ് നടന്നത്. കാട്ടിൽക്കൂടെ ആയാസപ്പെട്ടു നടന്നു വളരെ വഴി പിന്നിട്ടു ക്രമേണ അവർ ചിത്രകൂടപർവ്വതത്തിൻെറ പരിസരത്തിലെത്തി.

വിദൂരത്തിൽ വരിവരിയായുള്ള ഋഷികവാടങ്ങളുടെ അറ്റത്തായി ഒരു മൂലയിലുള്ള ശ്രീരാമൻെറ പർണ്ണകുടീരം ദൂരത്തുനിന്നുതന്നെ കണ്ടു. പുറത്തു വള്ളികെട്ടി വല്ക്കലങ്ങൾ തോരാനിട്ടിട്ടുണ്ട്. മന്ത്രഘോഷങ്ങൾ പല പർണ്ണശാലകളിൽനിന്നും മുഴങ്ങുന്നു. ചിലതിൽനിന്നും ഹോമധൂമം പരക്കുന്നു. സ്വതവേത്തന്നെ രാമഭക്തികൊണ്ടു ഹൃദയം നിറഞ്ഞ ഭരതാദികൾ തപോമയ മായ ആ വിശുദ്ധാന്തരീക്ഷത്തിലെത്തിച്ചേരുകയും ശ്രീരാമൻെറ പർണ്ണകുടീരത്തെ കാണുകയുംകൂടി ചെയ്തപ്പോഴേയ്ക്ക് ആവിഷ്ടന്മാരായി. അവരുടെ ഭക്തിപ്രവാഹം നിയന്ത്രണാതീതമായിത്തീർന്നു. ദേഹം മുഴുവൻ പൊട്ടിത്തരിച്ചു രോമാഞ്ചാ വൃതമായി. കണ്ണുകളിൽനിന്നശ്രുക്കൾ ധാരയായൊഴുകുവാൻ തുടങ്ങി. അവരറിയാതെതന്നെ രണ്ടുകൈകളും ശിരസ്സിലേയ്ക്കുയർന്ന് അഞ്ജലീ ബദ്ധങ്ങളായി. രാമനാമം അവരുടെ നാവിൽനിന്നൊഴുകാൻ തുടങ്ങി. ആ വമ്പിച്ച ജനസഞ്ചയം മുഴുവൻ നാമഘോഷം കൊണ്ടാകാശത്തെ മുഖരിത മാക്കിയും ധാരയായി കണ്ണീരൊഴുക്കിയും രോമാഞ്ചാവൃതശരീരത്തോടും ശിരസ്സിൽ അഞ്ജലിബന്ധമായ കൈകളോടുംകൂടി സ്വരൂപത്തെ പ്രാപിച്ച ഭക്തിയെ ന്നപോലെ പതുക്കെപ്പതുക്കെ മുന്നോട്ടു നീങ്ങിയപ്പോൾ ശബ്ദകോലാഹലംകേട്ടു തപസ്വികൾ ഉടജങ്ങളിൽനിന്നു പുറത്തുവന്നു നോക്കി. ആരവഘോഷം കേട്ട് എന്തെന്നറിയാനുള്ള ഉൽക്കണ്ഠയോടെ ശ്രീരാമനും പുറത്തുവന്നു നോക്കി. അയോദ്ധ്യയിൽനിന്നു തന്നെ കാണാൻ വരുന്ന ജനങ്ങളുടെ കോലാഹലമാണെന്നു മനസ്സിലായി. പ്രശാന്തമായ ആശ്രമാന്തരീക്ഷത്തെ പ്രക്ഷുബ്ധമാക്കിക്കൊണ്ടുള്ള അവരുടെ ഘോഷയാത്ര തീരെ അപ്രതീക്ഷിതമാ യിരുന്നു. അതിനാൽ പെട്ടെന്നു ഭഗവാനും ആശ്ചര്യപ്പെട്ടു. ശ്രീരാമചന്ദ്രനെ




बरबस लिये उठाइ उर लाये कृपानिधान ।
भरत राम की मिलनि लखि बिसरे सबहिं अपान ।।

പുറത്തുകണ്ടതോടെ എല്ലാവരും ആവേശഭരിതന്മാരായി മുന്നോട്ടു പാഞ്ഞടുത്തു. ഭരതൻ ആവേശഭരിതനായി ഓടി ഭഗവാൻെറ പാദങ്ങളിൽ വീണു. അപ്പോഴേയ്ക്കു രാജ്ഞിമാരും മന്ത്രിമുഖ്യന്മാരും പ്രഭുക്കന്മാരും എല്ലാവരും ആവേശഭരിതന്മാരായി രാമചന്ദ്രൻെറ നാലുഭാഗവും തിക്കിത്തിരക്കി. ലക്ഷ്മണൻ വളരെ വിഷമിക്കേണ്ടിവന്നു അവരെയൊക്കെ നിയന്ത്രിച്ചു നിർത്താൻ. പ്രക്ഷുബ്ധമായ ആ അന്തരീക്ഷത്തിൽ അന്യോന്യം ആചാരോപചാരങ്ങളൊക്കെക്കഴിഞ്ഞ് എല്ലാവരും ഇരുന്നു ശാന്തരായി അന്യോന്യം കുശലപ്രശ്നമാരംഭിച്ചു. അയോദ്ധ്യയിലെ വർത്തമാനങ്ങളറിയാനാണ് ശ്രീരാമനു ബദ്ധപ്പാട്. അതിനാൽ അതിനെത്തന്നെ ആദ്യം പറയാനാവശ്യപ്പെട്ടു. അച്ഛൻെറ ക്ഷേമവർത്തമാനങ്ങളെയാണാദ്യം ചോദിച്ചത്. അതിനാൽ ആദ്യംതന്നെ ഒരനിഷ്ടവാർത്തയാണ് കേൾക്കുകയും കേൾപ്പിക്കുകയും ചെയ്യേണ്ടിവന്നത്. ദശരഥൻെറ ചരമവാർത്ത കേട്ടതോടെ രാമലക്ഷ്മണന്മാർ രണ്ടാളും ഒരുപോലെ മോഹാലസ്യപ്പെട്ടുവീണു. ശീതോപചാരങ്ങളെക്കൊണ്ടും സാന്ത്വനവാക്കുകളെക്കൊണ്ടും കുറെ കഴിഞ്ഞപ്പോൾ പ്രജ്ഞ വന്ന് എഴുന്നേറ്റ് എല്ലാവരുംകൂടി ഗംഗയിലേയ്ക്കു കുളിച്ചു പിതൃതർപ്പണം ചെയ്യാൻ പോയി. തിലോദകം കൊടുക്കലും ആശൌചദീക്ഷയുമടക്കം പിതൃകർമ്മങ്ങൾ പൂർത്തിയായശേഷം കാര്യാലോചനയാരംഭിച്ചു.

ജ്യേഷ്ഠപുത്രനുള്ളതാണ് രാജ്യം. ആ അവകാശം ആരുതന്നെ നിഷേധിച്ചാലും പോവില്ല. അതുകൊണ്ടു ശ്രീരാമൻ അയോദ്ധ്യയിൽവന്നു പട്ടാഭിഷിക്തനായി രാജ്യം ഭരിക്കണമെന്നാണ് ഭരതൻെറ ആവശ്യവും അപേക്ഷയും. അങ്ങനെ ചെയ്യുന്നതിൽ ന്യായത്തിന്നും സത്യത്തിന്നും ഭംഗമില്ലെന്ന് സമർത്ഥിച്ചുകൊണ്ടു ഭരതൻ പല യുക്തികളെയും പ്രമാണങ്ങളെയും അവതരിപ്പിച്ചു. അതൊക്കെ ശ്രീരാമൻ ശരിവെച്ചു. എന്നാൽ അച്ഛനോടു ചെയ്ത പ്രതിജ്ഞയെ നിറവേറ്റുകയെന്നത് അതിപ്രധാനമായ സംഗതിയാണ്. അത് ഒരുപ്രകാരത്തിലും ഒഴിവാക്കാൻ പാടില്ലാത്തതാണ്. ചെയ്ത പ്രതിജ്ഞ ചെയ്തതു തന്നെ. അത് ഒന്നുകൊണ്ടും ഇല്ലാതാവാനും പോകുന്നില്ല. പതിന്നാലുകൊല്ലം താൻ മുനിവൃത്തിയോടെ കാട്ടിൽ താമസിച്ചോളാമെന്നു പ്രതിജ്ഞചെയ്തതാണ്. അച്ഛനില്ലാതായി എന്നതുകൊണ്ടു പ്രതിജ്ഞയ്ക്ക് ഭംഗം വരുത്താൻ വയ്യ. എന്നാൽ അതും അസത്യമായേ വരൂ. പോരെങ്കിൽ

രാജ്യലോഭംകൊണ്ട് അച്ഛനെ വഞ്ചിച്ചു എന്നുപോലും പറയാനിടവരും. ആ കളങ്കം എങ്ങനെയും വരുത്തിവെയ്ക്കാൻ വയ്യ. അതുകൊണ്ടു പതിന്നാലുകൊല്ലത്തെ വനവാസം കഴിഞ്ഞു വന്നു രാജ്യം ഏറ്റെടുക്കാം. അതുവരെ ഭരതൻ തന്നെ ഭരിക്കണം എന്നാണ് ശ്രീരാമൻെറ വാദം. രണ്ടാൾക്കും ന്യായമുണ്ട്. അതിനാൽ വേഗത്തിൽ ഒന്നു തെറ്റ്, മറ്റേത് ശരി എന്നുപറയാൻ വയ്യ. അതിനാൽ എന്താണ് തീർച്ചപ്പെടുത്തേണ്ടതെന്നറിയാതെ ജനങ്ങൾ കുഴങ്ങി. അവസാനം വസിഷ്ഠമഹർഷിയുടെ മാദ്ധ്യസ്ഥ്യപ്രകാരം കാര്യം തീർച്ചപ്പെടുത്തപ്പെട്ടു. ശ്രീരാമൻ പതിന്നാലുകൊല്ലം വനവാസം നടത്തട്ടെ. അതാണല്ലോ പ്രതിജ്ഞ. അത്രയും കാലം ഭരതൻ രാജ്യം ഭരിക്കട്ടെ. ശ്രീരാമൻ മടങ്ങി വന്നാൽ രാജ്യഭാരം ഏല്പിച്ചുകൊടുക്കുകയും ചെയ്യട്ടെ. ഇതാണ് വസിഷ്ഠമഹർഷി യുടെ മാദ്ധ്യസ്ഥ്യം. വളരെ വാദപ്രതിവാദങ്ങൾക്കുശേഷം അങ്ങനെ തീർച്ചപ്പെടുത്തി. എന്നാലും ഭ്രാതൃഭക്തികൊണ്ടു വിവശനായ ഭരതനതു സമ്മതിക്കാൻ കഴിഞ്ഞില്ല. ജ്യേഷ്ഠനുണ്ടായിരിക്കേ താൻ സ്വതന്ത്രനായി രാജ്യം ഭരിക്കുകയെന്നതൊരിക്കലും ചെയ്യില്ലെന്നാണ് ഭരതൻെറ നിർബന്ധം. അതിനും അവസാനം ഒരു യുക്തി കണ്ടുപിടിച്ചു. ഭരതൻ സ്വതന്ത്രനായിട്ടു വേണ്ട ശ്രീരാമൻെറ പ്രതിനിധി യായി ഭരണം നിർവ്വഹിച്ചാൽ മതിയെന്നാണ് കണ്ടുപിടിക്കപ്പെട്ട യുക്തി. അതിനെ ഭരതനു നിഷേധിക്കാൻ കഴിഞ്ഞില്ല. ശ്രീരാമൻെറ പാദുകങ്ങളെ കൊണ്ടുവന്നു രാജപ്രതിനിധിയായി സിംഹാസനത്തിൽ വെച്ചു ഭരതൻ ഒരു ഭൃത്യൻെറ നിലയ്ക്കു ഭരണകൃത്യം നടത്തുക എന്നായി അവസാനത്തെ തീർപ്പ്. അതു ഭരതനും സ്വീകാര്യമായി. എങ്കിലും അയോദ്ധ്യയിൽ വയ്യ. ജ്യേഷ്ഠനോടുകൂടാതെ താൻ അയോദ്ധ്യയിൽ പ്രവേശിക്കില്ല എന്നുകൂടി ഭരതനൊരു നിർബന്ധമുണ്ടായി. അതും അംഗീകരിക്കപ്പെട്ടു. അതുപ്രകാരം ഭരതൻ ശ്രീരാമൻെറ പാദുകങ്ങളെവാങ്ങി ഭക്തിയോടെ ശിരസ്സിൽവെച്ചു യാത്രയും പറഞ്ഞ് എല്ലാ പരിജനങ്ങളോടുംകൂടി മടങ്ങി. അയോദ്ധ്യാ പട്ടണത്തിൻെറ അടുത്തുള്ള നന്ദിഗ്രാമമെന്ന കുഗ്രാമത്തിൽ ശ്രീരാമൻെറ പാദുകങ്ങളെ രാമബുദ്ധിയോടെ സിംഹാസനത്തിൽവെച്ചു നിത്യേന വണങ്ങി എല്ലാ രാജ്യകാര്യങ്ങളെയും ശ്രീരാമനോടെന്നപോലെ പാദുകങ്ങളോടറി യിച്ചുകൊണ്ടും രാമനെന്നപോലെ മുനിവൃത്തിയോടും തപശ്ചര്യയോടുംകൂടി

ദിവസങ്ങളെ എണ്ണിക്കണക്കാക്കിക്കൊണ്ടും കഴിഞ്ഞു വന്നു ഭരതൻ. മറ്റെല്ലാവരും അയോദ്ധ്യയിൽ യഥാസ്ഥാനത്തും കഴിഞ്ഞുകൂടി. ഇവിടെവെച്ചാണ് അയോദ്ധ്യാ കാണ്ഡം അവസാനിക്കുന്നത്. അയോദ്ധ്യാകാണ്ഡത്തിലെ ഒട്ടാകെയുള്ള കഥാഗോളമാണ് പറയപ്പെട്ടത്. ഇനി അതിൻെറ അന്തസ്സത്വത്തിലേയ്ക്കു കടക്കാം.

ശ്രീരാമൻ രാജ്യം ഭരിച്ചു രാജാവായി സുഖിച്ചുകൊണ്ട് അരമന യിൽത്തന്നെ ഇരിക്കണമെന്നായിരുന്നു കൌസല്യയുടെ ഇച്ഛ. എന്നാൽ കൈകേയിയുടെ ആഗ്രഹമാകട്ടെ നേരെ മറിച്ചുമായിരുന്നു. രാമൻ അയോദ്ധ്യയിൽ ത്തന്നെ ഉണ്ടാവരുത്. കാട്ടിൽ പോയി പലതരത്തിലുള്ള ക്ലേശങ്ങളും അനുഭവിക്കണമെന്നായിരുന്നു കൈകേയിയുടെ അഭിപ്രായം. കൌസല്യയ്ക്കു പ്രത്യേകം നന്മയോ കൈകേയിക്കു തിന്മയോ രണ്ടും രാമൻ ചെയ്തിട്ടുമില്ല. രണ്ടാളും ശ്രീരാമൻെറ അമ്മമാരാണ്. കൌസല്യ പെറ്റമ്മയാണ്. കൈകേയി അതല്ല എന്നു പറയാം. എങ്കിലും കൈകേയിയും രാമനെ അതുവരേയും പുത്രനിർവ്വിശേഷം ലാളിച്ചുവന്ന അമ്മയായിരുന്നു. എന്നിട്ടും രാമനെ സംബന്ധിച്ച് അവരുടെ അഭിപ്രായം ഇത്രയും വിരുദ്ധങ്ങളായി. എന്താണിതി ന്നർത്ഥം? ഒന്നു ജ്ഞാനശക്തിയാണ്, മറ്റേതു ക്രിയാശക്തിയാണ്. അവ രണ്ടും അന്യോന്യവിരുദ്ധങ്ങളാണ്. ഒരിക്കലും തമ്മിൽ യോജിക്കാൻ വയ്യ. ജ്ഞാനശക്തിയെയാണ് കൌസല്യയാക്കി ചിത്രീകരിച്ചിരിക്കുന്നത്; ക്രിയാ ശക്തിയെ കൈകേയിയായും ക്രിയാശക്തിയിൽ കെട്ടിക്കിടക്കുന്നു പലതരത്തിലുള്ള പ്രാരബ്ധങ്ങൾ. അതുണ്ടോ അനുഭവിക്കാതെ ജീവനെ വിടുന്നു?

ജ്ഞാനമുണ്ടായാൽ പിന്നെ പ്രാരബ്ധം അനുഭവിക്കേണ്ടതില്ലെന്നു പറ യാറുണ്ട്. പൂർവ്വജന്മങ്ങളിലെ കർമ്മത്തിൻെറ അവശിഷ്ടമാണല്ലോ പ്രാരബ്ധം. ജ്ഞാനസമ്പന്നനായ ഒരാൾക്ക് ഈ ജന്മംതന്നെ ഉണ്ടായിട്ടില്ല. പിന്നെ യെന്തു പൂർവ്വജന്മമാണ്. പൂർവ്വജന്മങ്ങളില്ലെങ്കിൽ പിന്നെ പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളും അവയുടെ അവശിഷ്ടമാകുന്ന പ്രാരബ്ധവുമുണ്ടോ? ഉണ്ടാവാൻ വയ്യാത്തതാണ്. ഈ അഭിപ്രായത്തെ ഉള്ളിൽ വെച്ചുകൊണ്ടാണ് ജ്ഞാനിക്കു പ്രാരബ്ധം അനുഭവിക്കേണ്ടിവരില്ലെന്നു പറഞ്ഞുവരാറ്. പക്ഷേ ആ വാദം അത്രമാത്രം പ്രായോഗികമാണെന്ന് പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ ജ്ഞാനം

വികസിച്ചാൽ പ്രാരബ്ധം അനുഭവിക്കേണ്ടെന്നതു ശരിതന്നെ. പക്ഷേ എപ്പോഴാണൊരാൾക്ക് ജ്ഞാനമുണ്ടാവുന്നത് എന്നാണെങ്കിൽ പ്രാരബ്ധ ത്തിൻെറ അവസിതിയിലാണ്. പ്രാരബ്ധം വർദ്ധിച്ചിരിക്കുമ്പോൾ ജ്ഞാനം ദൃഢപ്പെടുകയെന്നതു വിഷമംതന്നെ. ജ്ഞാനം ദൃഢപ്പെട്ടുകഴിഞ്ഞാൽ വളരെ കുറച്ചേ പ്രാരബ്ധമുണ്ടാവൂ. അതാകട്ടെ അറിയാതെതന്നെ അനുഭവിച്ചുതീരുകയും ചെയ്യും. അപ്പോൾ ജ്ഞാനിക്ക് പ്രാരബ്ധം ബാധകമാവുന്നില്ലെന്നു പറഞ്ഞതു ശരിയാണ്. പക്ഷേ അത് ഈ പറഞ്ഞ രീതിയിലാണെന്നുമാത്രം.

കൈകേയിക്കു വളരെക്കാലത്തിന്നു മുമ്പു കിട്ടിയ വരപ്രതിജ്ഞയുടെ ഫലമാണല്ലോ രാമൻ അനുഭവിക്കാനിടയായത്. ക്രിയാശക്തിയിൽ പൂർവ്വകാലത്തു നിക്ഷേപിച്ച വാസനാശതങ്ങൾതന്നെ അതാതു ജന്മത്തിൽ ജീവൻെറ പ്രാരബ്ധമായി പൊട്ടിപ്പുറപ്പെടുന്നു. ജ്ഞാനമോ തപസ്സോ പൌരുഷമോ വീര്യമോ എന്തൊക്കെയുണ്ടായാലും പ്രാരബ്ധം ഒരാളെ അനുഭവിക്കാതെ വിടാൻ പോകുന്നില്ല. അതുകൊണ്ടാണ് രാമന്നു പല യോഗ്യത കളുണ്ടായിട്ടും കൈകേയിയുടെ ആജ്ഞയ്ക്കു വഴങ്ങേണ്ടിവന്നത്.

ജ്ഞാനശക്തി വേണ്ടപോലെ അനുഗ്രഹിച്ചിട്ടുണ്ട്. എങ്കിലും ക്രിയാ ശക്തി വിട്ടിട്ടില്ല. കൌസല്യ വേണ്ടപോലെ അനുഗ്രഹിച്ചെങ്കിലും കൈകേയി യുടെ ആജ്ഞയെ നിരസിക്കാൻ കഴിഞ്ഞില്ല. എങ്കിലും ബ്രഹ്മവിദ്യ യുള്ളതിനാൽ ക്ലേശങ്ങൾ ചുരുങ്ങും. സീത ഒരുമിച്ചുള്ളതിനാൽ കാട്ടിലും താപത്തിന്നുകുറവുണ്ടാവും. ചിരകാലത്തെ അദ്ധ്യാത്മജീവിതംകൊണ്ടു ശരീരം വ്യവഹാരസ്വരൂപമായ ലൌകികജീവിതത്തിന്നു പറ്റാതായിത്തീർന്നിട്ടുണ്ട്. എങ്കിലും പ്രാരബ്ധവശാൽ ജീവന്നു സംസാരത്തിൽ വ്യാപരിക്കേണ്ടി വരുന്നു. ഇതാണ് ശ്രീരാമൻ പോവുമ്പോൾ ദശരഥൻ കഠിനമാകുംവണ്ണം വ്യസനിക്കുന്നത്. ദശരഥൻ പ്രതിജ്ഞ ചെയ്തിട്ടുണ്ടായിരുന്നു, ആവശ്യപ്പെടുമ്പോൾ വരദാനങ്ങളെ സാധിപ്പിച്ചുകൊടുത്തോളാമെന്ന്. അതായത് ശരീരം ചുമതലപ്പെട്ടിരിക്കുന്നു പ്രാരബ്ധത്തെ അനുഭവിക്കാൻ.

നിഗൂഢമായ ആത്മസ്വരൂപമാകുന്ന ഗുഹനെ വിട്ട് ജ്ഞാനഗംഗയേയും കടന്ന് മറുവശത്തുള്ള സംസാരക്കാട്ടിൽ വിചിത്രങ്ങളും കൂടധർമ്മ സ്വരൂപങ്ങളുമായ സംസാരധർമ്മങ്ങളുടെ മദ്ധ്യമാകുന്ന ചിത്രകൂടത്തിലാണ്

ആദ്യം തന്നെ എത്തിച്ചേരുന്നത്. ബ്രഹ്മവിദ്യയാകുന്ന സീതയുടേയും തപസ്വികളായ സജ്ജനങ്ങളുടേയും നിത്യസമ്പർക്കം സമാധാനകാരണമാണ്. എന്തൊക്കെ ക്ലേശങ്ങൾ വന്നാലും സമാധാനം കിട്ടിക്കൊണ്ടിരിക്കും. അങ്ങനെ യൊക്കെയാണല്ലോ ശ്രീരാമചന്ദ്രൻേറയും അനുഭവം. അങ്ങിനെയിരിക്കുമ്പോഴാണ് ഭരതൻേറയും പരിജനങ്ങളുടേയും വരവ്. ശരീരത്തിലെ സകലശക്തികളും ക്ഷോഭിച്ചു എന്നർത്ഥം. എന്തൊക്കെയായിട്ടും സ്വൈരസമാധാനങ്ങൾക്കു മാർഗ്ഗമില്ലെന്നായി. ശരീരത്തിൻെറ അകത്തുനിന്നും പുറത്തുനിന്നും പലതരം ക്ലേശങ്ങൾ. സംസാരത്തിൻെറ അസഹ്യമായ താപം നാലു ഭാഗവും വലയം ചെയ്തു തപിപ്പിക്കാൻ തുടങ്ങി. അപ്പോൾ അവയിൽനിന്നൊക്കെ രക്ഷപ്പെടാൻ ശ്രമിക്കലായി. എന്താണ് രക്ഷാമാർഗ്ഗം? അയോദ്ധ്യയിലേയ്ക്കു മടങ്ങിയാൽ മതി, എല്ലാ ക്ലേശങ്ങളും അവസാനിച്ചു. പക്ഷേ അതിനു പ്രതിജ്ഞ തടസ്ഥമായി വിലങ്ങടിച്ചിരിക്കയാണല്ലോ. അതിനാൽ കാട്ടിൽ ഇരുന്നു കൊണ്ടുതന്നെ എന്തെങ്കിലും നിവൃത്തിയുണ്ടാക്കണം. അതിനെ ആലോചിച്ചാണ് ചിത്രകൂടം വിട്ടു ദണ്ഡകാരണ്യത്തിലേയ്ക്കു പ്രവേശിക്കാൻ തീർച്ചപ്പെടുത്തിയത്. സംസാരത്തിൽ അനവരതംസംഭവിച്ചുകൊണ്ടിരിക്കുന്ന പലതരത്തിലുള്ള ക്ലേശങ്ങൾ ഓരോ ജീവനേയും എപ്പോഴും അലട്ടിക്കൊണ്ടിരിക്കുന്നുണ്ട്. സംസാരത്തിൽ നിന്നു വിട്ടാൽമതി, എല്ലാ ക്ലേശങ്ങളും അവസാനിച്ചു. പക്ഷേ അതിനു പ്രാരബ്ധം അനുവദിക്കണ്ടേ? അതിനാൽ സംസാരത്തിൽനിന്നു വിട്ടാൽ എല്ലാ ക്ലേശങ്ങളുമവസാനിക്കുമെന്നറിഞ്ഞാൽക്കൂടി അതല്ല ചെയ്തുവരാറ്. സംസാരത്തിൽ ഇരുന്നുതന്നെ സംസാരക്ലേശങ്ങളെ അകറ്റാനുള്ള നിവൃത്തിമാർഗ്ഗങ്ങളന്വേഷിക്കും. സംസാരഭുക്തികൊണ്ടുള്ള ക്ലേശം കുറെക്കൂടി സംസാരഭുക്തിയുണ്ടായാൽ കൂടലല്ലാതെ കുറയലുണ്ടോ? അതുപോലെ ചിത്രകൂടമാകുന്ന കാട്ടിലെ അധിവാസം കൊണ്ടുള്ള ക്ലേശം അതിനേക്കാൾ ഭയങ്കരവനമായ ദണ്ഡകാരണ്യത്തിലേയ്ക്കു കടന്നാൽ വർദ്ധിക്കലല്ലാതെ കുറയ ലുണ്ടോ? എന്നാലും അതാണ് സമാധാനമെന്നു തോന്നി. അതുതന്നെയാണ് സംസാരത്തിലെ സമ്പ്രദായം. എത്ര ക്ലേശങ്ങളനുഭവിച്ചാലും പിന്നെയും സംസാരത്തിൽനിന്നു വിടാൻ തോന്നില്ല. സംസാരക്ലേശത്തിൻെറ നിവൃത്തിക്കു സംസാരത്തെത്തന്നെ ഭുജിക്കാൻ ശ്രമിക്കും. ഉപ്പുവെള്ളം കുടിച്ചുണ്ടായ ദാഹം തീർക്കാൻ ഉപ്പുവെള്ളത്തെത്തന്നെ കുറേക്കൂടി കുടിച്ചാൽ ദാഹം തീരുമെന്നു തോന്നും പോലെ. ഇതൊക്കെയാണ് അയോദ്ധ്യാകാണ്ഡത്തിലെ കഥാഗോളത്തിൻെറ അടിയിലെ തത്വം.

ഇതിന്നുപുറമെ വാചൃഭാഷയിൽ ഒരാൾക്കു ക്ഷണനേരത്തെ ദുസ്സംഗംകൊണ്ടുണ്ടാകാവുന്ന മാറ്റത്തേയും അതുകൊണ്ടുണ്ടാകാവുന്ന ഭയങ്കര ങ്ങളായ ഭവിഷ്യത്തുക്കളേയും ഭംഗിയായുപന്യസിച്ചിട്ടുണ്ട് അയോദ്ധ്യാ കാണ്ഡത്തിൽ. അയോദ്ധ്യാരാജ്യത്തേയും രാജസിംഹാസനത്തേയും ഒട്ടാകെ തകിടംമറിച്ചതു കൈകേയിയുടെ വാശിമാത്രമാണ്. ആരൊക്കെ എന്തൊക്കെ പറഞ്ഞിട്ടും കൂട്ടാക്കാതെ താൻ പിടിച്ചതുതന്നെ സാധിക്കണമെന്ന മർക്കടമുഷ്ടി. അതിനുകാരണമോ മന്ഥരയുടെ ക്ഷണനേരത്തെ കുസൃതിപറയലും. അന്നേദിവസം മന്ഥരയും കൈകേയിയും തമ്മിൽ കണ്ടിട്ടുണ്ടായിരുന്നില്ലെങ്കിൽ ഇതൊന്നും സംഭവിക്കാൻ പോവുന്നില്ല. പിറ്റേന്നു കാലത്തു മംഗളകരമായി ശ്രീരാമൻെറ പട്ടാഭിഷേകം നടക്കുമായിരുന്നു. ആ തള്ളയുടെ ക്ഷണനേരത്തെ സമ്പർക്കം കൊണ്ടു സ്വതവേ നല്ലവളായിരുന്ന കൈകേയി വളരെയധികം ദുഷിക്കുകയും ഒരു രാജ്യം മുഴുവൻ തകരുകയും ചെയ്തു. ആരു രാജാ വായാലും മന്ഥരയ്ക്കൊന്നുമില്ല. അവൾക്കുള്ളതു കൈകേയിയുടെ ദാസ്യം മാത്രമാണ്. ഭരതൻ രാജാവായാൽ അതിൽനിന്നുയരാൻ പോവുന്നില്ല. ശ്രീരാമൻ രാജാവായതുകൊണ്ട് അതു താഴാനും പോവുന്നില്ല. എന്നാൽ പിന്നെ വന്നതിൽ സന്തോഷിച്ചു മിണ്ടാതിരുന്നാൽ മതി. പക്ഷേ ദുർജ്ജനങ്ങൾക്കതു സാധിക്കില്ല. എന്തെങ്കിലും കുസൃതി പറഞ്ഞു സജ്ജനങ്ങൾക്ക് ആപത്തുണ്ടാക്കണം. അതിനൊരു കാരണവും വേണ്ട. അതാണ് ദുർജ്ജനങ്ങളുടെ സ്വതവേ പ്രകൃതി. അതു തികച്ചും കാണിച്ചു മന്ഥര. സാധുവായ കൈകേയി അതിന്നിരയാവുകയും ചെയ്തു. എന്നിട്ടെന്തു സാധിച്ചു? ഭരതൻ രാജാവായി രാജ്യം ഭരിക്കാൻ തുടങ്ങിയാൽ മന്ഥരയ്ക്കേതാനും ഗ്രാമങ്ങൾ കൊടുക്കാമെന്നും അവിടുത്തെ ഭരണകർത്രിയാക്കാം മന്ഥരയെ എന്നുമൊക്കെ പറഞ്ഞിരുന്നുവല്ലോ കൈകേയി. അതു വല്ലതും സാധിച്ചുവോ? ഒന്നും നടന്നില്ല. കൈകേയിക്കവസാനം കിട്ടിയതു തീരാത്ത പശ്ചാത്താപമാണ്. ഇതാണ് ദുർജ്ജനങ്ങളുടെ സമ്പർക്കം കൊണ്ടും അവരുടെ ദുരുപദേശങ്ങളെ ആചരിക്കുന്നതു കൊണ്ടും ഉണ്ടാവുന്ന ഫലവും. മന്ഥരയ്ക്കു ഗ്രാമങ്ങളല്ല കൈകേയിയുടേയും സർവ്വജനങ്ങളുടേയും ഈർഷ്യയാണ് അവസാനം കിട്ടി യത്. ഇങ്ങിനെ പല തത്വങ്ങളേയും വെളിപ്പെടുത്തിക്കൊണ്ടാണ് അയോദ്ധ്യാ കാണ്ഡം അവസാനിപ്പിക്കുന്നത്.

# ആരണ്യകാണ്ഡം

ചിത്രകൂടം വിട്ടു ദണ്ഡകാരണ്യത്തിലേയ്ക്കു പോവാൻ തീർച്ചപ്പെടുത്തിയത് ഭരതൻ മടങ്ങിപ്പോയതിന്നു ശേഷം പിന്നെയും ഏതാനും ദിവസങ്ങൾ കഴിഞ്ഞിട്ടാണ്. അയോദ്ധ്യയിൽനിന്നു പലപ്പോഴും ആളുകൾവന്നു ശല്യപ്പെടുത്താൻ തുടങ്ങി. അതാണ് അവിടം വിട്ടുപോണമെന്നു തീർച്ചപ്പെടുത്താൻതന്നെ കാരണം. അങ്ങനെ ഒരുദിവസം പ്രഭാതത്തിൽ നിത്യകൃത്യങ്ങളൊക്കെക്കഴിഞ്ഞ് അവിടെയുള്ള തപസ്വികളോടൊക്കെ യാത്ര പറഞ്ഞു ശ്രീരാമൻ സീതാലക്ഷ്മണന്മാരോടുകൂടി ചിത്രകൂടംവിട്ടു ഭയങ്കരമായ ദണ്ഡകവനത്തിലേയ്ക്കു പോവാനായി പുറപ്പെട്ടു. വളരെ വഴി നടന്ന് അന്ന് അത്രിമഹർഷിയുടെ പുണ്യാശ്രമത്തിലെത്തി. അത്രിമഹർഷിയും അനസൂയാദേവിയും അവരെ വളരെ ആദരവോടുകൂടി സ്വീകരിക്കുകയും സല്ക്കരിക്കുകയും ചെയ്തു. അവരുടെ സൽക്കാരങ്ങളെ സ്വീകരിച്ച് അന്നവിടെ കഴിച്ചുകൂട്ടി. ദണ്ഡകവനത്തിലെ ആപത്തുകളേയും ഭയങ്കരതകളെയും ഒക്കെ അത്രിമഹർഷി അവർക്കു വേണ്ടപോലെ പറഞ്ഞുകൊടുത്തു. പോവാനുള്ള മാർഗ്ഗങ്ങളേയും താമസിക്കാനുള്ള താവളങ്ങളേയും പറഞ്ഞുകൊടുത്തു. ഏതായാലും പിറ്റേദിവസം പ്രഭാതത്തിൽ നിത്യകൃത്യങ്ങളൊക്കെക്കഴിഞ്ഞു ഭഗവാൻ യാത്രയ്ക്കൊരുങ്ങി. യാത്ര പറയുന്ന സമയത്ത് അനസൂയാദേവി സീതക്കു രണ്ടു കർണ്ണാഭരണങ്ങളും രണ്ടു വസ്ത്രങ്ങളും കുറെ കുറിക്കൂട്ടും കൊടുത്തു. അതൊക്കെ വാങ്ങി പതുക്കെ യാത്രയായി. അധികം താമസിയാതെ ഭയങ്കരവും നിബിഡവും ദുഷ്ടമൃഗങ്ങളുടേയും നരഭുക്കുകളായ രാക്ഷസന്മാരുടേയും സങ്കേതവുമായ ദണ്ഡകവനത്തിൽ പ്രവേശിച്ചു. ആദിത്യരശ്മി നിലംതട്ടാത്ത നിലയിൽ ഇടതൂർന്നുനില്ക്കുന്ന വനത്തിൻെറ ഭയാനകതയും ദുഷ്ടമൃഗങ്ങളുടെ അട്ടഹാസങ്ങളും അനന്തമായ വിജനതയും എല്ലാംകൂടി ആ ഘോരാടവി ആരേയും ഭയപ്പെടുത്തത്തക്കതു തന്നെ എന്നു ബോദ്ധ്യമായി. അതിനാൽ ലക്ഷ്മണനോടു വില്ലിൽ ഞാൺ കെട്ടി ശരംതൊടുത്തു തയ്യാറായിരിക്കാൻ പറഞ്ഞു. സീതയെ നടുവിലാക്കി രണ്ടാളും സീതയുടെ മുന്നിലും പിന്നിലു

മായി നടന്നു. അങ്ങിനെ കുറേദൂരം അത്യന്തദുർഗ്ഗമമായ ആ ഘോരവനത്തിൽക്കൂടെ സഞ്ചരിച്ചപ്പോഴേയ്ക്കു മൂന്നാളും ക്ഷീണിച്ചു തളർന്നു പരവശന്മാരായി. കുറച്ചു വിശ്രമിക്കാതെ വയ്യെന്നായി. അതിനാൽ അടുത്തു കണ്ട ഒരു പൊയ്കയിലിറങ്ങി കൈകാൽ കഴുകി വെള്ളം കുടിച്ചു മരത്തണലിൽ വന്നിരുന്നു വിശ്രമിച്ചു.

## വിരാധവധം

അങ്ങിനെ കുറച്ചുനേരം ഇരുന്നപ്പോഴേയ്ക്ക് ആ കാടുമുഴുവൻ മാറ്റൊലിക്കൊണ്ടു ഞെട്ടിപ്പിക്കുമാറു ഭയങ്കരമായൊരു അട്ടഹാസം അധികം ദൂരത്തുനിന്നല്ലാതെ കാട്ടിന്നുള്ളിൽനിന്നു കേട്ടു. സീതാദേവി ഞെട്ടി ഭയപ്പെട്ടു നാലുഭാഗവും നോക്കാൻ തുടങ്ങി. ശ്രീരാമൻ ധൈര്യപ്പെടുത്തി സമാധാനിപ്പിച്ചു. അധികം കഴിയുന്നതിന്നു മുമ്പ് ആ അട്ടഹാസത്തിൻെറ കർത്താവ് അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. കണ്ടാൽ മതി; എന്നാൽ തന്നെ മനുഷ്യൻ ഭയപ്പെട്ടുവീണുമരിക്കും. അത്രയും ഭയങ്കര സ്വരൂപിയായ ഒരു രാക്ഷസൻ. ജീവികളുടെ കുടൽമാലകളും എല്ലുകൊണ്ടുണ്ടാക്കിയ മാലകളുമാണ് അലങ്കാരം. ചന്ദ്രക്കലപോലുള്ള രണ്ടു ഭയങ്കരദംഷ്ട്രങ്ങൾ. ഉരുട്ടിമിഴിച്ച വട്ടക്കണ്ണുകൾ. മലപോലുള്ള ശരീരം. കയ്യിൽ വളരെ വലുതും കരാളവുമായൊരുശൂലം. ആനയേയും മറ്റുമാണ് ശൂലത്തിൽ കുത്തിക്കോർത്തു പിടിച്ചിരിക്കുന്നത്. ആകെപ്പാടെ അത്യന്തബീഭത്സമായ ആ സത്വത്തിൻെറ കാഴ്ചതന്നെ അസഹ്യമെന്നേ പറഞ്ഞുകൂടൂ. കണ്ട ഉടനെ ആ രാക്ഷസൻ ഉറക്കെ അട്ടഹസിച്ചുകൊണ്ടു വായും പിളർന്നു ശ്രീരാമനെയും സീതാലക്ഷ്മണന്മാരെയും വിഴുങ്ങാനായി പാഞ്ഞടുത്തു. ഭഗവാൻ വില്ലു തെയ്യാറാക്കി ശരം തൊടുത്തു. അതുകണ്ടപ്പോൾ അല്പം സങ്കോചത്തോടെ അവിടെ നിന്നുകൊണ്ടു ഭഗവാനോടു സംസാരിച്ചു, നിങ്ങളാരാണ്? എന്തിനിവിടെ വന്നു? എന്ന്. അതു കേട്ടപ്പോൾ ഭഗവാൻ ഉള്ള സംഗതികൾ വളരെ ചുരുക്കി പറഞ്ഞുകൊടുത്തു. അപ്പോൾ രാക്ഷസൻ വളരെ കാരുണ്യത്തോടുകൂടി മറുപടിപറഞ്ഞു സീതയെ അവിടെ വിട്ടുംവെച്ചു രണ്ടാളും ഓടിപ്പോവുന്നപക്ഷം അവരെ തൽക്കാലം കൊല്ലുന്നില്ലെന്നാണ് രാക്ഷസൻെറ കാരുണ്യപൂർണ്ണമായ

വാക്കിൻെറ ചുരുക്കം. ഭഗവാൻ അതു കേട്ടൊന്നു പുഞ്ചിരിച്ചു. ഉടനെ ഒരു ബാണംകൊണ്ടു രാക്ഷസൻെറ രണ്ടു കൈകളും മുറിച്ചു ഭഗവാൻ. അപ്പോൾ വായും പിളർന്നോടിവന്നു. രണ്ടു കാലുകളേയും മുറിച്ചു. അതുകൊണ്ടും നിരാശനാവാതെ അവൻ പാമ്പുപോലെ ഇഴഞ്ഞുവന്നു വിഴുങ്ങാൻ തുടങ്ങി. അപ്പോൾ അവസാനമായി അവൻെറ കണ്ഠവും മുറിച്ചു ഭഗവാൻ.

ചിറകറ്റു പർവ്വതം വീഴുംപോലെ ആ ഭയങ്കരസത്വം ചത്തുമറിഞ്ഞുവീണു. പെട്ടെന്നു ആ ശരീരത്തെ വിട്ട ജീവൻ തേജസ്സേറിയ ഒരു ദിവ്യസ്വരൂപത്തിൽ ആകാശത്തു നിന്നു ഭഗവാനെ സ്തുതിച്ചു.

## വിരാധസ്തുതി

"ഭഗവാൻ! ശ്രീരാമചന്ദ്രാ! അങ്ങെയ്ക്കു നമസ്കാരം. ഞാനൊരു വിദ്യാധരനായിരുന്നു. പറയത്തക്കകാരണമൊന്നുമില്ലാതെ ദുർവ്വാസസ്സുമഹർഷി ശപിച്ചാണ് എന്നെ ഇങ്ങനെയാക്കിയത്. ഭാഗ്യംകൊണ്ട് ഇപ്പോൾ അവിടുത്തെ ദർശനം കിട്ടാനും ശപിക്കപ്പെട്ട രാക്ഷസയോനിയിൽനിന്നു രക്ഷപ്പെടാനും ഇടയായല്ലോ. ഞാൻ ധന്യനായി. ഇനിയെങ്കിലും എൻെറ മനോബുദ്ധീന്ദ്രിയങ്ങൾ അങ്ങയെ വിട്ടു മറ്റൊന്നിൽ പോവാതിരിക്കത്തക്ക നിലയിൽ നിഷ്ക്കളങ്കമായ ഭക്തി എനിക്കുണ്ടാവണേ! എൻെറ വാക്ക് അങ്ങയുടെ മഹിമകളെ വാഴ്ത്താനും എൻെറ മനസ്സ് അവിടുത്തെ ശ്രീമൂർത്തിയെ ധ്യാനിക്കാനും കൈകൾ അങ്ങയെ പൂജിക്കാനും ശിരസ്സു നമസ്കരിക്കാനുമുള്ളതായിത്തീരട്ടെ. ആ നിലയിൽ അനുഗ്രഹിക്കണേ!"

ഇപ്രകാരം സ്തുതിച്ചു നമസ്കരിച്ച വിദ്യാധരനെ അനുഗ്രഹിച്ചയച്ചശേഷം ഭഗവാൻ പിന്നെയും സീതാലക്ഷ്മണന്മാരോടുകൂടി ഭയങ്കരമായ ആ കാട്ടിൽക്കൂടെ നടന്നു നടന്നു വൈകുന്നേരമായപ്പോഴേയ്ക്ക് ഒരാശ്രമപരിസരത്തിലെത്തി. ശരഭംഗനെന്നു പ്രസിദ്ധനായ ഋഷിയുടേതായിരുന്നു ആ പുണ്യാശ്രമം. തപസ്വിലോകത്തു വളരെ പേരുകേട്ടയാളായിരുന്നു ശരഭംഗമഹർഷി. അദ്ദേഹത്തിൻെറ തപോവൈഭവം അപാരവുമാണ്. വളരെ കൊല്ലങ്ങൾക്കുമുമ്പു ഭഗവാൻ അയോദ്ധ്യയിൽ ദശരഥപുത്രനായി ശ്രീരാമചന്ദ്രസ്വരൂപേണ അവതരിക്കാൻ പോവുന്നുണ്ടെന്ന വർത്തമാനം സിദ്ധന്മാരുടെ മുഖത്തു നിന്നു

കേട്ടപ്പോൾ ശരഭംഗനു മൂന്നു ശ്വാസകാലം മാത്രമേ ആയുസ്സു ബാക്കി യുണ്ടായിരുന്നുള്ളു. ആ മൂന്നു ശ്വാസംകൊണ്ടാണ് അദ്ദേഹം ഇത്രയും കാലം ജീവിച്ചത്. ശ്വാസഗതിയെ നിശ്ശേഷം നിരോധിച്ചവനെന്ന അർത്ഥത്തി ലാണദ്ദേഹത്തിന്നു ശരഭംഗനെന്ന പേരുതന്നെ പ്രസിദ്ധമായിത്തീർന്നത്. ഇത്രയും തപഃപ്രഭാവവും ആത്മനിയന്ത്രണവും സാധിച്ച മറ്റൊരു തപസ്വി യില്ലെന്നാണ് പറഞ്ഞുവരാറ്. ശ്രീരാമനും അദ്ദേഹത്തിൻെറ യോഗ്യതകളൊക്കെ തപസ്വികളിൽനിന്നു കേട്ടറിഞ്ഞിട്ടുണ്ട്. കാണണമെന്ന ആഗ്രഹമുണ്ടാ യിരുന്നു. അതിനാൽ ശരഭംഗാശ്രമത്തിലാണ് തങ്ങളെത്തി ച്ചേർന്നതെന്നറിഞ്ഞപ്പോൾ ഭഗവാനു വളരെ സന്തോഷമായി. അന്തേവാസികൾ ഭഗവാൻെറ ആഗമനവൃത്താന്തത്തെ അറിയിച്ചപ്പോൾ അത്യന്തം സന്തുഷ്ടനായ ശരഭംഗൻ എഴുന്നേറ്റു പുറത്തു വന്നു വളരെ ഭക്തിയോടും ബഹുമാനത്തോടുംകൂടി സ്വീകരിച്ചു കൂട്ടിക്കൊണ്ടുപോയി വിധിയാംവണ്ണം പൂജിച്ചു സല്ക്കരിച്ചു. അനന്തരം അദ്ദേഹം പറഞ്ഞു: "ഹേ! രാമചന്ദ്ര! കരുണാമയ! വളരെ കാല മായി ഞാനങ്ങയെ പ്രതീക്ഷിച്ചുകൊണ്ടിവിടെ കഴിച്ചുകൂട്ടുന്നു. ഭാഗ്യംകൊണ്ട് ഇന്നെങ്കിലും എൻെറ ചിരകാലവാഞ്ഛിതം സഫലമായല്ലോ. ഇനി എനിക്കീ ലോകത്തിലൊന്നും സാധിക്കേണ്ടതായിട്ടില്ല. ജീവിതംകൊണ്ടു സാധിക്കേണ്ട തെല്ലാം സാധിച്ചുകഴിഞ്ഞു. ഇനിയും ജീവിതത്തെ നീട്ടിക്കൊണ്ടു പോവുന്നതനാവശ്യമാണ്. അതിനാൽ ഇവിടെവെച്ചവസാനിപ്പിക്കാൻ പോക യാണ്. ഞാൻ വളരെ തപസ്സു ചെയ്തിട്ടുണ്ട്. അതിൻെറ വകയായി അനവധി സുകൃതവും എന്നിലുണ്ട്. പക്ഷേ അതൊന്നും ഇന്നെനിക്കാവശ്യമില്ല. അതിനാൽ അവയെല്ലാം അങ്ങയിൽ അർപ്പിച്ചു ഞാൻ പരമപദം പ്രാപിക്കാൻ പോകയാണ്. അതിനങ്ങെന്നെ അനുവദിക്കുകയും അനുഗ്രഹിക്കുകയും വേണം."

എന്നു പറഞ്ഞു തൻെറ എല്ലാ സുകൃതങ്ങളെയും ഭഗവാങ്കൽ അർപ്പിച്ച തായി സങ്കല്പിച്ചു നമസ്കരിച്ചു. അനന്തരം എഴുന്നേറ്റു ഭഗവാൻെറ അനുവാദ ത്തേയും അനുഗ്രഹത്തേയും വാങ്ങി വേഗത്തിൽ ഒരു ചിത കൂട്ടി അഗ്നി കത്തിച്ചു ജ്വലിപ്പിച്ചു. വീണ്ടും ഭഗവാനേയും അഗ്നിയേയും വണങ്ങി ചിതാഗ്നി യിൽ ശരീരത്തേയും വിട്ടു പരമപദത്തെ പ്രാപിച്ചു ശരഭംഗയോഗീശ്വരൻ.

ഈ വർത്തമാനം വളരെ വേഗത്തിൽ ദണ്ഡകാരണ്യത്തിലെ ഋഷികവാടത്തിൽ മുഴുവൻ പരന്നു. കേട്ടു കേട്ടു ഋഷികളൊക്കെ ശരഭംഗാശ്രമത്തിലേയ്ക്കോടി വന്നു. എങ്കിലും അവരൊക്കെ എത്തിക്കഴിയുന്നതിന്നു മുമ്പുതന്നെ ശരഭംഗശരീരം ഭസ്മമായിക്കഴിഞ്ഞു. ശരഭംഗ യോഗിയുടെ യോഗവൈഭവവും തപശ്ശക്തിയും സ്മരിച്ച് എല്ലാവരും അദ്ദേഹത്തെ വാഴ്ത്തി സ്തുതിച്ചു നമസ്കരിച്ചു. ഭഗവാൻ ശ്രീരാമചന്ദ്രനേയും അവരെല്ലാവരും ഭക്തിബഹുമാനങ്ങളോടെ വണങ്ങി. ഓരോരുത്തരും അവരവരുടെ ആശ്രമങ്ങളിലേയ്ക്ക് ഭഗവാനെ ക്ഷണിച്ചു. ദണ്ഡകാരണ്യത്തിലെ ഋഷികവാടങ്ങളേയും ആശ്രമങ്ങളേയും തപസ്വികളേയും ഭഗവാന് പരിചയപ്പെടുത്തിക്കൊടുത്തു. അനന്തരം അവർ ഭഗവാനെ കൂട്ടിക്കൊണ്ടുപോയി കുന്നുപോലെ കൂട്ടിക്കിടക്കുന്ന മനുഷ്യാസ്ഥികളേയും തലയോടുകളേയും കാണിച്ചു കൊടുത്തു. വേണ്ടത്ര തപശ്ശക്തി കിട്ടാതെ ദുർബ്ബലന്മാരായിരുന്ന തപസ്വികളെ രാക്ഷസന്മാർ കൊന്നുമുടിച്ചതിൻെറ സ്മാരകമാണതെന്നും അറിയിച്ചു. ഏറ്റവും ദയനീയമായ ആ കാഴ്ച രാമചന്ദ്രൻെറ ഹൃദയത്തെ അതീവ ആർദ്രമാക്കി. ആവേശഭരിതനായ ഭഗവാൻ ദണ്ഡകാരണ്യത്തിലെ സകല രാക്ഷസന്മാരേയും കൊന്നു നിർഭയമാക്കിത്തീർക്കുന്നുണ്ടെന്ന് ആ ഋഷിസംഘത്തിൻെറ മുമ്പിൽവെച്ച് അപ്പോൾത്തന്നെ പ്രതിജ്ഞയും ചെയ്തു.

അനന്തരം തപസ്വികളെയൊക്കെ അയച്ചശേഷം ഭഗവാൻ അന്നു വൈകുന്നേരമാവുമ്പോഴേയ്ക്കു സുതീക്ഷ്ണമഹർഷിയുടെ ആശ്രമത്തിലാണെത്തിച്ചേരുന്നത്. ജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും അസാധാരണ വീര്യശാലിയും പ്രസിദ്ധനുമായ അഗസ്ത്യമഹർഷിയുടെ ശിഷ്യനാണ് സുതീക്ഷ്ണൻ. അതീവ രാമഭക്തനുമാണ്. തൻെറ ആരാദ്ധ്യദേവതയായ ഭഗവാൻ ശ്രീരാമചന്ദ്രൻ സ്വയമേവ തൻെറ ആശ്രമത്തിലേയ്ക്കു തന്നെക്കാണാനെത്തിയ വർത്തമാനമറിഞ്ഞ സുതീക്ഷ്ണൻ അത്യന്തചരിതാർത്ഥനായി. ഭക്തിബഹുമാനപരവശനായി വേഗത്തിൽ സല്ക്കരിച്ചു പൂജിച്ചു. ഭക്തിപരവശനായി വീണ്ടും വീണ്ടും നമസ്കരിച്ചു സ്തുതിക്കുകയും ചെയ്തു.

"കരുണാമയനായ ഭഗവൻ രാമചന്ദ്ര! അഗതിയായ ഇവനെ രക്ഷിക്കാൻ വേണ്ടിത്തന്നെയാണങ്ങിവിടെയ്ക്കെഴുന്നെള്ളിയത്. അല്ലെങ്കിൽ അങ്ങയുടെ

പാദദാസനും സംസാരഭയംകൊണ്ടാർത്തനുമായ ഇവനെ രക്ഷിക്കാൻ അങ്ങല്ലാതെ മറ്റാരാണുള്ളത്! ഗൃഹകുടുംബധനധാന്യാദിഭയങ്കര ജന്തുക്കളാൽ ഭയാനകമായ സംസാരസമുദ്രത്തിൽ ഇനിയെങ്കിലും വീഴാനിടയാക്കരുതേ. എല്ലാ ജീവികളുടേയും ഹൃദയാന്തർഭാഗത്ത് അങ്ങ് സ്വയം വിളങ്ങിക്കൊണ്ടിരിക്കുന്നു എങ്കിലും അങ്ങയുടെ മന്ത്രോപാസന ചെയ്യാത്തവരെ മായാവരണംകൊണ്ടു മറയ്ക്കുന്നു. ഭക്തിയോടുകൂടുംവണ്ണം അങ്ങയെ ഉപാസിക്കുന്ന ഭക്തന്മാരുടെ ചിത്തത്തിൽ തെളിഞ്ഞു പ്രകാശിക്കുകയും ചെയ്യുന്നു. അങ്ങയുടെ മായാശക്തി ഇവനെ ആവരണം ചെയ്യരുതേ. ഏകനായിരിക്കുന്ന അങ്ങു ബ്രഹ്മാവിഷ്ണു മഹേശ്വരസ്വരൂപേണ ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന ലീലകളെക്കൊണ്ട് മായാശക്തിയിൽ രമിക്കുന്നു. അങ്ങയെ ആശ്രയിച്ചുപാസിക്കുന്ന സുകൃതികൾ ഈ തത്വത്തെ അറിഞ്ഞു സംസാരത്തിൽനിന്നു രക്ഷപ്പെട്ട് അങ്ങയിൽ ലയിക്കുന്നു. അല്ലാത്തവർ സംസാരത്തിൽ വലയുകയും ചെയ്യുന്നു. ഇവനിനിയീ സംസാരത്തിലുഴലാൻ ഇടയാവരുതേ. എല്ലാ കരണങ്ങളും എപ്പോഴും അങ്ങയിൽത്തന്നെ ലയിക്കുമാറാകണേ. അങ്ങയുടെ ദിവ്യസ്വരൂപം എപ്പോഴും ഇവൻെറ ചിത്തത്തിൽ പ്രകാശിച്ചു കാണുമാറാകണേ!" എന്നിങ്ങനെ സ്തുതിച്ചു നമസ്കരിച്ചു. അന്നേ ദിവസം അദ്ദേഹത്തിൻെറ ആതിഥ്യവും സ്വീകരിച്ചവിടെ താമസിച്ചു ഭഗവാൻ. പിറ്റേന്നു പ്രഭാതത്തിൽ നിത്യകൃത്യങ്ങളും കഴിഞ്ഞ് അഗസ്ത്യമഹർഷിയുടെ ആശ്രമത്തിലേയ്ക്കു യാത്ര പുറപ്പെട്ടു. തൻെറ ഗുരുസന്നിധിയിലേക്കാണ് ഭഗവാൻെറ യാത്രയെന്നറിഞ്ഞപ്പോൾ സുതീക്ഷ്ണമഹർഷിയും കൂടെ പുറപ്പെട്ടു. അങ്ങനെ പോയി മദ്ധ്യാഹ്നമായപ്പോഴേയ്ക്കവർ അഗസ്ത്യമഹർഷിയുടെ അനുജൻെറ ആശ്രമത്തിലെത്തി. അന്നേദിവസം അദ്ദേഹത്തിൻെറ ആതിഥ്യവും സ്വീകരിച്ചവിടെ താമസിച്ച്, പിറ്റേന്നു പ്രഭാതത്തിൽത്തന്നെ അഗസ്ത്യാശ്രമ ത്തിലേയ്ക്കു പുറപ്പെട്ടു.

അസംഖ്യം കുടീരങ്ങളെക്കൊണ്ടും പർണ്ണശാലകളെക്കൊണ്ടും ധാരാളം ബ്രഹ്മർഷികളാലും രാജർഷികളാലും മറ്റു തപസ്വികളാലും അന്തേവാസികളായ ബ്രഹ്മചാരികളാലും ഫലപുഷ്പനിബിഡങ്ങളായ വൃക്ഷലതാദികളാലും മനുഷ്യരോടു തുല്യഭാവത്തിൽ സഹകരിക്കുന്ന പക്ഷിമൃഗാദികളാലും ബ്രഹ്മലോകമെന്നപോലെ ശോഭിക്കുന്ന പരിപാവനമായ അഗസ്ത്യാശ്രമത്തിൻെറ പരിസരത്തിലെത്തിച്ചേർന്നു

മദ്ധ്യാഹ്നമായപ്പോഴേയ്ക്ക്. ഭഗവാൻെറ നിർദ്ദേശപ്രകാരം ആദ്യംതന്നെ സുതീക്ഷ്ണൻ ആശ്രമത്തിനകത്തുചെന്ന് അന്തേവാസികളുടെ മദ്ധ്യത്തിൽ ഇരുന്നരുളുന്ന ഋഷിശ്രേഷ്ഠനായ അഗസ്ത്യനെ വിവരം ധരിപ്പിച്ചു. ഭഗവാൻ ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണസമേതനായി ആശ്രമത്തിൽ വന്നു തന്നെക്കാണാൻ എത്തീട്ടുണ്ടെന്ന വർത്തമാനം കേട്ട ഉടനെ സന്തോഷംകൊണ്ട് മതിമറന്ന അഗസ്ത്യമഹർഷി വേഗത്തിൽ കൂട്ടിക്കൊണ്ടുവരാൻ നിർദ്ദേശിച്ചു. താൻ സ്വയമേവ ഭഗവാനെ എതിരേൽക്കാൻ വേണ്ടി ആശ്രമത്തിൻെറ ബഹിർദ്വാരത്തേയ്ക്കിറങ്ങി നടക്കുകയും ചെയ്തു.

സുതീക്ഷ്ണൻ വളരെ ഭക്തിയോടെ തൻെറ ഗുരുവിൻെറ നിർദ്ദേശത്തെ ഭഗവാനെ അറിയിച്ചു വേഗത്തിൽ കൂട്ടിക്കൊണ്ടു പോന്നു. ആശ്രമദ്വാരത്തിലെത്തിയപ്പോൾ സാക്ഷാൽ ബ്രഹ്മദേവനെന്നപോലെ തേജോമയനും ജ്ഞാനസ്വരൂപിയുമായ അഗസ്ത്യമഹർഷിയെക്കണ്ടു വർദ്ധിച്ച ഭക്തി ബഹുമാനങ്ങളോടെ ഭഗവാൻ സീതാലക്ഷ്മണന്മാരോടുകൂടി സാഷ്ടാംഗം വീണു നമസ്കരിച്ചു. മഹർഷീശ്വരൻ അവരെ അനുഗ്രഹിച്ചെഴുന്നേൽപ്പിച്ച് അന്യോന്യം കുശലപ്രശ്നം ചെയ്തു കൂട്ടിക്കൊണ്ടുപോന്ന് ആശ്രമാന്തർഭാഗത്തിരുത്തി ഉചിതമാംവണ്ണം സൽക്കരിച്ചു പൂജിച്ചു. അനന്തരം തത്വസംഫുല്ലങ്ങളായ വാക്യങ്ങളെക്കൊണ്ടു ഭഗവാനെ സ്തുതിക്കുകയും ചെയ്തു.

## അഗസ്ത്യസ്തുതി

"നാമരൂപാത്മകമായ ഈ ജഗത്തുണ്ടാവുന്നതിന്നു മുമ്പ് ഏകവും അദ്വിതീയവും സത്താമാത്രവും ജ്യോതീരൂപവുമായ പരചൈതന്യം മാത്രമായിരുന്നു. ഹേ! രാമ! അങ്ങാകുന്ന ആ പരചൈതന്യത്തിൽനിന്നു യാദൃച്ഛികമായി ഇച്ഛാസ്വരൂപിണിയായ ഒരു ശക്തി സ്ഫുരിച്ചു വികസിച്ചു. പ്രസ്തുതശക്തിയോടുകൂടിച്ചേർന്ന, അല്ലെങ്കിൽ പ്രസ്തുതശക്തിയാൽ ആവരണംചെയ്യപ്പെട്ട, അങ്ങയെത്തന്നെയാണ് അവ്യാകൃതമെന്നും മായയെന്നും വേദാന്തികൾ പറയുന്നത്. അങ്ങയുടെ പ്രചോദനം ഹേതുവായിട്ട് അവ്യാ കൃതത്തിൽനിന്നു മഹത്തത്വവും, മഹത്തത്വത്തിൽനിന്ന് അഹംതത്വവും ഉണ്ടായി. പ്രസ്തുത രണ്ടു തത്വങ്ങളിൽക്കൂടെ അങ്ങാകുന്ന അവ്യാകൃതം അല്ലെങ്കിൽ പ്രകൃതി

മൂന്നു സ്വരൂപത്തിൽ വികസിച്ചു. പ്രസ്തുത മൂന്നു സ്വരൂപങ്ങൾതന്നെ പ്രസിദ്ധങ്ങളായ സത്വരജസ്തമോഗുണങ്ങൾ. ഗുണങ്ങളുടെ ചേർച്ചകൊണ്ട് അഹംതത്വത്തിന്നു മൂന്നു രൂപങ്ങളുണ്ടായി — സത്വഗുണാഹങ്കാരം രജോഗുണാഹങ്കാരം തമോഗുണാഹങ്കാരം ഇങ്ങനെ. അവയിൽ സത്വഗുണാഹങ്കാരത്തിൻെറ പരിണാമത്തിൽക്കൂടെ അന്തഃകരണവും അധിദേവതമാരുമുണ്ടായി. രജോഗുണാഹങ്കാരത്തിൻെറ പരിണാമത്തിൽക്കൂടെ ഇന്ദ്രിയങ്ങളും പ്രാണനും വികസിച്ചു. തമോമയാഹങ്കാരത്തിൽക്കൂടെ അഞ്ചു ഭൂതതന്മാത്രകൾ വികസിച്ചു; അവയിൽനിന്നു പ്രസിദ്ധങ്ങളായ പഞ്ചഭൂതങ്ങളും. പറയപ്പെട്ട തത്വങ്ങളെല്ലാംകൂടിച്ചേർന്ന പിണ്ഡാകാരമായ തത്വസമുച്ചയത്തെ സൂത്രാത്മാവെന്നും ഹിരണ്യഗർഭനെന്നും പറയുന്നു. അങ്ങയുടെ സൂക്ഷ്മോപാധിയായ ഹിരണ്യഗർഭസ്വരൂപം അങ്ങയുടെ പ്രചോദനത്താൽ കാലംകൊണ്ടു പൊട്ടി വികസിച്ചു. അതുതന്നെ അവിടുത്തെ സ്ഥൂലോപാധിയായ വിരാട്സ്വരൂപം. പതിന്നാലു ലോകങ്ങളാകുന്ന അവയവങ്ങളോടും ഉപാവയവങ്ങളോടും കൂടിയ അവിടുത്തെ വിരാട്സ്വരൂപം കൊണ്ടാണ് പ്രപഞ്ചസൃഷ്ടിയെല്ലാം നടത്തുന്നത്. അങ്ങു തന്നെ സൃഷ്ടിക്കുവേണ്ടി രജോഗുണത്തിൽക്കൂടെ ബ്രഹ്മദേവനായും സ്ഥിതിക്കുവേണ്ടി സത്വഗുണത്തിൽക്കൂടെ വിഷ്ണുവായും സംഹാരത്തിനുവേണ്ടി തമസ്സിൽക്കൂടെ രുദ്രനായും വികസിക്കുന്നു. സങ്കല്പം മാത്രംകൊണ്ട് എത്രയോ കോടാനുകോടി ജീവരാശികളേയും അവരുടെ ഭുക്തിക്കുള്ള വിഷയസഹസ്രങ്ങളേയും സൃഷ്ടിച്ചും സംഹരിച്ചും ഗുണമയനായി വിഹരിച്ചുകൊണ്ടിരിക്കുന്നു. അതേസമയത്തുതന്നെ ഗുണാത്മകമായ സംസാരത്തിൻെറ വികാസത്തിന്നാസ്പദമായ ബുദ്ധിവൃത്തികളാകുന്ന ജാഗ്രദാദ്യവസ്ഥാത്രയത്തിന്നു കേവലം സാക്ഷിമാത്രനായും പരമനിർഗ്ഗുണനായും വിളങ്ങിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള അവിടുത്തെ അപ്രമേയമായ വൈഭവത്തെ അറിയാതെ സംസാരത്തിൽ ജനിച്ചും മരിച്ചും വിഷമിച്ചുകൊണ്ടിരിക്കുന്ന ജീവന്മാരെ ഉൽബുദ്ധരാക്കാൻവേണ്ടി അവിടുന്നുതന്നെ അപ്പഴപ്പോൾ പലേ യോനികളിലും അവതരിച്ചുവന്ന് അവിടുത്തെ ദിവ്യമഹിമയെ ജീവരാശികൾക്കു വെളിവാക്കിക്കൊടുക്കുകയും ചെയ്യുന്നു. അങ്ങിനെയുള്ള ഒരവതാരസ്വരൂപത്തെയാണ് അങ്ങിപ്പോൾ ധരിച്ചിരിക്കുന്നത്. പണ്ടു ബ്രഹ്മദേവനോടു

ശ്രീവൈകുണ്ഠത്തിൽവെച്ച് അരുളിച്ചെയ്തപ്പോൾത്തന്നെ അങ്ങ് അയോദ്ധ്യയിൽ ദശരഥപുത്രനായവതരിക്കാൻ പോവുന്നുണ്ടെന്നറിവായിട്ടുണ്ട്. അപ്പോൾമുതൽ ഇതുവരെയും അങ്ങയെ ഒരു നോക്കുകാണാൻവേണ്ടി ഇവിടെ തപോനിഷ്ഠനായി കാത്തിരിക്കയായിരുന്നു ഞാൻ. ഭാഗ്യംകൊണ്ട് ഇന്നെൻെറ ആഗ്രഹം സഫലമായി. ഹേ! രാമചന്ദ്ര! പരമപുരുഷ! അങ്ങയുടെ ദർശനംകൊണ്ടുതന്നെ ഞാൻ ധന്യനായി; എൻെറ ജീവിതം സഫലവുമായി. അതിനാൽ ഹേ! രഘുവീര! ഇനി അങ്ങെന്നുംസീതാലക്ഷ്മണസമേതനായി എൻെറ ചിത്തത്തിൽ വിളങ്ങിക്കൊണ്ടിരിക്കണേ! അവതാരോദ്ദേശമായ രാക്ഷസനിഗ്രഹം ചെയ്ത് ഈ ജഗത്തിൻെറ ആപത്തകറ്റുമാറാകണേ."

എന്നിപ്രകാരം സ്തുതിച്ചു നമസ്കരിച്ചു രാക്ഷസനിഗ്രഹത്തിനുവേണ്ടി മഹേശ്വരദത്തമായ വില്ലിനേയും, ശരങ്ങളവസാനിക്കാത്ത രണ്ടാവനാഴികളേയും ഒരു ഖൾഗത്തേയും ഭഗവാനു സമർപ്പിച്ചു. അനന്തരം അവിടെ നിന്നു രണ്ടു യോജന ദൂരത്തുള്ള പഞ്ചവടിയെന്ന സ്ഥലത്തു താമസിക്കുന്നതായിരിക്കും നല്ലതെന്നു നിർദ്ദേശിച്ചുകൊടുക്കുകയും അവിടേയ്ക്കുള്ള വഴി പറഞ്ഞു കൊടുക്കുകയും ചെയ്തു. ഋഷിയുടെ ഭക്തിപുരസ്സരമുള്ള ഉപചാരങ്ങളെ സ്വീകരിച്ചുകൊണ്ട് അന്നുമുഴുവൻ ഭഗവാൻ അഗസ്ത്യാശ്രമത്തിൽ കഴിച്ചുകൂട്ടി. പിറ്റേന്നു പ്രഭാതത്തിൽ നിത്യകൃത്യങ്ങളൊക്കെ കഴിച്ച് അഗസ്ത്യമഹർഷിയുടെ നിർദ്ദേശപ്രകാരം പഞ്ചവടിയിലേയ്ക്കു യാത്ര പുറപ്പെടുകയും ചെയ്തു.

സീതാലക്ഷ്മണന്മാരോടുകൂടി പഞ്ചവടീമാർഗ്ഗത്തിൽക്കൂടെ മുന്നോട്ടു പോയിക്കൊണ്ടിരിക്കെ ഏതാണ്ടു പഞ്ചവടിയെ സമീപിക്കാറായപ്പോൾ മാർഗ്ഗമദ്ധ്യത്തിൽ പർവ്വതംപോലുള്ള ഏതോ ഒരു സത്വം കിടക്കുന്നതുകണ്ടു. ആകൃതികൊണ്ടു പർവ്വതസമാനമാണെങ്കിലും പർവ്വതമാണെന്നു വിചാരിക്കാൻ വയ്യ. ചില അവയവങ്ങളുണ്ട്; ചലനവുമുണ്ട്. അതിനാൽ പർവ്വതമല്ല; ഒരു ജീവിയാണ്. പക്ഷേ എന്തൊരു ജീവിയാണെന്നറിയാൻ കഴിയുന്നില്ല. രാക്ഷസന്മാർക്കു പല കൂടതന്ത്രങ്ങളുമുണ്ട്. അതിൽ ഏതെങ്കിലും ചില തന്ത്രം പ്രയോഗിച്ചു കിടക്കുന്ന ഏതോ രാക്ഷസനായിരിക്കണം എന്നു തോന്നിയ ഭഗവാൻ ഉടനെ ലക്ഷ്മണനോടു വില്ലും ശരങ്ങളും കൊണ്ടുവരാൻ പറഞ്ഞു. മുനിഭക്ഷകനായ ഈ രാക്ഷസനെ ഇപ്പോൾത്തന്നെ കൊല്ലണം എന്നുകൂടി

പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കു ഭയാക്രാന്തനായ ജടായു വേഗത്തിൽ എഴുന്നേറ്റു ഭഗവാനെ വണങ്ങി. താൻ ദശരഥരാജാവിൻെറ ചിരകാലസുഹൃത്തായിരുന്നുവെന്നും വളരെ കാലമായി പഞ്ചവടിയിൽ താമസിച്ചുവരികയാണെന്നും ഗൃധ്രവർഗ്ഗത്തിൽപ്പെട്ടവനാണെന്നും ജടായു എന്നാണ് പേരെന്നുമൊക്കെ പറഞ്ഞു. മാത്രമല്ല പഞ്ചവടിയിൽത്തന്നെ താമസമുറപ്പിക്കാൻ പോവുന്ന ശ്രീരാമന്നും തന്നെക്കൊണ്ട് എന്തെങ്കിലും ഉപയോഗമുണ്ടാവുമെന്നുംകൂടി പറഞ്ഞു. ഭഗവാനു വളരെ സന്തോഷമായി. നല്ല വാക്കുകളെക്കൊണ്ടു ജടായുവിനെ സന്തോഷിപ്പിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. അവിടെത്തന്നെ താമസിക്കാൻ നിർദ്ദേശവുംകൊടുത്ത് ഭഗവാൻ പിന്നെയും മുന്നോട്ടുപോയി. പാവനമായ പഞ്ചവടീവനത്തിൻെറ മദ്ധ്യത്തിൽക്കൂടെ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഗോദാവരീനദിയുടെ വടക്കേക്കരയിൽ എത്തി വിശ്രമിച്ചു. അവിടെത്തന്നെ താമസമുറപ്പിക്കാനും തീർച്ചപ്പെടുത്തി. ലക്ഷ്മണൻെറ വിദഗ്ദ്ധമായ കരകൌശലങ്ങളുടെ പ്രതീകങ്ങളായി രണ്ടു പർണ്ണശാലകൾ പൊന്തി വന്നു. ഒന്നിൽ ഭഗവാനും സീതാദേവിയും താമസമുറപ്പിച്ചു മറ്റേതിൽ ലക്ഷ്മണനും. നരഭുക്കുകളായ രാക്ഷസന്മാരുടേയും ഭയങ്കരങ്ങളായ കാട്ടുമൃഗങ്ങളുടേയും മദ്ധ്യത്തിൽ പറയത്തക്ക സഹായികളൊന്നുമില്ലാതെ സുരക്ഷിതമല്ലാത്ത പർണ്ണശാലയിൽ സമാധാനത്തോടു കഴിച്ചുകൂട്ടുകയെന്നത് എത്ര വിഷമംപിടിച്ചൊരു കാര്യമാണ്! എങ്കിലും സത്യമാകുന്ന പോർച്ചട്ടയണിഞ്ഞു ത്യാഗമാകുന്ന വില്ലിൽ സേവനമാകുന്ന ശരം തൊടുത്തു സന്നദ്ധരായ ആ ധർമ്മ യോദ്ധാക്കൾക്കെവിടമാണ് സുരക്ഷിതമല്ലാത്തത്!

ആരണ്യകാണ്ഡത്തിൽ വിവരിക്കാൻ പോകുന്ന അതിപ്രധാനങ്ങളായ കഥാഭാഗങ്ങൾക്കു പറ്റിയ രംഗസജ്ജീകരണമാണ് ഇത്രയും കഥാഗോളം കൊണ്ടിവിടെ സാധിച്ചത്. അയോദ്ധ്യകഴിഞ്ഞാൽ പിന്നെ ഗോദാവരീതീരത്തുള്ള പഞ്ചവടിയാണ് രാമായണത്തിലെ അതിപ്രധാനമായ മറ്റൊരു രംഗം. കഥയുടെ പൂർവ്വാർദ്ധത്തിൻെറ രംഗം എപ്രകാരം അയോദ്ധ്യയാണോ അതുപോലെ ഉത്തരാർദ്ധത്തിൻെറ രംഗം പഞ്ചവടിയുമാണ്. പൂർവ്വാർദ്ധത്തിലെ മർമ്മം കുസൃതിക്കാരത്തിയായ മന്ഥരയാണെങ്കിൽ ഉത്തരാർദ്ധത്തിലെ മർമ്മം കാമാന്ധയായ ശൂർപ്പണഖയുമാണ്. പൂർവ്വാർദ്ധം മുഴുവൻ മന്ഥര ഹേതുവായിട്ടാണ്

നടക്കുന്നതെങ്കിൽ, ഉത്തരാർദ്ധം മുഴുവൻ ശൂർപ്പണഖ ഹേതുവായിട്ടാണ് നടക്കുന്നത്. പൂർവ്വാർദ്ധത്തിൻെറ ബീജാവാപം അയോദ്ധ്യയിലാണെങ്കിൽ ഉത്തരാർദ്ധത്തിൻെറ ബീജാവാപം പഞ്ചവടിയിലാണ്. അതിനാൽ ഇനി മേലോട്ടുള്ള കഥയുടെ മുഴുവൻ തന്നെയും ബീജം പഞ്ചവടിയിലാണിരിക്കുന്നത്. **അതിനാൽ അതിപ്രധാനമായൊരു രംഗമാണ് പഞ്ചവടി.** പ്രസ്തുതരംഗത്തിൻെറ ആവിഷ്കരണമാണ് ആരണ്യകാണ്ഡത്തിൽ ഇതുവരെപ്പറഞ്ഞ കഥാഭാഗം കൊണ്ടു സാധിച്ചത്. ഇനി അതിൻെറ താത്വികവശവും പരിശോധിക്കാം.

ചിത്രകൂടത്തിൽ താമസിക്കുന്നതുകൊണ്ടു ക്ലേശനിവൃത്തിക്കുവേണ്ടിയായിരുന്നുവല്ലോ ശ്രീരാമൻ ദണ്ഡകവനത്തിലേയ്ക്കു പുറപ്പെട്ടത്. ദണ്ഡകവനത്തിൽ കടന്ന ഉടനെ ആദ്യം കണ്ടതു വിരാധനെയാണ്. കണ്ട ഉടനെത്തന്നെ വിരാധൻ ശ്രീരാമനെ ഒന്നിച്ചു വിഴുങ്ങാനാണ് പുറപ്പെട്ടത്. ഭാഗ്യംകൊണ്ടു വിരാധനെ കൊന്നു രക്ഷപ്പെടാൻ സാധിച്ചു. സംസാരത്തിൻെറ അഗാധതയിലേയ്ക്കിറങ്ങിയാൽക്കഴിഞ്ഞു പലതരത്തിലുള്ള ചുമതലകൾ വന്നു തന്നെ ഒട്ടാകെ വിഴുങ്ങും. കുറച്ചു തൻേറടമില്ലെങ്കിൽ അതിൽ വീണു നശിക്കതന്നെ ചെയ്യും. പലതരത്തിലുള്ള ചുമതലകളുടെ സമുച്ചയത്തെയാണിവിടെ വിരാധനായി ചിത്രീകരിച്ചിരിക്കുന്നത്. തൻെറ ചുമതല ബ്രഹ്മനിഷ്ഠയും ആത്മസാക്ഷാൽക്കാരവും മാത്രമാണെന്നും ബാക്കിയെല്ലാം പ്രാരബ്ധമാണെന്നും ഓർമ്മയില്ലെങ്കിൽ വിരാധൻ വിഴുങ്ങിയതുതന്നെ. അതായതു ഗൃഹകുടുംബധനസമ്പദാദി ചുമതലകളിൽ മുഴുകി നശിച്ചതുതന്നെ. വിരാധനെ കൊന്നു നോക്കിയപ്പോൾ അവൻ രാക്ഷസനല്ല, വിദ്യാധരനാണെന്നു ബോദ്ധ്യമാവുകയും ചെയ്തു. വിവേകം കൊണ്ടു സംസാരത്തിലെ ചുമതലകളെ തട്ടിനീക്കിയപ്പോൾ പരമാർത്ഥത്തിൽ തൻെറ ചുമതല ബ്രഹ്മവിദ്യാധാരണം മാത്രമാണെന്നും ബാക്കിയെല്ലാം ഭ്രാന്തികൊണ്ടു തോന്നപ്പെട്ടതാണെന്നും ബോദ്ധ്യമായി. വിരാധനെ കൊന്നതുകൊണ്ടു പിന്നെ എത്രയോ തപസ്വികളെ കാണാനും അവരിൽനിന്നു പലതും ഗ്രഹിക്കാനും സാധിച്ചു. അതായതു ലോകബന്ധങ്ങളിൽ കുടുങ്ങാതെ അദ്ധ്യാത്മ വിദ്യാധാരണം ചെയ്തതുകൊണ്ടു പിന്നീടു സൽസംഗം സാധിച്ചു. അങ്ങനെയുള്ള സജ്ജനങ്ങളിൽനിന്നു പല തത്വങ്ങളേയും ഗ്രഹിക്കാനും സാധിച്ചു. എല്ലുകളുടേയും ശിരസ്സുകളുടേയും

കൂമ്പാരത്തെ അവർ കാണിച്ചുകൊടുത്തു. കഴിഞ്ഞു പോയ കോടാനുകോടി ജന്മങ്ങളും പ്രസ്തുത ജന്മങ്ങളിലെ ശരീരാസ്ഥികളും ശിരഃകപാലങ്ങളും ഒരിടത്തു കൂടിച്ചേർന്നാൽ ഉണ്ടാകാവുന്ന അവസ്ഥയെ ഓർമ്മിപ്പിച്ചു എന്നു താല്പര്യം. ഇത്രയനവധി അസ്ഥികളേയും ശിരസ്സുകളേയും കിട്ടീട്ടും അവയെയെല്ലാം ഉപേക്ഷിച്ചിട്ടും തനിക്കിതുവരെ മുക്തനാവാൻ കഴിഞ്ഞിട്ടില്ലെന്നും ഇപ്പോഴും ചില എല്ലിൻകഷണങ്ങളിലും തലയോടിന്മേലും അഭിമാനിച്ചും അഹങ്കരിച്ചും കഴികയാണെന്നും ഇവയും താമസിയാതെ പോവുന്നതാണെന്നും ഉൽബോധിപ്പിച്ചുവെന്നും താല്പര്യം. പ്രാണനും മനസ്സും നിശ്ചലമായി എപ്പോഴും തടസ്ഥമില്ലാതെ അമൃതസ്വരൂപിണിയായ ശാന്തിയെ അനുഭവിച്ചു കൊണ്ടിരിക്കുന്നതുതന്നെ ശരഭംഗത്വം. സംസാരവ്യവഹാരംകൊണ്ടു നഷ്ടപ്പെടുന്നു എന്നതു തന്നെ ശരഭംഗൻെറ ശരീരത്യാഗം. എത്രതന്നെ ജ്ഞാനിയോ ബ്രഹ്മനിഷ്ഠനോ ആയാലും സംസാരവ്യാപാരത്തിൽ മുഴുകിയാൽ അവൻെറ ചില അനുഭവങ്ങൾക്കെങ്കിലും കുറവുവരാതെ വയ്യ. അതാണ് ദണ്ഡകാരണ്യത്തിൽ കടന്നപ്പോൾ വിരാധനെ കൊന്നുവെങ്കിലും — ലൌകികചുമതലകളെ അകറ്റിയെങ്കിലും — ശരഭംഗൻ ശരീരത്യാഗം ചെയ്തു വെന്നുപറഞ്ഞത്. സൽസംഗം എല്ലാറ്റിനും നിവൃത്തിയുണ്ടാക്കും. സൽസംഗംകൊണ്ട് അതിനും നിവൃത്തി കിട്ടി. നഷ്ടപ്പെട്ട ശാന്തി വീണ്ടെടുക്കാനുള്ള ഉപദേശം അവരിൽനിന്നു കിട്ടിയെന്നു താല്പര്യം. അഗസ്ത്യമഹർഷി രാക്ഷസവധത്തിന്നു വില്ലും ആവനാഴികളും വാളും കൊടുത്തുവല്ലോ. അതുതന്നെ ഉപദേശം. പ്രണവം വില്ലും ജീവൻ ശരം അല്ലെങ്കിൽ ആവനാഴിയും ജ്ഞാനം വാളുമാണ്. ചിത്തത്തിൽ പൊന്തിക്കൊണ്ടിരിക്കുന്ന നാമരൂപാത്മകങ്ങളായ വിക്ഷേപങ്ങൾ രാക്ഷസന്മാരും, വിക്ഷേപങ്ങളെ അകറ്റി ചിത്തത്തെ ഏകാഗ്രമാക്കി നഷ്ടപ്പെട്ട ശാന്തിയെ വീണ്ടെടുത്തനുഭവിപ്പാനുള്ള വിദ്യ തന്നെ അത്. പ്രസ്തുത വിദ്യയാണ് അഗസ്ത്യമഹർഷി കൊടുത്തത്. അനന്തരം പഞ്ചവടിയിൽ താമസിക്കാനും പറഞ്ഞു. പഞ്ചേന്ദ്രിയങ്ങളും അടങ്ങി ഏകാഗ്രമായ ചിത്തംതന്നെ പഞ്ചവടി. ജ്ഞാനവൈരാഗ്യങ്ങളാകുന്ന ജീവൻെറ അദ്ധ്യാത്മസംസ്കാരംതന്നെ ജടായു. ജടായുവിൻെറ കാവലോടുകൂടി പഞ്ചവടിയിൽ സീതയെ വിനോദിപ്പിച്ചുകൊണ്ടു

താമസമുറപ്പിച്ചു. അദ്ധ്യാത്മസംസ്കാരത്തെ മുറുകെപ്പിടിച്ച് ബ്രഹ്മവിദ്യയെ അഭ്യസിച്ചുകൊണ്ടു തന്നെ ഏകാഗ്രമായ ചിത്തംകൊണ്ടു ശാന്തിസുഖത്തേയും നുകർന്ന് പ്രാരബ്ധത്തെ അനുഭവിച്ചുവന്നുവെന്നർത്ഥം. ഇങ്ങനെയുള്ള ഏറ്റവും നിഗൂഢമായ തത്വരഹസ്യങ്ങളോടുകൂടിയതാണ് ആരണ്യകാണ്ഡത്തിലെ പറയപ്പെട്ടേടത്തോളം കഥാഭാഗം.

ഏറ്റവും രസകരമായൊരു വേദാന്തപ്രകരണമാണ് അടുത്ത പ്രതിപാദനം. പുരാണേതിഹാസങ്ങൾ പ്രായേണ വേദാന്തപ്രകരണങ്ങളാണ്. എങ്കിലും കഥാരൂപത്തിലാകയാൽ വേദാന്തതത്വം കഥകളിൽ അന്തർലീനങ്ങളാണ്. അതിനാൽ അവിടവിടെ പ്രത്യക്ഷമായിത്തന്നെ വേദാന്ത പ്രകരണങ്ങളെ പ്രതിപാദിക്കയെന്നതു പുരാണേതിഹാസങ്ങളുടെ ഒരു സമ്പ്രദായമാണ്. ആ പാരമ്പര്യത്തെ പുരസ്കരിച്ചാണ് ഇവിടേയും ലക്ഷ്മണോപദേശമെന്ന പേരിൽ അവതരിപ്പിച്ചിരിക്കുന്ന വേദാന്തപ്രകരണം. അതിൻെറ സ്വരൂപത്തെ വിവരിക്കാം.

പാവനമായ പഞ്ചവടിഭൂവിൽ ഗോദാവരീതീരത്തു സീതാരാമലക്ഷ്മണന്മാർ ബാധയൊന്നും കൂടാതെ സുഖമായി വിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ലക്ഷ്മണൻ നല്ല സന്ദർഭം നോക്കി ഭഗവാൻെറ മുമ്പിൽ ചെന്നു വണങ്ങി ഇപ്രകാരം ചോദിച്ചു: "സംസാരത്തിൽ മോക്ഷമാർഗ്ഗത്തിനുള്ള ഉപദേശങ്ങൾ പലതാണ്. പലരും ഉപദേശിക്കുന്നു; പല പ്രകാരത്തിൽ ഉപദേശിക്കുന്നു. എന്നാൽ വാസ്തവത്തിൽ സർവ്വജ്ഞനായ അങ്ങയ്ക്കല്ലാതെ ആർക്കാണ് മോക്ഷമാർഗ്ഗത്തെ ഉപദേശിക്കാൻ അർഹതയുള്ളത്? ഉള്ളപോലെ പറഞ്ഞു ധരിപ്പിക്കാൻ അങ്ങയ്ക്കല്ലാതെ മറ്റാർക്കു കഴിയും? അതിനാൽ സർവ്വജ്ഞനായ ഭഗവാനേ! എനിക്കു മോക്ഷമാർഗ്ഗത്തെ ഉള്ളതുപോലെ പറഞ്ഞുതരാൻ കാരുണ്യമുണ്ടാവണം. എന്താണ് ജീവൻെറ ബന്ധം; അതെങ്ങിനെ സംഭവിച്ചു? ജ്ഞാനമെന്നും വിജ്ഞാനമെന്നും പറഞ്ഞാൽ എന്താണ്? മായയെന്നു പറഞ്ഞാൽ എന്താണ്? സൃഷ്ട്യാദികർമ്മങ്ങൾ എങ്ങനെയാണ് നടക്കുന്നത്? ആരാണതിനൊക്കെ കർത്താവ്? അനാദിയായ കാലം മുതൽ ചുറ്റിപ്പിണഞ്ഞു കിടക്കുന്ന സംസാരക്കുടുക്കിൽ നിന്നു ജീവനെങ്ങിനെ രക്ഷപ്പെടാം?"

എന്നിപ്രകാരമുള്ള ലക്ഷ്മണൻെറ ചോദ്യത്തെ കേട്ടു സന്തുഷ്ടനായ ഭഗവാൻ ലക്ഷ്മണനെ അഭിനന്ദിച്ചു ചോദ്യങ്ങളെ നിരൂപിച്ചുകൊണ്ടു മറുപടി പറയാൻ തുടങ്ങി. "പ്രിയപ്പെട്ട ലക്ഷ്മണ! നിൻെറ ചോദ്യങ്ങളെ പുരസ്കരിച്ചു നിഗൂഢമായ വൈദികതത്വത്തെ പറഞ്ഞുതരാം. നീ പറഞ്ഞപോലെ ലോകത്തിൽ പലരും ജ്ഞാനത്തെ കൈകാര്യം ചെയ്യുന്നുണ്ടെങ്കിലും സത്യമായ ജ്ഞാനം എത്രയോ വിരളമാണ്. അതിന്നർഹതയുള്ള ആളുകളും എത്രയോ ചുരുക്കമാണ്. അതിനാൽ ശ്രദ്ധവെച്ചു കേൾക്കൂ, പറയാം. ആദ്യംതന്നെ മായയുടെ സ്വരൂപത്തെ പറയാം. പരമാർത്ഥത്തിൽ താനല്ലാത്ത ശരീരാദ്യുപാധികളിൽ താനെന്ന തെറ്റായ അറിവുതന്നെ മായ. കയറിൽ കയറെന്ന ബോധം മറഞ്ഞു പാമ്പെന്ന തെറ്റായ യാതൊരു ബോധമുണ്ടാകുന്നുവോ, അതുപോലെ അനാത്മ വസ്തുക്കളിൽ നിലനിന്നുവരുന്ന ആത്മബോധംതന്നെ മായാവിലാസം. മായയ്ക്കു രണ്ടു രൂപമുണ്ട്. അതിനു വിക്ഷേപമെന്നും ആവരണമെന്നും പറയും. വിക്ഷേപശക്തിയാണ് മൂന്നു കാലത്തും ഇല്ലാത്ത നാമരൂപാത്മകമായ ഈ ജഗത്തിനെ മുഴുവൻ സൃഷ്ടിക്കുന്നത്. ആവരണശക്തി സത്യമായ പരമാത്മസ്വരൂപത്തെ സർവ്വത്ര ആവരണം ചെയ്ത് അറിയാൻ കഴിയാതാക്കുകയും ചെയ്യുന്നു. അപ്പോൾ സംസാരം പൂർണ്ണമായി. കയറിനെ പാമ്പെന്നു തെറ്റിദ്ധരിക്കണമെങ്കിൽ ആദ്യം കയറെന്ന ബോധം മറയണം. അതാണ് ആവരണം. കയറെന്ന ബോധം മറയുന്നതോടെ പാമ്പെന്ന ബോധം പൊന്തുന്നു, അതു വിക്ഷേപവും. ഇതുപോലെ സർവ്വത്ര പരിപൂർണ്ണമായ പരാത്മസ്വരൂപം ആവരണശക്തിയാൽ മറയപ്പെടുമ്പോൾ ഉടനെ വിക്ഷേപശക്തി പല നാമരൂപാകാരേണ വികസിക്കുന്നു. അതുതന്നെ ജഗത്ത്. സ്വപ്നത്തിലും മനോരാജ്യത്തിലും കാണപ്പെടുന്ന പദാർത്ഥങ്ങൾ എപ്രകാരം മൂന്നു കാലത്തും ഇല്ലാത്തവയാണോ അതുപോലെ ദൃഷ്ടമായ ഈ ജഗത്തും മൂന്നു കാലത്തും ഇല്ലാത്തതു തന്നെ. എങ്കിലും വർത്തമാനകാലത്ത് അജ്ഞാനദൃഷ്ടിയിൽ ഉള്ളതായി തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു എന്നു മാത്രം. മൂന്നു കാലത്തും ഇല്ലാത്തതാണെങ്കിൽപ്പിന്നെ അതിൻെറ കർത്താവിനെ അന്വേഷിക്കേണ്ടതില്ലല്ലോ.

പഞ്ചഭൂതങ്ങൾ, തന്മാത്രകൾ, ദശേന്ദ്രിയങ്ങൾ, പ്രാണൻ, അന്തഃകരണം എന്നീ തത്വങ്ങളുടെ ബ്രഹ്മാണ്ഡമടക്കമുള്ള സമുച്ചയത്തെയാണ് ക്ഷേത്രമെന്നു

പറയുന്നത്. ക്ഷേത്രം ജീവന്നുപാധിയാണ്. അതിനാൽ ക്ഷേത്രോപാധിയിൽ ഉപഹിതനായ ജീവൻ അതിൽ നിന്നതീതനായിരിക്കുന്നു. വാസ്തവത്തിൽ ജീവനെന്നും പരമാത്മാവെന്നും പറഞ്ഞാൽ രണ്ടല്ല; ഒന്നുതന്നെ. ജീവാത്മാവെന്നും പരമാത്മാവെന്നുമുള്ള രണ്ടു ശബ്ദങ്ങൾ പര്യായങ്ങളാണെന്നു പറഞ്ഞാൽപ്പോലും തെറ്റില്ല. തത്വവിചാരംകൊണ്ടു ജഗത്തിൻെറ മിത്ഥ്യാത്വം ബോധിച്ചു തീവ്രവൈരാഗ്യംകൊണ്ടു സംസാരത്തിൽനിന്നു നിവൃത്തനായി ശമം, ദമം, തിതിക്ഷ, ഉപരതി, ശാസ്ത്രാഭ്യാസം, തത്വചിന്ത, ദ്വന്ദ്വജയം എന്നീ അഭ്യാസങ്ങളെക്കൊണ്ടു ക്രമേണ ജീവപരമാത്മാക്കളുടെ ശരിയായ അറിവുണ്ടാവും. അറിവുതന്നെ ജ്ഞാനം. മഹാത്മാവായ ആചാര്യൻ മഹാവാക്യോപദേശം ചെയ്തു ജീവപരമാത്മാക്കളുടെ ഐക്യത്തെ ഉൽപോധിപ്പിക്കുമ്പോൾ ജീവപരമാത്മാക്കൾ രണ്ടല്ലെന്ന് അനുഭവമാകും. ആ അനുഭൂതിതന്നെ വിജ്ഞാനം. വിജ്ഞാനം വളർന്നു കാലം കൊണ്ട് എല്ലാ സംസാരഭ്രാന്തിക്കും കാരണമായ മായ അല്ലെങ്കിൽ പ്രകൃതി പരമാത്മാവിൽ നിശ്ശേഷം വിലയത്തെ പ്രാപിക്കും. അപ്പോൾ കേവലമായ അദ്വിതീയാവസ്ഥമാത്രം ശേഷിക്കും. ഈ അവസ്ഥതന്നെ മുക്തി.

ഹേ ലക്ഷ്മണ! നിൻെറ ചോദ്യത്തിനനുസരിച്ചു മോക്ഷമാർഗ്ഗത്തെ വേണ്ടപോലെ നിരൂപിച്ചു. ശാസ്ത്രീയനിയമം ഈ നിലയ്ക്കാണ്. എന്നിരുന്നാലും നിഷ്കളങ്കയായ ഭക്തിയോടുകൂടി ഭഗവാനെ സർവ്വാത്മനാ ശരണം പ്രാപിക്കാതിരിക്കുംകാലത്തോളം പറയപ്പെട്ടതൊന്നും പ്രായോഗികമാവാനും പോവുന്നില്ല. അതിനാൽ ആദ്യമായി ഒരാൾ നിഷ്കളങ്കഭക്തിയെ സമ്പാദിച്ചു സർവ്വാത്മനാ ഭഗവാനെ ശരണം പ്രാപിക്കയാണ് വേണ്ടത്. ജപം, കീർത്തനം, പൂജ, വ്രതാനുഷ്ഠാനം, തീർത്ഥാടനം, ഭക്തന്മാരോടുകൂടി സഹവസിക്കൽ എന്നീ ചര്യകളെക്കൊണ്ടു കാലം കൊണ്ടൊരാൾക്ക് ഭക്തിയുണ്ടാവാം. ഭക്തി യുണ്ടായിക്കഴിഞ്ഞാൽ പിന്നെ മറ്റൊന്നും വേണ്ടതില്ല. ഭക്തി കൊണ്ടുണ്ടാവുന്നതാണ് മറ്റെല്ലാം. സജ്ജനങ്ങളുടെ നിത്യസമ്പർക്കംകൊണ്ട് ഇതെല്ലാം അറിയാനും ഉണ്ടാവാനും ഇടവരും" എന്നിങ്ങനെ ഭഗവാൻ വേദാന്തപ്രകരണത്തെ ഉപസംഹരിക്കുന്നു. അനന്തരം വീണ്ടും കഥയിലേയ്ക്കു തന്നെ പ്രവേശിക്കുകയാണ്.

അക്കാലത്തു ദണ്ഡകാരണ്യത്തിൽ ജനസ്ഥാനമെന്ന സ്ഥലത്തു ശൂർപ്പണഖ യെന്നു പ്രസിദ്ധയും ഭയങ്കരിയുമായ ഒരു രാക്ഷസി താമസിച്ചുവന്നിരുന്നു. അവൾ മിക്കപ്പോഴും ആ കാനനത്തിൻെറ പല വശങ്ങളിലുമായി ചുറ്റിസ്സഞ്ചരിച്ചും വന്നിരുന്നു. ഒരിക്കൽ അവൾ ഗോദാവരിതീരത്തിൽക്കൂടെ പെയ്യൊണ്ടിരിക്കെ നനവുള്ള മണൽ പ്രദേശത്തു ഭഗവാൻെറ കാലടിപ്പാടുകൾ പതിഞ്ഞു കാണാനിടയായി. താമര, വജ്രം, തോട്ടി തുടങ്ങിയ ദിവ്യരേഖകളോടുകൂടിയ അത്യന്തസുന്ദരമായ കാലടികൾ കണ്ടപ്പോൾ സ്വതവേതന്നെ കാമാവിഷ്ട യായ ശൂർപ്പണഖ കാമവികാരം കൊണ്ടാർത്തയായി. ഈ കാലടികളുടെ ഉടമസ്ഥനെക്കണ്ട് അവനുമായൊന്നു രമിച്ചേ കഴിയൂ എന്നു ദൃഢമായി തീർച്ചപ്പെടുത്തി. കേവലം കാലടികൾക്കുതന്നെ ഇത്രത്തോളം സൌന്ദര്യ മുണ്ടെങ്കിൽ പിന്നെ മറ്റവയവങ്ങൾക്കെല്ലാം എത്രയുണ്ടാവില്ല? ഇതായിരുന്നു ശൂർപ്പണഖയുടെ നിഗമനം. ഏതായാലും ആ കാലടിപ്പാടുകളെത്തന്നെ പിന്തുടർന്നു ചെന്നു ക്രമേണ രാമാശ്രമത്തിലെത്തിച്ചേർന്നു. വികൃതവും ബീഭത്സവുമായ രാക്ഷസീസ്വരൂപമാണ് തനിക്കുള്ളതെങ്കിലും കൃത്രിമ പ്രകടനങ്ങളെക്കൊണ്ട് അതൊക്കെ മറച്ചു നല്ല സുന്ദരീസ്വരൂപത്തിൽ ശരീരത്തെ മോടി പിടിപ്പിച്ചാണ് ശൂർപ്പണഖ ചെന്നിരിക്കുന്നത്. അവിടെ ശ്രീരാമ ലക്ഷ്മണന്മാരേയും സീതാദേവിയേയും കണ്ടു. ശ്രീരാമനെ കണ്ടപ്പോൾത്തന്നെ പ്രസ്തുതകാലടിപ്പാടുകൾ അദ്ദേഹത്തിൻെറ തന്നെയെന്നു പൂർണ്ണബോദ്ധ്യ മായി. ശ്രീരാമസ്വരൂപം കണ്ടപ്പോൾത്തന്നെ രാക്ഷസി മോഹിച്ചു പരവശ യായി. ഏതായാലും ശ്രീരാമൻെറഅടുക്കൽ ചെന്നു വർത്തമാനങ്ങളൊക്കെ ചോദിച്ചു. ഭഗവാൻ തൻെറ വർത്തമാനങ്ങളൊക്കെ പറഞ്ഞുകൊടുത്തു. തൻെറചരിത്രം ശൂർപ്പണഖയും വിവരിച്ചു. ത്രൈലോക്യചക്രവർത്തിയായ രാവണൻെറ സഹോദരിയാണ് താനെന്നും, ശൂർപ്പണഖയെന്നാണ് പേരെന്നും ഇവിടെ ജനസ്ഥാനത്താണ് താമസമെന്നും, തൻെറ ഒന്നിച്ചു സോദരനും മഹാശക്തനുമായ ഖരനും മറ്റസംഖ്യം പ്രബലന്മാരായ രാക്ഷസന്മാരും താമസിച്ചുവരുന്നുണ്ടെന്നും ഒക്കെയാണ് ശൂർപ്പണഖ വിവരിച്ചചരിത്രം. അവസാനം വിവാഹപ്രാർത്ഥനയായി തന്നെ വിവാഹം ചെയ്ത് ഈ ദണ്ഡകാരണ്യത്തിൽ സുഖമായി താമസിക്കാമെന്നു മാത്രമല്ല അങ്ങിനെ ചെയ്യാതെ കഴിയില്ലെന്നുംകൂടി

പറഞ്ഞു. ശ്രീരാമൻ മന്ദഹാസത്തോടെ അതിനു മറുപടി പറഞ്ഞു: "കാര്യം നല്ലതുതന്നെ. പക്ഷേ ഞാൻ ഗൃഹസ്ഥനാണ്. എനിക്കൊരു ഭാര്യയുണ്ട്. ഇനി ഒന്നുകൂടി വിവാഹം കഴിച്ചാൽ രണ്ടാൾക്കും സാപത്ന്യദുഃഖമായിരിക്കും ഫലം. അതു മഹാകഠിനമാണ്. അതുകൊണ്ടു ഞാൻ വേണ്ട. എന്റെ അനുജൻ ലക്ഷ്മണനുണ്ട് പുറത്തുനിൽക്കുന്നു. ലക്ഷ്മണനെ വിവാഹം കഴിച്ചോളു. എന്നാൽ സുഖമായി കഴിഞ്ഞുകൂടാം." അതു കേൾക്കേണ്ട താമസം നേരെ ലക്ഷ്മണന്റെ അടുത്തേയ്ക്കോടി ഇതേ ആവലാതിയായി. ലക്ഷ്മണൻ ചില ഒഴികഴിവുകളൊക്കെപ്പറഞ്ഞു വീണ്ടും രാമസന്നിധി യിലേയ്ക്കുതന്നെ അയച്ചു. അപ്പോൾ ശൂർപ്പണഖയ്ക്കും ആകപ്പാടെ ഇവർ തന്നെ കബളിപ്പിക്കുകയാണെന്നു ബോദ്ധ്യം വന്നു. എന്നാൽ അവരേയും ഒന്നു പറ്റിക്കണമെന്നു തീർച്ചപ്പെടുത്തി സുന്ദരീസ്വരൂപമൊക്കെ മാറ്റി സ്വതവേയുള്ള രാക്ഷസവടിവായി ഉറക്കെ അട്ടഹസിച്ചുകൊണ്ടു സീതാദേവിയെ വിഴുങ്ങത്തക്ക നിലയിൽ പാഞ്ഞുചെന്നു. അപ്പോൾ താമസമുണ്ടായില്ല ലക്ഷ്മണൻ തന്റെ കരാളമായ വാളൂരി ശൂർപ്പണഖയുടെ മൂക്കും കർണ്ണങ്ങളും ഛേദിച്ചു. അതോടെ കഠിനമായ വേദനയാലും അവമാനഭാരത്താലും ആർത്തയായി ഉറക്കെ നിലവിളിച്ചുകൊണ്ടു ഖരന്റെ മുമ്പിൽ പോയി വീണ് പല ആവലാതികളും പറഞ്ഞു.

വിരൂപിണിയും അവമാനിതയുമാക്കപ്പെട്ടു രക്തമൊഴുക്കി ആർത്തയായി നിലവിളിച്ചുവന്ന സോദരിയുടെ ദയനീയാവസ്ഥയെക്കണ്ട ഖരൻ പെട്ടെന്നു പരിഭ്രമിക്കുകയും പരിതപിക്കുകയും ചെയ്തു. ഏതായാലും സംഭവിച്ച സംഗതികളെ ഉള്ളതുപോലെ വിവരിച്ചുപറയാൻ ആവശ്യപ്പെട്ടു. എല്ലാം ഉള്ളതുപോലെ വിസ്തരിച്ചു പറയുകയും ചെയ്തു ശൂർപ്പണഖ. പക്ഷേ തന്റെ വിവാഹപ്രാർത്ഥനയുടെ കാര്യംമാത്രം പറഞ്ഞില്ല. ബാക്കിയെല്ലാം വിസ്തരിച്ചു പറഞ്ഞു. ആ മനുഷ്യപ്പുഴുക്കളുടെ കഥ ഇപ്പോൾ തന്നെ കഴിച്ചുകളയാമെന്നും പറഞ്ഞു ഖരൻ, ദൂഷണൻ, ത്രിശിരസ്സ് എന്നീ രണ്ടു യോദ്ധാ ക്കന്മാരോടും പതിനാലായിരം രാക്ഷസസൈന്യത്തോടുംകൂടി ഗോദാവരീതീരത്തേയ്ക്കു രാമലക്ഷ്മണന്മാരോടു യുദ്ധത്തിന്നു പുറപ്പെട്ടു. പലതരം ആയുധങ്ങളോടുകൂടി ആർത്തുവിളിച്ചു കടലിലെ തിരമാലകളെന്നപോലെ തള്ളിക്കേറിവരുന്ന

രാക്ഷസസൈന്യത്തിൻെറ കോലാഹലം വളരെ ദൂരത്തു നിന്നുതന്നെ കേൾക്കാൻ തുടങ്ങി. അപ്പോൾ ഭഗവാൻ ലക്ഷ്മണനോട് തൽക്കാലം സീതാദേവിയെ എവിടെയെങ്കിലും ഒരിടത്തു മാറ്റി ഒളിപ്പിച്ചു കാത്തുകൊണ്ടിരിക്കാൻ പറഞ്ഞു. വളരെയധികം രാക്ഷസന്മാരുമായി ഒരു വമ്പിച്ച മഹായുദ്ധം ഇപ്പോൾ നടക്കേണ്ടിവരും. സീതാദേവി അതു കണ്ടു ഭയപ്പെടാനിടവരണ്ട എന്നാ ണാശയം. ലക്ഷ്മണൻ സീതാദേവിയെ കൂട്ടിക്കൊണ്ടുപോയി ഒരു ഗുഹയ്ക്കുള്ളിലിരുത്തി താൻ പുറമെ കാവൽ നില്ക്കുകയും ചെയ്തു.

അധികം കഴിയുന്നതിനുമുമ്പ് രാക്ഷസസൈന്യം ശൂർപ്പണഖ കാണിച്ചുകൊടുത്ത വഴിയിൽക്കൂടെ മുന്നേറിവന്ന് അണിനിരന്നു ശ്രീരാമചന്ദ്രനുമായി സംഘട്ടനം തുടങ്ങി. ദിവ്യാസ്ത്രങ്ങളെ വർഷിച്ചുകൊണ്ട് ആ വമ്പിച്ച രാക്ഷസപ്പടയെ ക്ഷണനേരംകൊണ്ടു ഭസ്മമാക്കിത്തീർക്കാൻ ഭഗവാനു കഴിഞ്ഞു. ഖരദൂഷണത്രിശരസ്സുകളാകുന്ന നേതാക്കന്മാരടക്കം ആ രാക്ഷസസൈന്യം മുഴുവൻ ക്ഷണനേരത്തിൽ ഭസ്മമായിത്തീർന്നതിനെക്കണ്ട ശൂർപ്പണഖ നിരാശാഭരിതയായി ഇനിയെന്തുവേണ്ടുവെന്നറിയാതെ നേരെ ലങ്ക യിലേയ്ക്കോടി. ആസ്ഥാനമണ്ഡപത്തിലിരുന്നു രാവണചക്രവർത്തി മന്ത്രിമുഖ്യന്മാരുമായി രാജ്യകാര്യങ്ങളെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ ഉറക്കെ നിലവിളിച്ചുകൊണ്ടു സഭാമദ്ധ്യത്തിൽപോയി വീണു ശൂർപ്പണഖ.

തൻെറ സഹോദരിയുടെ വികൃതമായ അവസ്ഥയും ദയനീയമായ ഭാവവും കണ്ടു പരിഭ്രാന്തനായ ചക്രവർത്തി സംഗതികളെ മുഴുവൻ വിസ്തരിച്ചു ചോദിച്ചു മനസ്സിലാക്കി. എല്ലാം വിസ്തരിച്ചു പറഞ്ഞുകൊടുക്കുകയും ചെയ്തു ശൂർപ്പണഖ. പക്ഷേ ഒരു കാര്യം കൂട്ടിപ്പറഞ്ഞു. അതായത്, ത്രൈലോക്യസുന്ദരിയായ സീതയെ പിടിച്ചുകൊണ്ടുവന്നു നിനക്കു ഭാര്യയാക്കാമെന്നു വിചാരിച്ചാണ് രാമസന്നിധിയിൽ പോയതെന്നു പറഞ്ഞു. സീതയുടെ സൌന്ദര്യത്തെ കുറെ യധികം വർണ്ണിക്കുകയും ചെയ്തു. എല്ലാം കേട്ട രാവണൻ ശൂർപ്പണഖയെ നല്ല വാക്കുകൾ പറഞ്ഞു സമാധാനിപ്പിച്ചയച്ചു രാജസഭപിരിച്ചുവിട്ട്, അപ്പോൾ ത്തന്നെ അന്തഃപുരത്തിലേയ്ക്കു പോയി, പലതരത്തിൽ ആലോചിക്കാൻ തുടങ്ങി.

കേവലം ഒരു മനുഷ്യമാത്രനായ രാമൻ എങ്ങനെ ഇത്രയധികം രാക്ഷസന്മാരെ ഒറ്റയ്ക്കു കൊന്നു? ഒരു പക്ഷേ പരമപുരുഷനായ ഈശ്വരൻതന്നെ എന്നെക്കൊല്ലാൻ

വേണ്ടി മനുഷ്യനായവതരിച്ചതായിരിക്കുമോ? ഇങ്ങനെ പലതായിരുന്നു രാവണൻെറ വിചാരധാര. അവസാനം ഈശ്വരനോ മനുഷ്യനോ രണ്ടായാലും രാമനോടു വിപരീതഭാവത്തിൽ എതിർക്കുന്നതാണ് നല്ലതെന്നും പിറ്റേദിവസം മുതല്ക്കുതന്നെ പലതരത്തിൽ എതിർപ്പ് ആരംഭിക്കണമെന്നും തീർച്ചപ്പെടുത്തുകയും ചെയ്തു. എതിർക്കണമെന്നു തീർച്ചപ്പെടുത്തിയതോടെ ഏതെല്ലാം രൂപത്തിലാണ് അതു പ്രകടമാക്കേണ്ടതെന്നായി പിന്നത്തെ ചിന്ത. ഏതായാലും എലി ചുമരിനെയെന്നപോലെ ചില ചിന്ത മനസ്സിനെ പല പ്രകാരത്തിൽ കരണ്ടിരുന്നതിനാൽ പ്രഭാതംവരെയും ചക്രവർത്തിയിൽ നിദ്രാദേവി പ്രസാദിച്ചില്ല. എങ്കിലും പ്രഭാതമായപ്പോഴയ്ക്കു ചില തീർപ്പുകളൊക്കെ ചെയ്തുകഴിഞ്ഞിട്ടുണ്ടായിരുന്നു. ഉദയത്തിന്നുമുമ്പുതന്നെ എഴുന്നേറ്റു തൻെറ നിത്യകൃത്യങ്ങളൊക്കെക്കഴിച്ചു രാവണചക്രവർത്തി ആരോടും ഒന്നും പറയാതെ ഏതോ ഒരു തീർപ്പിനെ ലക്ഷ്യമാക്കി സമുദ്രത്തിന്നക്കരയിലേയ്ക്കുപോയി.

രാക്ഷസവർഗ്ഗത്തിൽ പ്രസിദ്ധനായ മാരീചൻ രാവണൻെറ അമ്മാവനാണ്. മൂപ്പരിപ്പോൾ ഒരു തപസ്വിയായിത്തീർന്നിരിക്കയാണ്. തൻെറ രാക്ഷസ ബുദ്ധിക്കനുരൂപമായി കഴിവുള്ളേടത്തോളം ലോകോപദ്രവം ചെയ്തുകൊണ്ടു ജീവിച്ച പ്രസിദ്ധവ്യക്തിയാണ് മാരീചൻ. സർവ്വജീവരാശികളുടേയും ക്ഷേമത്തെമാത്രം മുൻനിർത്തി കഠിനതപോനുഷ്ഠാനങ്ങളിൽ മുഴുകിക്കഴിയുന്ന പരിശുദ്ധന്മാരായ തപസ്വികൾക്കു തന്നെകൊണ്ടാവുന്നത്ര ഉപദ്രവങ്ങൾ ചെയ്യാൻ ഒട്ടും ആലസ്യം കാണിക്കാത്ത ആളുമായിരുന്നു മാരീചൻ. അങ്ങനെ കഴിഞ്ഞുവരുന്ന കാലത്താണ് വിശ്വാമിത്രമഹർഷിയേയും അദ്ദേഹത്തിൻെറ ആശ്രമത്തേയും അവിടെവെച്ചു വാവുതോറും നടത്തിവരുന്ന യജ്ഞത്തേയുമൊക്കെപ്പരിചയപ്പെടാനിടയായത്. അന്നു മുതൽക്കുതന്നെ തൻെറ ഉപദ്രവഭോക്താക്കളുടെ സംഘത്തിൽ വിശ്വാമിത്രമഹർഷിയേയും ഒരംഗമാക്കി ച്ചേർക്കുകയും ചെയ്തു മാരീചൻ. പല ദിക്കിലും പല പരിപാടികളുമുള്ളതുകൊണ്ട് എല്ലാ ദിവസവും എല്ലാ സ്ഥലത്തും എത്തുന്നതിന്നു വിഷമം നേരിട്ടുവെങ്കിലും പതിനഞ്ചു ദിവസത്തിലൊരിക്കൽ, അതായതു പഞ്ചദശീ യജ്ഞത്തിന്ന്, എന്തൊക്കെ തിരക്കിട്ട ജോലിയുണ്ടെങ്കിലും എല്ലാം നിർത്തിവെച്ചു വിശ്വാമിത്രാശ്രമത്തിലെത്തുകയെന്നതു മാരീചന്നു ഒരു വ്രതംപോലെയായിരുന്നു.

കുണ്ഡത്തിൽ അഗ്നി ജ്വലിക്കേണ്ട താമസം, രക്തം മാംസം തുടങ്ങിയ മലിനവസ്തുക്കൾ വർഷിച്ച് അഗ്നിയേയും യജ്ഞത്തേയും ആശ്രമത്തേയും അശുദ്ധവും മലിനവുമാക്കിത്തീർക്കുകയെന്ന തൻെറ പരിപാടിയാരംഭിക്കും മാരീചൻ. വളരെക്കാലംതന്നെ ഈ കൃത്യം മുടങ്ങാതെ കൊണ്ടുനടത്തിയ ആളാണ് മാരീചൻ. അങ്ങിനെ അയാളുടെ ഉപദ്രവം സഹിക്കാൻ കഴിയാതെ പൊറുതിമുട്ടിയാണ് വിശ്വാമിത്രൻ അയോദ്ധ്യയിലേയ്ക്ക് പുറപ്പെട്ടത്. യജ്ഞ സംരക്ഷണത്തിന്നായി അയോദ്ധ്യയിൽനിന്നു രണ്ടു വീരക്ഷത്രിയകുമാരന്മാർ ആശ്രമത്തിലെത്തീട്ടുണ്ടെന്ന വർത്തമാനം മാരീചന്നൊരു തമാശയായിട്ടാണ് തോന്നിയത്. സുബാഹുവാകുന്ന കൂട്ടുകാരനോടും അനുയായികളോടുംകൂടി തൻെറ പ്രവൃത്തി നിർവ്വിഘ്നം ആരംഭിച്ചപ്പോഴാണ് ശ്രീരാമചന്ദ്രൻെറ ബാണം ആകാശത്തേയ്ക്കുയർന്നത്. അഗ്നിജ്വാലകളെ വമിക്കുന്ന ആ തീക്ഷ്ണബാണം സുബാഹുവിനെ ദഹിപ്പിച്ചു തനിക്കഭിമുഖമായി പാഞ്ഞു വന്നപ്പോഴാണ് മാരീചൻ ജീവിതത്തിലാദ്യമായി ഭയമെന്തെന്നറിഞ്ഞത്. പ്രാണഭയം കൊണ്ടാർത്തനായി മിന്നൽപ്പിണരുപോലുള്ള ആ അഗ്നിജ്വാലയിൽനിന്നു രക്ഷപ്പെടാൻ ബദ്ധപ്പെട്ടോടി സമുദ്രത്തിൽപോയി മുങ്ങി. അഗ്നിയുടെ നിത്യശത്രുവായ ജലത്തെ ആശ്രയിച്ചാൽ പിന്നെ അഗ്നിയെ ഭയപ്പെടേണ്ടതില്ലല്ലോ എന്നു കരുതിയാണ് സമുദ്രത്തിൽപോയി ചാടിയതെങ്കിലും അവിടേയും പൂർണ്ണമായ രക്ഷകിട്ടിയില്ല. അഗ്നിക്കും അഗ്നിയും, മൃത്യുവിന്നും മൃത്യുവുമായ രാമബാണത്തിൽ നിന്ന് എവിടേയും രക്ഷകിട്ടാൻ പോവുന്നില്ലെന്നറിഞ്ഞു ഭയപരവശനായി വാവിട്ടലറിക്കൊണ്ടു സമുദ്രത്തിന്നടിയിൽപോയി കുറെ ദിവസങ്ങൾതന്നെ ഒളിച്ചു കഴിച്ചു കൂട്ടി. സ്വപ്നത്തിൽപോലും രാമബാണത്തെ ക്കണ്ടു ഭയപ്പെട്ടു നിലവിളിക്കാൻ തുടങ്ങിയ മാരീചന്ന് ഏതുസമയത്തും എവിടേയും നിർഭയമായ ജീവിതം കേവലം ഇല്ലാതായി. അത്യന്ത ഭയാവിഷ്ടനായി വെളിയിലൊന്നും വരാതെ എവിടെയെങ്കിലും ഒളിഞ്ഞു കഴിഞ്ഞുകൂടലായി ജീവിതം. അങ്ങിനെ കുറെ ദിവസം കഴിഞ്ഞതോടെ വേണ്ടത്ര പാകം വന്നു. എല്ലാ ദുർവൃത്തികളും അകന്ന് ഇനി മനസാ വാചാ കർമ്മണാ ഒരു ജീവിയേയും ഉപദ്രവിക്കയില്ലെന്നു തന്നത്താൻ ശപഥവും ചെയ്ത് ഒരു തപസ്വിയായി മാറി മാരീചൻ. പ്രസ്തുതമാരീചൻെറ ആശ്രമത്തി ലേയ്ക്കാണ് അന്നു പ്രഭാതത്തിൽ രാവണചക്രവർത്തി എഴുന്നള്ളിയത്.

പൂജാജപസ്വാദ്ധ്യായാദി ബാഹ്യാനുഷ്ഠാനങ്ങളൊക്കെക്കഴിഞ്ഞു ധ്യാനത്തിൽ മുഴുകിയിരിക്കയാണ് മാരീചതപസ്വി. അപ്പോഴാണ് രാവണൻെറ വരവ്. സമാധിയിലാണെന്നറിഞ്ഞപ്പോൾ ഉണർത്തുന്നതു ശരിയല്ലല്ലോ എന്നു കരുതി പുറത്തു കാത്തുനിന്നു. കുറേ കഴിഞ്ഞു സമാധിയിൽ നിന്നുണർന്ന്, പുറത്തേയ്ക്കു നോക്കിയപ്പോഴാണ് മാരീചൻ രാവണനെ കണ്ടത്. ഭയഭക്തി ബഹുമാനാദരങ്ങളോടെ വേഗത്തിൽ എഴുന്നേറ്റു രാവണനെ ഉപചരിച്ചിരുത്തി കുശലപ്രശ്നം ചെയ്തു. അനന്തരം വന്ന കാര്യമെന്തെന്ന ന്വേഷിച്ചു. രാവണൻ ശൂർപ്പണഖയിൽ നിന്നു ഗ്രഹിച്ചേടത്തോളം വർത്തമാനങ്ങളെ മുഴുവൻ തൻെറ അഭിപ്രായങ്ങളിൽ കൂട്ടിക്കുഴച്ചുകൊണ്ടു മാരീചനോടു പറഞ്ഞു. അനന്തരം തൻെറ ഉദ്ദേശത്തെയും പറഞ്ഞു. നിസ്സാരനായ രാമനെന്ന ഒരു മനുഷ്യൻ മഹാശക്തനായ തൻെറ സഹോദരിയെ വിരൂപിണിയാക്കി അവമാനിച്ചയച്ചതിനെ കണ്ടു പൊറുത്തു അടങ്ങിയിരിക്കാൻ വയ്യ. അതിനാൽ പ്രതികാരം ചെയ്കതന്നെ വേണം. രാമപത്നിയായ സീതയെ അപഹരിച്ചുകൊണ്ടുപോന്നു തൻെറ പത്നിയാക്കിവെയ്ക്കണം. അതുതന്നെ പ്രതികാരം. അതിനു മാരീചൻ സഹായിക്കണം ഇതാണ് രാവണൻെറ ആവശ്യം.

രാവണചക്രവർത്തിയുടെ ആവശ്യം കേട്ടു മാരീചൻ നടുങ്ങി. ശ്രീരാമനെ ഓർമ്മിക്കാൻപോലും ഭയപ്പെട്ടുകൊണ്ടാണ് മാരീചൻ കഴിഞ്ഞുകൂട്ടുന്നത്. 'രാ' എന്ന ശബ്ദം കേൾക്കുമ്പോഴേയ്ക്കുതന്നെ മാരീചനെ ഭയം പിടികൂടും. അങ്ങനെയുള്ള ശ്രീരാമചന്ദ്രനെ കബളിപ്പിക്കാൻ പുറപ്പെടണമെന്നാണ് ഇപ്പോൾ രാവണൻ പറയുന്നത്. മറുത്തു പറഞ്ഞാൽ ചക്രവർത്തി കോപിക്കും. പക്ഷേ അനുകൂലിക്കാൻ വിഷമവുമാണ്. ആകപ്പാടെ കുഴങ്ങി മാരീചൻ. കുഴപ്പങ്ങളിലൊന്നും ഇടപെടാതെ അവശിഷ്ടജീവിതമെങ്കിലും നന്നാക്കിത്തീർക്കണമെന്നു കരുതിയാണ് തപസ്വിയായത്. പക്ഷേ അതുകൊണ്ടും രക്ഷകിട്ടാൻ പോവുന്നില്ലെന്നാണ് വന്നിരിക്കുന്നത്. അല്ലെങ്കിൽ പ്രാരബ്ധമുണ്ടോ ഒരാളെ വിടുന്നു! എന്താണ് മറുപടി പറയേണ്ടതെന്നറിയാതെ വിഷമിച്ച മാരീചൻ ദീർഘമായൊന്നു നിശ്വസിച്ചു കുറേനേരം ചിന്താവിഷ്ടനായിരുന്നു. അനന്തരം ചിലതു പറയാൻ തീർച്ചപ്പെടുത്തി പറഞ്ഞു:

അങ്ങേയ്ക്കാരാണീ ദുരുപദേശം തന്നത്? അവനാണ് അങ്ങയുടെ ശത്രു. അവനെയാണ് കഴിയും വേഗം കൊല്ലേണ്ടിയിരിക്കുന്നത്. രാമചന്ദ്രനോടെതിർക്കാൻ ഈ ത്രൈലോകൃത്തിൽ ആർക്കും സാധ്യമല്ല. വില്ലാളിവീരനും മഹാപരാക്രമശാലിയും സർവ്വശക്തനുമായ ശ്രീരാമചന്ദ്രനോടെതിർക്കാൻ തോന്നിയത് അങ്ങയുടെ നിർഭാഗ്യംതന്നെ. അതിനാൽ ഈ ദുരാലോചനയിൽനിന്നു പിൻതിരിഞ്ഞു ലങ്കയിൽപോയി സുഖമായിരിക്കൂ. രാക്ഷസവംശത്തിന്നും ലങ്കാനഗരിക്കും അങ്ങയുടെ ജീവിതത്തിന്നും ആപത്തുണ്ടാവാതിരിക്കട്ടെ. ഇത്രത്തോളം കേട്ടുകഴിഞ്ഞപ്പോഴയ്ക്കു ക്ഷമ നശിച്ചു ക്രുദ്ധനായി രാവണൻ. താൻ ജ്ഞാനോപദേശത്തിന്നു വന്നതല്ല തൻെറ ആവശ്യം സാധിപ്പിക്കാൻവേണ്ടി വന്നതാണ്; അതിനു തെയ്യാറുണ്ടോ എന്നായി മാരീചനോട്. തെയ്യാറില്ലെന്നു പറഞ്ഞാൽ താമസമില്ല ചന്ദ്രഹാസം കഴുത്തിൽ വീഴും. അതു മാരീചനറിയാം. ഏതായാലും ഈ രാക്ഷസൻെറ കൈകൊണ്ടു മരിക്കുന്നതിനേക്കാൾ രാമബാണത്തിന്നിരയാകുന്നതാണ് നല്ലത് എന്നു കരുതി എന്തുവേണമെങ്കിലും ചെയ്യാമെന്നനുവദിച്ചു മാരീചൻ. ശാന്തനായി രാവണൻ. ഒരു പൊന്മാനിൻെറ വേഷം ധരിച്ചു സീതയുടെ പുരോഭാഗത്തിൽ തുള്ളിക്കളിച്ചു ശ്രദ്ധയെ ആകർഷിക്കണം. പിടിക്കാൻ വേണ്ടി വരുമ്പോൾ ദൂരത്തേയ്ക്കോടുകയും വേണം. ഇതാണ് ചെയ്യേണ്ട സഹായം എന്നും രാവണൻ നിർദ്ദേശിച്ചു. അങ്ങിനെ ചെയ്യാമെന്നു തീർച്ചപ്പെടുത്തി തമ്മിൽ പിരിഞ്ഞുവെങ്കിലും ഉടനെത്തന്നെ രണ്ടാളും പഞ്ചവടിയിലേയ്ക്കു യാത്രയുമായി.

വിശേഷസംഭവങ്ങളൊന്നും കൂടാതെ ഖരവധത്തിന്നുശേഷം സമാധാനചിത്തനായി കഴിഞ്ഞുകൂടുകയാണ് ശ്രീരാമചന്ദ്രൻ. വളരെയധികം രാക്ഷസന്മാരെയും അവരുടെ പ്രബലന്മാരായ നേതാക്കന്മാരെയും കൊന്നതുകൊണ്ട് രാക്ഷസബാധ കുറെയൊക്കെ അകന്നതായിട്ടാണവർക്കു തോന്നിയത്. രാവണൻെറ വരവു തീരെ അപ്രതീക്ഷിതമാണ്. അങ്ങനെയിരിക്കുമ്പോളൊരു ദിവസം വിശ്രമാവസരത്തിൽ സീതാദേവിയുടെ മുമ്പിൽ ഒരത്ഭുതമൃഗം വന്നു തുള്ളിക്കളിക്കാൻ തുടങ്ങി. സ്വർണ്ണപ്പുള്ളികളോടുകൂടിയ ഒരു വെള്ളിമാൻ! പണ്ടൊരിക്കലും കണ്ടിട്ടോ കേട്ടിട്ടോ ഇല്ലാത്ത ഒരത്ഭുതമൃഗം!

ആകർഷകമായ രൂപംകൊണ്ടും സുന്ദരങ്ങളായ കളികളെക്കൊണ്ടും മനോഹരങ്ങളായ കടാക്ഷങ്ങളെക്കൊണ്ടും സീതാദേവിയുടെ ശ്രദ്ധയെ മുഴുവൻ ആകർഷിച്ചു ആ കൊച്ചുമാൻ. സീതയ്ക്ക് അതിനെ പിടിച്ചേ കഴിയൂ എന്നായി. തൻെറ വിനോദത്തിനേറ്റവും പറ്റിയ ആ കൌതുകവസ്തുവിനെ പിടിച്ചുതരാൻ ശ്രീരാമനോട് ആവലാതിയായി. സീതാദേവിയുടെ ഏതാഗ്രഹത്തേയും നിറവേറ്റുന്നതിൽ ബദ്ധശ്രദ്ധനായ ഭഗവാൻ മാനിനെ പിടിക്കാനും പുറപ്പെട്ടു. ഈശ്വരനായാൽപോലും സംസാരത്തിലേയ്ക്കിറങ്ങി സ്ത്രീപുരുഷബന്ധത്തി ലേർപ്പെട്ടു കഴിഞ്ഞാൽ എന്തെല്ലാം ദുരിതങ്ങളാണ് അനുഭവിക്കാത്തത്! അപ്പോൾ പിന്നെ പ്രാകൃതനായ മനുഷ്യൻെറ കഥ പറയേണ്ടതില്ലല്ലോ. മാനിനോടടുക്കു ന്തോറും അതു ദൂരദൂരം ഓടാൻ തുടങ്ങി. എങ്ങിനെയെങ്കിലും പിടിക്കാനുള്ള ശ്രദ്ധയോടെ പിന്നാലെ ഭഗവാൻ ഓടിത്തുടങ്ങി. കുറച്ചുകഴിഞ്ഞപ്പോഴേയ്ക്കു മാനിനെ പിൻതുടർന്ന ഭഗവാൻ ആശ്രമത്തിൽനിന്നു കുറേദൂരത്തെത്തി. പലതന്ത്രങ്ങളെക്കൊണ്ടും അതിനെ പിടിക്കാൻ നോക്കിയെങ്കിലും കിട്ടാതെ നിരാശനും ക്രുദ്ധനുമായിത്തീർന്ന രാമചന്ദ്രൻ അവസാനം ഒരു ശരം എടുത്തു തൊടുത്തു. മാരീചൻ പ്രതീക്ഷിച്ചതുതന്നെയാണ് സംഭവിച്ചത്. രാമശരം കണ്ഠത്തിൽ തറച്ചതോടെ പ്രാണവേദനയാൽ ആർത്തനായി ഉറക്കെ വാവിട്ടലറി നിലത്തുവീണു. വീഴുമ്പോൾ ഹാ സീതേ! ലക്ഷ്മണ! എന്നാണ് മാരീചൻ വിളിച്ചു നിലവിളിച്ചത് അതും ശ്രീരാമചന്ദ്രൻെറ തുല്യസ്വരത്തിൽ. വിദൂരത്തിൽ നിന്ന് ഉച്ചത്തിലുള്ള നിലവിളികേട്ടു പരിഭ്രമിച്ച സീതാദേവി ശ്രീരാമചന്ദ്രനെന്തോ ആപത്തു പറ്റിയെന്നോർത്തു വേഗത്തിൽ ലക്ഷ്മണനോട് അദ്ദേഹത്തെ സഹാ യിക്കാനെത്താൻ പറഞ്ഞു. അതു വല്ല രാക്ഷസനുമായിരിക്കുമെന്നും തങ്ങളെ പറ്റിക്കാൻവേണ്ടി അങ്ങിനെ നിലവിളിച്ചതായിരിക്കുമെന്നും ലക്ഷ്മണൻ പലപാടു പറഞ്ഞു നോക്കിയെങ്കിലും സീതാദേവി വിശ്വസിച്ചില്ല. ലക്ഷ്മണനെത്തന്നെ അധിക്ഷേപിക്കയാണ് ചെയ്തത്. അതുകേട്ടു പൊറുക്കാൻ കഴിയാതെ ലക്ഷ്മണൻ ആശ്രമത്തിൽ നിന്നു പുറത്തിറങ്ങി രാമചന്ദ്രനെ തിരഞ്ഞു കാട്ടിലേയ്ക്കു പുറപ്പെട്ടു. സീതാദേവിയെ തനിച്ചാക്കിപ്പോകാൻ ലക്ഷ്മണൻ വളരെ മടിച്ചുവെങ്കിലും ഗത്യന്തരമില്ലാതെ വന്നപ്പോൾ സീതാദേവിക്കാപത്തു പറ്റാതിരിക്കാൻ പ്രാർത്ഥിച്ചുകൊണ്ടാണിറങ്ങിപ്പോയത്.

രാമലക്ഷ്മണന്മാരെ തന്ത്രംകൊണ്ടു ദൂരത്തകറ്റി സീതാദേവിയെ ബലാൽക്കാരേണ അപഹരിച്ചുകൊണ്ടു പോവാൻ സന്ദർഭം നോക്കിനിന്നിരുന്ന രാവണൻ ആ അവസരത്തെ അല്പവും പാഴാക്കാതെ വേണ്ടപോലെ ഉപയോഗപ്പെടുത്തി. കപടമായി സന്യാസവേഷം ധരിച്ചു ഭിക്ഷയ്ക്കെന്ന വ്യാജേന ആശ്രമത്തിലേയ്ക്കു കയറിവന്നു. കാഷായവസ്ത്രവും ജടാകമണ്ഡലുകളും ധരിച്ചു പ്രണവോച്ചാരണത്തോടെ ഭിക്ഷയ്ക്കു കയറിവരുന്ന മാന്യനായ ഭിക്ഷുവിനെക്കണ്ടു സീതാദേവി വളരെ ഭക്തിബഹുമാനങ്ങളോടെ ആദരിച്ചു. കുശലപ്രശ്നംചെയ്തു ഫലമൂലങ്ങളെ സല്ക്കരിച്ചു. അതിഥി സീതാദേവിയുടെ ഔദാര്യത്തേയും ഭക്തിയേയും അഭിനന്ദിച്ചുകൊണ്ടു സംഭാഷണത്തിൽ വ്യാപൃതനായി. മാന്യനായ അതിഥിയെ അല്പവും മുഷിപ്പിക്കാതെ ജനകപുത്രി എല്ലാവർത്തമാനങ്ങളേയും ചുരുക്കിപ്പറഞ്ഞു. ഭഗവാനും ലക്ഷ്മണനും ഉടനെ വരുമെന്നും അവരെ കണ്ടശേഷമേ മടങ്ങാവൂ എന്നും അപേക്ഷിച്ചു.

രാവണൻ ഉടനെ തൻെറ സത്യാവസ്ഥ വെളിപ്പെടുത്തി. താൻ രാക്ഷസചക്രവർത്തിയായ രാവണനാണെന്നും സീതയെ കൊണ്ടുപോവാൻ വന്നതാണെന്നും അനുകൂലിച്ചു തൻെറകൂടെ വരുന്നതാണ് നല്ലതെന്നും ഒക്കെപ്പറഞ്ഞു. സീത ഭയപ്പെട്ടു വിറക്കാൻ തുടങ്ങി. രാവണൻ അക്രമമായി സീതയെ പിടിക്കാൻതന്നെ തീർച്ചപ്പെടുത്തി. ബലാൽക്കാരേണ പിടിച്ചു തേരിൽ കയറ്റി കൊണ്ടുപോവുകയും ചെയ്തു. സീതാദേവിയുടെ ആർത്തരോദനം കേട്ട് എന്തോ ആപത്തുണ്ടെന്നു വിചാരിച്ചു പഞ്ചവടിയിൽ കാവൽ നിന്നിരുന്ന ജടായു ഓടി വന്നു. രാവണനും ജടായുവും തമ്മിൽ ഒരു ചെറിയ യുദ്ധം തന്നെ നടന്നു. ചിറകു വെട്ടി ജടായുവിനെ താഴെ വീഴ്ത്തി രാവണൻ നിർബ്ബാധം പോവുകയും ചെയ്തു.

മാരീചനെക്കൊന്നു മടങ്ങിവരുന്ന ശ്രീരാമൻ വഴിക്കുവെച്ചു ലക്ഷ്മണനെക്കണ്ടപ്പോൾ അതിശയിച്ചു. വിജനമായ വനാന്തർഭാഗത്ത് ആരുമില്ലാതെ സീതാദേവിയെ ഏകാകിനിയാക്കി ലക്ഷ്മണൻ എങ്ങിനെ പോരാൻ ധൈര്യപ്പെട്ടുവെന്ന് എത്രതന്നെ ആലോചിച്ചിട്ടും മനസ്സിലായില്ല. ഒരു പക്ഷേ മാരീചൻെറ നിലവിളികേട്ടു ലക്ഷ്മണനും തെറ്റിദ്ധരിച്ചിരിക്കുമോ എന്നും സംശയമായി. ഏതായാലും അടുത്തെത്തിയപ്പോൾ അന്യോന്യം

വിവരങ്ങൾ പറഞ്ഞു മനസ്സിലാക്കി. സീതാദേവിയുടെ ക്രൂരങ്ങളായ വാക്കുകളെ കേൾക്കാൻ വയ്യാത്തതുകൊണ്ടാണ് പോരേണ്ടിവന്നതെന്ന ലക്ഷ്മണൻെറ വാക്കു ഭഗവാനെ അല്പമൊന്നു വേദനിപ്പിക്കാതിരുന്നില്ല. ഏതായാലും രണ്ടാളും ബദ്ധപ്പെട്ട് ആശ്രമത്തിലേയ്ക്കു മടങ്ങി. വന്നുനോക്കിയപ്പോൾ പ്രതീക്ഷിച്ചമാതിരി സീതാദേവിക്കെന്തോ ആപത്തു പറ്റിയെന്നു മനസ്സിലായി. വ്യസനവും പരിഭ്രമവും അവരെ വിഷമിപ്പിച്ചു. സീതാദേവിയെ കാണാതെ ഒരു നിമിഷംപോലും വിശ്രമിക്കാൻ വയ്യെന്നായി. അവിടം മുഴുവൻ അന്വേഷിച്ചുകൊണ്ടു ചുറ്റിത്തിരിഞ്ഞു നടന്നുനോക്കി. ഫലമുണ്ടായില്ല. അസഹ്യമായ വ്യസനപാരവശ്യത്തോടെ സീതയെ വിളിച്ചും തിരഞ്ഞും ആകാടു മുഴുവൻ ചുറ്റിത്തിരയാൻ തുടങ്ങി. അങ്ങിനെ ചുറ്റിത്തിരയുമ്പോഴാണ് ചിറകു മുറിഞ്ഞു ആസന്നമൃത്യുവായിക്കിടക്കുന്ന ജഡായുവിനെക്കണ്ടത്. കാരുണ്യത്തോടും വാത്സല്യത്തോടുംകൂടി ഭഗവാൻ അടുത്തുചെന്നു വർത്തമാനങ്ങളൊക്കെ ച്ചോദിച്ചു. ജടായു വളരെ ക്ഷീണിച്ചു അവശനായിട്ടുണ്ട്. ശ്വാസഗതി വളരെ മന്ദമായിരിക്കുന്നു. സംസാരിക്കാൻ തീരെ വയ്യെന്നു പറയണം. അത്രമാത്രമുണ്ട് ക്ഷീണം. എങ്കിലും ആ ദശയിലും വളരെ മന്ദമായിട്ടാണെങ്കിലും എല്ലാ വർത്തമാനവും ഭഗവാനെ അറിയിച്ചു. രാവണൻെറ നീചകൃത്യങ്ങളെക്കേട്ടു ക്രുദ്ധനും ജഡായുവിൻെറ ദയനീയാവസ്ഥ കണ്ടു മനസ്സലിഞ്ഞവനും സീതാവിരഹത്താൽ തപ്തനുമായിത്തീർന്ന രാമചന്ദ്രൻ ഗൃധ്രരാജൻെറ മാറിൽത്തറച്ച ശരത്തെ പതുക്കെ തൻെറ കൈകൊണ്ടു വലിച്ചെടുത്തു വാത്സല്യത്തോടു കൂടുംവണ്ണം തടവി മരിപ്പിച്ചു. ജടായു മരിച്ചതോടെ ചിതകൂട്ടി അഗ്നി ജ്വലിപ്പിച്ച് അതിൽ ആ ഗൃധ്രശരീരത്തെ ദഹിപ്പിച്ചു. ഗംഗയിൽ പോയി തൻെറ സുഹൃത്തും നല്ലവനുമായ ജടായുവിന്നു തിലോദകവും കൊടുത്തു.

ഭഗവദനുഗ്രഹത്തോടും ഭഗവൽദർശനത്തോടും കൂടി ശരീരം വിട്ട ജടായു അത്രയുമായപ്പോഴേയ്ക്ക് വിഷ്ണുസാരൂപ്യത്തെ പ്രാപിച്ച് വിഷ്ണുപാർഷദന്മാരോടുകൂടി വിമാനത്തിൽക്കയറി ആകാശത്തു വന്നുനിന്നു ഭഗവാനെ സ്തുതിക്കാൻ തുടങ്ങി. അപ്രമേയങ്ങളും അനന്തങ്ങളും ദിവ്യദിവ്യങ്ങളുമായ ഭഗവാൻെറ മഹിമകളെ പലപ്രകാരത്തിൽ വാഴ്ത്തി വാഴ്ത്തി സ്തുതിച്ചു ഭഗവദനുഗ്രഹത്തോടെ ശ്രീവൈകുണ്ഠലോകത്തെ പ്രാപിക്കുകയും ചെയ്തു.

പുണ്യവാനായ ജടായുവിൻെറ ദിവ്യഗതിക്കു ശേഷം ശ്രീരാമലക്ഷ്മണന്മാർ വീണ്ടും സീതാദേവിയെ അന്വേഷിച്ചുകൊണ്ടു കാട്ടിൽക്കൂടെ ചുറ്റിത്തിരിഞ്ഞു നടന്നു. ഗുഹകളിലും പൊയ്കകളിലും നദീതീരങ്ങളിലും വള്ളിക്കുടിലുകളിലും എന്നു വേണ്ട, കണ്ണെത്തുന്ന എല്ലായിടത്തും അവർ സീതാദേവിയെ അന്വേഷിച്ചുകൊണ്ടുനടന്നു. ഇതാണ് പഞ്ചവടിയിൽവെച്ചു നടന്ന അതിപ്രധാനമായ കഥാഭാഗത്തിൻെറ സ്ഥൂലസ്വരൂപം. ഇനി അതിൻെറ സൂക്ഷ്മവശങ്ങളിലേയ്ക്കൊന്നു കണ്ണോടിച്ചുനോക്കാം.

സീതയും ശ്രീരാമലക്ഷ്മണന്മാരും ദണ്ഡകാരണ്യത്തിലാണല്ലോ താമസിച്ചുവന്നത്. ദണ്ഡകാരണ്യമെന്നു പറഞ്ഞാൽ സംസാരധർമ്മത്തിൻെറ ഏറ്റവും ഉച്ചനിലയിലാണെന്ന് ഇതിനുമുമ്പ് പറഞ്ഞിട്ടുമുണ്ടല്ലോ. സംസാരധർമ്മത്തിൻെറ ഉച്ചാവസ്ഥയിൽ നില്ക്കുമ്പോൾ എത്ര വലിയ ജ്ഞാനി യായാലും എന്തെങ്കിലും ചില ആഗ്രഹങ്ങൾ ഉണ്ടാവുകയെന്നതു സ്വാഭാവികമാണ്. എത്രതന്നെ ശ്രദ്ധിച്ചാലും നിസ്സാരമായിട്ടെങ്കിലും ചില ആഗ്രഹം കടന്നുകൂടാ തിരിക്കാൻ വിഷമമാണ്. ജ്ഞാനസമ്പന്നനായ ഒരാൾക്ക് സംസാരമദ്ധ്യത്തിൽ വന്നു ചേരാവുന്ന ആഗ്രഹങ്ങളുടെ പ്രതീകമായിട്ടാണ് ശൂർപ്പണഖയെ അവതരിപ്പിച്ചിരിക്കുന്നത്. ശൂർപ്പണഖ വളരെ മനോഹരവും ആകർഷവുമായ ദേവീസ്വരൂപത്തിലാണ് രാമലക്ഷ്മണന്മാരെ സമീപിച്ചത്. പക്ഷേ തിരസ്കരിച്ചപ്പോൾ അവളുടെ രാക്ഷസീസ്വരൂപം വ്യക്തമായി. എല്ലാ വൈഷികാ ഗ്രഹങ്ങളും ഇങ്ങിനെ തന്നെ. ആരംഭത്തിൽ അതു വളരെ സുന്ദരവും ഉപദ്രവരഹിതവുമാണെന്നു തോന്നും. പക്ഷേ അതിനോടടുത്താൽ കാണാം അതിൻെറ രാക്ഷസീത്വം! അങ്ങിനെതന്നെ വിഷയാഗ്രഹങ്ങളെ മാനിച്ചനുഭവിച്ചാലും, വെറുത്തു തിരസ്കരിച്ചാലും രണ്ടായാലും ഉപദ്രവവും ദുഃഖവുമാണ് ഫലം. ശൂർപണഖയെ സ്വീകരിച്ചില്ല, തിരസ്കരിച്ചു എന്ന കുറ്റത്തിന്ന് എന്തെല്ലാം ആപത്തുകളാണ് പിന്നീടു രാമചന്ദ്രൻ അനുഭവിക്കേണ്ടി വന്നത്! വിഷയങ്ങളെ അഭിമുഖീകരിച്ചുകൊണ്ടുള്ള ഒരാഗ്രഹം അങ്കുരിച്ചാൽ മതി, ജ്ഞാനം നഷ്ടപ്പെടും. ആഗ്രഹത്തെ മാനിച്ചനുഭവിച്ചാലും വേണ്ടില്ല, തിരസ്കരിച്ചാലും വേണ്ടില്ല, ഫലം ഒന്നു തന്നെ. അതിനാൽ ആഗ്രഹം അങ്കുരിക്കാതിരിക്കാനാണ് ഒരു സാധകൻ എപ്പോഴും ശ്രദ്ധിക്കേണ്ടത്. സീതയെ

നഷ്ടപ്പെടുത്തുന്നതുവരെ പ്രതികാരം ചെയ്തു ശൂർപ്പണഖ. ജ്ഞാനത്തെ നശിപ്പിക്കുന്നതുവരെ നിലനില്ക്കും ആഗ്രഹത്തിന്റെ പ്രത്യാഘാതം. രാവണന്റെ സഹോദരിയാണ് ശൂർപ്പണഖ. രജോഗുണത്തെയാണ് രാവണനാക്കി ചിത്രീകരിച്ചിരിക്കുന്നത്. പത്തിന്ദ്രിയദ്വാരങ്ങളിൽക്കൂടെയും എപ്പോഴും വിഷയങ്ങളിലേയ്ക്കു വ്യാപിച്ചുകൊണ്ടിരിക്കുന്ന രാഗിയായ ജീവന്റെ പ്രപഞ്ചവൃത്തിതന്നെ രാവണത്വം. പത്തിന്ദ്രിയദ്വാരങ്ങളിൽക്കൂടെയും എപ്പോഴും പുറമേയ്ക്കുള്ള വ്യാപ്തിതന്നെ പത്തു ശിരസ്സുകൾ. പത്തിന്ദ്രിയങ്ങളുടേയും അനുകൂല പ്രതികൂലങ്ങളായ രണ്ടുതരത്തിലുള്ള വൃത്തികൾ ഇരുപതു കൈകളും. അങ്ങിനെ രാഗപൂർണ്ണമായി ജീവിക്കുന്ന ഒരാളിൽ എന്തെല്ലാം ആഗ്രഹങ്ങളാണുണ്ടാവാത്തത്? അതാണ് രജോഗുണമാകുന്ന രാവണന്റെ സഹോദരിയാണ് ശൂർപ്പണഖയെന്നു പറഞ്ഞതിന്റെ ചമല്ക്കാരം. രാവണന്റെ തന്നെ അനുജന്മാരാണ് കുംഭകർണ്ണനും വിഭീഷണനും. അതായതു തമോഗുണവും സത്വഗുണവും. തമോഗുണത്തെയാണ് കുംഭകർണ്ണനായി ചിത്രീകരിച്ചിരിക്കുന്നത്. ആഹാരനിദ്രകൾ മാത്രമാണയാളുടെ വൃത്തി. ഒരു കൊല്ലത്തിൽ ആറുമാസം ആഹാരവും ആറുമാസം നിദ്രയുമാണത്രേ കുംഭകർണ്ണന്. അതുകഴിഞ്ഞാൽ പിന്നെ സമയമില്ലല്ലോ. അപ്പോൾ കുംഭകർണ്ണന്റെ വൃത്തി കേവലം ആഹാരനിദ്രകൾ മാത്രമാണെന്നു വ്യക്തമാവുന്നു. തമോഗുണം വളർന്ന ഒരു ജീവന്റെ അവസ്ഥ ഇതുതന്നെ. പകൽസമയം മുഴുവൻ ആഹാരകാര്യമായും രാത്രി മുഴുവൻ നിദ്രയായും കഴിയുന്നു. എല്ലാ ദിവസവും ഇങ്ങിനെയാണെങ്കിൽ ആറുമാസം ആഹാരവും ആറുമാസം നിദ്രയുമെന്നു പറഞ്ഞതു ശരിയാണല്ലോ. രജോഗുണത്തോടു ബന്ധപ്പെട്ടു നില്ക്കുന്നു തമസ്സും സത്വവും. അതാണ് രാവണന്റെ സഹോദരന്മാരാണ് കുംഭകർണ്ണനും വിഭീഷണനുമെന്നു പറഞ്ഞത്. സത്വഗുണത്തേയാണ് വിഭീഷണനായ വതരിപ്പിച്ചിരിക്കുന്നത്. സത്യം, അഹിംസ, ബ്രഹ്മചര്യം, അസ്തേയം, അപരിഗ്രഹം, ശമം, ദമം, തിതിക്ഷ എന്നീ ഗുണങ്ങൾ സ്വാഭാവികമായുണ്ട് വിഭീഷണന്. സത്വഗുണം വളർന്നാൽ സ്വാഭാവികമായിത്തന്നെ ഒരാൾക്കു പ്രസ്തുത ഗുണങ്ങളൊക്കെയുണ്ടാവും. രാവണകുംഭകർണ്ണവിഭീഷണന്മാരാകുന്ന സഹോദരന്മാരും സഹോദരിയായ ശൂർപ്പണഖയുംകൂടി താമസിക്കുന്ന സ്ഥലമാകട്ടെ

ലങ്കയും. എപ്പോഴും സ്പന്ദിച്ചുകൊണ്ടിരിക്കുന്ന ചിത്തംതന്നെ ലങ്ക. ചിത്തത്തിലാണ് ഗുണങ്ങളും ആഗ്രഹങ്ങളുമെല്ലാം നില്ക്കുന്നത്. ചിത്തം ശാന്തമായാൽ എല്ലാം അടങ്ങി. സ്പന്ദനംകൊണ്ടാണ് ചിത്തം ക്ഷുബ്ധമാവുന്നത്. നിഷ്പന്ദമായാൽ സംസാരംതന്നെ അടങ്ങിയെന്നു പറയണം. സംസാരത്തി ലേയ്ക്കിറങ്ങുമ്പോൾ ജ്ഞാനിയുടെ ചിത്തവും കൂടുതൽ സ്പന്ദിക്കാനും ക്ഷോഭിക്കാനുമിടയായിത്തീരും. അപ്പോൾ ഗുണങ്ങളും ആഗ്രഹവുമൊക്കെ തലപൊക്കാനും തുടങ്ങും. അതിനാൽ ശൂർപ്പണഖ ആഗ്രഹങ്ങളുടെ പ്രതീകംതന്നെ.

ജ്ഞാനി ആഗ്രഹത്തെ ആദരിച്ചാലും അനാദരിച്ചാലും കുഴപ്പമാണെന്നു പറഞ്ഞുവല്ലോ. ശൂർപ്പണഖയെ അനാദരിച്ചതുകൊണ്ടാണ് ഖരദൂഷണ ത്രിശിരാക്കളും അസംഖ്യം രാക്ഷസന്മാരും എതിർക്കാനും രാവണൻ സീതയെ അപഹരിക്കാനും എല്ലാമിടയായത്. അനാദരിച്ചതുകൊണ്ടാണിങ്ങനെ സംഭവിച്ചത്. ആദരിച്ചിരുന്നെങ്കിൽ ഇങ്ങനെയൊന്നും സംഭവിക്കുമായിരുന്നില്ലെന്നു വിചാരിക്കേണ്ട. ആദരിച്ചാൽ മറ്റൊരു രൂപത്തിലാണ് സംഭവിക്കുകയെ ന്നുമാത്രം. ശൂർപ്പണഖയെ ആദരിച്ചു വിവാഹം കഴിച്ചിരുന്നെങ്കിൽ ബലാല്ക്കാരേണ അവൾ തന്നെ സീതയെ കൊല്ലുകയോ അകറ്റുകയോ ചെയ്യും. ഏതായാലും ശൂർപ്പണഖ വന്നതോടെ സീതയ്ക്കാപത്തായി. ആഗ്രഹമങ്കുരിച്ചാൽ ജ്ഞാനം നശിക്കാതെ വയ്യ. ബ്രഹ്മവിദ്യയെയാണല്ലോ സീതയെന്നു പറഞ്ഞത്. അതിനാൽ അപരോക്ഷമായ ആത്മജ്ഞാനംതന്നെ സീത. സീതയുടെ പാറാവുകാരനായിരുന്നു ജഡായു. തത്വവിചാരം കൊണ്ടുണ്ടാവുന്ന പരോക്ഷ ജ്ഞാനത്തേയും തീവ്രമായ വിഷയവൈരാഗ്യത്തേ യുമാണ് ജഡായുവായി ചിത്രീകരിച്ചിരിക്കുന്നത്. ജ്ഞാനവൈരാഗ്യങ്ങൾ ബലപ്പെട്ടിരിക്കുമ്പോൾ ബ്രഹ്മവിദ്യ നിലനില്ക്കും. അവ ദുർബ്ബലങ്ങളോ നഷ്ടപ്രായങ്ങളോ ആയിത്തീരുമ്പോൾ അപരോക്ഷജ്ഞാനമാകുന്ന ബ്രഹ്മവിദ്യ നഷ്ടപ്പെടുകയും ചെയ്യും. അതാണ് ജടായുവിൻെറ ചിറകു മുറിഞ്ഞപ്പോൾ സീത നഷ്ടപ്പെടാനിടയായത്. വീണ്ടും ജ്ഞാനവൈരാഗ്യങ്ങൾ പ്രബലങ്ങളാ യിത്തീരുമ്പോൾ വീണ്ടും ബ്രഹ്മവിദ്യ പ്രകാശിക്കുകയും ചെയ്യും. അതിൻെറ തെളിവായിട്ടാണ് ജടായുവിൻെറ ചിറകുമുറിയുമ്പോൾ നഷ്ടപ്പെട്ട സീതാദേവിയെ

എല്ലായിടത്തും തിരഞ്ഞിട്ടും കാണാതെ അവസാനം സമ്പാതിക്കു നഷ്ടപ്പെട്ട ചിറകു മുളച്ചുണ്ടാവുമ്പോൾ കണ്ടുകിട്ടുന്നതായി വർണ്ണിച്ചിരിക്കുന്നത്. ജടായുവിൻെറ ചിറകറ്റപ്പോൾ കാണാതായ സീതാദേവി സമ്പാതിക്കു ചിറകു മുളച്ചപ്പോൾ പ്രയത്നംകൂടാതെതന്നെ കാണപ്പെട്ടു. അതുവരെ പല സാഹസങ്ങൾ ചെയ്തിട്ടും പലേടത്തും തിരഞ്ഞിട്ടും കാണപ്പെടാനിടവന്നില്ല. ജ്ഞാന വൈരാഗ്യങ്ങളും ബ്രഹ്മവിദ്യയും തമ്മിലുള്ള ബന്ധമാണ് ഈ വർണ്ണനത്തിൽക്കൂടെ വ്യക്തമാക്കിയിരിക്കുന്നത്.

അല്പമായിട്ടെങ്കിലും നാമരൂപങ്ങളിൽ അഭിനിവേശമുണ്ടാവാൻ പാടില്ല ബ്രഹ്മജിജ്ഞാസുവിന്ന്. അങ്ങിനെ സംഭവിക്കുന്നപക്ഷം അവൻെറ ജ്ഞാനം നഷ്ടപ്പെടും. ഇതിനെ ഏറ്റവും ദൃഢപ്പെടുത്തിക്കാണിക്കുകയാണ് പൊൻമാൻ വൃത്താന്തംകൊണ്ടു സാധിച്ചിരിക്കുന്നത്. ഒരു കാലത്തു വളരെ തീവ്രമായ വൈരാഗ്യമുണ്ടായിരുന്നു എന്നു പറഞ്ഞുകൊണ്ടു വിശേഷിച്ചു പ്രയോജനമില്ല. ഏതുകാലത്തും തീവ്രവൈരാഗ്യം നിലനില്ക്കുകതന്നെ വേണം. എങ്കിലേ കാലംകൊണ്ടു പ്രാരബ്ധങ്ങളെ അതിക്രമിച്ചു പൂർണ്ണതയിൽ എത്തൂ. ശ്രീരാമന്ന് അയോദ്ധ്യയിൽവെച്ചുണ്ടായിരുന്ന വൈരാഗ്യം പഞ്ചവടിയിലുമുണ്ടായിരുന്നെങ്കിൽ പൊന്മാനെ ആഗ്രഹിക്കാനോ അതിൻെറ പിന്നാലെ പോവാനോ ഇടവരില്ല. വൈരാഗ്യത്തിന്നു ശൈഥില്യം വന്നതുകൊണ്ടാണ് അങ്ങിനെ സംഭവിച്ചത്. അതിൻെറ ഫലമാകട്ടെ സീതയെ നഷ്ടപ്പെടേണ്ടിവന്നു എന്നതുമാണ്. സൽസംഗംപോലുമില്ലാതെ സംസാരികളായ ജനങ്ങളുടെ ഇടയിലിറങ്ങി വ്യാപരിക്കാൻ തുടങ്ങിയാൽ ഏതുജ്ഞാനിക്കും വൈരാഗ്യത്തിന്നു ശൈഥില്യവും ആഗ്രഹത്തിന്നു വളർച്ചയുമൊക്കെയുണ്ടാവാം.

കാമത്തെ അഥവാ ആഗ്രഹത്തെ സ്വീകരിച്ചാലും നിഷേധിച്ചാലും എങ്ങനെയായാലും അതിൽനിന്നു ക്രോധം തുടങ്ങിയ പലതരത്തിലുള്ള വികാരങ്ങളുണ്ടാവാം. അവയെല്ലാംതന്നെയും ജീവനെ കഠിനമായി ബുദ്ധിമുട്ടിക്കുകയും ചെയ്യും. അതാണ് ശൂർപ്പണഖയെ തിരസ്കരിച്ചപ്പോൾ വന്നുചേരുന്ന ഖരാദികളും അവരുടെ സംഘട്ടനവുമെല്ലാം. അതിനാൽ ബ്രഹ്മജിജ്ഞാസുവിൻെറ ചിത്തത്തിൽ ആഗ്രഹം അങ്കുരിക്കാനിടവരാതെ അത്യന്തശ്രദ്ധയോടെയിരിക്കുകതന്നെ വേണം.

രാവണനു കുറെ മുമ്പുതന്നെ സീതയെ തൻേറതാക്കിയാൽ കൊള്ളാമെന്ന മോഹമുണ്ടായിരുന്നു. അതിൻെറ ഫലമായിട്ടാണ് മിഥിലയിലേയ്ക്കു സീതാവിവാഹത്തിന്നുപോലും പോയത്. മാഹേശ്വരചാപം ഭഞ്ജിച്ചാൽ അന്നുതന്നെ സീതയെ തൻെറ സ്വന്തമാക്കിക്കൊണ്ടുപോരാമായിരുന്നു. അതായിരുന്നു ഏറ്റവും ശരിയായ മാർഗ്ഗം. പക്ഷേ അതു രാവണനു സാധിച്ചില്ല. ഏറ്റവും ശരിയായ നേർമാർഗ്ഗത്തിൽക്കൂടെ തനിക്കു സീതയെ പ്രാപിക്കാൻ സാധ്യമല്ലെന്നു മുമ്പുതന്നെ രാവണനറിയാം. എന്നാൽ എങ്ങിനെയെങ്കിലും കിട്ടിയാലും മതിയെന്നായി. അതാണ് പിന്നെ സന്ദർഭം വന്നപ്പോൾ അപഹരിക്കാൻ പോയത്. സീതയെ വശത്താക്കുന്നതുവരെ നിലനില്ക്കുന്നതും വിഷയാഗ്രഹങ്ങളിൽ മുഴുകിയതുമായ ഒരു കപടസന്യാസിവേഷം കെട്ടിയാണ് പോയത്. സീതയെ കിട്ടാൻ ഏറ്റവും പറ്റിയ വൃത്തി സന്യാസമാണെന്നു രാവണനറിയാം. അതാണല്ലോ സന്യാസിവേഷം കെട്ടിപ്പോയത്. പക്ഷേ സന്യാസം വേഷപ്രധാനമല്ല, ധർമ്മപ്രധാനമാണെന്നോർത്തില്ല. ധർമ്മമില്ലെങ്കിൽ വേഷംകൊണ്ടു സന്യാസിയാവില്ല. ധർമ്മമുണ്ടെങ്കിൽ വേഷമില്ലെങ്കിലും സന്യാസിയാണുതാനും. ത്യാഗത്തിൻേറയും വൈരാഗ്യത്തിൻേറയും ചിഹ്നമാണ് സന്യാസിവേഷം. അതില്ലാത്തവർക്ക് ആ വേഷം ഭൂഷണമാവാൻ വയ്യ. സന്യാസിക്കു സീത അല്ലെങ്കിൽ ബ്രഹ്മവിദ്യ കാലം കൊണ്ടു വശഗയാവില്ല അഥവാ കിട്ടിയാലും പ്രയോജനവുമില്ല. രാവണൻ ത്യാഗിയല്ല, ഭോഗിയാണ്. അതിനാൽ സന്യാസിയാവാൻ വയ്യ. സന്യാസിയല്ലാത്ത ഒരാൾക്കു ബ്രഹ്മവിദ്യയാകുന്ന സീതയെ നേർവഴിയിൽക്കൂടെ കിട്ടാൻ വയ്യ. അതാണ് വേഷംകെട്ടി സന്യാസിയായി സീതയെ അപഹരിച്ചുകൊണ്ടുപോന്നത്. എന്നിട്ടും പ്രയോജനമുണ്ടായില്ലെന്നു മാത്രമല്ല ആപത്തുണ്ടാവുകയും ചെയ്തു. രാമൻ ത്യാഗിയാണ്. അതിനാൽ വേഷം കെട്ടാതെതന്നെ സന്യാസിയാണ്. സീതയെ നേർവഴിയിൽക്കൂടെത്തന്നെ കിട്ടി. പ്രയോജനപ്പെടുകയും ചെയ്തു. എന്നിട്ടും ത്യാഗവൈരാഗ്യങ്ങൾക്കു ശൈഥില്യം വന്നപ്പോൾ സീത പോയി. വീണ്ടും അതുണ്ടായപ്പോൾ സീതയോടു കൂടിച്ചേരുകയും ചെയ്തു.

ഇങ്ങനെ എത്രയെത്ര തത്വരത്നങ്ങളെയാണ് പ്രസ്തുത കഥാഘടനയിൽ ഉള്ളിരുത്തിയിരിക്കുന്നതെന്നു പറയുവാൻ വയ്യ. അവയെ മുഴുവൻ ഇവിടെ

നിരൂപിക്കാൻ സാധ്യമല്ലെന്നുതന്നെ പറയണം. എങ്കിലും ഒന്നു രണ്ടെണ്ണത്തെക്കൂടെ സ്പർശിക്കാം. ഒരാൾ എത്രതന്നെ നിഷ്ക്കളങ്കനായാലും സ്ത്രീകളുമായി ഏതു പ്രകാരത്തിലെങ്കിലും ബന്ധപ്പെട്ടാൽ എന്തെങ്കിലും ചില ദോഷാരോപങ്ങൾക്കു പാത്രമാവേണ്ടിവരുമെന്നതാണ് മറ്റൊന്ന്. വാസ്തവത്തിൽ ലക്ഷ്മണൻ പരമനിഷ്കളങ്കനായിരുന്നു. എന്നിട്ടും സീതാദേവി ലക്ഷ്മണനിൽ പല ദോഷങ്ങളേയും ആരോപിച്ചുകൊണ്ട് അതിക്രൂരമായി സംസാരിച്ചു. അതു കേട്ടു പൊറുക്കാൻ കഴിയാത്തതുകൊണ്ടാണ് ലക്ഷ്മണൻ ആശ്രമം വിട്ടു പോവേണ്ടിവന്നത്. അതിൻെറ ഫലമോ, സീതതന്നെ അനുഭവിക്കു കയും ചെയ്തു. നിഷ്കളങ്കനായ ഒരാളുടെ മനസ്സിനെ അകാരണമായി വേദനിപ്പിച്ചാൽ അതിന് ഈശ്വരമുഖേന കഠിനമായ ശിക്ഷ കിട്ടും. ആ ശിക്ഷയാണ് സീത പിന്നീടു വളരെക്കാലംതന്നെ അനുഭവിച്ചത്.

ത്രൈലോക്യചക്രവർത്തിയെന്നു പേരെടുത്ത രാവണൻ എന്തെല്ലാം നീചത്തരങ്ങളാണ് സീതാപ്രാപ്തിക്കു വേണ്ടിച്ചെയ്തത്! വിവേകമില്ലെങ്കിൽ എത്രതന്നെ വലിയ ആളായിട്ടും കാര്യമില്ല. വിചാരവും പ്രവൃത്തിയും വളരെ ദുഷിക്കും. അവ ദുഷിച്ചാലാകട്ടെ ഫലം നാശവുമാണ്. അതിനാൽ തൻേറടത്തോടും വിവേകത്തോടും കൂടിയ ജീവിതംതന്നെ എല്ലാറ്റിലുംവെച്ചു വലുത്. അതുള്ളവൻ തന്നെ വലിയവൻ. നീചപ്രവൃത്തികളും കൃത്രിമങ്ങളുമകന്ന പുണ്യജീവിതംകൊണ്ടേ ശ്രേയസ്സുണ്ടാവൂ. മറ്റെല്ലാം ദുഃഖത്തിന്നും, ഉപദ്രവത്തിന്നും നാശത്തിന്നുമുള്ളതാണ്. ഇങ്ങിനെ അവസാനമില്ലാത്ത തത്വരത്നങ്ങളെ നിറച്ചതാണ് പഞ്ചവടിയിലെ കഥാഗോളം.

ജടായുവിന്നു സൽഗതി കൊടുത്തയച്ചതിന്നുശേഷം ഭഗവാൻ ലക്ഷ്മണനോടുകൂടി സീതയേയും അന്വേഷിച്ചുകൊണ്ട് തെക്കോട്ടു നീങ്ങാൻ തുടങ്ങി. പല സ്ഥലങ്ങളിലും അന്വേഷിച്ചും, താമസിച്ചും തെക്കുഭാഗത്തേയ്ക്കു നടന്നു നടന്ന് ഏതാനും ദിവസങ്ങളെക്കൊണ്ടു പ്രസിദ്ധനായ മതംഗമഹർഷിയുടെ പുണ്യാശ്രമത്തിൻെറ പരിസരത്തിലെത്തി. മതംഗമഹർഷിയും അദ്ദേഹത്തിൻെറ ശിഷ്യന്മാരുമൊക്കെ മഹാസമാധിയെ പ്രാപിച്ചിട്ടു വളരെ ദിവസങ്ങൾതന്നെ കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ ആ ഗുരുപരമ്പരയിൽ ആരുമില്ലെന്നു പറഞ്ഞുകൂടാ. ഒരു കാട്ടാളസ്ത്രീ മാത്ര മുണ്ട് — ശബരി.

അവൾ മാത്രമാണിപ്പോൾ ആശ്രമത്തിൽ താമസിച്ചു തപാനുഷ്ഠാനങ്ങളെ നടത്തിവരുന്നത്. ഈ വർത്തമാനം ഭഗവാൻ, അറിഞ്ഞോ അറിയാതെയോ ഏതായാലും, ശബരിആശ്രമത്തിലേയ്ക്കു പോയി.

പരമഭാഗവതോത്തമയായ ശബരിയുടെ ചരിത്രം രസകരമാണ്. അവൾ കേവലം ഒരു കാട്ടാളസ്ത്രീയാണ്. വിദ്യാഭ്യാസം, സൽസംഗം, സദാചാരനിഷ്ഠ എന്നിവയൊന്നും കേട്ടിട്ടേയില്ല. സഹജമായ കാട്ടാളധർമ്മത്തോടെ കാട്ടിൽ മറ്റു കാട്ടാളജനങ്ങളുമൊന്നിച്ചു കഴിഞ്ഞുവരുമ്പോഴാണ് യാദൃച്ഛികമായി മതംഗമഹർഷിയുടെ ആശ്രമത്തെയും അവിടെ താമസിച്ചുവരുന്ന തപസ്വികളെയും അവരുടെ തപോനുഷ്ഠാനസമ്പ്രദായങ്ങളെയുമൊക്കെ നേരിൽ കാണാനും അറിയാനുമിടയായത്. ഏതോ ഒരു പുണ്യാംശം അവളിൽ ഉണ്ടായിരുന്നതിനാലായിരിക്കണം ആശ്രമത്തിൻേറയും, തപസ്വികളുടെയും ദർശനത്തിന്നുതന്നെ ഇടയായത്. ക്രമേണ അതുണർന്നു വികസിച്ചു. കാലംകൊണ്ട് അവൾക്ക് ആശ്രമവും തപസ്വികളും വളരെ പത്ഥ്യമായിത്തീർന്നു. അതിനാൽ ആശ്രമത്തിൽ നിത്യവാസവും, തപസ്വികളുടെ നിത്യസമ്പർക്കവും കിട്ടിയാൽ കൊള്ളാമെന്ന ആഗ്രഹം വളരാൻ തുടങ്ങി. പക്ഷേ ഒരു കാട്ടാളസ്ത്രീക്കു തപസ്വികളുടെ പുണ്യാശ്രമത്തിൽ പ്രവേശംതന്നെ ഇല്ലെന്നിരിക്കേ അവിടെ താമസിക്കാനും മറ്റും എങ്ങിനെ സാധിക്കും? പുണ്യവിശേഷത്തിൻെറ വികാസത്തിൽ ആ സാധുസ്ത്രീക്കു സൽസംഗതൃഷ്ണ വളർന്നു പൊറുക്കാൻ വയ്യാതായി. ദൂരെ നിന്നിട്ടെങ്കിലും തപസ്വികളുമായ ചില സമ്പർക്കം കിട്ടിയാൽ മതിയെന്നായി. പക്ഷേ എങ്ങിനെ സാധിക്കാനാണ്? അവളോടുണ്ടോ തപസ്വികൾ മിണ്ടുന്നു! അവർക്കെന്തു കാര്യം? വിഷമിച്ച്, ശബരി ദിവസംപ്രതി നിരാശകൊണ്ടു തപ്തയാവാൻ തുടങ്ങി. അങ്ങിനെ കുറെ ദിവസം കഴിഞ്ഞപ്പോഴാണ് ഒരു പുതിയ യുക്തിതോന്നിയത്. സമ്പർക്കമില്ലെങ്കിൽ പോകട്ടെ തപസ്വികൾക്ക് അവരറിയാതെത്തന്നെയെങ്കിലും എന്തെങ്കിലും സേവനങ്ങൾ ചെയ്യാമെന്നതാണ് തോന്നിയ പുതിയ യുക്തി. അതനുസരിച്ചു രാത്രിയിൽ അവരുറങ്ങുന്ന സമയത്ത് ആരുമറിയാതെ പുഷ്പം, പഴം, വിറകു തുടങ്ങിയ പദാർത്ഥങ്ങൾ ശേഖരിച്ച് ആശ്രമത്തിൻെറ പുരോഭാഗത്തു കൊണ്ടുപോയി വെയ്ക്കാനും അവർ നടക്കുന്നവഴി അടിച്ചു

വൃത്തിയാക്കാനും തുടങ്ങി. അങ്ങിനെ ഏതാനും ദിവസം കഴിഞ്ഞപ്പോൾ അതും കണ്ടുപിടിക്കപ്പെട്ടു. അങ്ങിനെയാണ് ശബരി മതംഗമഹർഷിയുടെ മുമ്പിലെത്താനിടയായത്. കരുണാമയനായ ഋഷി അവളുടെ ഇംഗിതത്തെ അറിഞ്ഞ് ആശ്രമത്തിൽ താമസിച്ചു കൊള്ളുവാൻ അനുവാദവും കൊടുത്തു. അന്നുമുതൽക്കാണ് ശബരി മതംഗാശ്രമത്തിൽ താമസമായത്. വളരെ ദിവസത്തെ നിരന്തര സൽസംഗംകൊണ്ടും, സൽക്കർമ്മാചരണങ്ങളെക്കൊണ്ടും, സദാചാരനിഷ്ഠമായ ജീവിതം കൊണ്ടും പരിശുദ്ധി വന്ന അവളിൽ ക്രമേണ ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളരാൻ തുടങ്ങി. കാലംകൊണ്ട് അവളൊരു നല്ല ഭക്തയായ തപസ്വിനിയായിത്തീർന്നു. പിന്നെയും കാലം നീങ്ങി. അവിടുത്തെ തപസ്വികളൊക്കെ ശരീരം വിട്ടു പരഗതിയെ പ്രാപിച്ചു.

ശബരി മാത്രമായി ആശ്രമത്തിൽ. തന്റെ നിത്യതപോനുഷ്ഠാനങ്ങളും അതിഥിശുശ്രൂഷയും ചെയ്തുകൊണ്ട് അവൾ ഏകാകിനിയായി ആശ്രമത്തിൽ കഴിഞ്ഞുവരികയാണ്. ആ അവസരത്തിലാണ് ഭഗവാന്റെ എഴുന്നള്ളത്ത്. ഭഗവൽദർശനോത്സുകയായ ശബരിയും ഭഗവാൻ ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചുവെന്നറിഞ്ഞ ദിവസം മുതൽ ഓരോ ദിവസവും അവിടുത്തെ ദർശനത്തേയും പ്രതീക്ഷിച്ചുകൊണ്ടുതന്നെ കഴിഞ്ഞുവരികയാണ്. ഓരോ ദിവസവും പ്രഭാതമായാൽ ഇന്നു ഭഗവാൻ തന്റെ ആശ്രമത്തിൽ വരുമെന്ന പ്രതീക്ഷയോടെ ഭഗവാനെ സ്വീകരിക്കാനും സൽക്കരിക്കാനും വേണ്ടുന്ന പദാർത്ഥങ്ങളൊക്കെ ഒരുക്കിവെയ്ക്കും. അങ്ങിനെ വളരെ ദിവസം കഴിഞ്ഞതിന്നുശേഷമാണ് ഒരുദിവസം ഭഗവാൻ ശബരിയുടെ ആശ്രമത്തിലെത്തി ച്ചേരുന്നത്. ഭഗവാനെ സല്ക്കരിക്കാൻവേണ്ടി ധാരാളം പഴങ്ങളും പുഷ്പങ്ങളും ചില വിശേഷപ്പെട്ട കിഴങ്ങുകളുമൊക്കെ അവളൊരുക്കിവെച്ചിട്ടുണ്ടായിരുന്നു.

ഭഗവൽദർശനംകൊണ്ടു ചരിതാർത്ഥയായ ശബരി ഭക്തിയോടുകൂടുംവണ്ണം ഭഗവാനെ പ്രദക്ഷിണം ചെയ്ത് നമസ്കരിച്ച് കൂട്ടിക്കൊണ്ടുവന്നു പാദപൂജ ചെയ്തു സല്ക്കരിച്ചു. ശബരി കേവലം ശാസ്ത്രാഭ്യാസമൊന്നുമില്ലാത്ത പ്രാകൃതയാണെങ്കിലും അത്യന്തഭക്തയും, സംസാരത്തിൽ നിന്നു നിശ്ശേഷവും വിട്ട് ഈശ്വരധർമ്മത്തിൽ മുഴുകിയവളുമാകയാൽ അവളുടെ എല്ലാ സല്ക്കാരങ്ങളേയും ഭഗവാൻ വളരെ ആസ്വദിച്ചു. താൻ കടിച്ച് രുചി

നോക്കിയ പഴങ്ങളെപ്പോലും ശബരി ഭഗവാനു നിവേദിച്ചു. താൻകടിച്ചതു മറ്റൊരാൾക്കു കൊടുക്കരുതെന്നകഥ അവൾക്കറിഞ്ഞുകൂടാ. നല്ലമധുരമുള്ള പഴങ്ങളായിരിക്കണം ഭഗവാനു നിവേദിക്കുന്നതെന്നവൾ കരുതീട്ടുണ്ടായിരുന്നു. ഏതാണ് മധുരമുള്ളതെന്നറിയാൻ വേണ്ടിയാണവൾ കടിച്ചു നോക്കിയത്. അതിനാൽ അവൾ കടിച്ച് എച്ചിലാക്കിയ പഴങ്ങളിലും ഭഗവാനു അവജ്ഞ യുണ്ടായില്ലെന്നു മാത്രമല്ല, മതിപ്പു തോന്നി അവയെ സന്തോഷപുരസ്സരം അവിടുന്നു സ്വീകരിച്ചനുഭവിക്കുകയും ചെയ്തു. ആ ദിവസം മുഴുവൻ ശബരിയുടെ അപേക്ഷപ്രകാരം ഭഗവാൻ അവിടെത്തന്നെ വിശ്രമിച്ചു കഴിച്ചുകൂട്ടി. പല വിഷയങ്ങളെപ്പറ്റിയും ശബരി ഭഗവാനുമായി സംഭാഷണം നടത്തി. കൂട്ടത്തിൽ രസകരമായ ചിലതിനെപ്പറ്റിയും സംഭാഷണമുണ്ടായി. ശബരി ചോദിക്കയാണ് — "ഭഗവാനേ! വിദ്യാഭ്യാസം, കുല മഹിമ, സൽസംഗം, സദാചാരനിഷ്ഠ, തപഃപ്രൗഢി എന്നിവയൊക്കെയുള്ള യോഗ്യന്മാരായവർക്കുംകൂടി അങ്ങയുടെ ദർശനവും, സമ്പർക്കവും വളരെ ദുർല്ലഭമാണല്ലോ. അങ്ങിനെ യുള്ള മഹാത്മാക്കൾകൂടി ഒരു നോക്ക് അങ്ങയെ ദർശിക്കാൻ കൊതിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ മിക്കപ്പോഴും അവർക്കുപോലും സാധിക്കാറില്ല. എന്നിരിക്കേ അതൊന്നുമില്ലാത്ത വെറും പ്രാകൃതയും നീചയു മായ ഇവൾക്കെങ്ങിനെയാണവിടുത്തെ ദർശനം ഇത്രയും സുലഭമായിത്തീർന്നത്?" അതിനു ഭഗവാൻ മറുപടിപറഞ്ഞു: "ഈശ്വരപ്രാപ്തിക്കു സംസാരനിവൃത്തിയും ഈശ്വരപ്രേമവുമാണാവശ്യം. അവ രണ്ടുമുണ്ടാവാനാണ് മറ്റെല്ലാം ചെയ്യുന്നത്. പലതും ചെയ്തിട്ടും പറയപ്പെട്ട രണ്ടു ഗുണങ്ങൾ തികഞ്ഞിട്ടില്ലാത്തവരാണ് പലരും. അതുകൊണ്ടാണ് ഈശ്വരൻ അവരിൽനിന്നകന്നിരിക്കുന്നത്. ഒന്നും ചെയ്യാതെ തന്നെ പ്രസ്തുത രണ്ടു ഗുണങ്ങളുണ്ടായിക്കഴിഞ്ഞാൽ ഈശ്വരനുമായ ടുത്തു കഴിഞ്ഞു. ഇതാണ് കാര്യം. ജന്മാന്തരസുകൃതത്താൽ ഭാഗ്യംകൊണ്ട് ഒന്നും ചെയ്യാതെതന്നെ നിനക്കവ രണ്ടുമുണ്ടായി. അതിനാൽ നീ ഈശ്വരനുമായ ടുത്തു. ഇതാണ് കാര്യം. നീചജന്മം, സ്ത്രീത്വം, പ്രാകൃതത്വം എന്നിവ ഈശ്വരപ്രാപ്തിക്കു തടസ്ഥമാണെങ്കിലും സുകൃതാതിരേകത്താൽ അവതന്നെ നിനക്ക് ഈശ്വരപ്രാപ്തിക്കുള്ള ഉപകരണങ്ങളായി. തീവ്രവൈരാഗ്യംകൊണ്ടു സംസാരനിവൃത്തിയും, പരമപ്രേമംകൊണ്ട് ഈശ്വരപ്രാപ്തിയും, ഇവരണ്ടും ഒരേ

സമയത്തുണ്ടാവേണ്ടതാണ്. ഒന്നുണ്ടായാൽ രണ്ടും സംഭവിക്കും. അഭ്യസിച്ചുണ്ടാക്കാൻ എളുപ്പം ഭക്തിയാണ്. വേണ്ടപോലെ വളർത്തപ്പെട്ട ഒമ്പത് അഭ്യസ്തോപാധികളിൽക്കൂടെ ഭഗവൽഭക്തി വളരെ വേഗത്തിൽ ഉണ്ടായി വളർന്നു വികസിച്ചു പരപക്വാവസ്ഥയെ പ്രാപിക്കും. സൽസംഗം, ഈശ്വരകഥാലാപം, ഈശ്വരമഹിമാനുകീർത്തനം, ഭഗവത്തത്വ വ്യാഖ്യാനം, ഈശ്വരബുദ്ധിയോടെയുള്ള ഗുരുസേവ, യമനിയമാദ്യനുഷ്ഠാനം, ഭഗവദ്ദാസ്യനിഷ്ഠ, മന്ത്രോപാസനം, സജ്ജനങ്ങളിലും സർവ്വജീവികളിലും ഈശ്വരബുദ്ധിഹേതുവായിട്ടുണ്ടാവുന്ന അഭേദമായ സാമ്യഭാവം, ശമദമങ്ങളിൽക്കൂടെ വിഷയനിവൃത്തി, തത്വവിചാരം — ഇവയാണ് പറയപ്പെട്ട ഒമ്പതുപാധികൾ. സ്ത്രീത്വപുംസ്ത്വങ്ങളോ, ബാല്യാവാർദ്ധക്യങ്ങളോ, ജ്ഞാതിനാമാദികളോ ഒന്നുംതന്നെ ഭക്തിക്കു ബാധകമല്ല. പറയപ്പെട്ട ഒമ്പതുപാധികളിൽക്കൂടെ സംസാരനിവൃത്തിയും ഈശ്വരപ്രേമവും വളർന്നാൽ അവൻ ധന്യനായി. ഭാഗ്യംകൊണ്ടു നിനക്കതു സാധിച്ചു. അതാണ് ഭഗവദ്ദർശനത്തിന്നു നിനക്കു തടസ്സമില്ലാതായത്."

ഇങ്ങനെ പല വിഷയങ്ങളെക്കുറിച്ചും ഭാഗ്യവതിയായ ശബരി ഭഗവാനുമായി സംഭാഷണം നടത്തി. അവസാനമായി ഭഗവാൻ ശബരിയോടും സീതാവൃത്താന്തത്തെക്കുറിച്ചു ചോദിച്ചു. സർവ്വജ്ഞനും, എല്ലാവരുടേയും എല്ലാ രൂപത്തിലുള്ള അറിവിന്നും സാക്ഷിയുമായ ഭഗവാനോടു താനെന്താണറിയിക്കേണ്ടതെന്നറിയാതെ ശബരി വിഷമിച്ചു. എങ്കിലും അവസാനം ഋഷ്യമൂകാചലത്തിലേയ്ക്കുള്ള വഴി പറഞ്ഞുകൊടുത്തു. അവിടെച്ചെന്നു സുഗ്രീവനെക്കണ്ടാൽ സുഗ്രീവൻമുഖേന എല്ലാം അറിയാനിടവരുമെന്നും പറഞ്ഞുകൊടുത്തു. അങ്ങിനെ അന്നു മുഴുവൻ ശബരിയുടെ പുണ്യാശ്രമത്തിൽ കഴിച്ചുകൂട്ടി. പിറ്റേന്നു പ്രഭാതത്തിൽ ശബരിയെ അനുഗ്രഹിച്ചു യാത്രയുംപറഞ്ഞു അവളുടെ നിർദ്ദേശപ്രകാരം ലക്ഷ്മണനോടുംകൂടി ഋഷ്യമൂകാചലത്തേയ്ക്കു യാത്രയായി. ശബരി കാണിച്ചുകൊടുത്ത മാർഗ്ഗത്തിൽക്കൂടെത്തന്നെ നേരെ തെക്കോട്ടു നടക്കാൻ തുടങ്ങി.

ഇവിടെയാണാരണ്യകാണ്ഡം അവസാനിക്കുന്നത്. സംസാരത്തെ സാമാന്യമായാണ് അരണ്യമെന്നു പറഞ്ഞത്. സംസാരധർമ്മങ്ങളുടെതന്നെ ഏറ്റവും

പ്രക്ഷുബ്ധമായ ഉച്ചാവസ്ഥയേയാണ് ദണ്ഡകാരണ്യമെന്നു പറഞ്ഞിരിക്കുന്ന തെന്നും ഇതിനുമുമ്പു പറഞ്ഞുവല്ലോ. വാസ്തവത്തിൽ ആദ്ധ്യാത്മികനായ ഒരാൾ പിന്നെ സംസാരത്തിലേയ്ക്കിറങ്ങേണ്ട കാര്യമില്ല. പക്ഷേ അനുഭവിക്കേണ്ടി യിരിക്കുന്ന പ്രാരബ്ധങ്ങളുണ്ടെങ്കിൽ പിന്നെ ഇറങ്ങുകയല്ലാതെന്തു ചെയ്യും? അയോദ്ധ്യാവാസിയായ രാമൻ കാട്ടിലേയ്ക്കുവരേണ്ട കാര്യമില്ല; രാജധാനി യിലിരുന്നാൽമതി. എന്നാലീകുഴപ്പങ്ങളൊന്നുമില്ല. പക്ഷേ അച്ഛൻെറ സത്യം പരിപാലിക്കാതിരിക്കാൻ നിർവാഹമില്ലല്ലോ. ആരുതന്നെ വിചാരിച്ചാലും അതിനെ തടയാൻ വയ്യ. ജന്മാന്തരപ്രാരബ്ധംതന്നെ അച്ഛൻെറ സത്യം. ജ്ഞാനിയോ, ഭക്തനോ ആരായാലും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണം. അപ്പോൾ ആദ്ധ്യാത്മികനായാലും പ്രാരബ്ധഭുക്തിക്കു സംസാര ത്തിലിറങ്ങുകതന്നെ വേണം. അതാണ് വനവാസത്തിൻെറതന്നെ തത്വം. കാട്ടിൽ വന്നു പല സ്ഥലത്തും ചുറ്റിത്തിരിഞ്ഞ് ഒടുവിൽ ചിത്രകൂടത്തിലാണ് താമസമുറപ്പിച്ചത്. അവിടെ പറയത്തക്ക കുഴപ്പമൊന്നുമുണ്ടായിരുന്നില്ല. അവിടെത്തന്നെ താമസിച്ചതായിരുന്നെങ്കിൽ സീതാവിരഹം തുടങ്ങിയ ക്ലേശങ്ങളനുഭവിക്കേണ്ടിവരുന്നില്ലെന്നുകൂടി കരുതണം. അയോദ്ധ്യയിൽനിന്ന് ഇടയ്ക്കൊക്കെ ആളു വരുന്നത് ഉപദ്രവമാണെന്നു കരുതി നിസ്സാരമായ ആ ഉപദ്രവത്തിൽനിന്നു രക്ഷപ്പെടാൻ വേണ്ടിയാണ് സർവ്വ ഉപദ്രവങ്ങളും നിറഞ്ഞ ദണ്ഡകാരണ്യത്തിലേയ്ക്കു കടന്നത്! ഇങ്ങനെയാണല്ലോ കഥാഗതി. നിസ്സാരമായ ഏതെങ്കിലും ഒരു ദുഃഖത്തിൻെറ നിവൃത്തിക്കുവേണ്ടി ഭയങ്കരങ്ങളായ അനേകം ദുഃഖങ്ങളെ അനുഭവിക്കാൻ തയ്യാറാവലാണ് സംസാരത്തിലെ സ്വഭാവം. സംസാരധർമ്മത്തിൻെറ മൂർദ്ധന്യദശയാകുന്ന ദണ്ഡകാരണ്യത്താൽ പല ഉപദ്രവങ്ങ ളേയും സഹിച്ചുകൊണ്ടു കുറച്ചുകാലം കഴിച്ചുകൂട്ടിയപ്പോഴേയ്ക്കു ഭക്തിജ്ഞാന വൈരാഗ്യങ്ങളാകുന്ന ജടായുവും, ബ്രഹ്മവിദ്യയാകുന്ന സീതയും എല്ലാം നഷ്ടപ്പെട്ടു. അദ്ധ്യാത്മധർമ്മനിരതനായ ഒരാൾ പ്രാരബ്ധഹേതുവായി സംസാരത്തിലേയ്ക്കിറങ്ങേണ്ടി വരികയും സംസാരഭുക്തികൊണ്ട് തൻെറ ജ്ഞാനവൈരാഗ്യങ്ങളും ബ്രഹ്മവിദ്യയും ആദ്ധ്യാത്മികത്വംതന്നെയും നഷ്ടപ്പെടേണ്ടിവന്നാലത്തെ അവസ്ഥ എത്ര ദയനീയമാണ്! ആ അവസ്ഥയെ യാണിവിടെ വിരഹാർത്തനായി നിലവിളിച്ചുകൊണ്ടു കാട്ടിൽക്കൂടെ ചുറ്റിനട

ക്കുന്ന ശ്രീരാമചന്ദ്രനിൽക്കൂടെ ചിത്രീകരിച്ചുപന്യസിച്ചിരിക്കുന്നത്. അദ്ധ്യാത്മ സാധനകളിൽക്കൂടെ എന്തെല്ലാം വളർന്നുവോ, എത്രത്തോളം ഉയർന്നുവോ അതെല്ലാം നഷ്ടപ്പെട്ടു. ബാലപാഠം മുതൽക്കിനി വീണ്ടും ആരംഭിക്കണ മെന്നാണിരിക്കുന്നത്. പക്ഷേ ഒരിക്കൽപഠിച്ചു മറന്ന പാഠത്തെ രണ്ടാമതും പഠിച്ചുറപ്പിക്കുകയെന്നതായാസം കുറഞ്ഞ പണിയാണെന്നു പറയാം. എങ്കിലും ആദ്യംമുതൽ പഠിക്കേണ്ടതായിട്ടാണിരിക്കുന്നത്.

അദ്ധ്യാത്മസാധനയിലേയ്ക്കിറങ്ങുന്ന ഒരാൾക്കാദ്യമുണ്ടാവേണ്ടിയിരിക്കുന്നത് ഈശ്വരവിശ്വാസവും ഭക്തിയുമാണ്. അതു ജ്ഞാനംകൊണ്ടായിക്കൊള്ളണ മെന്നില്ല. അന്ധമോ പ്രാകൃതമോ ആയ ഭക്തിയായാൽക്കൂടെ തെറ്റില്ല; പക്ഷേ അതിനു ദൃഢതയുണ്ടാവണമെന്നു മാത്രമേയുള്ളൂ. അങ്ങിനെ ആദ്യം ഉണ്ടാവേണ്ടിയിരിക്കുന്നതും ഉണ്ടാവുന്നതുമായ പ്രാകൃതഭക്തിയെയാണിവിടെ ശബരിയായി ചിത്രീകരിച്ചിരിക്കുന്നത്. എല്ലാം നശിച്ച ആദ്ധ്യാത്മികൻ വീണ്ടും ആദ്യം ഭക്തിയെ വളർത്തുകയാണ് വേണ്ടത്. ഭക്തിവളർന്നാൽ വിവേകമുണ്ടാവുകയും അവിവേകം നശിക്കുകയും ചെയ്യും. എന്നിങ്ങനെ യുള്ള തത്വസ്വരൂപങ്ങളെ പ്രാപിച്ചുകൊണ്ടാണ് ആരണ്യകാണ്ഡം അവസാനിപ്പിക്കുന്നത്.



# കിഷ്കിന്ധാകാണ്ഡം

സുഗ്രീവസഖ്യം, ബാലിവധം, സീതാന്വേഷണം എന്നിവയാണ് കിഷ്കിന്ധാകാണ്ഡത്തിലെ മൂന്നു മുഖ്യ കഥാഭാഗങ്ങൾ. പ്രാകൃതയായാലും ഭക്തിവളർന്നാൽ വിവേകമുണ്ടാവുമെന്നും, വിവേകത്തിൻെറ വളർച്ചയിൽ അവിവേകം നശിക്കാനിടയാവുമെന്നും ആരണ്യകാണ്ഡത്തിൻെറ അവസാനത്തിൽ പറഞ്ഞുവല്ലോ. പ്രാകൃതഭക്തിയുടെ വളർച്ചയാണ് ശബരിയുമായുള്ള സമ്പർക്കം. വിവേകമുണ്ടാവലാണ് സുഗ്രീവസഖ്യം. അവിവേകം നശിക്കലാണ് ബാലിവധം. വിവേകം വളർന്ന് അവിവേകം നശിച്ചാൽ തത്വവിചാരം ചെയ്യാം. തത്വവിചാരമാണ് സീതാന്വേഷണം. ഇനി കഥാസ്വരൂപത്തിൽക്കൂടി വീക്ഷിക്കാം. ശബരിയെ അനുഗ്രഹിച്ചു യാത്രയും പറഞ്ഞു തെക്കോട്ടു നടക്കാൻ തുടങ്ങിയ രാമലക്ഷ്മണന്മാർ അധികം താമസിയാതെ പമ്പാസരസ്സിൻെറ തീരത്താണെത്തിച്ചേരുന്നത്.

കിഷ്കിന്ധാകാണ്ഡത്തിൽ അതിപ്രധാനമായൊരു വർണ്ണ്യവസ്തുവാണ് പമ്പാസരസ്സ്. വിശാലവും, അഗാധവും, സ്വച്ഛനിർമ്മലജലപരിപൂർണ്ണവും, അനേകം പുഷ്പങ്ങളാലും, പക്ഷിസമൂഹങ്ങളാലും ശോഭായമാനവുമായ പ്രസ്തുത സരസ്സു തൻെറ ദിവ്യസൌന്ദര്യംകൊണ്ട് ആരുടേയും മനസ്സിനെ ഹഠാൽ ആകർഷിച്ചുകൊണ്ടിരുന്നു. സീതാവിരഹതപ്തനായ ശ്രീരാമചന്ദ്രനു പ്രസ്തുതസരസ്സിൻെറ കരയ്ക്കെത്തിയപ്പോൾതന്നെ വളരെ സമാധാനവും വിശ്രാന്തിയും കിട്ടി. വളരെനേരം അവിടെയിരുന്നു വിശ്രമിച്ചാണവർ മുന്നോട്ടു പോവുന്നത്. സരസ്സിലെ ശീതളവായുവും, അമൃതസമാനമയ ജലവും അവരെ വേണ്ടത്ര കുളുർപ്പിക്കുകയും, ആനന്ദിപ്പിക്കുകയും ചെയ്തു എന്നൊക്കെപ്പറയുന്നുണ്ട്. സ്വച്ഛനിർമ്മലമായ തൻെറ തന്നെ ചിത്തത്തെയാണിവിടെ മനോഹരവും നിർമ്മലവുമായ സരസ്സായി ഉപന്യസിച്ചിരിക്കുന്നത്. രാമായണത്തിൽ പലേടത്തും തത്വങ്ങളെ അവയുടെ പേരുകളിൽത്തന്നെ ചിത്രീകരിച്ച വിചിത്രമായ ഘടനകൾ കാണാം. അതിലൊന്നാണ് പമ്പാസരസ്സിൻെറയും അവതരണം. സ്വതവേ ചിത്തം സ്വച്ഛനിർമ്മലമാണ്. അങ്ങിനെ സ്വച്ഛ

നിർമ്മലമായിരിക്കുമ്പോൾ വിവേകം സ്വാഭാവികമായുണ്ടാവും. എന്നാൽ ദുഷ്കർമ്മങ്ങളെക്കൊണ്ടും ദുർവ്വികാരങ്ങളെക്കൊണ്ടും പാപകലുഷമായിത്തീരുമ്പോഴാണ് വിവേകം നഷ്ടപ്പെട്ട് അവിവേകസ്വരൂപമായിത്തീർന്നു പല ദുരനുഭവങ്ങൾക്കും ദുഃഖത്തിനും കാരണമായിത്തീരുന്നത്. അവയിൽ നിന്നു രക്ഷപ്പെടാനുള്ള ഏകമാർഗ്ഗം ചിത്തത്തെ ശുദ്ധീകരിക്കൽ മാത്രമാണുതാനും.

നിഷ്കളങ്കയും, പ്രേമസ്വരൂപിണിയുമായ ഭക്തികൊണ്ടു പാപങ്ങളകന്നു ചിത്തത്തിനു ശുദ്ധി കിട്ടും. ചിത്തം സംശുദ്ധമാവുമ്പോൾ വിവേകം പ്രകാശിക്കും. വിവേകപ്രകാശത്തിൽ അവിവേകം നശിക്കുകയും ചെയ്യും. പാപപങ്കിലമായ ചിത്തത്തെ ഭക്തികൊണ്ടു സ്വച്ഛനിർമ്മലമാക്കിക്കാണിക്കയാണിവിടെ പമ്പാവർണ്ണനംകൊണ്ടു സാധിച്ചിരിക്കുന്നത്. തത്വത്തെ സ്വന്തം പേരിൽക്കൂടെ തന്നെയാണിവിടെ അവതരിപ്പിച്ചിരിക്കുന്നത്. 'പാപം' എന്നതിനെയാണ് തിരിച്ചാംമറിച്ചാക്കി 'പംപാ' യാക്കിയിരിക്കുന്നത്. പാപം വിപരീതമാവുമ്പോൾ പുണ്യമായിത്തീരുമല്ലോ. പുണ്യംകൊണ്ടു പാപം നശിക്കുകയും ചിത്തം സംശുദ്ധമായിത്തീരുകയും ചെയ്യും. ഭഗവൽഭക്തികൊണ്ടു പുണ്യം വർദ്ധിക്കുകയും ചെയ്യും. ശബരീദർശനത്തിൽക്കൂടെ ഭക്തിയുടെ വളർച്ചയേയും പമ്പാവർണ്ണനത്തിൽക്കൂടെ പുണ്യവർദ്ധനകൊണ്ടു പാപക്ഷയത്തേയും ചിത്തശുദ്ധിയേയും ഒക്കെയാണിവിടെ പ്രകാശിപ്പിച്ചിരിക്കുന്നത്. ചിത്തം നിർമ്മലമായാൽത്തന്നെ വർദ്ധിച്ച സംസാരക്ലേശങ്ങളകന്നു സാമാന്യേന സമാധാനവും വിശ്രാന്തിയും കിട്ടും. അതാണ് പമ്പാതടത്തിലെത്തിയപ്പോൾ രാമലക്ഷ്മണന്മാർക്ക് സമാധാനവും വിശ്രാന്തിയും കിട്ടിയെന്നു വർണ്ണിച്ചിരിക്കുന്നത്. സംശുദ്ധമായ ചിത്തത്തിൽ പൊന്തിക്കൊണ്ടിരിക്കുന്ന സദ്വിചാരങ്ങളെയാണ് പൊയ്കയിലെ മനോഹരവസ്തുക്കളായും ചിത്രീകരിച്ചിരിക്കുന്നത്. ചിത്തശുദ്ധിയും സല്ക്കർമ്മനിഷ്ഠയും ഉറയ്ക്കുന്നതോടെ 'ബ്രഹ്മചര്യം' തുടങ്ങിയ സാത്വികധർമ്മങ്ങൾ നിഷ്ഠയോടെ ആചരിക്കാനും അതു ഹേതുവായിട്ടു വിവേകം ഉദിക്കാനും ഇടയായിത്തീരുന്നുവെന്നാണ് ഇനി മേലോട്ടുള്ള കഥാഭാഗംകൊണ്ട് ഉപന്യസിക്കാൻ പോകുന്നത്.

പമ്പാദർശനം കൊണ്ടും, അവിടത്തെ വിശ്രമംകൊണ്ടും മിക്കവാറും ചരിതാർത്ഥന്മാരും സമാധാനചിത്തന്മാരുമായിത്തീർന്ന രാമലക്ഷ്മണന്മാർ വീണ്ടും നേരെ തെക്കോട്ടു നടക്കാൻ തുടങ്ങി. അങ്ങനെ ദ്രുതഗതിയിൽ കാട്ടിൽക്കൂടെ നേരെ തെക്കോട്ടു പൊയ്ക്കൊണ്ടിരിക്കുമ്പോഴാണ് അവർ വിദൂരത്ത് ഉയരമേറിയ ഋഷ്യമൂകാചലത്തിൽ തൻെറ പ്രമുഖന്മാരായ നാലു മന്ത്രിമാരോടുകൂടി ദൂരത്തേയ്ക്കു നോക്കിക്കൊണ്ടിരിക്കുന്ന സുഗ്രീവൻെറ ദൃഷ്ടികൾക്കു ലക്ഷ്യമായിത്തീർന്നത്. ധനുർബാണധാരികളും കോമളന്മാരും, എന്നാൽ പൌരുഷം കൊണ്ട് അന്തകതുല്യന്മാരുമായ ആ രാജകുമാരന്മാരെക്കണ്ട സുഗ്രീവൻ ആകപ്പാടെ പരിഭ്രമിച്ചു. മുമ്പൊരിക്കലും അപ്രദേശത്തു കണ്ടിട്ടില്ലാത്ത അവർ വിദേശികളാണെന്നതിന്നു സംശയമില്ല. അവരെന്തിനീ ഭയങ്കരവനത്തിൽ വന്നു? എങ്ങും നോക്കാതെ നേരെ ദ്രുതഗതിയിൽ മുന്നോട്ടു നടക്കുന്നതിനാൽ അവർക്കെന്തോ തക്കതായൊരു ലക്ഷ്യമുണ്ടെന്നും തീർച്ചയാണ്. എന്തു ലക്ഷ്യമാണീ കാട്ടിൽ! ഒരുപക്ഷേ ബാലിയുടെ പ്രേരണയെ പുരസ്കരിച്ചു തന്നോടെതിർക്കാൻ വരുന്ന വല്ല ശത്രുക്കളുമായിരിക്കുമോ? എന്നൊക്കെയായി സുഗ്രീവൻെറ ആലോചന. ഏതായാലും രാമലക്ഷ്മണന്മാരെ കണ്ടമുതൽ സുഗ്രീവൻെറ മനസ്സിന്നു സമാധാനമില്ലാതായി. കാര്യം സൂക്ഷ്മമായറിയണമെന്നു തീർച്ചപ്പെടുത്തി. മാത്രമല്ല, അവർ ശത്രുപക്ഷപാതികളല്ലെങ്കിൽ സഖ്യംചെയ്തു ബന്ധുക്കളാക്കണമെന്നുകൂടിയും തീർച്ചപ്പെടുത്തി. അതിൻെറ ഫലമായി സുഗ്രീവൻെറ മന്ത്രിമാരിൽ പ്രധാനിയും സമർത്ഥനുമായ ഹനുമാനെ വിവരം അന്വേഷിച്ചറിഞ്ഞു വരാൻവേണ്ടി പറഞ്ഞയച്ചു.

നിപുണനായ വായുപുത്രൻ സുഗ്രീവസന്നിധിയിൽ നിന്നു വിട്ടുമാറിയ ഉടനെ തേജസ്വിയായ ഒരു ബ്രഹ്മചാരിക്കുട്ടിയുടെ വേഷംധരിച്ചു രാമസന്നിധിയിലേയ്ക്കു യാത്രയായി. ഋഷ്യമൂകാചലത്തെ ലക്ഷ്യമാക്കി ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കുന്ന രാമലക്ഷ്മണന്മാരുടെ പുരോഭാഗത്തു പെട്ടെന്ന് അപ്രതീക്ഷിതമായി ഒരു ബ്രഹ്മചാരിക്കുട്ടി വന്നുനിന്നു. വിജനമായ ആ വനാന്തർഭാഗത്തു പെട്ടെന്നൊരു ബ്രഹ്മചാരിക്കുട്ടിയെക്കണ്ട രാമലക്ഷ്മണന്മാർ ആശ്ചര്യഭരിതന്മാരായി. അന്യോന്യം അഭിവാദനം ചെയ്ത് അവരവരുടെ വർത്തമാനങ്ങളെ കൈമാറി. രാമലക്ഷ്മണന്മാരുടെ ചരിത്രവും സീതാദേവി

യുടെ വിയോഗം ഹേതുവായിട്ടുള്ള തല്ക്കാലാവസ്ഥയുമൊക്കെ ബ്രഹ്മചാരിക്കുട്ടിയെയും, സുഗ്രീവൻെറ സ്ഥിതിവിശേഷത്തെ രാമലക്ഷ്മണന്മാരേയും അന്യോന്യം അറിയിച്ചു. അനന്തരം സുഗ്രീവനുമായി സഖ്യം ചെയ്യുന്ന പക്ഷം സുഗ്രീവൻെറ സഹായത്തിൽക്കൂടെ സീതാദേവിയെ അന്വേഷിച്ചു കണ്ടുപിടിക്കാൻ സാധിക്കുമെന്നു ബോധ്യപ്പെടുത്തുകയും ചെയ്തു. ശ്രീരാമൻെറ സഹായത്തിൽക്കൂടെ സുഗ്രീവനും ചില നേട്ടങ്ങളൊക്കെയുണ്ടാവുമെന്നും അതിനാൽ രണ്ടു പേർക്കും അന്യോന്യസഖ്യവും മൈത്രിയും ഹേതുവായി പല നന്മകളുമുണ്ടാവുമെന്നും ബോദ്ധ്യപ്പെടുത്തി ഹനുമാൻ.

ആഞ്ജനേയൻെറ ദൌത്യം വേണ്ടപോലെ ഫലിച്ചു. രാമലക്ഷ്മണന്മാർക്ക് അദ്ദേഹം പറഞ്ഞതെല്ലാം ബോദ്ധ്യമായി. അതിനാൽ സുഗ്രീവനുമായി സഖ്യം ചെയ്യാൻ സമ്മതിച്ചു. കഴിയുന്ന വേഗത്തിൽ രാമലക്ഷ്മണന്മാരെ സുഗ്രീവസന്നിധിയിലെത്തിക്കാൻ ഹനുമാനും സന്നദ്ധനായി. തൻെറ കൃത്രിമവേഷം മാറ്റി സ്വന്തരൂപത്തിൽ പർവ്വതാകാരനായി ശ്രീരാമലക്ഷ്മണന്മാരെ രണ്ടു ചുമലിലുമെടുത്തു വളരെ വേഗത്തിൽ ഋഷ്യമൂകാചലത്തിൽ ഉല്ക്കണ്ഠാഭരിതനായിരിക്കുന്ന സുഗ്രീവൻെറ മുമ്പിലെത്തി. അന്യോന്യാഭിവാദനങ്ങളൊക്കെക്കഴിഞ്ഞ് എല്ലാവരും അഭിമുഖമായിരുന്നു.

അനന്തരം ഹനുമാൻ സുഗ്രീവൻെറ എല്ലാ ചരിത്രങ്ങളേയും ഭഗവാനെ ധരിപ്പിച്ചു. അതായത്, പരമശത്രുവായ ബാലിയുടെ ഉപദ്രവംകൊണ്ടു സുഗ്രീവനെവിടേയും ഇരിക്കാൻ വയ്യ. കണ്ടാൽ ബാലി കൊല്ലും. ബാലിക്കു വരാൻ വയ്യാത്ത ഏകസ്ഥലം ഋഷ്യമൂകാചലം മാത്രമാണ്. അതുകൊണ്ടാണ് സുഗ്രീവനവിടെ വന്നു കൂടിയിരിക്കുന്നത്. മാതംഗമഹർഷിയുടെ ശാപംകൊണ്ടു ബാലിക്കിവിടെ വരാൻ വയ്യ. വന്നാൽ ശിരസ്സു പൊട്ടി മരിക്കും. സുഗ്രീവൻെറ ഭാര്യയെപ്പോലും ബാലി അപഹരിച്ചുകൊണ്ടുപോയി അനുഭവിച്ചുവരികയാണ്. അതുകൊണ്ടു ബാലിയെ കൊന്നു സുഗ്രീവനെ രക്ഷിക്കണം എന്നുള്ളതാണ് ഹനുമാൻ പറഞ്ഞ വാക്കുകളുടെ ചുരുക്കം. അതുപോലെ ശ്രീരാമൻെറ എല്ലാവർത്തമാനങ്ങളും ലക്ഷ്മണനും സുഗ്രീവനോടു പറഞ്ഞു. അതായത് രാവണനായിരിക്കണം സീതയെ അപഹരിച്ചതെന്നാണ് വിചാരിക്കുന്നത്. പക്ഷേ അന്വേഷിച്ചു സൂക്ഷ്മമായറിയണം. അങ്ങിനെയാണെങ്കിൽ വേണ്ടിവന്നാൽ

രാവണനെ കൊന്നിട്ടും സീതയെ വീണ്ടെടുക്കണം. അതിനു സുഗ്രീവൻ പൂർണ്ണമായി സഹായിക്കണം ഇതാണ് ലക്ഷ്മണൻ പറഞ്ഞതിൻേറയും ചുരുക്കം. രണ്ടാളുടെ ആവശ്യങ്ങളും അന്യോന്യം അംഗീകരിക്കപ്പെട്ടു. വേഗത്തിൽ അഗ്നി ജ്വലിപ്പിച്ചു. അഗ്നിയെ സാക്ഷിപ്പെടുത്തി രണ്ടുപേരും അവരവർ ചെയ്തുതീർക്കാനേറ്റ കാര്യത്തെ പ്രതിജ്ഞ ചെയ്തുറപ്പിച്ചു. ബാലിയെ കൊന്നു സുഗ്രീവനെ അഭിഷേകം ചെയ്തു രാജാവാക്കി വാഴിക്കാമെന്നു ശ്രീരാമനും സീതയെ അന്വേഷിച്ചു കണ്ടുപിടിച്ചുകൊടുക്കുകയും, രാവണവധത്തിൽ സഹായിക്കുകയും ചെയ്തു കൊള്ളാമെന്നു സുഗ്രീവനും പ്രതിജ്ഞചെയ്തു. അങ്ങിനെ അന്യോന്യം പ്രതിജ്ഞചെയ്തു ബന്ധുക്കളായി. അപ്പോൾ മുതൽ ബാലിവധത്തിന്നുള്ള ശ്രമവും തുടങ്ങി.

സുഗ്രീവൻ ബാലിയുമായുള്ള വൈരത്തിൻെറ പശ്ചാത്തലം വിവരിച്ചുകൊടുത്തു. മായാവിയെന്നു പ്രസിദ്ധനായ മയപുത്രൻ പണ്ടൊരിക്കൽ കിഷ്കിന്ധയിൽ വന്നു ബാലിയെ പോരിനു വിളിച്ചു. ക്രുദ്ധനായ ബാലി അട്ടഹസിച്ചുകൊണ്ടവനോടു യുദ്ധത്തിന്നുപോയി. ക്ഷണനേരംകൊണ്ടു ബാലിയുടെ മുഷ്ടിപ്രഹരത്താൽ തളർന്ന അസുരൻ ഭയപ്പെട്ട് ഓടി തൻെറ ഗുഹയിൽ പോയൊളിച്ചു. വിടാതെ പിന്നാലെ ബാലിയും ഗുഹയിൽ പ്രവേശിച്ചു. അവനെ കൊന്നേ അടങ്ങൂ എന്നവാശിയോടെ ഗുഹയിൽ കടക്കുമ്പോൾ സുഗ്രീവനെ ഗുഹാമുഖത്തു പാറാവു നിർത്തിയാണ് പോയത്. ഒരു മാസം കഴിഞ്ഞും ബാലി പുറത്തുവന്നില്ല. മാസാനന്തരം രക്തമാണ് ഗുഹയിൽനിന്ന് പ്രവഹിച്ചത്. അതുകണ്ടു സുഗ്രീവൻ ബാലി മൃതനായെന്നു ധരിച്ചു സങ്കടത്തോടെ ഗുഹാമുഖത്തെ പാറകൊണ്ടടച്ചു. രാജധാനിയിൽവന്നു ബാലിയെ അസുരൻ കൊന്നുവെന്ന ദുഃഖവാർത്ത എല്ലാവരോടും പറഞ്ഞു. വാനരസംഘം മുഴുവൻ വല്ലാതെ വ്യസനിച്ചു. അരാജകത്വം ശരിയല്ലല്ലോ എന്നു കരുതി ഇഷ്ടമില്ലെങ്കിൽക്കൂടി മന്ത്രിമാരും പ്രജകളുംകൂടി സുഗ്രീവനെ അഭിഷേകം കഴിച്ചു രാജാവാക്കി. കുറേക്കാലം സുഗ്രീവൻെറ ഭരണം നടന്നു. അങ്ങനെയിരിക്കുമ്പോഴാണ് വീണ്ടും ഒരു ദിവസം ബാലി മടങ്ങിവന്നത്. സുഗ്രീവൻ കരുതിക്കൂട്ടി ബാലി പുറത്തുവരാതിരിക്കാൻവേണ്ടിയാണ് ഗുഹാമുഖം അടച്ചതെന്നു തെറ്റിദ്ധരിച്ചു ബാലി. അപ്പോൾമുതൽ കഠിനമായ ഈർഷ്യ

യോടെ ബാലി സുഗ്രീവനെ വധിക്കാനുള്ള ശ്രമം തുടങ്ങി. ഭയപ്പെട്ടു രാജ്യത്തിരിക്കാൻ നിവൃത്തിയില്ലാതെ സുഗ്രീവൻ ഓടി വന്നു ഋഷ്യമൂകാചലത്തിൽ രക്ഷപ്പെട്ടു. ബാലിക്കു ഋഷ്യമൂകാചലത്തിൽ പ്രവേശിക്കാൻ പാടില്ലെന്നതിന്നു മറ്റൊരു ചരിത്രമുണ്ട്. അതും പറഞ്ഞുകൊടുത്തു സുഗ്രീവൻ.

ദുന്ദുഭിയെന്നു പ്രസിദ്ധനായ അസുരൻ മഹാശക്തനും വലിയൊരു യോദ്ധാവുമാണ്. അവനൊരു ദിവസം രാത്രി വലിയൊരു പോത്തിൻെറ വേഷത്തിൽ കിഷ്കിന്ധയെ വന്നാക്രമിച്ചു. ബാലി ക്രുദ്ധനായവനോടെതിർത്ത് അവനെ അടിച്ചുകൊന്നു. പർവ്വതംപോലുള്ള അവൻെറ മൃതശരീരത്തെ ദൂരത്തു വലിച്ചെറിഞ്ഞു. മലിനമായ ആ അസുരശരീരം ഋഷ്യമൂകാചലത്തിലാണ് വന്നു വീണത്. അക്കാലത്തവിടെ മാതംഗമഹർഷി തപസ്സു ചെയ്തിരുന്നു. അദ്ദേഹത്തിൻെറ ആശ്രമവും പരിസരങ്ങളും മുഴുവൻ അസുരൻെറ ചോരകൊണ്ടും മറ്റും മലിനമായി. മഹർഷി ക്രോധത്തോടെ ബാലിയെ ശപിച്ചു. മേലിൽ ആ പർവ്വതത്തിൽ ബാലി പ്രവേശിക്കുന്നപക്ഷം തലപൊട്ടി മരിക്കാനിടവരട്ടെ എന്നായിരുന്നു ശാപം. അതിനാൽ അന്നുമുതൽക്കു ബാലി ഋഷ്യമൂകാചലത്തിലേയ്ക്കു മാത്രം പ്രവേശിക്കയില്ല. അതുകൊണ്ടു സുഗ്രീവനിതുവരെ രക്ഷപ്പെട്ടുവെന്നു പറയാം. ഇതാണ് ബാലി ഋഷ്യമൂകാചലത്തിൽ പ്രവേശിക്കാത്തതിൻേറയും കാരണം.

ഇങ്ങിനെ അവരുടെ വൈരത്തിൻെറ പശ്ചാത്തലത്തെ മുഴുവൻ സുഗ്രീവൻ ഭഗവാനെ വിസ്തരിച്ചു കേൾപ്പിച്ചു. മരണപര്യന്തം മൈത്രിയോടുകൂടി കഴിയാൻ ഏകോദരസഹോദരന്മാരാക്കിയാണ് ഈശ്വരനവർക്ക് ജന്മം കൊടുത്തതെങ്കിലും ബദ്ധവൈരത്തോടുകൂടിയാണവർ കഴിഞ്ഞുവരുന്നത്. ആരും ഒന്നിച്ചല്ല, ഒറ്റയ്ക്കൊറ്റയ്ക്കാണ് ജനിക്കുകയും മരിക്കുകയും ചെയ്യുന്നത്. ജനനത്തിൻെറ പൂർവ്വ ദശയോ മരണത്തിൻെറ അനന്തരദശയോ ആർക്കുമൊന്നും അറിഞ്ഞുകൂടാ. ജനിച്ച ഓരോരുത്തരും മരിക്കണമെന്നതു തീർച്ചയാണുതാനും. ഈ ജഗത്തിൻെറ അനിഷേദ്ധ്യമായ നിയമങ്ങളോ ആർക്കും ലേശം പോലും മാറ്റാനുള്ള കഴിവുമില്ല. അതും എല്ലാവർക്കും അറിയാം. ആർക്കും അകറ്റാൻ കഴിയാത്ത മരണം ആരെ എപ്പോൾ ഏതു രൂപത്തിൽ വിഴുങ്ങുന്നുവെന്നാർക്കും അറിഞ്ഞുകൂടാ. പിന്നെ ക്ഷണികമായ ജീവിതത്തിൽ

അന്യോന്യമത്സരംകൊണ്ടെന്താണ് പ്രയോജനം? എങ്കിലും അതൊന്നും ആലോചിക്കാതെ മത്സരിക്കുകയും ചെയ്യും. ഇതാണു ലോകസ്വഭാവം. ആ സ്വഭാവം ബാലി സുഗ്രീവന്മാരിലും വേണ്ടപോലെ പ്രകാശിച്ചു. അതിനാൽ സുഗ്രീവൻ ആർത്തനായി ഭഗവാനോടപേക്ഷിക്കാൻ തുടങ്ങി കഴിയുന്ന വേഗത്തിൽ ബാലിയെ കൊന്നുതരണമെന്ന്.

ശ്രീരാമൻ കാഴ്ചയിൽതന്നെ പ്രഭാവശാലിയും മഹാശക്തനുമാണ്. എങ്കിലും ബാലിയോടേറ്റുമുട്ടുമ്പോൾ എന്താവുമെന്നു സുഗ്രീവനൊരു ശങ്ക. ശത്രുവിനെകൊല്ലാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, ബന്ധുവിന്നു വല്ലആപത്തും പറ്റാനുംകൂടി ഇടവന്നാൽ വളരെ കഷ്ടമാവുമല്ലോ അതിനാൽ ശ്രീരാമൻെറ ശക്തിയൊന്നു പരീക്ഷിച്ചിട്ടാണ് ബാലിയുമായി യുദ്ധത്തിന്നു വിടുന്നത് നല്ലതെന്നുപോലും തോന്നി സുഗ്രീവന്. അതിൻെറ ഫലമായി അവിടെ ഒരിടത്തു കിടക്കുന്ന ദുന്ദുഭിയുടെ അസ്ഥിഭാരത്തെ നീക്കാനും വൃത്താകാരമായി നില്ക്കുന്ന ഏഴു കരിമ്പനകളെ ഒരു ശരംകൊണ്ടെയ്തു മുറിക്കാനും ഭഗവാനോടാവശ്യപ്പെട്ടു സുഗ്രീവൻ. ശക്തിയും ആയാസവും സാമർത്ഥ്യവും പ്രകടിപ്പിക്കേണ്ട പ്രസ്തുത പ്രവൃത്തികളെച്ചെയ്താൽ ശ്രീരാമന്നു ബാലിയെ കൊല്ലാൻ കഴിയുമെന്നു ബോദ്ധ്യപ്പെടാൻ വേണ്ടിയാണ് സുഗ്രീവനിങ്ങിനെ ആവശ്യപ്പെട്ടത്. എന്നാൽ ഭഗവാനാകട്ടെ അല്പംപോലും വിഷമംകൂടാതെ സുഗ്രീവനാവശ്യപ്പെട്ടതെല്ലാം ചെയ്തു. സുഗ്രീവൻ സന്തോഷംകൊണ്ടും ആശ്ചര്യം കൊണ്ടും മതിമറന്നു ഭഗവാനെ വീണ്ടും വീണ്ടും വാഴ്ത്തി സ്തുതിച്ചു.

ഇതോടെ ബാലിവധത്തിന്നുള്ള എല്ലാ ഒരുക്കങ്ങളും പൂർത്തിയായി. ഇനി യുദ്ധത്തിന്നിറങ്ങുകയേ വേണ്ടതുള്ളു എന്ന നില വന്നു. ഭഗവാനെ സ്സംബന്ധിച്ചേടത്തോളം ബാലിയെ കൊല്ലാൻ എല്ലാപ്രകാരത്തിലും പ്രാപ്തനാണെന്നു സുഗ്രീവനു പൂർണ്ണബോദ്ധ്യവും വന്നു. മാത്രമല്ല, സർവ്വജ്ഞനും സർവ്വശക്തനുമായ ഭഗവാൻ തന്നെയാണ് ശ്രീരാമചന്ദ്രനായവതരിച്ചിരിക്കുന്നതെന്നും കാരുണ്യാതിരേകത്താൽ തന്നെ രക്ഷിക്കാൻവേണ്ടിയാണ് ഇവിടെയ്ക്കെഴുന്നള്ളിയിരിക്കുന്നതെന്നുംകൂടി സുഗ്രീവന്നു ബോദ്ധ്യംവന്നു. അതിനാൽ അതുവരെയുണ്ടായിരുന്ന ഭീരുത്വവും മൌഢ്യവും നീങ്ങി

ധീരതയും ഉത്സാഹവും വളർന്നു. ആ സന്ദർഭത്തിലാണ് ഭഗവാൻ സുഗ്രീവനോടു ബാലിയെ പോരിനുവിളിക്കാൻ പറഞ്ഞത്. സുഗ്രീവൻ ബാലി തന്നെ ഉപദ്രവിക്കുമ്പോൾ ഭഗവാൻ ബാലിയെ കൊന്നു തന്നെ രക്ഷിക്കുമെന്ന പൂർണ്ണവിശ്വാസത്തോടും ധൈര്യത്തോടും കൂടി ഉത്സാഹഭരിതനായി അട്ടഹസിച്ചുകൊണ്ടു കിഷ്കിന്ധാരാജധാനിയുടെ പുരോഭാഗത്തു ചെന്നു പലതും ഭർത്സിച്ചുകൊണ്ടു ബാലിയെ പോരിനു വിളിച്ചു. സുഗ്രീവൻെറ ഭർത്സനങ്ങളും അട്ടഹാസങ്ങളുംകേട്ടു ക്രുദ്ധനായ ബാലി ഭയങ്കരമാംവണ്ണം അട്ടഹസിച്ചുകൊണ്ടു മുഷ്ടിചുരുട്ടിപ്പിടിച്ചു പാഞ്ഞുവന്നു.

വിശാലമായ മൈതാനത്തിൽ വെച്ച് ആ രണ്ടു യോദ്ധാക്കളും തമ്മിൽ ഭയങ്കരമായ സംഘട്ടനം ആരംഭിച്ചു. അത്യന്തഭയാനകമായിത്തീർന്നു അവരുടെ യുദ്ധം. കുറച്ചുസമയം കഴിഞ്ഞപ്പോഴേയ്ക്കു സുഗ്രീവൻ ബാലിയുടെ മുഷ്ടിപ്രഹരത്താൽ തളർന്നു പരവശനായി. ഇനിയും കുറച്ചു സമയംകൂടി യുദ്ധം നീണ്ടുനില്ക്കുന്നപക്ഷം സുഗ്രീവൻ മരിക്കുമെന്ന നിലയായി. ശ്രീരാമചന്ദ്രൻെറ ആത്മാർത്ഥതയിലും സത്യത്തിലുംകൂടി സുഗ്രീവനു സംശയം ജനിച്ചു. ഏതായാലും ശത്രുവിൻെറ കൈകൊണ്ടു മരിക്കേണ്ടെന്നു കരുതി തളർന്നു പരവശനായ സുഗ്രീവൻ പോർക്കളത്തിൽ നിന്നെങ്ങിനേയോ ഓടിപ്പോന്നു. ഭഗവാൻെറ മുമ്പിൽ വന്നു വീണ് ആർത്തനായി നിലവിളിക്കാൻ തുടങ്ങി. സുഗ്രീവൻെറ പാരവശ്യവും നിസ്സഹായതയും കണ്ട് എല്ലാവരുടേയും മനസ്സലിഞ്ഞു. അപ്പോൾ ഭഗവാൻ വാത്സല്യത്തോടുകൂടുംവണ്ണം സുഗ്രീവനെ തടവിക്കൊണ്ടു പറഞ്ഞു: "ഏകോദര സഹോദരന്മാരായ നിങ്ങൾ തമ്മിലുള്ള അത്യന്തഐകരൂപ്യത്താൽ തിരിച്ചറിയാൻ കഴിയാത്തതുകൊണ്ടാണ് യുദ്ധമദ്ധ്യത്തിൽ ബാലിയുടെ നേർക്കു ശരമയക്കാതിരുന്നത്. ശത്രുബുദ്ധിയോടെ അയക്കുന്ന ബാണം ബന്ധുവിൻെറ ദേഹത്തിലാണ് പതിക്കാനിട വന്നതെങ്കിൽ പിന്നത്തെ കഥ ഇതിലും ദയനീയമായിത്തീരുമല്ലൊ. അതുകൊണ്ടു പരിഭ്രമിക്കണ്ട. നിനക്കു ഞാൻ പ്രത്യേകം ഒരടയാളമുണ്ടാക്കിത്തീർത്ത് പറഞ്ഞയയ്ക്കാം. ഒരിക്കൽക്കൂടെ ബാലിയെ യുദ്ധത്തിന്നു വിളിക്കു. ആ യുദ്ധത്തിൽ അടയാളംകൊണ്ടു നിന്നെ തിരിച്ചറിഞ്ഞു ബാലിയെ കൊന്നോളാം. ശ്രീരാമൻെറ വാക്കു കേട്ടപ്പോൾ കാര്യം ശരിയാണെന്നെല്ലാവർക്കും ബോദ്ധ്യ

മായി. ഉടനെ ലക്ഷ്മണൻ കൊണ്ടുവന്ന ഒരു പുഷ്പമാല്യം കൊണ്ടു ഭഗവാൻ സുഗ്രീവൻെറ കണ്ഠത്തെ അലങ്കരിച്ചു. വീണ്ടും യുദ്ധത്തിനു പോവാൻ പ്രേരിപ്പിച്ചു. സുഗ്രീവൻ ഉത്സാഹഭരിതനായി യുദ്ധത്തിനു പുറപ്പെടുകയും ചെയ്തു.

യുദ്ധത്തിൽ ശത്രുവിനോട് തോറ്റ് അവശനായി ഓടിപ്പോയവൻ ഉടനെതന്നെ വന്നു ശത്രുവിനെ യുദ്ധത്തിന്നു വിളിക്കുന്നുവെന്നു വന്നാൽ അവനു തക്കതായ ബന്ധുവിനെ സഹായിയായി കിട്ടീട്ടുണ്ടെന്നർത്ഥമാണ്. അതിനാൽ ഇപ്പോൾ യുദ്ധത്തിന്നു പോവരുതെന്നു പറഞ്ഞു താര ബാലിയെ തടഞ്ഞു. മാത്രമല്ല, അയോദ്ധ്യാ രാജകുമാരന്മാരായ രാമലക്ഷ്മണന്മാർ സുഗ്രീവനോടു സഖ്യം ചെയ്തു ബന്ധുക്കളായിത്തീർന്നിട്ടുണ്ടെന്നും അവർ ബാലിയെ കൊന്നു കൊടുക്കാമെന്നു പ്രതിജ്ഞ ചെയ്തിട്ടുണ്ടെന്നും ഒരു കിംവദന്തി കേൾക്കുകയും ചെയ്യുന്നുണ്ട്. അതുകൊണ്ടു രണ്ടായാലും ഇപ്പോൾ യുദ്ധത്തിന്നു പോവേണ്ടെന്നു പറഞ്ഞു താര ബാലിയെ ബലമാകുംവണ്ണം വിലക്കി. പക്ഷേ ധീരനും ശൂരനുമായ ബാലിയുണ്ടോ അതിനൊക്കെ വഴങ്ങുന്നു! താരയുടെ തടസ്സ വാദങ്ങൾക്കൊക്കെ മറുപടി പറഞ്ഞ് അവളെ സമാധാനിപ്പിച്ച് അപ്പോൾതന്നെ ബാലി അട്ടഹസിച്ചുകൊണ്ട് യുദ്ധത്തിന്നു ചാടിയിറങ്ങി. ശക്തന്മാരും ധീരന്മാരുമായ ആ രണ്ടു യോദ്ധാക്കന്മാരുംതമ്മിൽ ഭയങ്കരമായ സംഘട്ടനം നടന്നു കൊണ്ടിരിക്കുന്നതിൻമദ്ധ്യേ ഒരു വൃക്ഷത്തിൻെറമറവിൽ മറഞ്ഞുനിന്നിരുന്ന ശ്രീരാമൻ ബാലിയെ ലക്ഷ്യമാക്കി ഒരു ശരമയച്ചു. ലക്ഷ്യം പിഴയ്ക്കാതെ ശരം മാറിൽ തറച്ചതോടെ ബാലി മോഹാലസ്യപ്പെട്ടു മറിഞ്ഞുവീണു. ഉടനെ ഭഗവാൻ ബാലിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

ബോധം വന്നു കണ്ണുമിഴിച്ചപ്പോൾ തൻെറ മുമ്പിൽ നില്ക്കുന്ന ശ്രീരാമചന്ദ്രനെക്കണ്ട ബാലി ഭഗവാനെ പല പ്രകാരത്തിൽ ആക്ഷേപിക്കുകയും അധിക്ഷേപിക്കുകയും ചെയ്തു. ശ്രീരാമൻെറ പ്രവൃത്തി തികച്ചും അന്യായമാണെന്നാണ് ബാലിയുടെ വാദം. ഒന്നാമതു കുരങ്ങൻ; രണ്ടാമതു ശ്രീരാമന്നു പ്രത്യേകമായി അപരാധമൊന്നും ചെയ്യാത്തവൻ; മൂന്നാമതു നേരിട്ടുനിന്നു യുദ്ധം ചെയ്യാതെ ഒളിഞ്ഞുനിന്നു കപടമായി കൊല്ലൽ — യോഗ്യനും പൌരുഷശാലിയുമായ ഒരു ക്ഷത്രിയന്നു യോജിക്കുന്നതല്ല

ഇതൊന്നും. എങ്കിലും ബന്ധുവായിത്തീർന്ന സുഗ്രീവന്നുവേണ്ടി ചെയ്യേണ്ടിവന്നതാണെന്നു പറയുന്നപക്ഷം സുഗ്രീവൻെറ ബന്ധുത്വംകൊണ്ടെന്തു നേട്ടമാണുണ്ടായത്? അല്ലെങ്കിൽ ബാലിയുടെ ശത്രുത്വംകൊണ്ടെന്തു ദോഷമാണുണ്ടായത്? എന്നീ രൂപത്തിലാണ് ബാലിയുടെ ആക്ഷേപങ്ങൾ. അങ്ങിനെ കുറെ അധികം ആക്ഷേപങ്ങൾ വർഷിച്ചു ബാലി. ന്യായം മുഴുവൻ ബാലിയുടെ ഭാഗത്താണ്. ആ നിലയ്ക്കു ശ്രീരാമൻ ചെയ്തതു തികച്ചും അന്യായമാണെന്നേ കേൾക്കുന്ന ഏതൊരാൾക്കും തോന്നൂ. എങ്കിലും കുറെ കഴിഞ്ഞപ്പോൾ രണ്ടുനാലു വാക്കുകൾകൊണ്ടു ഭഗവാൻ ബാലിയുടെ എല്ലാ ന്യായവാദങ്ങളേയും തകർത്തു.

ന്യായവും സത്യവും ഒന്നാവാൻ വിരോധമില്ല. എന്നാൽ മിക്കപ്പോഴും രണ്ടായിട്ടിരിക്കുമെന്നതാണ് സ്വഭാവം. ന്യായം പറയാനും മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താനുമുള്ളതാണ്. സത്യം അനുഭവിക്കാനുള്ളതാണ്. ന്യായത്തെ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കാം. സത്യത്തെ അതു സാദ്ധ്യമല്ല. അസത്യം പലപ്പോഴും ന്യായമാവാം. എന്നാൽ സത്യം ഒരിക്കലും അന്യായമല്ല. ഈ ലോകം ന്യായമാണ്, സത്യമല്ല. അതിനാൽ ലോകത്തിലുള്ളവർക്കു ന്യായമാണ്, സത്യമല്ല ആവശ്യം. ഈശ്വരൻ സത്യമാണ്, ന്യായം മാത്രമല്ല. അതിനാൽ ഈശ്വരന്നു ഹിതം സത്യമാണ്. സത്യത്തെ സംരക്ഷിക്കാനാണ്, ന്യായത്തെ പരിപാലിക്കാനല്ല, ഭഗവാൻെറ അവതാരവും വനവാസവും. സത്യത്തിൻെറ ദൃഷ്ടിയിൽ ബാലിയെക്കൊന്നതു ശരിയാണ്; ന്യായത്തിൻെറ ദൃഷ്ടിയിൽ തെറ്റാണ്. സത്യവും ന്യായവും വിരുദ്ധമായിത്തീർന്ന് ഒന്നിനെ തള്ളിക്കളയേണ്ടിവരുന്നിടത്തു ന്യായത്തെയാണ്, സത്യത്തെയല്ല, തള്ളിക്കളയേണ്ടത്. അതാണ് ശ്രീരാമൻ ചെയ്തത്. അതിനെയാണ് രണ്ടുനാലു വാക്കുകളെക്കൊണ്ടു ബോദ്ധ്യപ്പെടുത്തിയതും. വിവേകിയായ ബാലിക്കതു ബോദ്ധ്യമായി. പിന്നീടൊരക്ഷരവും മിണ്ടിയില്ല. ഭഗവാനെ സ്തുതിക്കുകയാണ് ചെയ്തത്. അവസാനം തൻെറ പുത്രനായ അംഗദനെ സംരക്ഷിക്കണമെന്നു ഭഗവാനെ ഏല്പിച്ചുകൊണ്ട് ആ ധീരയോദ്ധാവ് ശരീരം വിട്ടു വീരസ്വർഗ്ഗത്തെ പ്രാപിച്ചു. ബാലി മരിച്ച വർത്തമാനം അരമനയിൽ അറിഞ്ഞതോടെ ദുഃഖാർത്തയായ താര മാറത്തടിച്ചു നിലവിളിച്ചുകൊണ്ടോടിവന്നു.

ശവശരീരത്തിൽ വീണുരുണ്ടു പല ആവലാതികളും പറഞ്ഞു. താരയെ ജ്ഞാനോപദേശംകൊണ്ടു ഭഗവാൻ സമാധാനിപ്പിച്ചു. അനന്തരം സുഗ്രീവനെക്കൊണ്ടു ബാലിയുടെ ശവസംസ്കാരാദികാര്യങ്ങളെ ഭംഗിയായി നിർവ്വഹിപ്പിച്ചു. സുഗ്രീവനെ പട്ടാഭിഷേകം കഴിച്ചു കിഷ്ക്കിന്ധയുടെ രാജാവാക്കി. പിന്നീടു കുറച്ചു കാലം രാജകീയഭോഗങ്ങളോടുകൂടി അരമനയിൽ സുഖമായി വിശ്രമിക്കാൻ വേണ്ടി സുഗ്രീവനേയും പരിവാരങ്ങളേയും കിഷ്ക്കിന്ധാ രാജധാനിയിലേയ്ക്കയച്ചു. അപ്പോഴേയ്ക്കു മഴക്കാലമായതിനാൽ ഭഗവാൻ ചാതുർമ്മാസ്യദീക്ഷയെ വരിച്ചു ഋഷ്യമൂകാചലത്തിൽ തന്നെ ഒരു ഗുഹയിൽ ഏകാന്തവാസവും ആരംഭിച്ചു.

ഇങ്ങിനെയൊക്കെയാണ് കഥാസ്വരൂപം. ഇനി അതിൻെറ താത്വികസ്വരൂപത്തെ വീക്ഷിക്കാം. ശബരീദർശനംകൊണ്ടു പ്രാകൃതഭക്തിയെയും പമ്പാവർണ്ണനംകൊണ്ടു ചിത്തശുദ്ധിയേയുമാണുപന്യസിച്ചതെന്നിതിനുമുമ്പുപറഞ്ഞുവല്ലോ. ചിത്തശുദ്ധി വന്ന ഒരാൾക്ക് കാലംകൊണ്ടു വിവേകമുണ്ടാവും. അതാണ് സുഗ്രീവസഖ്യം കൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. വിവേകത്തേയും അവിവേകത്തേയുമാണിവിടെ സുഗ്രീവനും ബാലിയുമായ വതരിപ്പിച്ചിരിക്കുന്നത്. ഒരമ്മയിൽ രണ്ടച്ഛന്മാരുടെ മക്കളാണല്ലോ ബാലിസുഗ്രീവന്മാർ. മായയും അജ്ഞാനവുംകൂടിച്ചേർന്നതാണ് അവിവേകമെങ്കിൽ മായയും ജ്ഞാനവും കൂടിച്ചേർന്നതാണ് വിവേകം. രണ്ടും കണ്ടാൽ ഒരുപോലിരിക്കും. വിവേകത്തേയും അവിവേകത്തേയും തിരിച്ചറിയാൻ വിഷമമാണ്. മിക്കപ്പോഴും തമ്മിൽ മാറിക്കൊണ്ടിരിക്കും. ജ്ഞാനസമ്പന്നനായ ഒരാൾക്കുതന്നെ വിവേകത്തേയും അവിവേകത്തേയും തിരിച്ചറിയുന്ന വിഷയത്തിൽ മിക്കപ്പോഴും പ്രമാദം പറ്റാം എന്നു വന്നാൽ മറ്റുള്ളവരുടെ കഥ പറയേണ്ടതില്ലല്ലോ. ശ്രീരാമന്നുതന്നെ ബാലിസുഗ്രീവന്മാരെ തിരിച്ചറിയാൻ വിഷമമായെന്നു പറഞ്ഞതിൻെറ താല്പര്യവും അതുതന്നെ. അടയാളംകൊണ്ടാണ് ശ്രീരാമൻ പിന്നീടവരെ തിരിച്ചറിഞ്ഞത്. അടയാളംകൊണ്ടുവേണം വിവേകാവിവേകങ്ങളെ തിരിച്ചറിയാൻ. വിഷയേച്ഛയുണ്ടാവും അവിവേകത്തിൽ. ഈശ്വരാർപ്പണബുദ്ധി വിവേകത്തിലും. ഈ അടയാളങ്ങളെക്കൊണ്ടു വേണം അവയെ തിരിച്ചറിയാൻ. വിവേകം അവിവേകത്തോടു പലപാടു സംഘട്ടനംചെയ്ത് ഒടുവിൽ

ഈശ്വരാനുകൂല്യത്തിൽക്കൂടെ അവിവേകത്തെ കേവലം നശിപ്പിച്ച് വിജയിയായിത്തീരാമെന്നുള്ള തത്വത്തെയാണ് ബാലി സുഗ്രീവ യുദ്ധവും അതിൻെറ മദ്ധ്യത്തിൽ ശ്രീരാമൻ ബാലിയെകൊല്ലുന്നതുമായ ചരിത്രസ്വരൂപത്തിൽക്കൂടെ വ്യക്തമാക്കിയിരിക്കുന്നത്.

ചിത്തശുദ്ധി വന്നാലും സത്യാഹിംസാബ്രഹ്മചര്യാദിസാത്വിക ധർമ്മാനുഷ്ഠാനങ്ങളെക്കൊണ്ടാണ് ഒരാൾക്കു വിവേകമുണ്ടാവുന്നത്. അതാണ് ശ്രീരാമനേയും സുഗ്രീവനേയും കൂട്ടിയോജിപ്പിക്കാൻ മദ്ധ്യത്തിൽ ഒരു ബ്രഹ്മചാരിയെ അവതരിപ്പിച്ചതിൻെറ താല്പര്യം. നൈഷ്ഠിക ബ്രഹ്മചര്യമുള്ള ഒരാൾ വളരെ വേഗത്തിൽ വിവേകത്തെ പ്രാപിക്കും. ഹനുമാൻ രാമലക്ഷ്മണന്മാരെ ചുമലിൽ എടുത്താണ് അതിശീഘ്രം സുഗ്രീവസന്നിധിയിലെത്തിക്കുന്നത്. നൈഷ്ഠികബ്രഹ്മചര്യം സാധകനെ വിവേകത്തിന്നടുക്കലേയ്ക്ക് എടുത്തുകൊണ്ടു പോവുമെന്നു കാണിക്കയാണ്. ബ്രഹ്മചര്യമില്ലെങ്കിൽ മറ്റെന്തെല്ലാം ധർമ്മാനുഷ്ഠാനങ്ങളുണ്ടായാലും വിവേകപ്രാപ്തി വിഷമവുമാണ്. ഹനുമാനുണ്ടായിരുന്നില്ലെങ്കിൽ, മറ്റെല്ലാരുമുണ്ടെങ്കിൽക്കൂടി രാമസുഗ്രീവസഖ്യത്തിന്നു കാലതാമസം നേരിടുകയെങ്കിലും ചെയ്യുമായിരുന്നു.

പ്രണവമാണ് താര. പ്രണവോപസനം വിവേകത്തോടുകൂടിയായാൽ മുക്തിയും അവിവേകത്തോടുകൂടിയായാൽ നാശവുമാണ് ഫലം. അതാണ് വിവേകിക്കേ പ്രണവോപാസനം പാടുള്ളു എന്നു പറയുന്നതിൻെറ താല്പര്യം. ബാലിയിൽ താര ശോഭിക്കില്ല. താരഹേതുവായി ബാലിക്കു നാശമാണ് വന്നുചേർന്നത്. അതേ താരതന്നെ സുഗ്രീവനോടു ചേർന്നപ്പോൾ സുഗ്രീവൻ മുക്തനാവുകയാണ് ചെയ്യുന്നത്. പ്രണവോപാസനം വളരെ ശ്രേഷ്ഠമാണ്. പക്ഷേ വിവേകത്തോടുകൂടിയാവണമെന്നു മാത്രം. അല്ലെങ്കിൽ ശ്രേയസ്സില്ലെന്നു മാത്രമല്ല; അധഃപതനം സംഭവിക്കാൻ വിരോധവുമില്ല. ശരീരാഭിമാനത്തേയും അഹങ്കാരത്തേയും നിരസിച്ചു കൊണ്ടുള്ള പ്രണവോപാസനം വളരെ വേഗത്തിൽ സാധകനെ മുക്തിയിലേയ്ക്കുയർത്തുന്നു. ശരീരാഭിമാനത്തോടും അഹങ്കാരത്തോടുംകൂടിയുള്ള പ്രണവോപാസനമാകട്ടെ അധഃപതനത്തിലുമെത്തിക്കുന്നു.

വിവേകംകൊണ്ടു ശരീരാഭിമാനത്തേയും ശരീരധർമ്മങ്ങളിലുള്ള മമതയേയും അകറ്റി അവിവേകത്തെ നശിപ്പിച്ചാണ് പ്രണവോപാസനം ആരംഭിക്കേണ്ട

തെന്നാണ് ബാലിവധത്തിന്നു മുമ്പുള്ള അസ്ഥികൂടത്തിൻെറ എറിയലും സാലഭഞ്ജനവുമാകുന്ന രണ്ടാഖ്യാനങ്ങളെക്കൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. കേവലം അസ്ഥികൂടംതന്നെ ഈ ശരീരം. ഇതിലുള്ള അഹന്താമമതകൾ വിദൂരത്തകറ്റപ്പെടേണ്ടവയാണ്. രസരക്തമാംസമേദോസ്ഥിമജ്ജാശുക്ലങ്ങളാകുന്ന സപ്തധാതുക്കളുടെ വികാരങ്ങളേയും വിഷയങ്ങളേയും ഭുജിക്കുന്നതിലുള്ള ആസക്തിയേയും നശിപ്പിക്കേണ്ടതാണ്. രസാദിസപ്തധാതുക്കളെയാണ് ഏഴ് കരിമ്പനകളായി ചിത്രീകരിച്ചിരിക്കുന്നത്. ഒന്നു വിട്ടാൽ മറ്റൊന്നെന്നതോതിൽ അവസാനമില്ലാത്തതാണവയുടെ തൃഷ്ണയെന്നു കാണിക്കാനാണ് വൃത്താകൃതിത്വം ഉപന്യസിക്കപ്പെട്ടിരിക്കുന്നത്.

ദുന്ദുഭിയുടെ അസ്ഥികൂടത്തെ നിഷ്പ്രയാസം വലിച്ചു ദൂരത്തെറിയുകയും സപ്തസാലങ്ങളെ ഒരു ശരംകൊണ്ടു മുറിച്ചിടുകയും ചെയ്തപ്പോഴാണല്ലോ ശ്രീരാമൻ ബാലിവധത്തിന്നു പ്രാപ്തനാണെന്നു ബോദ്ധ്യം വന്നത്. ശരീരാഭിമാനത്തെ ദൂരത്തെറിയുകയും ധാതുവികാരങ്ങളെ നിശ്ശേഷം അകറ്റുകയും ചെയ്യുമ്പോഴാണൊരാൾ അവിവേകത്തെ ജയിക്കാൻ പ്രാപ്തനായിത്തീരുന്നത്. അവിവേകത്തെ നിശ്ശേഷം ജയിച്ചു പൂർണ്ണവിവേകിയായിത്തീരുമ്പോൾ സാധകൻ സ്വതന്ത്രനും നിർഭയനുമായിത്തീരുന്നു. പ്രണവോപാസനം അതിനുതികച്ചും ഫലപ്രദവും സുഗമവുമാണുതാനും. ബാലിയെ കൊന്നപ്പോൾ സുഗ്രീവൻ സ്വതന്ത്രനും നിർഭയനുമായി. താര സുഗ്രീവനെ ആശ്രയിച്ചുശുശ്രൂഷിക്കുകയും ചെയ്തുവല്ലോ.

ഇങ്ങിനെ വിലമതിക്കാൻ കഴിയാത്ത അനേകം തത്വരത്നങ്ങളാണ് കിഷ്ക്കിന്ധാകാണ്ഡത്തിലെ പൂർവ്വാർദ്ധകഥാഗോളത്തിൽക്കൂടെ പ്രവഹിക്കുന്നത്. അനർഘങ്ങളായ പ്രസ്തുതരത്നങ്ങളെ പെറുക്കിയെടുത്തു കോർത്തിണക്കുന്നവർക്കു വേദാന്തജ്ഞാനമാകുന്ന അമൃതസമുദ്രത്തിൻെറ അടിയിൽ മുങ്ങി ആറാടി രസിക്കുകയും ചെയ്യാം.

ചാതുർമ്മാസ്യദീക്ഷയും വരിച്ചു ഭഗവാൻ ഗുഹാന്തർഭാഗത്ത് ഏകാന്തമായ ബ്രഹ്മനിഷ്ഠയിൽ കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുമ്പോഴാണ് ഒരു ദിവസം ലക്ഷ്മണൻ ക്രിയാമാർഗ്ഗത്തെക്കുറിച്ചു ചോദിക്കാനും ഭഗവാൻ പറയാനും

ഇടയായത്. ചിത്തശുദ്ധി വന്നു ഭഗവാനിൽ ഭക്തിയും വിശ്വാസവുമുണ്ടാവാനും ഭക്തന്മാർക്കു ചിത്തത്തിന്റെ ഏകാഗ്രതയ്ക്കും ഏറ്റവും പറ്റിയതാണ് ക്രിയാ യോഗം. സർവ്വഭൂതാന്തർഗ്ഗതനും നാമരൂപാതീതനുമായ ഈശ്വരനെ കല്പിത വിഗ്രഹത്തിലേയ്ക്കു തന്നിൽനിന്നുതന്നെ ഇഷ്ടദേവതാസ്വരൂപേണ ആവാഹിച്ച് ഉപചരിച്ചു സേവിക്കലാണ് ക്രിയായോഗത്തിന്റെ സ്വരൂപമായി ഇവിടെ ഉപന്യസിക്കപ്പെട്ടിരിക്കുന്നത്. ജലഗന്ധപുഷ്പധൂപദീപങ്ങളാകുന്ന പഞ്ചോപ ചാരങ്ങൾ വഴിക്കു തന്റെ അജ്ഞാനത്തെയും നിവേദ്യത്തിന്റെ രൂപത്തിൽ തന്നെയും ഈശ്വരന്നർപ്പിച്ചു സ്വയം ഈശ്വരമയനായിത്തീരുകയെന്നതാണ് പൂജയുടെ തന്നെ അടിസ്ഥാനതത്വം.

സങ്കല്പങ്ങളും കർമ്മങ്ങളും അനുഭവങ്ങളുമാകുന്ന രൂപത്തിലാണൊരാൾ തന്റെ അജ്ഞാനത്തെ അനുഭവിക്കുന്നത്. അനുഭവങ്ങളാണ് സുഖദുഃഖാത്മകങ്ങളായിരിക്കുന്നത്. അനുഭവങ്ങൾ കർമ്മങ്ങളുടെ അനന്തര ഫലങ്ങളാണെന്ന കാരണത്താൽ അനുഭവങ്ങൾക്കാസ്പദം കർമ്മങ്ങൾ തന്നെ. കർമ്മങ്ങൾക്കാസ്പദം സങ്കല്പങ്ങളുമാണ്. സങ്കല്പങ്ങളാകട്ടെ നാമരൂപാത്മകങ്ങളാ യിട്ടാണിരിക്കുന്നത്. നാമരൂപങ്ങളെല്ലാം പഞ്ചഭൂതമയങ്ങളുമാണ്. ഈ സ്ഥിതിക്കു ജീവന്നു ലോകത്തിലുള്ള എല്ലാ അനുഭവങ്ങളും കേവലം ഭൂതാത്മകങ്ങളാണെന്നു വ്യക്തമാവുന്നു. ജീവൻ തന്റെ അജ്ഞാനത്തെ പഞ്ചഭൂതങ്ങളും അവയുടെ വികാരങ്ങളുമായിട്ടാണനുഭവിക്കുന്നതെന്നർത്ഥം. അല്ലെങ്കിൽ ജീവന്റെ അജ്ഞാനമാണ് പഞ്ചഭൂതാത്മകമായ ജഗത്ത്. ഈശ്വരചൈതന്യംകൊണ്ടാണതു നിലനില്ക്കുന്നത്. ഈശ്വരനിലേ അതു ലയിക്കുകയും ചെയ്യൂ. അങ്ങിനെ പഞ്ചഭൂതാത്മകമായ ജഗത്തായി നിലനില്ക്കുന്ന തന്റെ തന്നെ അജ്ഞാനത്തെ ഈശ്വരങ്കൽ അർപ്പിച്ചു ലയി പ്പിക്കുക എന്നുള്ളതാണ് പൂജകൊണ്ടു സാധിക്കുന്നത്. താനടക്കം തന്റെ അജ്ഞാനത്തെ ഭഗവാങ്കലർപ്പിക്കുന്നതിനാൽ ഭഗവൽസാക്ഷാൽക്കാരത്തിനുള്ള എല്ലാ തടസ്ഥങ്ങളും നീങ്ങുന്നു. ജലം ജലഭൂതത്തിന്റെയും ഗന്ധം അല്ലെങ്കിൽ ചന്ദനം ഭൂമിയുടെയും പുഷ്പം ആകാശത്തിന്റെയും ധൂപം വായുവിന്റെയും ദീപം അഗ്നിയുടെയും പ്രതീകങ്ങളാണ്. അവ ഈശ്വരങ്കൽ അർപ്പിക്ക പ്പെടുമ്പോൾ അജ്ഞാനം നീങ്ങിയ ജീവത്വംമാത്രം ശേഷിക്കുന്നു. അതാണ്

നിവേദ്യസ്വരൂപേണയും അർപ്പിക്കപ്പെടുന്നത്. അങ്ങിനെ താനടക്കം തൻെറ അജ്ഞാനം മുഴുവൻ ഈശ്വരങ്കൽ അർപ്പിക്കപ്പെടുന്നതിനാൽ എല്ലാ തടസ്സങ്ങളും നീങ്ങി നിർവ്വികല്പഭാവത്തിൽക്കൂടെ ഈശ്വരത്വം പ്രകാശിക്കാനിടയായിത്തീരുന്നു. ഈ തത്വമാണു പൂജയിൽക്കൂടെ ഉപന്യസിക്കപ്പെട്ടിരിക്കുന്നത്. പൂജകന്നു പൂജകൊണ്ടു ചിത്തശുദ്ധിയും ഭക്തിജ്ഞാനവൈരാഗ്യങ്ങളുമുണ്ടാവുമ്പോൾ പ്രസ്തുതതത്വം ഗ്രഹിക്കാനും അനുഭവിക്കാനും ഇടയായിത്തീരുമെന്ന തത്വത്തെ ഉള്ളിലിരുത്തിക്കൊണ്ടു വിസ്തരിച്ച തോതിൽ താന്ത്രികമായ ക്രിയായോഗത്തെ ഭഗവാൻ ലക്ഷ്മണനുപദേശിച്ചു.

അങ്ങിനെ തത്വവിചാരത്തോടും സൽക്കഥാലാപത്തോടുംകൂടി അവർ ചാതുർമ്മാസ്യകാലത്തെ ഒഴിവുസമയങ്ങളെ കഴിച്ചുകൂട്ടി. ചാതുർമ്മാസ്യ ദീക്ഷാകാലം കഴിയുമ്പോഴയ്ക്കു സീതാന്വേഷണത്തിന്നു വേണ്ടുന്ന ഒരുക്കങ്ങളോടെ വരാമെന്നായിരുന്നു സുഗ്രീവൻെറ പ്രതിജ്ഞ. എങ്കിലും ചാതുർമ്മാസ്യ ദീക്ഷാകാലം കഴിഞ്ഞിട്ടും സുഗ്രീവനെയോ മന്ത്രിമാരെയോ കാണുന്നില്ലെന്നു കണ്ടപ്പോൾ ഭഗവാൻ ഒരു ദിവസം ക്രുദ്ധനായി ലക്ഷ്മണനോട് ഉടനെത്തന്നെ കിഷ്കിന്ധയിൽപോയി സുഗ്രീവനോടു വിവരം പറയാൻ കല്പിച്ചു. അതു കേട്ടതോടെ ലക്ഷ്മണൻ ഭഗവാനേക്കാൾ ക്രോധഭാവത്തിൽ കിഷ്കിന്ധാ രാജധാനിയിലേയ്ക്കു പുറപ്പെട്ടു. വില്ലിൻെറ ചെറുഞാണൊലിശബ്ദത്തോടും സുഗ്രീവനേയും വാനരന്മാരേയും ആക്ഷേപിച്ചു കൊണ്ടുള്ള ലക്ഷ്മണൻെറ വരവു കണ്ടപ്പോൾത്തന്നെ വാനരന്മാരൊക്കെ ഭയപ്പെട്ട് രാജധാനിയുടെ അകത്തു ചെന്നു സുഗ്രീവനെ വിവരം ധരിപ്പിച്ചു. സുഗ്രീവനും തൻെറ അവിവേകത്തിൽ ആകപ്പാടെ പരിഭ്രമിച്ചു. വേഗത്തിൽ ലക്ഷ്മണനെ സമാധാനിപ്പിക്കാനായി ഹനുമാനെ വിളിച്ചു പറഞ്ഞയച്ചു. ഹനുമാൻ വഴിയിൽവെച്ചു ലക്ഷ്മണനെ സ്വീകരിച്ച് സാന്ത്വനവാക്കുകളെക്കൊണ്ടു സമാധാനിപ്പിച്ചു രാജധാനിയുടെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അന്തഃപുരത്തിൻെറ പുരോഭാഗത്തുവെച്ചു താരയും ലക്ഷ്മണനെ സ്വീകരിച്ചു സമാധാനവാക്കുകളെപ്പറഞ്ഞു ശാന്തനാക്കി സുഗ്രീവസന്നിധിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സുഗ്രീവൻ ലക്ഷ്മണനോടു വന്നുപോയ കാലതാമസമാകുന്ന പ്രമാദത്തിന്നു മാപ്പു ചോദിച്ചു സമാധാനിപ്പിച്ച് അപ്പോൾത്തന്നെ തൻെറ പരിവാരങ്ങളോടും ലക്ഷ്മണനോടുംകൂടി ഋഷ്യമൂകാ ചലത്തിലേയ്ക്കു യാത്ര പുറപ്പെട്ടു.

സുഗ്രീവൻ തൻെറ എല്ലാ പരിവാരങ്ങളോടുംകൂടി ഭഗവാനെ വന്നു വണങ്ങി ക്ഷമായാചനം ചെയ്തു സന്തോഷിപ്പിച്ചു. അനന്തരം ദേശാന്തരങ്ങളിൽ പോയ വാനരന്മാരെയൊക്കെ സീതാന്വേഷണമാകുന്ന പ്രത്യേക കാര്യത്തിന്നു വരുത്താൻവേണ്ടി എല്ലാ സ്ഥലങ്ങളിലേയ്ക്കും ആളെ അയച്ചു. വാനരസംഘങ്ങളുടെ വരവും പ്രതീക്ഷിച്ചുകൊണ്ട് ഏതാനും ദിവസങ്ങൾ കാത്തിരുന്നു. ഏതാണ്ടൊരു മാസമായപ്പോഴേയ്ക്കു ദേശാന്തരങ്ങളിലും ദ്വീപാന്തരങ്ങളിലും പോയിരുന്ന എല്ലാ വാനരന്മാരും തിരിച്ചു വന്നു. അതോടെ സീതാന്വേഷണത്തിന്നുള്ള ഒരുക്കങ്ങൾ പൂർത്തിയായി. സംഘം സംഘമായിപ്പിരിഞ്ഞു സീതാദേവിയെ അന്വേഷിച്ചു കണ്ടുപിടിച്ചു വരാൻ സുഗ്രീവൻ നിർദ്ദേശിച്ചയച്ചു. രണ്ടു മാസക്കാലം അവർക്കവധിയും കൊടുത്തു. സീതാദേവിയെ കാണാതെ രണ്ടു മാസമാകുന്ന അവധിക്കുള്ളിൽ വരാത്തവരെ വധിക്കുമെന്നു താക്കീതും ചെയ്തു. സുഗ്രീവൻെറ മന്ത്രിമാരടക്കം സകല വാനരന്മാരും സീതാന്വേഷണത്തിന്നു വേണ്ടി വിദൂരങ്ങളിലേയ്ക്കു യാത്രയായി. സമുദ്രപര്യന്തമുള്ള ഭൂവിഭാഗം മുഴുവൻ അന്വേഷണം കഴിച്ചേ മടങ്ങാവു എന്നാണവർക്കുള്ള രാജകല്പന. അതിനെ പുരസ്കരിച്ചു നാലു സംഘമായിപ്പിരിഞ്ഞു തെക്കും വടക്കും കിഴക്കും പടിഞ്ഞാറുമാകുന്ന നാലു ദിക്കുകളിലേയ്ക്കും അവർ പോവുകയും ചെയ്തു. തെക്കോട്ടു പോവാൻ പുറപ്പെട്ട സംഘത്തിലെ പ്രബലനായ ഹനുമാനെ വിളിച്ചു ഭഗവാൻ തൻെറ കൈവിരലിലിട്ടിരിക്കുന്ന മോതിരത്തെ ഊരിക്കൊടുത്തു. സീതാദേവിക്കു രാമദൂതൻതന്നെയാണെന്നു ബോദ്ധ്യം വരത്തക്കനിലയിൽ മറ്റാർക്കും അറിയാത്ത ഒരടയാളവാക്യത്തേയും പറഞ്ഞുകൊടുത്തു. വാനര സംഘങ്ങൾ ചാടിത്തിമർത്തുകൊണ്ടു നാലു ഭാഗത്തേയ്ക്കും കുതിച്ചു. അങ്ങിനെ തെക്കോട്ടു പോയ സംഘം കുറേ ദിവസങ്ങളെക്കൊണ്ടു നാടും നഗരങ്ങളും കാടും പർവ്വതങ്ങളുമതിക്രമിച്ചു വളരെ വിദൂരത്തെത്തി. ഒരു ദിവസം മദ്ധ്യാഹ്നസമയത്ത് അസഹ്യമായ വിശപ്പും ദാഹവും സഹിക്കാൻ കഴിയാതെ വാനരന്മാർ പരവശന്മാരായി നാലുപാടും അലയാൻ തുടങ്ങി. യാതൊരാഹാര പദാർത്ഥവും ആ പ്രദേശത്തൊന്നും അവർക്കു കിട്ടിയില്ല. കുടിക്കാൻ കുറച്ചു വെള്ളമെങ്കിലും കിട്ടിയാൽ മതിയെന്നായി. കാടു മുഴുവൻ തിരിഞ്ഞുനോക്കീട്ടും ഒരു ജലാശയംപോലും കണ്ടില്ല. എന്തുചെയ്യണമെന്നറി

യാതെ തളർന്നു പരവശന്മാരായ വാനരന്മാർ കാട്ടിൽക്കൂടെ പതുക്കെ ഇഴഞ്ഞു നീങ്ങിക്കൊണ്ടിരിക്കുമ്പോൾ ഒരു ഗുഹാമുഖം കണ്ടു. അതിലേയ്ക്കു നോക്കി നില്ക്കുമ്പോൾ ഗുഹയിൽനിന്നു ചില പക്ഷികൾ പുറത്തേയ്ക്കു പറന്നുവരുന്ന തായും അവയുടെ കാലിൽനിന്നു വെള്ളത്തുള്ളി ഇറ്റിറ്റുവീഴുന്നതായും കണ്ടു. അതു കണ്ടപ്പോൾ വാനരന്മാർക്കു വളരെ സന്തോഷമായി. കാരണം ഗുഹയിൽ വെള്ളമുണ്ടെന്നും അതിൽനിന്നാണ് ആ വനത്തിലുള്ള ജീവികൾ ദാഹം ശമിപ്പിക്കുന്നതെന്നും വ്യക്തമായല്ലോ. ഉത്സാഹത്തോടും ഉന്മേഷത്തോടും കൂടി വാനരസംഘം ഗുഹാന്തർഭാഗത്തേയ്ക്കു നീങ്ങാൻ തുടങ്ങി. ഭയങ്കരമായ കൂരിരുട്ട്. യാതൊന്നും കാണാൻ കഴിയാത്ത കട്ടപിടിച്ച ഇരുട്ടിൽക്കൂടെ അന്യോന്യം കൈകോർത്തുപിടിച്ചു വരിവരിയായി അവർ ഇറങ്ങിച്ചെന്നു. അങ്ങിനെ കുറേ ദൂരം ചെന്നപ്പോൾ ഇരുട്ടിൻെറ ശക്തി കുറഞ്ഞു; പ്രകാശം കാണാൻ തുടങ്ങി. തെളിഞ്ഞു പ്രകാശിച്ചു കണ്ട വഴിയിൽക്കൂടെ കുറച്ചു ദൂരംകൂടെ മുന്നോട്ടു ചെന്നപ്പോൾ മിന്നിത്തിളങ്ങുന്ന ദിവ്യപ്രകാശത്തിൽ മുങ്ങിനില്ക്കുന്ന മണിമാളികകളും പൂന്തോട്ടങ്ങളും കെട്ടിപ്പടുത്ത ജലാശയ ങ്ങളും ധാരാളം മധുരപഴങ്ങൾ തിങ്ങിനില്ക്കുന്ന വൃക്ഷലതാദികളും എല്ലാം കണ്ടു. പക്ഷേ ജീവികളൊന്നുമില്ല. വാനരന്മാർക്ക് വളരെ ആശ്ചര്യമായി. ഇങ്ങിനെ ഒരു സ്ഥലം അവർ പണ്ടു കണ്ടിട്ടും കേട്ടിട്ടും ഇല്ല. അവിടെ എല്ലായിടത്തും നോക്കിനടന്നപ്പോൾ തേജസ്വിനിയായ ഒരു ദേവി സമാധി യിൽ മുഴുകിയിരിക്കുന്നതായിക്കണ്ടു. അതാരാണെന്നറിയാനുള്ള കൌതുക ത്തോടെ എല്ലാവരുംകൂടി ദേവിയുടെ നാലുഭാഗവും തിക്കിത്തിരക്കിനിന്നു. കുറച്ചു കഴിഞ്ഞപ്പോൾ സമാധിയുണർന്ന് കണ്ണു മിഴിച്ചു. വാനരന്മാരോടു വർത്തമാനങ്ങളൊക്കെ അന്വേഷിച്ചു. ഹനുമാൻ മുന്നോട്ടു വന്നു വാനരസംഘം അവിടെ വരാനുള്ള കാരണങ്ങളെ മുഴുവൻ വിസ്തരിച്ചു പറഞ്ഞു. അനന്തരം ദേവിയുടെ വർത്തമാനവും അറിഞ്ഞാൽ കൊള്ളാമെന്ന ജിജ്ഞാസയെ പ്രകടിപ്പിച്ചു. അവരോടാദ്യം വിശപ്പും ദാഹവും തീർത്തു വരാൻ കല്പിച്ചു ദേവി. അതുപ്രകാരം വാനരന്മാർ മധുരമുള്ള പഴങ്ങളേയും അമൃതസമാനമായ ജലത്തെയും ഇഷ്ടംപോലെ അനുഭവിച്ച് സംതൃപ്തന്മാരും ഉന്മേഷവദനന്മാരു മായി വീണ്ടും ദേവിയുടെ സമീപത്തു ചെന്നിരുന്നു. അവരോടു ദേവി പറഞ്ഞു:-

"വിശ്വകർമ്മാവിന്നു 'ഹേമ'യെന്നു പേരായൊരു പുത്രിയുണ്ടായിരുന്നു. ബാല്യത്തിൽത്തന്നെ തപോനുഷ്ഠാനങ്ങളിൽ നിരതയും ഉത്സുകയുമായ അവളുടെ അവശ്യപ്രകാരം അവൾക്കു തപോനുഷ്ഠാനത്തിന്നുവേണ്ടി വിശ്വകർമ്മാവു നിർമ്മിച്ചുകൊടുത്തതാണീ പുരി. വളരെക്കാലം കഠിനങ്ങളായ തപോനുഷ്ഠാന ങ്ങളെ ചെയ്ത് അവൾ പുര്യഷ്ടകത്തെ ഭേദിച്ചു പരകൈവല്യത്തെ പ്രാപിച്ചു. ഹേമയുടെ ദാസിയായി ചിരകാലം വർത്തിച്ച 'സ്വയംപ്രഭ'യെന്നുപേരായ താൻ അവളുടെ നിർദ്ദേശപ്രകാരം ഇവിടെ തപസ്സു ചെയ്തുകൊണ്ടിരിക്കയാണ്. ത്രേതായുഗത്തിൽ ഭഗവാൻ ശ്രീരാമനായവതരിക്കുമെന്നും അന്നു സീതാന്വേഷണം ഉണ്ടാവുമെന്നും അപ്പോൾ വാനരന്മാർ ഇവിടെ വരുമെന്നുമൊക്കെ മുൻകൂട്ടി അറിഞ്ഞിട്ടുണ്ട്. നിങ്ങൾക്കു വേണ്ടുന്ന ഉപചാരങ്ങൾ ചെയ്തുതരാൻവേണ്ടി യാണിത്ര കാലം കാത്തിരുന്നത്. ഇനി ഞാൻ ഭഗവൽസന്നിധിയിലേയ്ക്കു പോകയാണ്. നിങ്ങളും പോയ്ക്കൊള്ളുവിൻ." എന്നൊക്കെയാണ് സ്വയം പ്രഭാദേവി പറഞ്ഞത്. വാനരന്മാർക്കൊക്കെ വളരെ ബഹുമാനമായി. ഭക്തി യോടുകൂടി അവരെല്ലാവരും വണങ്ങി. അനന്തരം അവരോടൊക്കെ കണ്ണടയ്ക്കാൻ പറഞ്ഞു ദേവി. കണ്ണടച്ചു തുറന്നുനോക്കിയപ്പോൾ എല്ലാവരും ഗുഹയിൽ നിന്നു പുറത്തു വന്നതായിക്കണ്ടു. സ്വയംപ്രഭാദേവി അവരോടു യാത്രപറഞ്ഞു ഭഗവൽസന്നിധിയിലേയ്ക്ക് യാത്രയുമായി. ഭഗവൽപാദപത്മങ്ങളെ വണങ്ങിനമസ്കരിച്ചു ദിവ്യങ്ങളായ സ്തോത്രങ്ങളെക്കൊണ്ടു ഭഗവാനെ സ്തുതിച്ചു. അനന്തരം ഭഗവന്നിർദ്ദേശത്താൽ ദേവി പരമകൈവല്യത്തെ പ്രാപിക്കുകയും ചെയ്തു.

ഗുഹയിൽനിന്നു പുറത്തുവന്ന വാനരന്മാർ അന്ധകാരജടിലമായ ഗുഹാഭ്രമണംകൊണ്ടു നേരിട്ട കാലദേശഭ്രമത്തിൽനിന്നു മുക്തന്മാരായി. അവർ യാത്രാദിവസമൊന്നു കണക്കാക്കിനോക്കി. അപ്പോൾ സുഗ്രീവൻ നിർദ്ദേശിച്ച അവധി ആയിക്കഴിഞ്ഞിരിക്കുന്നു. വേഗത്തിൽ മടങ്ങിയാൽത്തന്നെ അവധിക്കുള്ളിൽ സ്ഥലത്തെത്താൻ കഴിയില്ലെന്നാണിരിക്കുന്നത്. പോരെങ്കിൽ സീതാന്വേഷണ കാര്യം ഒന്നുമായിട്ടുമില്ല. ഈ സ്ഥിതിക്കു മടങ്ങുന്നതെങ്ങിനെ? മടങ്ങിയാലും വധശിക്ഷയാണ് ഫലം. ആകപ്പാടെ ഭയപരിഭ്രമങ്ങളെക്കൊണ്ട് അവരെല്ലാവരും ആർത്തന്മാരായി. ഓരോരുത്തരും ഓരോ അഭിപ്രായങ്ങൾ

പറഞ്ഞു. എങ്കിലും അവസാനം എല്ലാവരും തെക്കോട്ടു നീങ്ങി വീണ്ടും സീതാന്വേഷണം നടത്താൻതന്നെ തീർച്ചപ്പെടുത്തി. അങ്ങിനെ അവർ തെക്കോട്ടു നീങ്ങി സമുദ്രക്കരയിലെത്തി. അതുവരെ അന്വേഷിച്ചിട്ടും അവർക്കു സീതാദേവിയുടെ യാതൊരു വിവരവും കിട്ടിയില്ല. ഇനി അവിടുന്നങ്ങോട്ട് പോവാനുംവയ്യ. മടങ്ങിപ്പോയാൽ അവധി തെറ്റിയതുകൊണ്ടു സുഗ്രീവൻ വധിക്കുകയും ചെയ്യും. ആകപ്പാടെ വിഷമത്തിലായി. എന്തു ചെയ്യേണ്ടു വെന്നറിയാതെ എല്ലാവരും ആർത്തന്മാരായി അന്യോന്യം നോക്കിയിരുന്നു. അങ്ങിനെ കുറേനേരം ഇരുന്നപ്പോൾ ചിലർ പറഞ്ഞു: ഇങ്ങിനെ ഇരുന്നതുകൊണ്ടെന്താണ് പ്രയോജനം? ഏതായാലും മരണം തീർച്ചപ്പെട്ടുകഴിഞ്ഞു. എന്നാൽ അതു സുഗ്രീവന്റെ കൈകൊണ്ടു വേണ്ട. നമുക്കു തന്നത്താൻ ഇവിടെ കിടന്നു പ്രായോപവേശം ചെയ്തു മരിക്കാം. അതൊരു കാര്യ മായി എല്ലാവർക്കും തോന്നി. അതല്ലാതെ മറ്റെന്താണ് ചെയ്യാനുള്ളത്? അതിനാൽ എല്ലാവരും അങ്ങനെ ചെയ്യാൻതന്നെ തീർച്ചപ്പെടുത്തി. സമുദ്രക്കര യിൽ ദർഭ വിരിച്ച് എല്ലാവരും മരണദീക്ഷയേയും വരിച്ചു കിടന്നു.

അങ്ങിനെ കുറച്ചുനേരം കഴിഞ്ഞപ്പോൾ മഹേന്ദ്രപർവ്വതത്തിന്റെ താഴ്വര യിലുള്ള ഗുഹയിൽ നിന്നു വൃദ്ധനായ ഒരു വലിയ കഴുകൻ നൊണ്ടിനൊണ്ടി പുറത്തുവന്നു. വരിവരിയായിക്കിടക്കുന്ന വാനരന്മാരെ നോക്കി കഴുകൻ സന്തോഷത്തോടുകൂടി തന്നത്താൻ പറഞ്ഞു: വളരെ ദിവസമായി സുഭിക്ഷമായ ആഹാരം കിട്ടാത്ത എനിക്കു കുറേ ദിവസത്തേയ്ക്കു ഭഗവാൻ ആഹാരം തന്നിരിയ്ക്കുന്നു. ഈ വാനരന്മാരെല്ലാം ഉടനെ മരിക്കും. ഇവരുടെ ശരീരങ്ങൾ എനിക്കു വളരെ ദിവസത്തേയ്ക്ക് ആഹാരമായിത്തീരുകയും ചെയ്യും. അതു കേട്ടപ്പോൾ പിന്നേയും അസ്വസ്ഥന്മാരായി വാനരന്മാർ. സുഗ്രീവന്റെ കയ്യിൽ നിന്നു രക്ഷപ്പെട്ടു കഴുകന്റെ വായിലാണല്ലോ നാമെത്തിപ്പെടുന്നത്! കഷ്ടംതന്നെ! നമ്മുടെ വിധി അങ്ങിനെയായിരിക്കാം. അതാർക്കും തടുക്കാൻ വയ്യ. കഴുകന്മാരിലും നല്ലവരുണ്ട്. ആ ജടായു എത്ര നല്ലവനായിരുന്നു. അവനെക്കൊണ്ടെന്തെല്ലാം ഉപകാരങ്ങളുണ്ടായി. ഭഗവാനുവേണ്ടി അവൻ ശരീരത്തെപ്പോലും ഉപേക്ഷിച്ചു. എന്നാൽ ഈ കഴുകനിതാ നമ്മളെ തിന്നാൻ കാത്തിരിക്കുന്നു. എന്നിങ്ങനെ വാനരന്മാർ അന്യോന്യം പറഞ്ഞു.

വാനരന്മാരുടെ മുഖത്തുനിന്നു ജടായുവെന്ന ശബ്ദം കേട്ടതോടെ കഴുകന്റെ ഭാവം മാറി. അവൻ വാനരന്മാരോടു വർത്തമാനങ്ങൾ ചോദിച്ചു. അവർ എല്ലാം പറഞ്ഞുകൊടുക്കുകയും ചെയ്തു. ഉടനെ വാനരന്മാരുടെ സഹായ ത്തോടെ സമുദ്രജലത്തിന്നടുത്തേക്കു നീങ്ങി മരിച്ചു പോയ ജടായുവിന്നു തിലോദകം കൊടുത്തു. അനന്തരം തന്റെ കഥകൾ വാനരന്മാർക്കു വിസ്തരിച്ചു പറഞ്ഞു കൊടുത്തു.

ജടായുവിന്റെ ജ്യേഷ്ഠസഹോദരനായ സമ്പാതിയാണ് പ്രസ്തുത കഴുകൻ. ഒരിക്കൽ ജ്യേഷ്ഠാനുജന്മാരായ ജടായുവും സമ്പാതിയും തമ്മിൽ ഒരു മത്സരമുണ്ടായി. ആരാണ് കൂടുതൽ മേലോട്ടു പറക്കാൻ പ്രാപ്തനെന്ന വാദമായിരുന്നു മത്സരത്തിന്നടിസ്ഥാനം. അവസാനം അതു തീർച്ചപ്പെടുത്താൻ വേണ്ടി രണ്ടാളും മേലോട്ടു പൊന്തിപ്പറന്നു. അങ്ങിനെ വളരെ അധികം മേലോട്ടു പൊന്തിയപ്പോൾ ആദിത്യകിരണങ്ങൾ തട്ടി ചൂടു സഹിക്കാൻ കഴിയാതായി. അപ്പോൾ ജ്യേഷ്ഠനായ സമ്പാതി അനുജനോടുള്ള സ്നേഹംകൊണ്ടു ജടായുവിനെ തന്റെ വിടർത്തിയ ചിറകിന്റെ നിഴലിലാക്കിക്കൊണ്ടു പറന്നു. കുറച്ചുദൂരം മേലോട്ടു ചെന്നപ്പോഴേയ്ക്കു തീക്ഷ്ണങ്ങളായ ആദിത്യരശ്മികൾ തട്ടി സമ്പാതിയുടെ രണ്ടു ചിറകും കരിഞ്ഞു താഴെ വീണു. മഹേന്ദ്രപർവ്വതത്തിന്റെ സാനുപ്രദേശത്തുള്ള ചന്ദ്രമസ്സെന്ന മഹർഷിയുടെ ആശ്രമപരിസരത്തിലാണ് സമ്പാതി വീണത്. നാലഞ്ചുദിവസം ബോധമില്ലാതെ വീണിടത്തു തന്നെ കിടന്നു. ബോധമുണ്ടായ പ്പോൾ പതുക്കെ എഴുന്നേറ്റ് അസഹ്യമായ ദാഹവും ക്ഷീണവും തീർക്കാൻ കുറച്ചു വെള്ളമന്വേഷിച്ചു പതുക്കെ നൊണ്ടിനൊണ്ടി നടന്നു. അപ്പോൾ ചന്ദ്രമസ്സ്മഹർഷിയെ കാണാനിടയായി. അദ്ദേഹം ആഹാരപാനീയങ്ങളൊക്കെ കൊടുത്തു തൃപ്തനാക്കി. അനന്തരം ഉണ്ടായ സംഭവത്തെക്കുറിച്ചു ചോദിച്ചു. അദ്ദേഹത്തോട് എല്ലാ വർത്തമാനങ്ങളും വിസ്തരിച്ചു പറഞ്ഞു. അപ്പോൾ മഹാത്മാവായ ആ ഋഷീശ്വരൻ ജീവന്റെ സംസാരഗതിയേയും ജനനമരണങ്ങ ളേയും വളരെ വ്യക്തമായും തന്മയത്വത്തോടുകൂടിയും പറഞ്ഞുകൊടുത്തു. ആത്മസാക്ഷാൽക്കാരത്തിന്നുള്ള ഉപകരണങ്ങളായ ഓരോ ശരീരവും അഭിമാനംഹേതുവായി നഷ്ടപ്പെടുന്നവിധവും ജീവൻ ഓരോഗർഭത്തിലും

എത്തിച്ചേരുകയും ശരീരമുണ്ടാവുകയും ഗർഭോദരത്തിൽവെച്ചു പലവിധദുഃഖങ്ങളെ അനുഭവിക്കുകയും ചെയ്യുന്ന വിധവും എല്ലാം ചന്ദ്രമസ്സ്മഹർഷി വിവരിച്ചു പറഞ്ഞുകൊടുത്തു. അതായതു ജീവിതത്തിൽ ഇനിബാക്കിയുള്ള സമയമെങ്കിലും അഭിമാനത്തിന്നും അഹങ്കാരത്തിന്നും വേണ്ടി കളയാതെ ആത്മസാക്ഷാൽക്കാരമാകുന്ന ജന്മസാഫല്യത്തിന്നു പ്രയത്നിക്കാൻവേണ്ടി ഉപയോഗപ്പെടുത്തണമെന്നർത്ഥത്തിലാണതൊക്കെ പറഞ്ഞുകൊടുത്തത്. അനന്തരം ഈ ഗുഹയിൽ താമസിക്കാമെന്നും ശ്രീരാമകാര്യമായി വരുന്ന വാനരന്മാർക്കു വാക്സഹായം ചെയ്തുകൊടുക്കുമ്പോൾ നഷ്ടപ്പെട്ട ചിറകു വീണ്ടും മുളയ്ക്കുമെന്നും ഋഷി അനുഗ്രഹിക്കുകയും ചെയ്തു. അന്നുമുതൽ ഈ ഗുഹയിൽ താമസിച്ചു വരികയാണ്. എന്നൊക്കെയാണ് സമ്പാതി അവരോടു തൻെറ വർത്തമാനമായി പറഞ്ഞുകൊടുത്തുത്.

ഇത്രയും പറഞ്ഞു കഴിയുമ്പോഴേയ്ക്കുതന്നെ സമ്പാതിക്കു സുശക്തങ്ങളായ രണ്ടു പുതിയ ചിറകുകൾ മുളച്ചു പൊന്തി. ഉടനെ മേലോട്ടു വളരെ ഉയരത്തിൽ പറന്നു. ലങ്കാരാജധാനിയും അതിലുള്ള അശോകവനവും ശിംശപാവൃക്ഷവും അതിൻെറ ചുവട്ടിൽ രാക്ഷസികളാൽ പരിവൃതയായിരിക്കുന്ന സീതാദേവിയേയും സമ്പാതിതൻെറ ദീർഘദർശിത്വംകൊണ്ടു വ്യക്തമായി കണ്ടറിഞ്ഞു വാനരന്മാർക്കറിവുകൊടുത്തു. സമുദ്രത്തിനക്കരെകടന്നു ലങ്കയിൽ പോയാൽ സീതാദേവിയെ കാണാമെന്നും പറഞ്ഞുകൊടുത്തു സമ്പാതി പറന്നുപോയി. എങ്ങിനെയാണ് സമുദ്രം കടക്കേണ്ടതെന്ന ആലോചനയായി വാനരന്മാർക്ക്. പല യുക്തികളും ആലോചിച്ചു നോക്കി. അതൊന്നും പ്രായോഗികമല്ല. ചാടി അക്കരെ എത്തുകതന്നെ വേണം. അതിനു ആർക്കു സാധിക്കുമെന്നായി പിന്നത്തെ ആലോചന. നൂറു യോജന വിസ്താരമുള്ളസമുദ്രം ഒറ്റ ചാട്ടംകൊണ്ടപ്പുറത്തെത്തുകയെന്നതു വിഷമമേറിയ കാര്യംതന്നെ. ഓരോരുത്തരും അവരവർക്കു ചാടാൻ കഴിയുന്ന ദൂരത്തെ കണക്കാക്കിനോക്കി. നൂറുയോജന തികച്ച് ആർക്കും ചാടാൻ വയ്യെന്നാണ് തെളിഞ്ഞത്. ഏതു കാര്യത്തിലും മുന്നിട്ട് നില്ക്കുന്ന ഉത്സാഹിയും മഹാശക്തനുമായ ഹനുമാൻ ഒരഭിപ്രായവും പറയാതെ മൌഢ്യത്തോടെ തലയും താഴ്ത്തി ഒരു മൂലയ്ക്കിരിക്കുന്നതായിക്കണ്ടു. ആഞ്ജനേയൻ യാതൊരഭിപ്രായവും

പറഞ്ഞില്ല. ഏതോ ഒരു മൌഢ്യം ബാധിച്ച മട്ടുണ്ട്. എല്ലാവരും വായു പുത്രനെ നോക്കി. അപ്പോഴാണ് വൃദ്ധനായ ജാംബവാൻ ഹനുമാൻെറ മുമ്പിൽചെന്ന് അദ്ദേഹത്തിൻെറ വീര്യത്തെപ്പറ്റി പ്രശംസിച്ചത്. രാമകാര്യത്തിന്നു വേണ്ടിത്തന്നെ ജനിച്ചവനും അതിനുവേണ്ടിത്തന്നെ ജീവിക്കുന്നവനും രാമകാര്യമായിത്തന്നെ ഇപ്പോൾ പുറപ്പെട്ടവനുമായ നീയാണ് കാര്യം സാധിക്കാൻപോകുന്നതെന്നറിഞ്ഞു നിൻെറ കയ്യിലാണല്ലോ ഭഗവാൻ അംഗുലീ യകം തന്നിരിക്കുന്നത്! നിന്നോടാണല്ലോ അടയാളവാക്യം പറഞ്ഞിരിക്കുന്നതും. നിനക്കല്ലാതെ ആർക്കാണീ മഹാകാര്യം സാധിക്കാൻ കഴിയുന്നത്! എന്നിങ്ങിനെ ജാംബവാൻ ഹനുമാനെയും അദ്ദേഹത്തിൻെറ വീര്യത്തെയും വാഴ്ത്തിയപ്പോൾ ആഞ്ജനേയൻ തന്നത്താൻ ഉണർന്നു തൻെറ വീര്യത്തെ അറിഞ്ഞ് കൈകാലുകൾ കുടഞ്ഞ് ഉറക്കെയൊന്നട്ടഹസിച്ച് ഇരുന്ന ദിക്കിൽ നിന്നെഴു ന്നേറ്റു.

ആഞ്ജനേയൻെറ ഭയാനകമായ അട്ടഹാസം കൊണ്ട് സമുദ്രം കലങ്ങി മറിഞ്ഞു. ആ മഹേന്ദ്രപർവ്വതം തന്നെ ഒന്നിളകി വിറച്ചു. വാനരന്മാർ ഞെട്ടിത്തെറിച്ചു. പലരും മറിഞ്ഞുവീണു. ഉൽബുദ്ധമായ പൌരുഷം സ്വരൂപത്തെ പ്രാപിച്ചപോലെ വിളങ്ങിയ മാരുതാത്മജൻ ഗംഭീരമായ നാദത്തിൽ മേഘഗർജ്ജനംപോലെ വാനരന്മാരെ നോക്കിപ്പറഞ്ഞു, ആരും ഭയപ്പെടേണ്ട. ഞാനിപ്പോൾത്തന്നെ ഒരു ചാട്ടത്തിന്നു സമുദ്രത്തെ അതിലംഘിച്ചു ലങ്കയിൽ ചെന്നു സീതയെ കണ്ടുവരുന്നുണ്ട്. നമ്മുടെയെല്ലാം ജീവിതം അതുകൊണ്ടു രക്ഷപ്പെടും. ആരുടെ സ്മരണമാത്രംകൊണ്ട് അത്യന്ത ഭയാനകമായ ഈ സംസാരസമുദ്രത്തെപ്പോലും വിഷമം കൂടാതെ കടക്കാൻ കഴിയുന്നുവോ, ആ രാമചന്ദ്രൻെറ തിരുനാമം നാവിലും, ശ്രീമൂർത്തി ഹൃദയത്തിലും, അംഗുലീ യകം കരതലത്തിലുമുള്ള എനിക്ക് ഈ നിസ്സാരമായ ഉപ്പുസമുദ്രമാണോ കടക്കാൻ കഴിയാത്തത്! ഇപ്പോൾത്തന്നെ കാര്യം സാധിച്ചുവരുന്നുണ്ട്. എന്നു പറഞ്ഞ് ഉത്സാഹഭരിതനായി ഉച്ചത്തിൽ അട്ടഹസിച്ചു കൊണ്ട് മഹേന്ദ്രപർവ്വതത്തിൻെറ മുകളിലേയ്ക്കു കയറി.

ഹനുമാനെ ഈ നിലയിൽ മഹേന്ദ്രപർവ്വതത്തിൻെറ മുകളിൽ കയറ്റി നിർത്തിക്കൊണ്ടാണ് കിഷ്കിന്ധാകാണ്ഡം അവസാനിക്കുന്നത്. ബാലി

വധാനന്തരമുള്ള ചാതുർമ്മാസ്യദീക്ഷയും ക്രിയാമാർഗ്ഗോപദേശവും കർമ്മ യോഗത്തെയാണ് പ്രഖ്യാപിക്കുന്നത്. ഭക്തികൊണ്ടു ചിത്തശുദ്ധിവന്നു വിവേകമുദിച്ച് അവിവേകം നശിച്ചാൽ ഒരാൾക്കു കർമ്മയോഗം അനുഷ്ഠിക്കാറായി. അപ്പോഴേ ആയിട്ടുമുള്ളു. കർമ്മയോഗംകൊണ്ടു തീവ്രവൈരാഗ്യം മിക്കവാറും വന്നുകഴിഞ്ഞാൽ തത്വവിചാരം ചെയ്യണം. അപ്പോൾ ചെയ്യുന്ന തത്വവിചാരംകൊണ്ടേ പ്രയോജനമുള്ളു. തത്വവിചാരമാണ് സീതാന്വേഷണം. ഉപനിഷന്മന്ത്രങ്ങളെ മുൻനിർത്തിയാണ് തത്വവിചാരം ചെയ്യേണ്ടത്. ഉപനിഷന്മന്ത്രങ്ങളെയാണിവിടെ വാനരന്മാരാക്കി ചിത്രീകരിച്ചിരിക്കുന്നത്. തത്വവിചാരം ഒരു പരിധിയിലെത്തുമ്പോൾ തൻെറ ഹൃദയത്തെയും ജീവിതത്വത്തെയും അറിയാറാവും. അതാണ് ഗുഹാഭ്രമണവും സ്വയംപ്രഭാദർശനവും. പക്ഷേ അതും തത്വവിചാരം ശരിയായ മാർഗ്ഗത്തിൽക്കൂടെ പുരോഗമിക്കുന്നു എന്നു വന്നാൽ മാത്രമാണ്. സീതാന്വേഷണത്തിന്ന് അസംഖ്യം വാനരന്മാർ പുറപ്പെട്ടു. എന്നാൽ തെക്കോട്ടു പോയവർക്കുമാത്രമേ സ്വയംപ്രഭയെയും ഗുഹയും കാണാൻ പറ്റീട്ടുള്ളു. മാത്രമല്ല സീത എവിടെയാണെന്നറിയാൻപോലും അവർക്കേ സാധിച്ചിട്ടുള്ളു. വടക്കും കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിലേയ്ക്കു പോയവരും സീതാന്വേഷണംതന്നെയാണ് നടത്തിയത്. എന്നാൽ സീതയും അവരും തമ്മിൽ യാതൊരു സംബന്ധവുമുണ്ടാവാനിടവന്നിട്ടില്ല. തത്വവിചാരം പലരും പലപ്പോഴും ചെയ്യാറുണ്ടായിരിക്കാം. എന്നാൽ മിക്കപ്പോഴും അതു നേർവഴിയിൽക്കൂടെ പുരോഗമിച്ച് ആത്മതത്വത്തിൽ ചെന്നുമുട്ടി വേണ്ടത്ര പ്രയോജനപ്പെടുകയെന്നതു ചുരുക്കം ചിലർക്കേ സാധിക്കാറുള്ളു. അങ്ങിനെ പ്രയോജനപ്പെട്ടാൽ ജ്ഞാനവൈരാഗ്യങ്ങൾ പൂർണ്ണമായിത്തീരാനും സംസാരത്തിൻെറ മറുകരയ്ക്കു കടക്കാനും ബ്രഹ്മവിദ്യയെ അറിയാനും ഒക്കെ ഇടയാവുകയും ചെയ്യും. ജ്ഞാനവൈരാഗ്യങ്ങളുടെ പൂർണ്ണതയാണ് സമ്പാതിയുടെ ചിറകുമുളയ്ക്കൽകൊണ്ടുൽബോധിപ്പിക്കുന്നത്. പണ്ടു ജടായുവിൻെറ ചിറകു പോയപ്പോഴാണല്ലോ സീത നഷ്ടപ്പെട്ടത്. അതായതു ജ്ഞാനവൈരാഗ്യങ്ങൾ നഷ്ടപ്പെട്ടപ്പോൾ ബ്രഹ്മവിദ്യ മറഞ്ഞു. അവ വീണ്ടുമുണ്ടായപ്പോൾ പ്രകാശിച്ചു. അവ വീണ്ടുമുണ്ടാവലാണ് സമ്പാതിയുടെ ചിറകുമുളയ്ക്കലായി പ്രഖ്യാപിച്ചിരിക്കുന്നത്. സംസാരത്തിൻെറ മറുകരയ്ക്കെത്തൽ

തന്നെ സമുദ്രലംഘനം. സീതാദർശനം ബ്രഹ്മവിദ്യയെ അറിയലും. ഇങ്ങിനെ അനേകം തത്വരത്നങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടാണ് പാവനമായ കിഷ്കിന്ധാകാണ്ഡം അവസാനിപ്പിക്കുന്നത്. അതോടെ ഏറ്റവും ചമല്ക്കാരം നിറഞ്ഞ സുന്ദരകാണ്ഡം ആരംഭിക്കുകയും ചെയ്യുന്നു.



# സുന്ദരകാണ്ഡം

ഏഴു കാണ്ഡങ്ങളുള്ള രാമായണത്തിൽ ഓരോ കാണ്ഡത്തിൻേറയും പേരുകൊണ്ടുതന്നെ അതാതുകാണ്ഡത്തിൽ വിവരിക്കാൻ പോവുന്ന കാര്യങ്ങൾ ഇന്നിന്നവയാണെന്നു വ്യക്തമാവുന്നുണ്ട്. ബാലകാണ്ഡം കൊണ്ടു ശ്രീരാമൻെറ ബാല്യത്തിൽ നടന്ന കഥകളേയും അയോദ്ധ്യാകാണ്ഡംകൊണ്ട് അയോദ്ധ്യയിൽവെച്ചു നടന്ന ചരിത്രങ്ങളേയും ആരണ്യകാണ്ഡംകൊണ്ടു കാട്ടിൽവെച്ചു നടന്ന കാര്യങ്ങളേയും കിഷ്കിന്ധാകാണ്ഡം കൊണ്ടു കിഷ്കിന്ധയിലെ വർത്തമാനങ്ങളേയുമാണ് പറയുന്നതെന്നു മനസ്സിലാക്കാൻ സാധിക്കും. അതുപോലെ യുദ്ധകാണ്ഡംകൊണ്ടു യുദ്ധസന്നാഹങ്ങളേയും ഉത്തരകാണ്ഡം കൊണ്ടു പട്ടാഭിഷേകത്തിന്നുശേഷമുള്ള കാര്യങ്ങളേയുമാണ് പറയുന്നതെന്നും വ്യക്തമാവുന്നുണ്ട്. എന്നാൽ സുന്ദരകാണ്ഡമെന്ന പേരുകേൾക്കുമ്പോൾ എന്തുകാര്യമാണതിൽ വിവരിക്കാൻ പോവുന്നതെന്ന് അനുവാചകന്നൂഹിക്കാൻ സാദ്ധ്യമല്ല. ഹനുമാൻെറ സമുദ്രലംഘനവും ലങ്കാപ്രവേശവും സീതാദർശനവും മറ്റുമാണ് പ്രസ്തുതകാണ്ഡത്തിൽ പറയുന്ന കാര്യങ്ങൾ. എന്നാൽ ആ വക കാര്യങ്ങളെ അടക്കി സുന്ദരശബ്ദംകൊണ്ടുൽബോധിപ്പിച്ചതെന്താണെന്നനുവാചകനു സംശയം തോന്നാം. കഥാഗോളങ്ങളെ സൂചിപ്പിച്ചുകൊണ്ടാണെങ്കിൽ ഇതിലും എത്രയോ സുന്ദരമായ പേരു വേറെത്തന്നെ കല്പിക്കാനില്ലേ എന്നും തോന്നാം. സമുദ്രലംഘനകാണ്ഡമെന്നോ, സീതാദർശനകാണ്ഡമെന്നോ, സന്ദേശകാണ്ഡമെന്നോ ഒക്കെ പേരിടാം. അവയെല്ലാം കഥാഗോളങ്ങളോടു ബന്ധപ്പെട്ടവയാണുതാനും. എന്നാൽ അതൊന്നും കൂടാതെ കഥാസ്വരൂപത്തിൻെറ സ്പർശംപോലുമില്ലാത്ത സുന്ദരശബ്ദത്തിൻെറ പ്രകടനം എന്തുദ്ദേശത്തിലായിരിക്കും?

ഏഴു കാണ്ഡങ്ങളുള്ള രാമായണത്തിൽ ഏഴിലുംവെച്ച് അത്യന്തസുന്ദരമാണ് ഇതിലെ പ്രാതിപാദ്യവിഷയമെന്നതുകൊണ്ടാണ് ഈ കാണ്ഡത്തിന്നു സുന്ദരകാണ്ഡമെന്നു പേരിട്ടിരിക്കുന്നത്. കഴിഞ്ഞ കാണ്ഡങ്ങളിലെ കഥാഗോളങ്ങളിൽ ഒതുങ്ങിയ തത്വഘടനയുടെ ശ്രവണത്തിൽനിന്നു

ജിജ്ഞാസുവായ ജീവൻ ബ്രഹ്മവിദ്യാദർശനത്തിന്നുവേണ്ടി അലയുന്ന അവസ്ഥാവിശേഷത്തെ ഉൽബോധിപ്പിച്ചുവല്ലോ. ബ്രഹ്മവിദ്യയെ കണ്ടുകിട്ടലാണ് ഈ കാണ്ഡത്തിലെ മുഖ്യവിഷയം. സംസാരത്തിൽ ഒരു ജീവന് ഇതിൽപ്പരം സുന്ദരമായ ഒരവസ്ഥാവിശേഷത്തെ അനുഭവിക്കാനില്ല. എത്ര പ്രതിബന്ധങ്ങളാണ് ബ്രഹ്മവിദ്യയെ അറിയാനെന്നു പറഞ്ഞാലവസാനമില്ല. അത്രയും പ്രതിബന്ധങ്ങളുണ്ടെന്ന കാരണത്താൽ പലരും അന്വേഷിക്കുന്നുണ്ടെങ്കിലും എത്രയോ ദുർല്ലഭം സാധകന്മാർക്കു മാത്രമേ അറിയാൻ സാധിക്കാറുള്ളു. ആ തത്വങ്ങളെയൊക്കെ ഇവിടെ ഭംഗ്യന്തരേണ പ്രകാശിപ്പിച്ചിട്ടുമുണ്ട്. സീതാദേവി ലങ്കയിലായിരിക്കുമെന്നും, ലങ്ക തെക്കാണെന്നും അറിഞ്ഞിട്ടും എത്രയോ ആളുകളാണ് വടക്കും കിഴക്കും പടിഞ്ഞാറും പോവാനുണ്ടായത്! എന്താണിതിനർത്ഥം? ജീവിതം ആത്മസാക്ഷാൽക്കാരത്തിന്നും ജന്മസാഫല്യത്തിന്നുമുള്ളതാണെന്നും അതിനു വിഷയനിവൃത്തനും ബ്രഹ്മനിഷ്ഠനുമായിക്കഴിയുകയാണ് വേണ്ടതെന്നുമറിഞ്ഞിട്ടും എത്ര ജനങ്ങളാണ് കേവലം വിഷയാലുക്കളായിത്തന്നെ കഴിയുന്നത്! അതിനെയാണ് ദക്ഷിണേതരദിക്കുകളിലേയ്ക്കു പോയ വാനരന്മാരെക്കൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. തെക്കോട്ടു പോയവർ തന്നെ വളരെ കുറവാണ്. അതിലും ഒരാൾ മാത്രമാണ് സീതയെ കാണുന്നത്. എത്രയോ അസംഖ്യംആളുകളിൽ ദുർല്ലഭം ചിലർ മാത്രമാണ് അദ്ധ്യാത്മസാധനയിൽ മുഴുകി ജന്മസാഫല്യത്തിന്നുവേണ്ടി പ്രയത്നിക്കുന്നത്. അങ്ങനെ പ്രയത്നിക്കുന്നവരിൽത്തന്നെ ദുർല്ലഭംചിലർമാത്രമാണ് പരമാർത്ഥമായ മാർഗ്ഗത്തെ അറിഞ്ഞു ജന്മസാഫല്യത്തെ പ്രാപിക്കുന്നതും. അതിനാൽ ജീവന് ഈശ്വരപ്രാപ്തിക്കാവശ്യമായ ബ്രഹ്മവിദ്യാബോധം ഒരാൾക്കെങ്കിലും ഉണ്ടായിത്തീരുകയെന്നതെത്ര ദുർലഭമാണെന്നു പറയാൻ വയ്യ. അങ്ങിനെ എപ്പോഴെങ്കിലും ഒരിക്കൽ ഏതൊരാൾക്കെങ്കിലും ബ്രഹ്മവിദ്യയെ വേണ്ടപൊലെ അറിയാൻ സാധിച്ചാൽ അതില്പരം അത്ഭുതകരമായ മറ്റൊന്നും ലോകത്തിലുണ്ടാവാനില്ല. അതില്പരം സുന്ദരമായ അനുഭവവും മറ്റൊന്നില്ല. പ്രസ്തുതഅത്ഭുതകരമായ അവസ്ഥാവിശേഷത്തെയാണ് ഈ കാണ്ഡത്തിൽ ഉപന്യസിക്കുന്നതെന്നതുകൊണ്ടാണ് ഈ കാണ്ഡത്തിന്നു സുന്ദരകാണ്ഡമെന്നു പേരിട്ടിരിക്കുന്നത്. ജീവൻ സംസാരസമുദ്രത്തെ അതിക്രമിച്ച് അദ്ധ്യാത്മസാധന

യിൽ മുഴുകി ബ്രഹ്മവിദ്യയെ അറിഞ്ഞു ചരിതാർത്ഥനാവുന്ന വിധത്തെ യാണ് ഇതിൽ താത്വികമായി ഉപന്യസിച്ചിരിക്കുന്നതും ഇനി വിഷയത്തിലേയ്ക്കു കടക്കാം.

ജാംബവാൻെറ മുഖത്തു നിന്നുകേട്ട വാക്കുകളെക്കൊണ്ട് ഉറങ്ങിക്കിടന്ന പൌരുഷവും ഉത്സാഹവും ഉണർന്നു വികസിച്ച് ആവേശഭരിതനായ ആഞ്ജ നേയൻ ഉറക്കെ അട്ടഹസിച്ചുകൊണ്ടു ചാരിതാർത്ഥ്യത്തോടെ മഹേന്ദ്രപർവ്വത ത്തിൻെറ മുകളിലേയ്ക്കു കയറാൻ തുടങ്ങിയെന്നു പറഞ്ഞുവല്ലോ. പർവ്വതത്തി ലേയ്ക്കു കയറുന്ന ഓരോ കാൽവെപ്പിലും ഹനുമാൻ വിചാരിക്കയാണ്: "ഹാ ഞാൻ ധന്യധന്യൻതന്നെ. എൻെറ ജന്മം സഫലമായി. ഇന്നെങ്കിലും എനിക്കു സീതാദർശനം സാധിക്കുമല്ലോ. ഇത്ര കാലവും ഞാനീ കാര്യമറി യാതെ ആയുസ്സു കളഞ്ഞുവല്ലോ. പോട്ടെ. ഇന്നെങ്കിലും എൻെറ ജന്മം സഫലമായല്ലോ." തനിക്കു സമുദ്രത്തെ ചാടാൻ സാധിക്കുമോ, വല്ല ആപത്തും സംഭവിക്കുമോ എന്നും മറ്റുമുള്ള വിചാരമല്ല ഹനുമാനുണ്ടായത്. ഇത്ര ദിവസവും തനിക്കിതു സാധിച്ചില്ലല്ലോ എന്ന പശ്ചാത്താപമാണുണ്ടായത്. ഹൃദയത്തിൽ രാമസ്വരൂപവും നാവിൽ രാമനാമവും കയ്യിൽ രാമാംഗുലീയ വുമുള്ള തനിക്കിതല്ല ഇതിലും വലിയ സമുദ്രത്തെയും ചാടാമെന്ന ദൃഢബോധം വാതാത്മജൻെറ ഹൃദയത്തിൽ ദൃഢമായുറച്ചു. അതിനാൽ സമുദ്രത്തെ ഉല്ലംഘിക്കുന്നതിനെപ്പറ്റിയോ ലങ്കയിൽ എത്തുന്നതിനെപ്പറ്റിയോ സീതാദേവിയെ ദർശിക്കുന്നതിനെപ്പറ്റിയോ സംശയമേ ഉണ്ടായിട്ടില്ല. പരമപുരുഷനായ ശ്രീരാമചന്ദ്രൻെറ സർവ്വശക്തികളും തന്നിലുണ്ടെന്നു ബോദ്ധ്യം വന്നു ഹനുമാന്ന്.

തീവ്രമുമുക്ഷുവായ ഒരു സാധകൻെറ ഭാവത്തെയാണ് ഹനുമാനിൽക്കൂടെ അവതരിപ്പിച്ചിരിക്കുന്നത്. പരമാർത്ഥമായ മുമുക്ഷുതയുണ്ടാവുകയും അതു തീവ്രമായിരിക്കുകയും ചെയ്യുന്നേടത്തോളം കാലമാണ് ഒരാൾക്കു വൈരാഗ്യം കൊണ്ടു സംസാരത്തെ ജയിക്കാൻ കഴിയാതിരിക്കുന്നത്. സംസാരത്തെ യാണിവിടെ ഭയാനകമായ സമുദ്രമായി ചിത്രീകരിച്ചിരിക്കുന്നത്. അതിൻെറ മറുകരയിലേയ്ക്കു ചാടിക്കടക്കുകയെന്നതു വിഷമമേറിയ കാര്യം തന്നെ. എന്നാൽ മറുകരയിലെത്താതെ സീതാദേവിയെ കാണാനും പോവുന്നില്ല. സംസാര ധർമ്മങ്ങളെ നിശ്ശേഷം ജയിക്കാതെ ബ്രഹ്മവിദ്യയെ അറിയുകയെന്നതു

വിഷമംതന്നെ. അധികമാർക്കും സാധിക്കാറില്ല. അതാണ് ഹനുമാനൊഴിച്ചു മറ്റാർക്കും സാധിക്കാതെ വന്നത്. തീവ്രമുമുക്ഷുവിന്നുമാത്രമേ സംസാര സമുദ്രത്തിൻെറ മറുകരയ്ക്കെത്താൻ സാധിക്കൂ. വളരെ ചുരുക്കംപേർക്കു മാത്രമേ അങ്ങിനെയുള്ള തീവ്രമുമുക്ഷുതയുണ്ടാവാറുള്ളു. അതാണ് സാധാരണ ജനങ്ങൾക്കു സാധിക്കാത്തതും. സംസാരത്തിൽ പല കർത്തവ്യങ്ങളുമുണ്ട് തനിക്കെന്നു ധരിക്കുന്നു ഓരോരുത്തരും. എന്നാൽ മുമുക്ഷുതയുണ്ടാവുമ്പോൾ ജന്മസാഫല്യമായ കൈവല്യപ്രാപ്തിമാത്രമാണ് തൻെറ ജീവിതത്തിൻെറ ലക്ഷ്യമെന്നും അതിനുള്ള പ്രയത്നം മാത്രമാണ് തൻെറ കർത്തവ്യമെന്നും ബോധ്യമാവുന്നു. പ്രസ്തുതബോധം ദൃഢപ്പെടുന്നതോടുകൂടി മറ്റു കർത്തവ്യങ്ങളെല്ലാം അറിയാതെ വീണുപോവുകയും മുമുക്ഷുത തീവ്രമായിത്തീരുകയും ചെയ്യുന്നു. അങ്ങിനെയായിത്തീർന്ന ഒരാൾക്കു വിഷമമില്ലാതെ സംസാര സമുദ്രത്തിൻെറ മറുകരയ്ക്കെത്താനും ബ്രഹ്മവിദ്യയെ അറിയാനും കഴിയുന്നു. പ്രസ്തുതഭാവമാണ് ഇവിടെ ആഞ്ജനേയനിൽക്കൂടെ അവതരിപ്പിച്ചിരിക്കുന്നത്.

മഹേന്ദ്രപർവ്വതത്തിൻെറ മുകളിൽ കേറിനിന്ന് ഉറക്കെ അട്ടഹസിച്ചുകൊണ്ടു മുന്നിൽ പരന്നുകിടക്കുന്ന സമുദ്രത്തെ സുദീർഘമായൊന്നു നോക്കി. രണ്ടു കൈകളും ആകാശത്തിൽ പൊക്കിപ്പിടിച്ചു രണ്ടു കാലുകൾകൊണ്ടും പർവ്വതത്തെ ചവുട്ടി അമർത്തി മേലോട്ടു കുതിച്ചുചാടി. ചിറകില്ലാത്ത ഒരു മഹാസത്വം ആകാശത്തുകൂടെ പറന്നുപോവുന്ന പ്രതീതിയുണ്ടാക്കിക്കൊണ്ടു വാതാത്മജൻ വായുവേഗത്തിൽ ആകാശത്തുകൂടെ തെക്കോട്ടു നീങ്ങാൻ തുടങ്ങി. അഞ്ജനാപുത്രൻെറ അത്ഭുതകരമായ ആ പ്രയാണത്തെ ആശ്ചര്യത്തോടുകൂടുംവണ്ണം നോക്കിക്കൊണ്ടുനിന്നു ദേവന്മാരും ഉപദേവന്മാരും ഋഷികളുമെല്ലാം. അങ്ങിനെ കുറെ ദൂരം ആകാശത്തുകൂടെ പോയപ്പോഴാണ് സമുദ്രത്തിന്നുതന്നെ ആശങ്കയുണ്ടായത്. ഒരുപക്ഷേ അക്കര പറ്റാൻ സാധിക്കാതെ വീണുപോവുന്നപക്ഷം ഹനുമാൻതന്നെ ഇല്ലാതായിത്തീരുമല്ലോ. അങ്ങിനെ സംഭവിക്കരുതെന്നു കരുതി സമുദ്രത്തിന്നടിയിൽ വളരെക്കാലമായി ഒളിച്ചുതാമസിച്ചു വരുന്ന മൈനാക പർവ്വതത്തോടു മേലോട്ടു പൊന്തിനിൽക്കാൻ ആജ്ഞാപിച്ചു, സമുദ്രരാജാവ്. അതുപ്രകാരം അധികം താമസിയാതെ ഹനുമാൻെറ മാർഗ്ഗമദ്ധ്യത്തിൽ ഒരു പർവ്വതം പൊന്തിവന്നു. രാമകാര്യത്തിന്നുവേണ്ടി വിശ്രമമില്ലാതെ

അത്യന്തസാഹസത്തോടുകൂടുംവണ്ണം ആകാശത്തുകൂടെ പ്രയാണം ചെയ്യുന്ന അങ്ങ് ഈ പർവ്വതത്തിലിരുന്ന് അല്പനേരം വിശ്രമിച്ചു നല്ല മധുരമുള്ള പഴങ്ങളെ ഭക്ഷിച്ച് അമൃതസമാനമായ ജലം പാനംചെയ്തു ക്ഷീണംതീർത്തു പോണമെന്നു ഹനുമാനോടപേക്ഷിക്കുകയും ചെയ്തു. പക്ഷേ രാമകാര്യമായ സീതാദർശനത്തിന്നുവേണ്ടിത്തന്നെ ജീവിതത്തെ മുഴുവൻ അർപ്പിച്ചുകഴിഞ്ഞ അദ്ദേഹമുണ്ടോ ആ അപേക്ഷയെ കൈക്കൊള്ളുന്നു! ആയുസ്സ് അല്പവും അനിശ്ചിതവുമാണെന്നും ആത്മസാക്ഷാല്ക്കാരവും കൈവല്യപ്രാപ്തിയും മാത്രമാണ് ജീവിതത്തിൽ സാധിക്കാനുള്ളതെന്നും അതു സാധിക്കുന്നതിന്നു മുമ്പ് ആയുസ്സു നശിക്കാൻ പാടില്ലാത്തതിനാൽ എത്രയും വേഗത്തിൽ ജീവിതലക്ഷ്യം പ്രാപിക്കേണ്ടിയിരിക്കുന്നുവെന്നും ബോദ്ധ്യമുള്ള തീവ്രമുമുക്ഷുവായ ഒരാൾക്കു തൻെറ കൈവല്യപ്രാപ്തി കൈവരുന്നതിനുമുമ്പ് ആഹാരനിദ്രകൾക്കും വിശ്രമത്തിന്നുമൊക്കെ എവിടെയാണവസരം! അതിനാൽ ഹനുമാൻ തനിക്കേറ്റവും പ്രധാനമായ രാമകാര്യം സാധിക്കുന്നതിന്നുമുമ്പ് ആഹാരനിദ്രകളോ വിശ്രമമോ ഇല്ലെന്നു പറഞ്ഞ് അവരുടെ അപേക്ഷയെ തിരസ്കരിക്കതന്നെ ചെയ്തു. മൈനാകപർവ്വതത്തെയും അതിക്രമിച്ചു പിന്നേയും മുന്നോട്ടു പോയിക്കൊണ്ടിരിക്കുമ്പോഴാണ് ദേവന്മാരുടെ അപേക്ഷയെ പുരസ്കരിച്ചു 'സുരസ' ഹനുമാൻെറ ശക്തികൌശലങ്ങളെ പരീക്ഷിക്കാനെത്തിയത്. ദേവന്മാർക്കൊരു സംശയം. സമുദ്രത്തെ അതിക്രമിച്ചുമറുകരയിലെത്തിയാലും ഏറ്റവും സുരക്ഷിതമാംവണ്ണം കാക്കപ്പെട്ടുവരുന്ന ലങ്കാരാജധാനിയിൽ ഹനുമാനു പ്രവേശിക്കാൻ സാധിക്കുമോ എന്ന്. ആ സംശയം തീർക്കാൻവേണ്ടിയായിരുന്നു അവർ നാഗമാതാവായ സുരസയെ പറഞ്ഞയച്ചത്. സുരസാദേവി വികൃതമായ രാക്ഷസീസ്വരൂപത്തിൽ ആഞ്ജനേയൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു ഹനുമാനെ വിഴുങ്ങാൻ തുടങ്ങി. രാമകാര്യമായ സീതാദർശനംമാത്രമാണ് തനിക്കു ശരീരംകൊണ്ടുള്ള പ്രയോജനമെന്നും അതു സാധിച്ചുകഴിഞ്ഞാൽ ഉടനെ ശരീരത്തെ ഇവിടെ എത്തിച്ചുതരാമെന്നും അതുവരെ ക്ഷമിക്കണമെന്നും പലപ്രാവശ്യം സുരസയോടപേക്ഷിച്ചുനോക്കിയെങ്കിലും അതൊന്നും അനുവദിച്ചുകൊടുക്കാൻ തെയ്യാറായില്ല നാഗമാതാവ്. അപ്പോൾ ഹനുമാൻ പർവ്വതാകരമായ സ്വരൂപത്തിൽ സുരസയുടെ വായിൽ പ്രവേശിച്ചു യോഗശക്തികൊണ്ടു

കൃശശരീരനായി മറ്റൊരു ദ്വാരത്തിൽക്കൂടെ പുറത്തു വന്നു വീണ്ടും ആകാശത്തുകൂടെ പ്രയാണം തുടങ്ങി. പിന്നെയും കുറച്ചുകൂടി മുന്നോട്ടു പോയപ്പോഴാണ് ഛായാഗ്രാഹിണിയെന്ന ഒരു ഭൂതത്തിൻെറ പുറപ്പാട്. നിഴലിൽക്കൂടെ വസ്തുവിനെ ആകർഷിച്ചെടുത്തുവരുത്തി ആഹരിക്കുകയെന്നതാണ് ഛായാഗ്രാഹിണിയുടെ സ്വഭാവം. അതനുസരിച്ചു മുകളിൽക്കൂടെ പോവുന്ന ഹനുമാൻെറ നിഴലിനെ സമുദ്രത്തിൽനിന്നു പിടിച്ചുവലിച്ചാകർഷിക്കാൻ തുടങ്ങി. തൻെറ ഗതിക്കു മാന്ദ്യം വരുകയും ക്രമേണ കീഴ്പോട്ടു പതിക്കുകയും ചെയ്യുന്നു താനെന്നറിഞ്ഞ ഹനുമാൻ അതിൻെറ കാരണമെന്തെന്നറിയാൻ താഴെ വെള്ളത്തിലേയ്ക്കു നോക്കിയപ്പോൾ പ്രസ്തുത സത്വത്തെക്കണ്ടു. താഴോട്ടിറങ്ങി കാലുകൊണ്ടൊരു ചവിട്ടുകൊടുത്ത് വീണ്ടും മേലോട്ടു പൊന്തി പ്രയാണം ചെയ്തു തുടങ്ങി. പിന്നീടു യാതൊരു വിഘ്നവും കൂടാതെ അക്കരസമുദ്രത്തോടു തൊട്ടുരുമ്മിനില്ക്കുന്ന സുബേലപർവ്വതത്തിന്നു മുകളിൽ അധികം താമസിയാതെ ചെന്നെത്തി. ഭൂമിയിൽ കാൽകുത്തി നിന്നതോടെ വളരെ സമാധാനമായി. കുറേനേരം അവിടെത്തന്നെ ഇരുന്നു വിശ്രമിച്ചു. അനന്തരം ആ പർവ്വതത്തിൻെറ മുകളിൽനിന്നു ലങ്കാരാജധാനിയൊന്നു നോക്കിക്കണ്ടു. അനേകം ആയുധധാരികളായ രാക്ഷസസൈന്യങ്ങളാൽ കാത്തുരക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നതും നാലു ഭാഗത്തേയ്ക്കും സുരക്ഷിതങ്ങളായ നാലുഗോപുരങ്ങളോടും ഉയരമേറിയ മതിൽക്കെട്ടുകളോടും ആഴമേറിയ കിടങ്ങുകളോടും എല്ലായിടത്തും സൈന്യങ്ങളാൽ കാത്തുരക്ഷിക്കപ്പെട്ടുകൊണ്ടുമുള്ള നിലയിൽ ലങ്കാരാജധാനിയും അതിൻെറ ഗൌരവവും കണ്ടപ്പോൾത്തന്നെ ഹനുമാനൊന്നു നടുങ്ങി. എങ്ങിനെയാണിത്രയും സുരക്ഷിതമായ രാജധാനിയിൽ ആരും അറിയാതെ പ്രവേശിക്കേണ്ടത്; എങ്ങിനെയാണ് സീതാദേവിയെക്കാണേണ്ടതെന്നൊന്നും അറിയാതെ വിഷമിച്ചു. ഏതായാലും രാത്രിയാവട്ടെ, ഈ പകൽസമയത്തെങ്ങിനേയും സാദ്ധ്യമല്ല എന്നു കരുതി രാത്രിയാവാൻവേണ്ടി പ്രസ്തുതസുബേലപർവ്വതത്തിൽത്തന്നെ സന്ധ്യവരെയുള്ള സമയം കഴിച്ചു കൂട്ടി ഹനുമാൻ.

തീവ്രമുമുക്ഷതയും തീവ്രവൈരാഗ്യവും ഉണ്ടായാൽക്കൂടി അദ്ധ്യാത്മസാധകനു പലതരത്തിലുള്ള പ്രതിബന്ധങ്ങളുമുണ്ടാവാം. ആദ്യംതന്നെ തീവ്രവൈരാഗ്യം

കൊണ്ടു സകലപ്രപഞ്ചവിഷയങ്ങളിൽനിന്നും ബാഹ്യമായി നിവൃത്തനാവണമെന്ന സൂചനയാണ് മൈനാകപർവ്വതത്തിൻെറ പൊന്തലിൽക്കൂടെ പ്രകാശിപ്പിച്ചിരിക്കുന്നത്. പ്രപഞ്ചവിഷയങ്ങളിൽനിന്നും ശരീരധർമ്മങ്ങളിൽനിന്നും കേവലം നിവൃത്തനല്ലാത്ത ഒരാൾക്കു മിക്കസമയത്തും ആഹാരനിദ്രകൾക്കു സൌകര്യം ചെയ്യാനും അവ അനുഭവിക്കാനുംമാത്രമേ സൌകര്യമുള്ളു. അതു രണ്ടും കഴിഞ്ഞാൽ സമയം വളരെ പരിമിതമായേ ഉണ്ടാവൂ. അതിനാൽ ഗണ്യമായ ഒരു പ്രതിബന്ധമാണ് ആഹാരനിദ്രാദിശരീരധർമ്മങ്ങളിൽനിന്നും മറ്റു പ്രപഞ്ചധർമ്മങ്ങളിൽനിന്നും നിവർത്തിക്കാതിരിക്കുകയെന്നത്. ബാഹ്യമായി അവയിൽനിന്നൊക്കെ നിവൃത്തനായിട്ടുണ്ടെങ്കിലും അതുകൊണ്ടും പോര; ആന്തരമായും നിവർത്തിക്കണമെന്നാണ് സുരസയുടെ ആവിഷ്കരണത്തിൽക്കൂടെ ഉൽബോധിപ്പിക്കുന്നത്. ബാഹ്യമായി നോക്കുമ്പോൾ ഒരു സാധകൻ എല്ലാ വിഷയങ്ങളിൽനിന്നും നിവൃത്തനായിട്ടുണ്ടെങ്കിൽക്കൂടി മനസ്സിൽ അവയെപ്പറ്റി ചിന്തയോ ആസക്തിയോ അവ നല്ലതാണെന്ന അഭിപ്രായംപോലുമോ ഉണ്ടെങ്കിൽ മനസ്സിന്നു സ്വസ്ഥതയോ സാധനയിൽ വിജയമോ ഉണ്ടാവാൻ വയ്യ. അതിനാൽ പ്രപഞ്ചവിഷയങ്ങളിൽനിന്നു ബാഹ്യമായിട്ടുപോര; ആന്തരമായിട്ടും പരിപൂർണ്ണ നിവൃത്തിയുണ്ടാവണം. എങ്കിലേ സാധനയ്ക്കു തടസ്ഥം നേരിടാതിരിക്കുകയും മനസ്സ് എപ്പോഴും സ്വസ്ഥതയിൽത്തന്നെ വർത്തിക്കുകയും ചെയ്യു. ഏതെങ്കിലും ഒരു ചെറിയചിന്ത മനസ്സിൽ അങ്കുരിച്ചാൽ മതി, പല വിക്ഷേപങ്ങളും മനസ്സിൽ പൊന്തിവരാൻ തുടങ്ങും. വിക്ഷേപങ്ങളെക്കൊണ്ടു മനസ്സ് ആവിലമായിക്കഴിഞ്ഞാൽ സാധനയ്ക്കു ശക്തിയായ തടസ്ഥം നേരിടുകയും ചെയ്യും. അതു സംഭവിക്കാതിരിക്കാൻ ആന്തരമായ നിവൃത്തിയും ഒരാൾക്കവശ്യമുണ്ടായിരിക്കണം. കൂടാതെ തൻെറ ഗൃഹകുടുംബാദികളേയോ ഭാര്യപുത്രാദികളേയോ ധനധാന്യാദികളേയോ സംബന്ധിച്ച് അല്പമായിട്ടുകൂടി വിചാരമുണ്ടാവരുത്. അവയെപ്പറ്റി ഓർമ്മിച്ചാൽത്തന്നെ ചിത്തം കലുഷമായിത്തീരും എന്നാണ് ഛായാഗ്രാഹിണിയാകുന്ന ഭൂതത്തിൻെറ അവതരണത്തിൽക്കൂടെ വ്യക്തമാക്കിയിരിക്കുന്നത്. വിദൂരത്തുള്ള വസ്തുക്കളെ കേവലം നിഴലിൽക്കൂടെ ആകർഷിച്ചടുത്തുവരുത്തി വിഴുങ്ങുകയാണല്ലോ ഛായാഗ്രഹിണി ചെയ്യുന്നത്. അതുപോലെ വിദൂരത്തുള്ള തൻെറ ഗൃഹകുടുംബാദികളുടെ

ഓർമ്മമാത്രം കൊണ്ടുതന്നെ അവ സാധകനെ ആകർഷിച്ചടുത്തുവരുത്തി നശിപ്പിക്കും. അതിനാൽ അവയെ സ്മരിക്കാൻ പോലും ഇടയാവരുത്. ഇങ്ങനെ തീവ്രവൈരാഗ്യം കൊണ്ടു ബാഹ്യാഭ്യന്തരനിവൃത്തിയും ഗൃഹകുടുംബാദി വസ്തുക്കളുടെ സ്മരണാനാശവും ദൃഢപ്പെട്ട തീവ്രമുമുക്ഷുവായ സാധകനു ഹനുമാനെന്നപോലെ നിഷ്പ്രയാസം സംസാരമഹാസമുദ്രത്തിൻെറ മറുകരയ്ക്കെത്തിചേരാൻ സാധിക്കും എന്ന തത്വമാണ് സമുദ്രലംഘനത്തിൽക്കൂടെ ആചാര്യൻ കരതലാമലകംപോലെ വ്യക്തമാക്കിയിരിക്കുന്നത്.

ആദിത്യാസ്തമനത്തേയും പ്രതീക്ഷിച്ചുകൊണ്ടു സുബേലപർവ്വതത്തിൽ ഇരിക്കുന്ന ഹനുമാൻ ക്രമേണ അസ്തമനമായെന്നു തോന്നിയപ്പോൾ പതുക്കെ ഇരുന്ന ദിക്കിൽനിന്നെഴുന്നേറ്റു ചുറ്റുപാടും നോക്കി. ലങ്കാരാജധാനിയിൽ പ്രവേശിക്കാനുള്ള മാർഗ്ഗമൊക്കെ വ്യക്തമായി തെളിഞ്ഞു കണ്ടു. പക്ഷെ ജനനിബിഡമായ മാർഗ്ഗത്തിൽക്കൂടെ എങ്ങനെയാണ് പോവേണ്ടതെന്നറിയാതെ കുഴങ്ങി അവസാനം അർദ്ധരാത്രിയാവട്ടെ, എല്ലാവരും ഗാഢനിദ്രയിൽ മുഴുകട്ടെ, അപ്പോൾ പോവാമെന്നു നിശ്ചയിച്ചു പിന്നേയും സുബേലപർവ്വതത്തിൽത്തന്നെ കാത്തിരുന്നു. അങ്ങനെ കുറെ കഴിഞ്ഞപ്പോൾ അർദ്ധരാത്രിയും ആയി. ഇനി പോവാമെന്നു കരുതി പതുക്കെ പർവ്വതത്തിൽനിന്നു താഴേയ്ക്കിറങ്ങി രാജധാനിയിലേയ്ക്കുള്ള രാജ മാർഗ്ഗത്തിൽക്കൂടെ ചുറ്റിത്തിരിഞ്ഞുനടന്ന് ക്രമേണ പ്രധാന ഗോപുരദ്വാരത്തിലെത്തി. ആയുധധാരികളായ ദ്വാരപാലന്മാർ ധാരാളമുണ്ടെങ്കിലും അവരെല്ലാം ഗാഢനിദ്രയിൽ മുഴുകിയിരിക്കുന്നതിനാൽ അവരെക്കൊണ്ടൊന്നും കുഴപ്പമില്ല. പതുക്കെ അവരുടെ ഇടയിൽക്കൂടെ ചാടി അകത്തുകടന്നു. മഹാഭയങ്കരിയായ ഒരു സ്ത്രീയാണ് അപ്പോൾ ഹനുമാനെ വന്നെതിർത്തത്. കപോലപ്രദേശത്തുതന്നെ ശക്തിയോടുകൂടിയ ഒരു പ്രഹരം കിട്ടിയതോടെ അവൾ പ്രജ്ഞയറ്റു മറിഞ്ഞുവീണു. വളരെനേരം കഴിഞ്ഞശേഷം വീണ്ടും ബോധമുണ്ടായി ഉണർന്നെഴുന്നേറ്റു ഹനുമാന് അകത്തേയ്ക്കു കടക്കാനുള്ള മാർഗ്ഗങ്ങളെയൊക്കെ ഉപദേശിച്ചുകൊടുത്ത് അനുഗ്രഹിച്ച് അപ്പോൾത്തന്നെ ലങ്ക വിട്ടു പോയി ലങ്കാശ്രീയെന്ന ആ സ്ത്രീ. അതോടെ കുറച്ചുകൂടി ബലവും സ്വാതന്ത്ര്യവും കിട്ടിയ ഹനുമാൻ രാജധാനിക്കുള്ളിൽ ചുറ്റിനടന്നു സീതാദേവിയെ അന്വേഷിക്കാൻ തുടങ്ങി. രാവണൻെറ അന്തഃപുരത്തിൽത്തന്നെ

ഒരിടത്തുള്ള അശോകവനത്തിൻെറ മദ്ധ്യത്തിലുള്ള ശിംശപാവൃക്ഷത്തിൻെറ മൂലത്തിലാണ് സീതാദേവി ഇരിക്കുന്നതെന്നു ലങ്കാലക്ഷ്മിയിൽനിന്നറിയാൻ കഴിഞ്ഞു. എങ്കിലും എവിടെയാണന്തഃപുരം; എവിടെയാണശോകവനം; എവിടെയാണ് ശിംശപാവൃക്ഷം ഇതൊന്നും അറിയാതെ അങ്ങിങ്ങു ചുറ്റിത്തിരിയാൻ തുടങ്ങി ആഞ്ജനേയൻ. അങ്ങനെ കുറേദൂരം ചുറ്റിത്തിരിഞ്ഞപ്പോൾ അന്തഃപുരം കണ്ടുകിട്ടി. പിന്നെ അവിടെചുറ്റിത്തിരിഞ്ഞ് അന്വേഷിക്കാൻതുടങ്ങി. പലസ്ത്രീകളും കിടന്നുറങ്ങുന്നതുകണ്ടു. എങ്കിലും അതൊന്നും സീതയല്ലെന്നെളുപ്പത്തിൽ മനസ്സിലാക്കാൻ സാധിച്ചു. അതിനാൽ പിന്നെയും സീതാദേവിയെവിടെയെന്ന ജിജ്ഞാസയോടെ ചുറ്റിത്തിരിഞ്ഞു നടക്കുമ്പോൾ വായുദേവൻെറ ആനുകൂല്യത്താൽ അശോകവനം കാണാൻ സാധിച്ചു. അപ്പോൾത്തന്നെ കൃതാർത്ഥനായി. പിന്നെയും അശോകവനത്തിൽക്കൂടെ ചുറ്റിത്തിരിഞ്ഞലഞ്ഞു നടക്കുമ്പോൾ അതിൻെറ മദ്ധ്യത്തിലുള്ള ശിംശപാവൃക്ഷവും വൃക്ഷമൂലത്തിൽ രാക്ഷസികളാൽ പരിവൃതയായിരിക്കുന്ന സീതാദേവിയേയും ദൂരത്തിൽനിന്നു കണ്ടു വായുപുത്രൻ. കൃതാർത്ഥനും ധന്യധന്യനുമായി താനെന്ന സന്തോഷാതിരേകത്തോടെ പതുക്കെപ്പതുക്കെ ചുറ്റിനടന്ന് സീതാദേവി ഇരുന്നരുളുന്ന ശിംശപാവൃക്ഷത്തിൻെറ മുകളിൽ പതുക്കെ കയറിയിരുന്നു. ദേവിയുടെ പാറാവുകാരായ രാക്ഷസികൾ ഉറങ്ങീട്ടില്ലാത്തതിനാൽ അവരുടെ സംരംഭങ്ങളെ അറിയാൻവേണ്ടി ഹനുമാൻ സൂക്ഷ്മവീക്ഷണം ചെയ്തു കൊണ്ട് വൃക്ഷാഗ്രത്തിൽ മറഞ്ഞിരുന്നു. അങ്ങിനെയിരിക്കുമ്പോൾ പെട്ടെന്നുതന്നെ ഒരു ശബ്ദകോലാഹലം കേട്ടു. അതെന്തന്നറിയാനുള്ള തൃഷ്ണയോടെനോക്കിക്കൊണ്ടിരിക്കുമ്പോൾ രാക്ഷസചക്രവർത്തിയായ രാവണൻ സർവ്വാലങ്കാരഭൂഷിതനായി പരിജനങ്ങളോടുകൂടി സീതാദേവിയുടെ അടുത്തേയ്ക്കു എഴുന്നള്ളുന്നതാണെന്നു ബോദ്ധ്യമായി. രാവണൻ വന്നു പല ചാടുവാക്യങ്ങളെക്കൊണ്ടും ജാനകീദേവിയെ വശീകരിക്കാൻ ശ്രമിച്ചുനോക്കി. പക്ഷെ അതെല്ലാം നിഷ്ഫലമാണെന്നു ബോദ്ധ്യമാവുകയും ചെയ്തു. അവസാനം രണ്ടുമാസത്തെ അവധിയും കൊടുത്തു രാവണൻ യാത്രയായി. രണ്ടു മാസത്തിന്നുള്ളിൽ തന്നെ ശുശ്രൂഷിക്കാൻ തയ്യാറാവാത്തപക്ഷം രണ്ടുമാസം തികഞ്ഞു കഴിഞ്ഞ പിറ്റേദിവസം രാവിലത്തെ പ്രാതൽ സീതയുടെ മാംസമാണെന്നു

താക്കീതും ചെയ്തിട്ടാണ് ചക്രവർത്തി എഴുന്നള്ളിയത്. രാക്ഷസികൾക്കു സീതയെ അനുനയിപ്പിച്ചു വശീകരിക്കണമെന്ന കല്പനയും കൊടുത്തിട്ടുണ്ടായിരുന്നു. അതിനാൽ രാവണചക്രവർത്തി പോയതോടെ ഭയങ്കരികളായ രാക്ഷസസ്ത്രീകൾ സീതയെ ഭയപ്പെടുത്താനും അനുനയിപ്പിക്കാനും തുടങ്ങി. കുറെ കഴിഞ്ഞപ്പോൾ അതും കഴിഞ്ഞു രാക്ഷസികളൊക്കെ തിരിഞ്ഞും മറിഞ്ഞും കിടന്നു ഗാഢനിദ്രയിൽ മുഴുകി. എല്ലാവരും ഗാഢനിദ്രയിൽ മുഴികിക്കഴിഞ്ഞപ്പോൾ ഭയംകൊണ്ടും വ്യസനംകൊണ്ടും പരവശയായ ജനകപുത്രി ഇനിയെന്തിനു ജീവിക്കുന്നുവെന്നു കരുതി ജീവിതത്തെപ്പോലും വെറുത്ത് എങ്ങിനെയും ആത്മഹത്യചെയ്യാൻ തീർച്ചപ്പെടുത്തി. അതിനെന്താണ് മാർഗ്ഗമെന്നാലോചിച്ചു വൃക്ഷക്കൊമ്പിൽ തൻെറ തലമുടി കെട്ടിത്തൂങ്ങി മരിക്കാമെന്നു തീർച്ചപ്പെടുത്തി അതിനൊരുങ്ങി. എല്ലാം കണ്ടുകൊണ്ടു ശിംശപാവൃക്ഷത്തിൽ മറഞ്ഞിരിക്കുന്നു ഹനുമാൻ. ദേവിയുടെ ആത്മഹത്യാസംരംഭംകൂടി കണ്ടപ്പോൾ ഇനി അടങ്ങിയിരിക്കാൻ വയ്യെന്നു കരുതി പതുക്കെ, തന്നെ മറ്റാരും കാണാത്ത രീതിയിൽ മറഞ്ഞിരുന്നു കൊണ്ടുതന്നെ ശ്രീരാമചരിത്രത്തെ കീർത്തിക്കാൻ തുടങ്ങി. ചെവികൾക്കമൃതായ ആ വാക്കുകൾ കേട്ടപ്പോൾത്തന്നെ ദേവി തന്നത്താൻമറന്നു വൃക്ഷക്കൊമ്പു വിട്ട്, നിലത്തു സ്തബ്ധയായി നിന്നു. സീതാദേവിയെ അന്വേഷിച്ചു രാമദൂതനായ ഒരു വാനരൻ ലങ്കയിൽ എത്തിക്കഴിഞ്ഞുവെന്നും അവൻ സീതാദേവിയെകണ്ടുകഴിഞ്ഞുവെന്നും പറഞ്ഞു ഹനുമാൻ തൻെറ ചരിത്രകഥന മവസാനിപ്പിച്ചു. സീതാദേവിക്ക് ഇതിൽപരം അത്ഭുതം തോന്നാനില്ല. അത്രമാത്രം ആശ്ചര്യപ്പെട്ടു. ആരുടെ മുഖത്തുനിന്നാണോ അമൃതായമാനങ്ങളായ ഈ വാക്കുകൾ കേൾക്കാനിടയായത്, ആ പുണ്യസ്വരൂപത്തെ ഒന്നു കാണാൻ കൂടി സാധിച്ചാൽ താൻ ധന്യയായെന്നു പ്രാർത്ഥിച്ചു ദേവി. അപ്പോൾ ഹനുമാൻ പതുക്കെ ഭൂമിയിൽ ഇറങ്ങി വളരെ കൃശശരീരനായി ദേവിയുടെ പുരോഭാഗത്തു വന്നു സാഷ്ടാംഗം വീണു നമസ്കരിച്ച് എഴുന്നേറ്റു കൂപ്പിത്തൊഴുത് മാരീചവധാനന്തരം അതുവരെ നടന്ന സകലവർത്തമാനങ്ങളും ചുരുക്കി അറിയിച്ചു. ഭഗവാൻ പറഞ്ഞയച്ച അടയാളവാക്യത്തെ കേൾപ്പിച്ചു. കൊടുത്തയച്ചിട്ടുണ്ടായിരുന്ന അംഗുലീയകത്തെ ദേവിയുടെ തൃക്കയ്യിൽ കൊടുക്കുകയും

ചെയ്തു. ഹനുമാൻ രാമദൂതൻതന്നെ എന്ന് എല്ലാപ്രകാരത്തിലുംദേവിക്കു ബോദ്ധ്യപ്പെട്ടു. തനിക്കു ഭഗവാനെ അറിയിക്കാനുള്ള സംഗതികളൊക്കെപ്പറഞ്ഞു. രണ്ടു മാസത്തിനുള്ളിൽ ലങ്കയിൽ വന്നു രാവണനെകൊന്നു വീണ്ടെടുക്കാത്ത പക്ഷം താൻ ജീവിക്കുന്നതല്ലെന്ന വൃത്താന്തത്തെയും ബോധിപ്പിച്ചു. അനന്തരം ഭഗവാനു ബോദ്ധ്യംവരാൻവേണ്ടി ഒരടയാളവാക്കും തൻെറ ശിരസ്സിൽ അലങ്കരിച്ചിരുന്ന ചൂഡാരത്നവും ഹനുമാൻവശം കൊടുത്തേല്പിച്ചു. രണ്ടു മാസത്തിനുള്ളിൽവന്നു രാവണാദികളെകൊന്നു ദേവിയെ വീണ്ടുകൊണ്ടു പൊയ്ക്കൊള്ളാമെന്നു ഹനുമാൻ സ്വന്തംനിലയിലും പ്രതിജ്ഞചെയ്തു ദേവിയെ നമസ്കരിച്ചു യാത്രയും പറഞ്ഞു പിൻവാങ്ങി.

ഇത്രയൊക്കെയായിട്ടും നേരം പ്രഭാതമായിട്ടില്ല. അതിനാൽ മടങ്ങണമോ അഥവാ ഇനിയും എന്തെങ്കിലും പ്രവർത്തിക്കണമോ എന്നാലോചിച്ചു ഹനുമാൻ. വന്നകാര്യം സാധിച്ചു. സീതാദർശനമായിരുന്നു മുഖ്യോദ്ദേശം. അതു സാധിക്കു കയും ചെയ്തു. എന്നാൽ ലങ്കയിലെ സൈന്യബലത്തേയും രാവണൻെറ പ്രഭാവത്തേയുംപറ്റി ഭഗവാൻ എന്തെങ്കിലും ചോദിച്ചാൽ തനിയ്ക്കൊന്നും പറ യാൻ വയ്യ. അതിനാൽ അതിനെപ്പറ്റിയും എന്തെങ്കിലും ചില അറിവു സമ്പാദിച്ചിട്ടുവേണം മടങ്ങാനെന്നു തീർച്ചപ്പെടുത്തി. അതിനെന്തു വേണ്ടുവെന്നാലോചിച്ചു നോക്കിയപ്പോഴാണ് അശോകവനത്തേയും അവിടെ പാറാവുകാരായ സൈന്യങ്ങളേയുമൊക്കെ ഓർമ്മിച്ചത്. ഉടനെത്തന്നെ അശോക വനം മുഴുവൻ തല്ലിത്തകർക്കാൻ തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ പാറാവുകാരായ സൈന്യങ്ങളൊക്കെ ഉണർന്നു. പരിഭ്രമത്തോടെ ആയുധ ങ്ങളെടുത്തു യുദ്ധത്തിന്നു പുറപ്പെട്ടു. ഹനുമാനാകട്ടെ ഒരു വൃക്ഷം കട യോടെ പറിച്ചെടുത്ത് അവരെയെല്ലാം അടിച്ചുകൊന്നു. വിവരം രാവണചക്രവർത്തി അറിഞ്ഞു. വേഗത്തിൽ കുറെ സൈന്യങ്ങളേയും നാലഞ്ചു സേനാനായകന്മാരേയും പറഞ്ഞയച്ചു. താമസമുണ്ടായില്ല. അവരേയും അടിച്ചുകൊന്നു ഹനുമാൻ. വർത്തമാനമറിഞ്ഞ രാവണനു ക്രോധം സഹിക്കാൻ കഴിയാതായി. ഒരു വാനരൻ യാതൊരായുധവും കയ്യിലില്ലാതെ ബലവാന്മാരായ ഇത്രയുംരാക്ഷസന്മാരെകൊന്നുവെന്ന വർത്തമാനം രാവണന്നു സഹിക്കാൻ കഴിഞ്ഞില്ല. ക്രോധാവിഷ്ടനായി താൻതന്നെ യുദ്ധത്തിന്നു പുറപ്പെട്ടു.



रामदूत मैं मातु जानकी । सत्य सपथ करुनानिधान की ।।
यह मुद्रिका मातु मैं आनी । दीन्ह राम तुम कंह सहिदानी ।।

അപ്പോഴാണ് രാവണപുത്രനായ അക്ഷയകുമാരൻ അച്ഛനെ വണങ്ങി താൻ പോയി ആ കുരങ്ങനെ പിടിച്ചുകെട്ടിക്കൊണ്ടു വരാമെന്നു പറഞ്ഞു പുറപ്പെട്ടത്. അക്ഷയകുമാരനും കുറെ സൈന്യങ്ങളും വന്നു ഹനുമാനെ വളഞ്ഞു ഭയ ങ്കരമായി ശരവർഷം ചെയ്യാൻ തുടങ്ങി. കുറെ നേരം ഹനുമാൻ സഹിച്ചു കൊണ്ടിരുന്നു. കുറെ കഴിഞ്ഞപ്പോൾ ശരീരം കുടഞ്ഞു ശരങ്ങളൊക്കെ തെറിപ്പിച്ച്, വൃക്ഷമെടുത്ത് അവരെയും അടിച്ചുകൊന്നു. അതുംകൂടി രാവണനറിഞ്ഞപ്പോൾ ക്രോധാവിഷ്ടനായി തന്നത്താൻ യുദ്ധത്തിന്നു ചാടിപുറപ്പെട്ടു. അപ്പോൾ രാവണൻെറ സീമന്തപുത്രനായ ഇന്ദ്രജിത്തു രാവണനെ വന്നു നമസ്കരിച്ച്, താൻ ഹനുമാനെ പിടിച്ചു കെട്ടിക്കൊണ്ടു വരാമെന്നു പറഞ്ഞു പുറപ്പെട്ടു. തൽക്കാലം രാവണൻ സമാധാനിച്ചു. ഇന്ദ്രജിത്തും സൈന്യങ്ങളുംകൂടി ഹനുമാനോടു യുദ്ധത്തിനു പുറപ്പെട്ടു. വളരെനേരം ഇരുകൂട്ടരുംകൂടി ഭയങ്കരമാംവണ്ണം യുദ്ധം ചെയ്തു. ഒന്നുകൊണ്ടും തനിക്ക് വിജയമില്ലെന്നു കണ്ട് അവസാനം മേഘനാദൻ ബ്രഹ്മാസ്ത്രംകൊണ്ടു മോഹാലസ്യപ്പെടുത്തി വീഴ്ത്തി. ഉടനെ കയറുകൊണ്ടു കൈകാലുകൾ ബന്ധിച്ച് ഉണർത്തി എഴുനേല്പിച്ച് പിടിച്ചുവലിച്ചു രാവണൻെറ മുമ്പിലേയ്ക്കു കൊണ്ടുപോയി. ക്രോധംകൊണ്ടും വ്യസനം കൊണ്ടും അവമാനം കൊണ്ടും തപ്തനായ രാവണചക്രവർത്തി ഹനുമാനെ കണ്ടപ്പോഴേയ്ക്കുതന്നെ ആവേശം കൊണ്ടു പരവശനായി അട്ടഹസിച്ചടുത്തു. മുന്നിൽനില്ക്കുന്ന തൻെറ മന്ത്രിമുഖ്യനായ പ്രഹസ്തനോടു ഹനുമാനെ ചോദ്യംചെയ്യാൻ കല്പിച്ചു. പ്രഹസ്തൻ ഹനുമാനെ അനുനയിപ്പിച്ചുകൊണ്ടു ചോദ്യം ചോദിക്കാൻ തുടങ്ങി.

നീയാരാണ്? എന്തിനാണ് അർദ്ധരാത്രിക്ക് ആരും അറിയാതെ ഇവിടെ വന്നത്? എന്തിനാണ് അശോകവനത്തെ നശിപ്പിച്ചത്? എന്തിനാണ് ഇത്രയും അസംഖ്യം രാക്ഷസന്മാരെ കൊന്നത്? എന്നൊക്കെയാണ് പ്രഹസ്തൻെറ ചോദ്യങ്ങൾ. ഓരോ ചോദ്യത്തിന്നും ഹനുമാൻ മറുപടി പറഞ്ഞു: ഭഗവാൻ ശ്രീരാമചന്ദ്രൻെറ ദൂതനാണ്. സീതാദേവിയെ കാണാനാണ് വന്നത്. അശോകവനം നശിപ്പിച്ചത് മർക്കടപ്രകൃതികൊണ്ടാണ്. രാക്ഷസന്മാരെ കൊന്നത് അവർ തന്നെ കൊല്ലാൻ വന്നപ്പോൾ ആത്മരക്ഷയ്ക്കുവേണ്ടി ചെയ്തതാണ്. പിന്നീടു രാവണനും ഹനുമാനും തമ്മിൽ പലതും സംസാരിക്കുന്നുണ്ട്.

തന്നെ അൽപംപോലും ബഹുമാനിക്കാതെയും അധിക്ഷേപിച്ചു കൊണ്ടുമുള്ള ഹനുമാൻെറ പെരുമാറ്റം അഭിമാനിയായ രാവണനെ വല്ലാതെ അരിശം പിടിപ്പിച്ചു. ക്രോധം സഹിക്കാൻ കഴിയാതെ അവസാനം രാവണൻ ഹനുമാനെ കൊല്ലാൻതന്നെ കൽപ്പിച്ചു. അപ്പോൾ ധർമ്മനിഷ്ഠനായ വിഭീഷണൻ അടുത്തുവന്നു ജ്യേഷ്ഠനായ രാവണനെ ഗുണദോഷിച്ചുകൊണ്ടു ദൂതനെ വധിക്കാൻ പാടില്ലെന്ന രാജനീതിയെ സമർത്ഥനം ചെയ്തു. ഏതെങ്കിലും അവയവത്തെ ഛേദിക്കുകയോ അല്ലെങ്കിൽ മറ്റു വല്ല ശിക്ഷയും കൊടുക്കുകയോ ചെയ്യാമെന്നല്ലാതെ ദൂതനെ ഒരിക്കലും കൊല്ലാൻ പാടില്ലെന്ന വിഭീഷണൻെറ അഭിപ്രായത്തെ മാനിച്ചുകൊണ്ടു രാവണൻ ഹനുമാൻെറ വാലിൽ ശീല ചുറ്റി എണ്ണയൊഴിച്ചു തീ കൊളുത്താൻ കൽപ്പിച്ചു. അതുപ്രകാരം അസംഖ്യം വസ്ത്രങ്ങൾ കൊണ്ടുവന്നു വാലിനു ചുറ്റിക്കെട്ടി ധാരാളം എണ്ണയൊഴിച്ചു തീകത്തിച്ചു. കത്തി ജ്വലിക്കുന്ന വാലുമായി ഹനുമാൻ പെട്ടെന്നു കെട്ടിൽനിന്നു വേർപെട്ട് അവരുടെ സഭാമദ്ധ്യത്തിൽനിന്നു പുറത്തേയ്ക്കെടുത്തു ചാടി.

കുടുക്കിൽനിന്ന് ഊരിച്ചാടി സ്വതന്ത്രനായി പുറത്തെത്തിയ ഹനുമാൻ കത്തിജ്വലിക്കുന്ന വാലുമായി വാനരപ്രകൃതിക്കനുസരിച്ച് ഓരോ ഗൃഹത്തിൻേറയും മുകളിലേയ്ക്കു ചാടാൻ തുടങ്ങി. ഹനുമാൻ ചാടുന്ന ഗൃഹങ്ങളോരോന്നിലും അഗ്നി കത്തിജ്വലിക്കാൻ തുടങ്ങി. വലിയ രാജകീയ ഗൃഹങ്ങളും അന്തഃപുരങ്ങളും പുരവാസികളായ മറ്റു രാക്ഷസന്മാരുടെ ഗൃഹങ്ങളും ഓരോന്നായി ചടചടശബ്ദത്തോടു കൂടി ഭയങ്കരമാംവണ്ണം കത്തി ജ്വലിച്ചു. അല്പസമയം കൊണ്ട് ആ വമ്പിച്ച പട്ടണം മുഴുവൻ ഭയാനകമാംവണ്ണം ജ്വലിക്കാൻ തുടങ്ങി. വായുപുത്രൻെറ പിതാവിൻെറ സാന്നിദ്ധ്യം അഗ്നിജ്വാലകളെ ദശഗുണീഭവിപ്പിച്ചു. വലിയ തോതിൽ ധൂമപടലങ്ങളും അഗ്നിജ്വാലകളും തീപ്പൊരികളും ആകാശം മുഴുവൻ വ്യാപിച്ചു. സ്ത്രീകളുടേയും കുട്ടികളുടേയും മറ്റു രാക്ഷസന്മാരുടേയും ആർത്താരോദനവും ശൂരന്മാരായ യോദ്ധാക്കന്മാരുടെ പ്രതികാരബുദ്ധിയോടുകൂടിയ ധീരവചനങ്ങളും ആകാശത്തെ മുഖരിതമാക്കിത്തീർത്തു. രാക്ഷസചക്രവർത്തിയായ രാവണനും മന്ത്രിപുംഗവന്മാരും ആലോചനകൂടാതെ ചെയ്ത ഈ പ്രവൃത്തി തങ്ങൾക്കു വലി



देह बिसाल परम हरुआई । मन्दिर ते मन्दिर चढ़ि धाई ।।
जरइ नगर भा लोग बिहाला । लपट झपट बहु कोटि कराला ।।

യൊരമളിയായിത്തീർന്നതോർത്തു ലജ്ജിതന്മാരായി ഒന്നും പറയാൻ കഴിയാതെ മുഖം താഴ്ത്തി നിന്നു. സ്വയംകൃതാനർത്ഥംകൊണ്ടമർഷിതനായ ഇന്ദ്രജിത്തു വീണ്ടും ആഞ്ജനേയനെ പിടിക്കാൻ നോക്കി. പക്ഷേ അഗ്നിജ്വാലകളെക്കൊണ്ടെവിടേയ്ക്കും ഇറങ്ങാൻ വയ്യ. ക്രോധാവിഷ്ടനായ രാവണി കണ്ണുരുട്ടി പല്ലു കടിച്ചുനിന്നു. ആരൊക്കെ എന്തൊക്കെ ചെയ്തിട്ടും ഹനുമാൻെറ പ്രവൃത്തിക്കു കുറവൊന്നുമുണ്ടായില്ല. സകല ഗൃഹങ്ങളും അഗ്നിക്കിരയായി. സർവ്വദേവന്മാരും രാവണൻെറ കല്പനയെ മാനിക്കുന്നവരാണല്ലോ. ആ സ്ഥിതിക്ക് അഗ്നിയെത്ര ജ്വലിച്ചാലും വരുണൻ തൻെറ ശക്തി കുറച്ചൊന്നു പ്രകടിപ്പിച്ചാൽ കഴിഞ്ഞു, അഗ്നി മുഴുവൻ ശമിക്കാതെ വയ്യ. ജലാധിദേവതയാണല്ലോ വരുണൻ. പക്ഷേ ശ്രീരാമൻ രാവണവധത്തിന്നു മിക്കവാറും തെയ്യാറായിക്കഴിഞ്ഞുവെന്നറിഞ്ഞ ദേവന്മാർ രാവണനെ പതിവുപോലെ ഭയപ്പെടുകയോ രാവണാജ്ഞയെ മാനിക്കുകയോ ചെയ്യാതായി. അതിനാൽ എന്തൊക്കെ ചെയ്തിട്ടും വിശേഷിച്ചു പ്രയോജനമൊന്നുമുണ്ടായില്ല; പട്ടണം മുഴുവൻ കത്തി വെണ്ണീറായി. കണക്കില്ലാത്ത സ്വത്തു നശിച്ചു. അനേകം ആളുകളും മരിച്ചു.

ആദ്യംതന്നെ അശോകവനം മുഴുവൻ നശിപ്പിച്ചു; അസംഖ്യം സൈന്യങ്ങളെക്കൊന്നു; പഞ്ചസേനാധിപന്മാരേയും അക്ഷയകുമാരനേയുംകൊന്നു. ഇപ്പോൾ പട്ടണംമുഴുവൻ ദഹിപ്പിക്കുകയും അസംഖ്യം പൌരന്മാരെ കൊല്ലുകയും ചെയ്തു. ഒരു കുരങ്ങൻ വരുത്തിത്തീർത്ത ആപത്തോർത്തു രാവണൻ ലജ്ജിച്ചു. ഇന്ദ്രാദിദേവശ്രേഷ്ഠന്മാർകൂടിയും രാക്ഷസചക്രവർത്തിയുടെ പേരു കേട്ടാൽ ഞെട്ടും. അങ്ങിനെയുള്ള രാവണൻെറ അരമനയിൽക്കടന്ന് ഇത്രയും കടുത്ത അക്രമങ്ങൾ കാണിക്കാൻ ഒരു കുരങ്ങനു സാധിക്കണമെങ്കിൽ എന്തൊരു കാലക്കേടാണെന്നാണ് പറയേണ്ടത്. ഏതായാലും സംഭവിച്ചതൊക്കെ സംഭവിച്ചു കഴിഞ്ഞു. ഇനിയും അമളി പറ്റാതിരിക്കാൻ കാവൽക്കാരെ പ്രത്യേകം താക്കീതു ചെയ്തു.

തൻെറ പരാക്രമങ്ങളെ ഇത്രത്തോളം കാണിച്ചുകൊടുത്ത ആഞ്ജനേയൻ ലങ്കാപട്ടണം മിക്കവാറും അഗ്നിക്കിരയായെന്നു കണ്ട ഉടനെ ചാടി സമുദ്രത്തിൽ തൻെറ വാൽമുക്കി അഗ്നി കെടുത്തി സീതാദേവിയോടു യാത്രയുംപറഞ്ഞു

സുബേലപർവ്വതത്തിൻെറ മുകളിൽക്കയറി അത്യുച്ചത്തിൽ അട്ടഹസിച്ചുകൊണ്ട് അക്കരയ്ക്കെടുത്തുചാടി. ആകാശമണ്ഡലം മുഴുവൻ മുഴക്കിക്കൊണ്ടുള്ള അട്ടഹാസത്തോടെ വായുവേഗത്തിൽ ആകാശത്തൂടെ വന്നു മഹേന്ദ്രപർവ്വതത്തിൽ വന്നു ചേർന്നു. വായുപുത്രൻ ലങ്കയിലേയ്ക്കു ചാടിയമുതൽ അങ്ങോട്ടുതന്നെ നോക്കിനില്ക്കയാണ് വാനരസംഘം മുഴുവൻ. വിദൂരത്തിൽനിന്നുള്ള ഹനുമാൻെറ ശബ്ദം കേട്ടപ്പോൾത്തന്നെ അവർ സന്തുഷ്ടന്മാരും കൃതാർത്ഥന്മാരുമായി ആവേശപൂർവ്വം ആഞ്ജനേയനെത്തന്നെ നോക്കിനില്ക്കയാണ്. അവരുടെ മദ്ധ്യത്തിലാണ് മാരുതി വന്നുവീണത്. എല്ലാവരും സന്തോഷാവേശത്തോടെ നാലുഭാഗവും തിക്കിത്തിരക്കിനിന്നു വർത്തമാനങ്ങൾ ചോദിക്കാൻ തുടങ്ങി. ഹനുമാനാകട്ടെ മഹേന്ദ്രപർവ്വതത്തിൽനിന്നു ചാടിയതുമുതൽ അതുവരെ നടന്ന എല്ലാവർത്തമാനങ്ങളും അവരെ വിസ്തരിച്ചു കേൾപ്പിക്കുകയും ചെയ്തു. അനന്തരം എല്ലാവരുംകൂടി സന്തോഷാവേശത്താൽ ആർത്തുവിളിച്ചു ചാടിത്തിമർത്തുകൊണ്ടു ഭഗവൽസന്നിധിയിലേയ്ക്കു യാത്രയായി.

സുഗ്രീവൻ വളർത്തിവരുന്നതും, ദധിമുഖനെന്ന വാനരൻ സുഗ്രീവൻെറ കല്പനപ്രകാരം കാത്തു സംരക്ഷിച്ചുവരുന്നതുമായ ഒരു തോട്ടമുണ്ട് വഴിമദ്ധ്യത്തിൽ. അവിടെയെത്തിയപ്പോൾ എല്ലാവരും വിശന്നു ക്ഷീണിച്ചവരായിരുന്നതിനാൽ തോട്ടത്തിൽക്കടന്ന് ഇഷ്ടംപോലെ പഴങ്ങൾ ഭക്ഷിക്കാൻ തുടങ്ങി. തോട്ടക്കാരനായ ദധിമുഖൻ അവരെ എതിർത്ത് ആട്ടിഓടിക്കാൻ ചെന്നപ്പോൾ എല്ലാവരും കൂടി ദധിമുഖനെ അടിച്ചോടിച്ചു. അയാൾ നേരെ മഹാരാജാവായ സുഗ്രീവൻെറ സന്നിധിയിൽ ചെന്നു വിവരം ധരിപ്പിച്ചു. സുഗ്രീവനു കാര്യം മനസ്സിലായി. അവർ സീതാദേവിയെ കണ്ടുവരുന്നവരാണ്; അതാണിത്ര ധൈര്യത്തോടെ തോട്ടത്തിൽക്കയറി അക്രമം കാണിക്കുന്നതെന്നു ബോദ്ധ്യമായി. ഉടനെ അവരോടു വേഗത്തിൽ വരാൻ പറയണമെന്നും പറഞ്ഞ് ദധിമുഖനെ മടക്കി അയച്ചു. പിന്നെ അധികം താമസിയാതെ വാനരസംഘം ഋഷ്യമൂകാചലത്തിലെത്തി. വായുപുത്രൻ ഭഗവാനേയും സുഗ്രീവനേയും വണങ്ങി അവിടെ നിന്നു പുറപ്പെട്ടമുതൽക്കുള്ള എല്ലാവർത്തമാനങ്ങളും വിസ്തരിച്ചു പറഞ്ഞു. സീതാദേവി തന്നയച്ച ചൂഡാരത്നത്തേയും ഭഗവാൻെറകാൽക്കൽ വെച്ചു നമസ്കരിച്ചു. സന്തോഷാവിഷ്ടനായി ഭഗവാൻ ആഞ്ജനേയനെ അനുഗ്രഹിച്ചു.

ഇവിടെയാണ് സുന്ദരകാണ്ഡം അവസാനിക്കുന്നത്. തീവ്രമുമുക്ഷുവായ ഒരു സാധകൻ ബ്രഹ്മവിദ്യയെ അറിയലാണ് സുന്ദരകാണ്ഡത്തിലെ താത്വികവശമെന്നു പറഞ്ഞുവല്ലോ. തീവ്രവൈരാഗ്യംകൊണ്ട് സംസാരത്തിൽനിന്നു കേവലം നിവൃത്തനായി സങ്കല്പസ്വരൂപവും മൂന്നു കാലത്തും ഇല്ലാത്തതും എന്നാൽ വർത്തമാനകാലത്ത് ഉള്ളതെന്നു ദൃഢപ്പെട്ടിരിക്കുന്നതുമായ സംസാരത്തിൻെറ മറുകരയിലേക്കു കടക്കലാണ് സമുദ്രലംഘനമെന്നും സൂചിപ്പിച്ചുവെല്ലോ. ദ്രഷ്ടാവും ഭോക്താവും ജ്ഞാതാവു മെന്നഭിമാനിക്കുന്ന മൂഢനായ ജീവൻെറ മോഹം അല്ലെങ്കിൽ തെറ്റിദ്ധാരണതന്നെ സംസാരത്തിൻെറ ഹേതു. അതിനെത്തന്നെയാണ് സമുദ്രമായി ചിത്രീകരിച്ചിരിക്കുന്നത്. അപ്പോൾ മോഹസമുദ്രത്തിൻെറ ലംഘനം തന്നെ സമുദ്രലംഘനം. പല പല സങ്കല്പങ്ങളാകുന്ന തിരമാലകളെക്കൊണ്ടും രാഗാദിവികാരങ്ങളാകുന്ന ജലജന്തുക്കളെക്കൊണ്ടും തൃഷ്ണയാകുന്ന അഗാധതകൊണ്ടും വ്യാമോഹമാകുന്ന അപാരതകൊണ്ടും അർത്ഥദാരാദികളാകുന്ന ആവർത്തങ്ങളെക്കൊണ്ടും അത്യന്തഭയാനകമായ മോഹസമുദ്രത്തെ ലംഘിക്കയെന്നതെളുപ്പമല്ല. വിഷമംപിടിച്ചൊരു പണിയാണ്. അതാണ് വാനരസംഘത്തിൽ വളരെ ആളുകളുണ്ടായിട്ടും ആർക്കും സാധിക്കാതെ ഹനുമാൻ ഒറ്റയ്ക്കു ചാടേണ്ടിവന്നത്. എത്രയോ കോടി ജനങ്ങളിൽ ഒന്നോ രണ്ടോ ആളുകളേ മോഹസമുദ്രത്തെ ലംഘിക്കാൻ സമർത്ഥന്മാരാകാറുള്ളു. ഏതു കാലത്തും അങ്ങിനെത്തന്നെയാണ്. അതാണ് ഒരു ഹനുമാനെമാത്രം സമുദ്രലംഘനത്തിൽ സമർത്ഥനായി കാണിച്ചത്. കൂടാതെ മനുഷ്യപ്രയത്നം മാത്രം പോര; ഈശ്വരാനുഗ്രഹവും വേണം എന്നു കാണിക്കാനാണ് പോരുമ്പോൾ ഭഗവാൻ ഹനുമാനെ പ്രത്യേകമായനുഗ്രഹിച്ചുവെന്നു പറഞ്ഞത്. അതിന്നും പുറമേ ഭഗവാൻെറ കയ്യിലെ മോതിരവും ഹനുമാൻവശം കൊടുത്തുവെന്നു പറഞ്ഞിരിക്കുന്നു. മോതിരമെന്നു പറഞ്ഞാൽ കയ്യിനെ അലങ്കരിക്കാനുള്ള വസ്തുവെന്നർത്ഥമാണല്ലോ. കയ്യിന്നലങ്കാരം കർമ്മമാണ്. അതുമുഴുവൻ ഈശ്വരാത്മകമാവണമെന്നർത്ഥം. കർത്തൃത്വവും ഭോക്തൃത്വവും മുഴുവൻ ഈശ്വരങ്കൽ അടങ്ങി സർവ്വസ്വവും ഈശ്വരങ്കൽ പൂർണ്ണമായർപ്പിക്കണം. ഇങ്ങനെയുള്ള ഒരാളാണ് മോഹസമുദ്രത്തെ ലംഘിക്കാൻ പ്രാപ്തനായിത്തീരുന്നത്. ആ നിലയിലാണ് ആഞ്ജനേയനെ ചിത്രീകരിച്ചിരിക്കുന്നതും. കയ്യിൽ

രാമാംഗുലീയവും നാവിൽ രാമനാമവും മനസ്സിൽ രാമസ്വരൂപവുമുള്ള തനിക്കീ സമുദ്രത്തെ ചാടിക്കടക്കുകയെന്നതെത്ര നിസ്സാരമാണെന്നാണ് ഹനുമാൻ ചോദിക്കുന്നത്. സമ്പൂർണ്ണ ഈശ്വരാശ്രയത്തിൽക്കൂടെയും ഈശ്വരവിശ്വാസത്തിൽ ക്കൂടെയും ആ ധീരത വന്നിട്ടുള്ള സാധകനാവണം. എന്നാൽത്തന്നെ അനേകം പ്രതിബന്ധങ്ങൾ പിന്നെയും വന്നുചേരാനുണ്ട്. അതാണ് സമുദ്രമദ്ധ്യത്തിൽ സൂചിപ്പിച്ച അത്യാഹിതങ്ങൾ. ഈശ്വരവിശ്വാസംകൊണ്ടും ധൈര്യംകൊണ്ടും അവയിൽ നിന്നുമൊക്കെ രക്ഷപ്പെടാറാവണം. അങ്ങിനെയുള്ള സാധകനാണ് ബ്രഹ്മവിദ്യയെ അറിയാൻ പ്രാപ്തനാവുന്നത്.

താത്വികസ്വരൂപത്തിൽക്കൂടെ വീക്ഷിക്കുമ്പോൾ എന്താണീ സമുദ്രലംഘനം? ഉത്തമാധികാരിയായ സാധകൻെറ നിലയാണ് ഹനുമാനെ ചിത്രീകരി ച്ചിരിക്കുന്നതെന്നു പറഞ്ഞുവല്ലോ. എന്തിനാണ് വാനരനാക്കി ചിത്രീകരിച്ചത്, സാധകനെ? എന്നാണെങ്കിൽ പറയാം. ഒരാളെ സാധകനോ സംസാരിയോ ഉത്തമനോ അധമനോ എല്ലാമാക്കിത്തീർക്കുന്നത് അയാളുടെ മനസ്സാണ്. മനസ്സു കൊണ്ടാണ് സംസാരസമുദ്രത്തെ ചാടുകയും ബ്രഹ്മവിദ്യയെ പ്രാപിക്കു കയും ചെയ്യേണ്ടിയിരിക്കുന്നത്. മനസ്സു കൊണ്ടുതന്നെയാണ് സംസാരത്തിൽ മുഴുകുകയും ചെയ്യുന്നത്. മനസ്സ് ഓരോരുത്തരുടേയും ചപലമാണ്. ചപലമായ മനസ്സിനെയാണ് വാനരത്വംകൊണ്ടു സുചിപ്പിച്ചത്. അതു സകല ചാപല്യങ്ങ ളേയും വിട്ട് അത്യന്തം ഏകാഗ്രവും പരമപരിശുദ്ധവുമായിത്തീരണം. അങ്ങിനെ യുള്ള മനസ്സാണ് മോഹസമുദ്രത്തിൻെറ മറുകരയ്ക്ക് ചാടി ബ്രഹ്മവിദ്യയെ കണ്ടുപിടിക്കുന്നത്. അതിനെയാണ് വായുപുത്രനെക്കൊണ്ടു സൂചിപ്പിച്ചതും. വായുപുത്രനെന്ന സംജ്ഞകൊണ്ടുതന്നെ ഈ തത്വം വ്യക്തമാക്കീട്ടുണ്ട്. ഇനി എന്താണ് ചാട്ടമെന്നു നിരൂപിക്കാം.

കർത്തവ്യം, പ്രാപ്തവ്യം, ഭോക്തവ്യം എന്നീ മൂന്നു കുടുക്കുകളിൽ കുടുങ്ങിക്കിടക്കയാണ് ജീവൻ. തനിക്കനേകം കർത്തവ്യങ്ങളുണ്ട്, തനിക്കു പലതും സാധിക്കേണ്ടതുണ്ട്, തനിക്കു പലതും അനുഭവിക്കേണ്ടതുണ്ട്, എന്ന ചിന്ത എല്ലാ ജീവന്മാരിലും ആഴത്തിൽ വേരൂന്നി ഉറച്ചു നില്ക്കുകയാണ്. എന്തൊക്കെച്ചെയ്താലും കർത്തവ്യമവസാനിക്കുന്നില്ല. എന്തൊക്കെ കിട്ടിയാലും

പ്രാപ്തവ്യം അവസാനിച്ചില്ല. പിന്നെയും ചിലതു സാധിക്കേണ്ടതുണ്ട്. അങ്ങിനെ ത്തന്നെ എന്തൊക്കെ അനുഭവിച്ചാലും ഭോക്തവ്യവും കഴിയുന്നില്ല. ഇതാണ് ഓരോരുത്തരുടേയും നില. പിന്നെയെങ്ങിനെയാണ് സംസാരത്തിൽനിന്നു വിടുന്നത്. ഈശ്വരപ്രാപ്തിക്കു വേണ്ടി അദ്ധ്യാത്മധർമ്മങ്ങളെ അനുഷ്ഠിക്കുന്നതു കൂടിയും ചില കർത്തവ്യങ്ങളെ ബാക്കിവെച്ചുകൊണ്ടാണ്. കർത്തവ്യങ്ങളും പ്രാപ്തവ്യങ്ങളുമൊക്കെ സംസാരത്തിലാണല്ലോ. അതവസാനിക്കുന്നില്ലെങ്കിൽ എന്തൊക്കെ സാധനകൾ ചെയ്താലും സാധകൻ സംസാരത്തിൻെറ മറുകരയ്ക്കെത്തലു മില്ല; സംസാരത്തിൻെറ അപ്പുറത്തേയ്ക്കെത്താതെ ബ്രഹ്മവിദ്യയെ അറിയലുമില്ല. അറിയാതെ ഈശ്വരപ്രാപ്തിയുമില്ലല്ലോ. അതിനാൽ തനിക്കു സംസാരത്തിൽ യാതൊരു പ്രകാരത്തിലും കർത്തവ്യമോ, പ്രാപ്തവ്യമോ ഭോക്തവ്യമോ കേവലം ഇല്ലാതായിത്തീരൽതന്നെ മോഹസമുദ്രത്തിൻെറ മറുകരയ്ക്കുള്ള ചാട്ടം. ഈശ്വരപ്രാപ്തിയല്ലാതെ പ്രാപ്തവ്യമോ അതിനുള്ള പ്രയത്നമല്ലാതെ കർത്തവ്യമോ, ഈശ്വരാനുഭൂതിയല്ലാതെ ഭോക്തവ്യമോ ഇല്ലെന്നു വരുന്നതുതന്നെ സംസാരസമുദ്രത്തിൻെറ ലംഘനം. അതല്ലേ ഹനുമാനിൽ വ്യക്തമായിക്കാണുന്ന സംസ്കാരം? രാമകാര്യത്തിന്നുവേണ്ടി ജനിച്ച്, രാമകാര്യത്തിന്നുവേണ്ടി ഇത്രകാലം ജീവിച്ച്, രാമകാര്യത്തിന്നുവേണ്ടി പോവുന്ന തനിക്കു അതിൽക്കവിഞ്ഞു മറ്റെന്താണുള്ളത്? രാമകാര്യം സാധിക്കാതെയുണ്ടോ ആഹാരം? എന്നല്ലേ ഹനുമാൻ മൈനാകപർവ്വതത്തോടു ചോദിച്ചത്? ആ സംസ്ക്കാരംതന്നെ ചാട്ടം. താൻ ആത്മസാക്ഷാൽക്കാരമാകുന്ന കാര്യത്തിന്നു വേണ്ടി മാത്രമാണ് മനുഷ്യനായി ജനിച്ചതെന്നും ഈ മനുഷ്യശരീരംകൊണ്ടും ജീവിതംകൊണ്ടും കൈവല്യാനുഭൂതി മാത്രമാണ് തനിക്കു പ്രാപിക്കാനുള്ള തെന്നും അതിനുള്ള പ്രയത്നം മാത്രമാണ് തൻെറ കർത്തവ്യമെന്നുമുള്ള ദൃഢമായ ബോധവും ആ സംസ്കാരത്തിൽനിന്നു അണുപോലും തെറ്റാതെ യുള്ള ജീവിതവുംതന്നെ മോഹസമുദ്രത്തിൻെറ മറുകരയ്ക്കുള്ള ചാട്ടം. അങ്ങിനെ കർത്തവ്യങ്ങളേയും പ്രാപ്തവ്യങ്ങളേയും ഭോക്തവ്യങ്ങളേയും അതിക്രമിച്ച് സുകൃതി സംസാരത്തിൻെറ മറുകരയിലെത്തിയെന്നു പറയാം. അവൻ ബ്രഹ്മവിദ്യ യാകുന്ന സീതാദേവിയെ കാണുകയും ചെയ്യും.

ആരണ്യകാണ്ഡത്തിൽ 'പാപ'ത്തെ 'പംപ'യാക്കി മാറ്റിയതിനെ കണ്ടുവല്ലോ, അതുപോലെ ഇവിടെ 'കാലം' എന്ന തത്വത്തേയാണ് 'ലംക' യാക്കിമാറ്റി യിരിക്കുന്നത്. കാലശബ്ദത്തെ ഇടത്തോട്ടു വായിച്ചാൽ 'ലംകാ' എന്നാ യിത്തീരുമല്ലോ. ചലനമാണ് കാലത്തിൻെറ സ്വരൂപം. ശരീരത്തിലെ സകല അണുക്കളും എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നു. ഒരണുപോലും നിശ്ചലമാ യിരിക്കുന്നില്ല. എന്നാൽ എപ്പോഴും ചലിച്ചുകൊണ്ടിരിക്കുകയെന്നതു ശരീരത്തിലെ എല്ലാഘടകങ്ങളുടേയും സ്വഭാവമാണോയെന്നു നോക്കുമ്പോൾ അല്ലെന്നു കാണാം. ഒന്നിനും തന്നത്താൻ ചലിക്കാനുള്ള ശക്തിയില്ല. എല്ലാം ജഡങ്ങളായതിനാൽ എപ്പോഴും നിശ്ചലങ്ങളാണ്. എന്നാൽ ഏതോ ഒരു മുഖ്യശക്തി തൻെറ വ്യാപ്തികൊണ്ട് എല്ലാറ്റിനേയും എപ്പോഴും ചലിപ്പിച്ചുകൊണ്ടിരിക്കയാണ് ചെയ്യുന്നത്. ഒഴിവില്ലാതെ എല്ലാ സമയത്തും ആ സമ്പ്രദായം നടന്നുകൊണ്ടേയിരിക്കുന്നതിനാൽ ഒരു ഘടകത്തിന്നും എപ്പോഴും സ്വതന്ത്രമായി ഒന്നും ചെയ്യാൻ വയ്യ. എപ്പോഴും അനിഷേധ്യമായ ചലനശക്തിക്കു വിധേയമായിക്കൊണ്ടുതന്നെ ഇരിക്കുന്നു. അങ്ങിനെ എല്ലാറ്റിനേയും ചലിപ്പിച്ചു കൊണ്ടിരിക്കുന്ന പ്രസ്തുതകേന്ദ്രശക്തിയെ കാലമെന്നും പ്രാണനെന്നും ജീവനെന്നും പലപേരുകളെക്കൊണ്ടും അറിഞ്ഞുവരുന്നു. അതേ ശക്തിതന്നെ യാണ് പ്രപഞ്ചത്തിൽ എല്ലാറ്റിനേയും എപ്പോഴും ചലിപ്പിച്ചുകൊണ്ടിരിക്കുന്നത്. ചലനംകൊണ്ടാണ് വസ്തുക്കൾക്കു വളർച്ചയും പരിണാമവും ഉണ്ടായി ക്കൊണ്ടിരിക്കുന്നത്. പ്രസ്തുതശക്തിയെ ശരീരത്തിന്നു പുറത്താവുമ്പോൾ കാലമെന്നും ശരീരത്തിനകത്താവുമ്പോൾ ജീവനെന്നും സാധാരണ പറഞ്ഞുവരുന്നു. അതിനെത്തന്നെ ഭാഗികമായിപ്പറയുമ്പോൾ പ്രാണനെന്നും പറയുന്നു. ഏതാ യാലും ആ കാലശക്തിയെയാണ് ലങ്കയാക്കിച്ചിത്രീകരിച്ചിരിക്കുന്നത്. അന്തഃകരണത്തിൽ അപ്പഴപ്പോൾ പൊന്തുകയും സ്ഥായിയായി നിലനില്ക്കു കയും ചെയ്യുന്ന സംസ്കാരവിശേഷത്തെയാണല്ലോ സത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങളെന്നു പറഞ്ഞുവരുന്നത്. അന്തഃകരണത്തിൻെറ ക്രമീകൃതമായ ചലനംകൊണ്ടാണ് പ്രസ്തുതഗുണങ്ങൾ അല്ലെങ്കിൽ സംസ്കാരങ്ങൾ ഉണ്ടാവുകയും വളർന്നു വികസിക്കുകയും ചെയ്യുന്നത്. പറയപ്പെട്ട സത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങളെത്തന്നെയാണ് ലങ്കയിലെ നായകന്മാരായ

രാവണകുംഭകർണ്ണവിഭീഷണന്മാരായും ചിത്രീകരിച്ചിരിക്കുന്നത്. രജോഗുണത്തെ രാവണനായും തമോഗുണത്തെ കുംഭകർണ്ണനായും, സത്വഗുണത്തെ വിഭീഷണനായും ചിത്രീകരിച്ചിരിക്കുന്നു. പ്രസ്തുത ഗുണങ്ങളുടെ വികാസം ഹേതുവായി പൊന്തികൊണ്ടിരിക്കുന്ന വൃത്തികളും വികാരങ്ങളും ആണ് പറയപ്പെട്ട നായകന്മാരുടെകിങ്കരന്മാരും കിങ്കരികളുമായ രാക്ഷസന്മാരും രാക്ഷസസ്ത്രീകളും. അവിടെയാണ് സീത മറയ്ക്കപ്പെട്ടിരിക്കുന്നത്. അതായതു തൻെറ അന്തഃകരണത്തിൽത്തന്നെയാണ് താൻ അപരിച്ഛിന്നസച്ചിദാനന്ദ ബ്രഹ്മമാണെന്ന അനുഭൂതിജ്ഞാനം മറയപ്പെട്ടിരിക്കുന്നത്. മറച്ചതാകട്ടേ രാവണൻ അല്ലെങ്കിൽ രജോഗുണവും.

തൻെറ ചിത്തത്തിൽക്കൂടെയാണ് ഒരാൾ എല്ലാ ദുഃഖങ്ങളും അജ്ഞാനങ്ങളും അനുഭവിക്കുന്നത്. തൻെറ ചിത്തത്തിൽക്കൂടെത്തന്നെയാണ് സുഖസമാധാനങ്ങളും ജ്ഞാനവും ഉണ്ടാവേണ്ടിയിരിക്കുന്നതും. അതിനാൽ ഒരു സാധകൻെറ പ്രജ്ഞ തൻെറ അന്തഃകരണത്തിലാണ് സുഖത്തേയും ജ്ഞാനത്തേയും അന്വേഷിക്കേണ്ടിയിരിക്കുന്നത്. അന്തഃകരണത്തിൽ അന്വേഷിക്കാൻ തുടങ്ങണമെങ്കിൽ ബാഹ്യലോകത്തിൽ നിന്നു വിട്ടുപോരണം. ബാഹ്യലോകത്തിൽ നിന്നുവിട്ടു പ്രജ്ഞ ഉള്ളിലൊതുങ്ങണമെങ്കിൽ പ്രപഞ്ചത്തിൽ തനിക്കു കർത്തവ്യമോ പ്രാപ്തവ്യമോ ഭോക്തവ്യമോ ഇല്ലാതായിത്തീരണം. അങ്ങിനെവന്നു ബാഹ്യലോകത്തിൽനിന്നു പ്രജ്ഞ ഉള്ളിലേയ്ക്കു വലിയൽതന്നെ സമുദ്രലംഘനം. ചഞ്ചലമായ അന്തഃകരണംതന്നെ ലങ്ക. അവിടെയ്ക്കു കടക്കുമ്പോൾ ആഗ്രഹം തടയും. അതായതു ബാഹ്യലോകത്തിലെ ഏതെങ്കിലും അനുഭവങ്ങളുടെ ഓർമ്മ പൊന്തിവന്നേയ്ക്കും. അതുതന്നെ ഹനുമാനെ തടഞ്ഞുവെച്ച ലങ്കാലക്ഷ്മി. അങ്ങിനെയുള്ള ആഗ്രഹങ്ങളെയും ഓർമ്മകളെയും പൌരുഷംകൊണ്ടകറ്റണം. ഹനുമാൻ ലങ്കാലക്ഷ്മിയുടെ ചെകിടത്തടിക്കുകയാണല്ലോ ചെയ്തത്.

സത്വരജസ്തമസ്സുകളാകുന്ന മൂന്നു സംസ്കാരങ്ങളുടെ വികാസത്തിൽ പൊന്തിക്കൊണ്ടിരിക്കുന്ന ആയിരമായിരം സങ്കല്പങ്ങളെക്കൊണ്ടും നാമരൂപങ്ങളെക്കൊണ്ടും കലങ്ങിമറിഞ്ഞ് ആവിലമായിരിക്കുന്ന അന്തഃകരണത്തിൽ എത്രതന്നെ അന്വേഷിച്ചാലും സത്യമേതെന്നു തിരിച്ചറിയാൻ വളരെ വിഷമം.

നോക്കുന്നതെല്ലാം സങ്കല്പങ്ങളാണ്. സങ്കല്പങ്ങളെല്ലാം അസത്യങ്ങളുമാണ്. അതാണ് ഹനുമാൻെറ സീതാന്വേഷണം. വളരെ തിരഞ്ഞുനോക്കി മാരുതി. പക്ഷേ കാണുന്നതൊക്കെ രാക്ഷസന്മാരെയും രാക്ഷസികളെയുമാണ്. അവസാനം പിതാവായ വായുദേവനാണ് ഹനുമാനു സീതാദേവി ഇരിക്കുന്ന സ്ഥലം നിർദ്ദേശിച്ചുകൊടുത്തത്. അതുപോലെ സങ്കല്പങ്ങളെക്കൊണ്ടും നാമരൂപങ്ങളെക്കൊണ്ടും കലങ്ങിമറിഞ്ഞ അന്തഃകരണത്തിൽ ഏതിനെ നോക്കിയാലും അസത്യമാണെന്നു കാണാം. എത്ര തിരഞ്ഞാലും അസത്യത്തെ അല്ലാതെ സത്യത്തെ കണ്ടുകിട്ടാൻ വിഷമം. അന്തഃകരണത്തിൻെറ വൃത്തി കേവലം നിൽക്കുമ്പോഴാണല്ലോ സത്യം പ്രകാശിക്കുന്നത്. ചലനമുള്ളേടത്തോളം കാലം, വൃത്തികളവസാനിക്കുന്നുമില്ല. ചലനമാവട്ടെ എപ്പോഴും ഉണ്ടുതാനും. ജനിക്കുമ്പോൾ ആരംഭിച്ചതാണ്; മരിക്കുന്നതുവരെ നിലനില്ക്കുകയും ചെയ്യുന്നു. ജാഗ്രത്തെന്നോ സ്വപ്നമെന്നോ ഉള്ള യാതൊരു വ്യത്യാസവുമില്ലാതെ എല്ലാ സമയത്തും പ്രാണൻ ചലിച്ചുകൊണ്ടേ ഇരിക്കുന്നു. അപ്പോഴൊക്കെ അന്തഃകരണം ചഞ്ചലവുമാണ്. ഈ സ്ഥിതിക്കു പ്രജ്ഞയുടെ പിതാവായ വായുദേവൻ (പ്രാണൻ) അനുകൂലിച്ചാലല്ലാതെ എങ്ങിനെ സത്യത്തെ അറിയും? പ്രാണൻ അനുകൂലിക്കതന്നെ വേണം. ഒരു നിമിഷനേരം പ്രാണൻ നിശ്ചലമായിത്തീരുന്നുവെങ്കിൽ അന്തഃകരണത്തിൻെറ സകല വൃത്തികളും ലയിച്ചു നിശ്ചലമാവും. വൃത്തികളില്ലാതെ അന്തഃകരണംതന്നെ ലയിച്ചു പ്രജ്ഞ ഉണർന്നിരിക്കുമ്പോൾ സത്യം അറിയപ്പെടുന്നു. അതുതന്നെ സീതാദർശനം.

മനസ്സു തുടങ്ങിയ എല്ലാ കരണങ്ങളും വൃത്തിരോധത്താൽ കേവലം അടങ്ങി പ്രാണൻ നിശ്ചലമായിത്തീരുമ്പോൾ ശേഷിക്കുന്ന നിരുപാധികവും പരമസത്യവുമായ ജ്ഞാനംതന്നെ ബ്രഹ്മവിദ്യ അല്ലെങ്കിൽ സീതാദേവി. പ്രസ്തുതജ്ഞാനപ്രകാശത്തിൽ സത്യമായ ആത്മതത്വം വ്യക്തമായി പ്രകാശിക്കുന്നു. അപ്പോൾ അറിയേണ്ടതെല്ലാമറിഞ്ഞു, എല്ലാ കർമ്മങ്ങളും അവസാനിച്ചു, ജ്ഞാനിയായിത്തീരുന്നു. കർമ്മത്തിൻെറ പ്രതീകമായ അംഗുലീയത്തെ സീതയ്ക്കു കൊടുത്ത് ശിരസ്സിന്നലങ്കാരമായ — ജ്ഞാനത്തിൻെറ പ്രതീകമായ — ചൂഡാരത്നത്തെ ഹനുമാൻ വാങ്ങിയല്ലോ. ഒരു

നിമിഷനേരമെങ്കിലും ഈ സത്യാനുഭൂതിയുണ്ടായിത്തീരുമ്പോൾ അവശിഷ്ടങ്ങളായ വാസനാവിശേഷങ്ങൾ പലപ്രകാരത്തിൽ ക്ഷോഭിച്ചു സാധകനെ പലപ്രകാരത്തിൽ അസ്വസ്ഥനാക്കും. അതിന്റെ സൂചനയാണ് ഹനുമാന് പിന്നീടു ലങ്കയിൽ നേരിട്ട അനുഭവങ്ങളെല്ലാം. ഇങ്ങിനെ അത്യന്ത സുന്ദരങ്ങളായ തത്വങ്ങളുടെ ഉള്ളടക്കംകൊണ്ടു രാമായണത്തിലെ എല്ലാ കാണ്ഡങ്ങളിലുംവെച്ചു സുന്ദരതമമാണ് സുന്ദരകാണ്ഡം.



# യുദ്ധകാണ്ഡം

ഹനുമാൻെറ മുഖത്തിൽനിന്ന് സീതാവൃത്താന്തത്തെ കേട്ടു സന്തുഷ്ടനായ ഭഗവാൻ ശ്രീരാമചന്ദ്രനും മറ്റു വാനരശ്രേഷ്ഠന്മാരും അനന്തരകരണീയത്തെക്കുറിച്ചു ചിന്താമഗ്നന്മാരായി. മഹാപ്രതാപശാലിയും ശക്തനുമായ രാവണൻെറ അഗമ്യമായ കോട്ടയ്ക്കുള്ളിൽ സീതയുണ്ടെന്നറിഞ്ഞതുകൊണ്ടെന്തു പ്രയോജനമാണ്? ചപലന്മാരായ വാനരന്മാരേയുംകൂട്ടി അവിടെ എത്തിച്ചേരുകയെന്നതുതന്നെ വിഷമം. നൂറുയോജന വിസ്താരമുള്ള മഹാഭയങ്കരമായ സമുദ്രം കടന്നുവേണം അവിടെയെത്താൻ. എങ്ങനെയെങ്കിലും അവിടെ എത്തിച്ചേർന്നുവെന്നിരിക്കട്ടെ. അതുകൊണ്ടും എന്തു പ്രയോജനം? ബലവാന്മാരായ രാക്ഷസന്മാരേയോ രാക്ഷസചക്രവർത്തിയായ രാവണനേയോ ആർക്കു ജയിക്കാൻ കഴിയും? ലങ്കയിലെത്തിച്ചേർന്നാൽ രാക്ഷസന്മാരെക്കൊണ്ടു വാനരന്മാരെക്കൊല്ലിക്കാമെന്നല്ലാതെന്തു പ്രയോജനം? അതിനാൽ സീത ലങ്കയിലുണ്ടെന്നറിഞ്ഞതുകൊണ്ടും വിശേഷിച്ചു പ്രയോജനമൊന്നുമില്ല. ആഞ്ജനേയൻെറ സമുദ്രലംഘനാദിസാഹസംപോലും വെറുതെയായിത്തീർന്നു എന്നു പറയണം. എന്നിങ്ങനെ പലതും ചിന്തിച്ച് എന്തുചെയ്യേണ്ടു വെന്നറിയാതെ എല്ലാവരും നിരാശന്മാരായിരുന്നപ്പോൾ ഹനുമാനും സുഗ്രീവനുംകൂടി ധീരവാക്യങ്ങളെക്കൊണ്ട് അവരെയെല്ലാപേരേയും ഉൽബുദ്ധന്മാരും ഉത്സാഹഭരിതന്മാരുമാക്കി. ലങ്കയിലുള്ള രാക്ഷസസൈന്യത്തിൻെറ നാലിൽ ഒരംശത്തേയും പ്രബലന്മാരായ ചില രാക്ഷസപ്രമാണികളേയും ഹനുമാൻ ഒറ്റയ്ക്കുതന്നെ നശിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു സംഖ്യയറ്റ വാനരസേന ലങ്കയിൽക്കടന്നാൽ പിന്നത്തെ സ്ഥിതിയെന്താണ്? നിമിഷനേരംകൊണ്ടു രാക്ഷസന്മാരേയും രാവണനേയും കൊന്നു ലങ്ക പിടിച്ചടക്കി സീതാദേവിയേയുംകൊണ്ടു മടങ്ങാം. പിന്നെ സമുദ്രം കടക്കുന്ന വിഷയത്തിലും പരിഭ്രമിക്കാനില്ല. ഒരു ഉപായം കൊണ്ടും സാധിക്കാത്തപക്ഷം വീരന്മാരും ധീരന്മാരുമായ വാനരശ്രേഷ്ഠന്മാർ മറ്റുള്ളവരെ ചുമലിലെടുത്തുചാടി അക്കര പറ്റും. അതിനാൽ ഒന്നുകൊണ്ടും നിരാശപ്പെടാതെ ഉത്സാഹത്തോടുകൂടി വേഗത്തിൽ ലങ്കയിലേയ്ക്കു യുദ്ധത്തിന്നു

പുറപ്പെടുകയാണ് വേണ്ടത് എന്നൊക്കെയാണ് സുഗ്രീവൻേറയും മറ്റും ധീരവചനങ്ങൾ. വാനരശ്രേഷ്ഠന്മാരുടെ ഉത്സാഹവും ധൈര്യവും കണ്ടപ്പോൾ ഭഗവാനു സന്തോഷമായി അപ്പോൾത്തന്നെ ലങ്കയിലേയ്ക്കു പുറപ്പെടാൻ കല്പനകൊടുത്തു. എണ്ണമില്ലാത്ത വമ്പിച്ച വാനരസേനയും സേനാനായകന്മാരും ശ്രീരാമലക്ഷ്മണന്മാരും സുഗ്രീവാദികളും എല്ലാവരും ലങ്കയിലേയ്ക്കു യാത്രയായി.

ഈ സമയത്തു ലങ്കയിലും ചില കോലാഹലങ്ങളൊക്കെ നടന്നുകൊണ്ടിരിക്കയാണ്. സീതാദേവിയെ അപഹരിച്ചു ലങ്കയിൽ കൊണ്ടുവന്നു വെച്ചപ്പോൾത്തന്നെ ആപ്തന്മാരായ പലരും മഹാരാജാവിനോടു പറഞ്ഞിട്ടുണ്ട്. "ഈ പ്രവൃത്തി തെറ്റായിപ്പോയി; ഇതു കാരണത്താൽ പല ആപത്തുകളും വന്നുചേരാം; അതുകൊണ്ടു കഴിയും വേഗത്തിൽ സീതാദേവിയെ മടക്കിക്കൊടുത്തു ശ്രീരാമനുമായി സന്ധിചെയ്യുകയാണ് നല്ലതെന്ന്." പക്ഷേ പ്രതാപശാലിയായ രാക്ഷസചക്രവർത്തിയുണ്ടോ മറ്റുള്ളവരുടെ ഉപദേശങ്ങൾക്കു വഴങ്ങാൻ പോവുന്നു? അതിനുശേഷം ഓരോ ദിവസവുമെന്നോണം പല അനിഷ്ടങ്ങളും രാവണനു പ്രത്യേകമായും രാക്ഷസവംശത്തിന്നു പൊതുവേയും സംഭവിച്ചുകൊണ്ടിരുന്നു. മഹാരാജാവിൻെറ നീചമായ അധർമ്മത്തിൻെറ ഫലമാണ് ഇത്തരം അനുഭവങ്ങളെന്നു ധാർമ്മികന്മാർ പറയാൻ തുടങ്ങി. അങ്ങനെയിരിക്കയാണ് ഒരുദിവസം ഒരു വാനരൻെറ വരവുണ്ടായത്. അവൻ എന്തെല്ലാം അനർത്ഥങ്ങളാണ് വരുത്തിത്തീർത്തതെന്നതിനുകണക്കില്ല. അനേകം പ്രബലന്മാരായ രാക്ഷസന്മാരെ കൊന്നു; ചക്രവർത്തിയെ പ്രത്യക്ഷത്തിൽ അപമാനിച്ചു. അവസാനം പട്ടണം മുഴുവൻ ചുട്ടുമുടിച്ചാണവൻ പോയത്. ത്രൈലോക്യം മുഴുവൻ ജയിച്ച രാവണൻെറ എല്ലാ ശക്തികളുടേയും മദ്ധ്യത്തിൽ വെച്ച് ഒരു വെറും വാനരന് ഇത്രമാത്രം പരാക്രമം കാണിക്കാറാവണമെങ്കിൽ എത്രത്തോളം 'ജ്യേഷ്ഠ' ബാധിച്ചുലങ്കയിൽ! ഇതൊക്കെ കണ്ടും അനുഭവിച്ചും വന്ന ധാർമ്മികന്മാരായ രാക്ഷസന്മാർ പലരും പല പ്രകാരത്തിൽ രാവണനെ ഉപദേശിച്ചുനോക്കി. പക്ഷേ അതുകൊണ്ടൊന്നും പ്രയോജനമുണ്ടായില്ല. ശ്രീരാമൻ സൈന്യങ്ങളോടുകൂടി ഉടനെ യുദ്ധത്തിന്നു വരുമെന്നും അപ്പോൾ രാക്ഷസവംശം തന്നെ നശിക്കാനിടയായിത്തീരുമെന്നും പറയാൻ തുടങ്ങി

ജനങ്ങൾ. ഭയം! ഭയം! സർവ്വത്രഭയം! ലങ്കയിലെ രാക്ഷസജനതയുടെ പൊതുജീവിതത്തെ ഒട്ടാകെ പിടിച്ചു കുലുക്കി പ്രാണഭയം. ഇന്നോ നാളെയോ രാമനും വാനരന്മാരും വരുമെന്നും രാക്ഷസസമുദായം മുഴുവൻ തന്നെയും കൊല്ലപ്പെടുമെന്നും തങ്ങൾ കേവലം അശരണരായിക്കഴിഞ്ഞു വെന്നുമുള്ള ഭീതി സകല ജനങ്ങളുടേയും ഹൃദയത്തിൽ ആളിക്കത്താൻ തുടങ്ങി.

അറിഞ്ഞും അറിയാതെയും ഇഷ്ടംപോലെ പലതും പറഞ്ഞുപരത്തുന്നവരുടെ നാനാവിധങ്ങളായ അഭിപ്രായങ്ങളെക്കേട്ടു ചക്രവർത്തിക്കും ആകപ്പാടെ തലപുക യാൻ തുടങ്ങി. യുദ്ധം വേണ്ടിവരുമെന്നു രാവണനും തീർച്ചപ്പെടുത്തി ക്കഴിഞ്ഞിട്ടുണ്ട് എന്നാൽ അതിനുള്ള ഒരുക്കങ്ങളൊക്കെ നേരത്തേതന്നെ ഒരുക്കി തയ്യാറാവുന്നതാണല്ലോ ബുദ്ധിപൂർവ്വകമായ പ്രവൃത്തി. അതിനാൽ രാവണൻ ആരു പറഞ്ഞതും കേൾക്കാതെ തൻെറ സ്വന്തമഭിപ്രായപ്രകാരം യുദ്ധ കാര്യങ്ങളെ ആലോചിക്കാനുള്ള സഭവിളിച്ചുകൂട്ടി കാര്യങ്ങളോരോന്നും ആലോചിക്കാൻ തുടങ്ങി. അവിടെയും പലർക്കും പല അഭിപ്രായങ്ങളാണ്. അതിനാൽ ഒരു കാര്യത്തിന്നും തീർപ്പുചെയ്യാൻ എളുപ്പത്തിൽ സാദ്ധ്യമല്ല. വൃദ്ധന്മാരും യുവാക്കന്മാരും ധാർമ്മികന്മാരും അധാർമ്മികന്മാരും ധീരന്മാരും ഭീരുക്കളും പലരുമുണ്ട്, സഭയിൽ അവർക്കോരോരുത്തർക്കും ഓരൊ അഭിപ്രായ മാണ്. ഏറ്റവും പ്രിയപ്പെട്ട രണ്ടനുജന്മാരുണ്ട് രാവണചക്രവർത്തിക്ക് — കുംഭകർണ്ണനും വിഭീഷണനും. അവർ ബലവാന്മാരും ബുദ്ധിശാലികളു മാണുതാനും. എന്നിരുന്നാലും അവർക്കും അഭിപ്രായങ്ങളിൽ പല വ്യത്യാസങ്ങളും അകൽച്ചയുമുണ്ട്. ആകപ്പാടെ മഹാരാജാവിൻെറ അഭിപ്രായങ്ങളോടു പൂർണ്ണ മായി യോജിക്കുന്ന ഒരാളുമില്ലെന്നു കണ്ടു സഭയിൽ. രാവണന്നു ക്രോധാഗ്നി ആളിക്കത്തി. യുദ്ധകാര്യാലോചന സഭയൊക്കെ പിരിച്ചുവിട്ട് എല്ലാ വരേയും ആട്ടിഓടിച്ചു. കാര്യാലോചനയും അതിനൊരു സഭയും ചില വൃദ്ധന്മാരുടെ മുരടിച്ച അഭിപ്രായങ്ങളും ഒന്നും ആവശ്യമേ ഇല്ലെന്നു തീർച്ചപ്പെടുത്തി. തൻെറ ആജ്ഞക്കനുസരിച്ച് എല്ലാവരും പ്രവർത്തിച്ചു കൊള്ളണമെന്നു കല്പിച്ചു. യുദ്ധം വേണമെന്നും രാമനേയും സകല വാനരന്മാ രേയും കൊന്നൊടുക്കണമെന്നും അതിനെല്ലാ സൈന്യങ്ങളും തയ്യാറായിരുന്നു കൊള്ളണമെന്നും കൽപ്പിക്കുകയും ചെയ്തു.



लिंग थापि बिधिवत करि पूजा । सिव समान प्रिय मोहिं न दूजा ।।
जे रामेस्वर दरसन करिहहिं । ते तनु तजि परलोक सिधरिहहिं ।।

രാമലക്ഷ്മണന്മാരും വാനരസൈന്യങ്ങളും ത്വരിതഗമനം ചെയ്തു സമുദ്രക്കരയിലെത്തിക്കഴിഞ്ഞു. ജലഭൂതത്തിൻെറ അധിദേവതയായ വരുണദേവനെ സന്തോഷിപ്പിച്ചു സമുദ്രത്തിൽ ചിറകെട്ടി അക്കരയ്ക്കു നടന്നുപോവാനുള്ള അനുവാദം വാങ്ങി. അനന്തരം സേതുബന്ധനത്തിന്നുള്ള ശ്രമമായി. വളരെ വിദൂരത്തിൽനിന്നു വലിയ വലിയ കല്ലുകളും മരങ്ങളും മലകളുമൊക്കെ പുഴക്കി വലിച്ചുകൊണ്ടു വരാൻ തുടങ്ങി കുറെ വാനരന്മാർ. വാനരസേനയിലെ ശില്പിനേതാവായ 'നള'നെന്ന വാനരശ്രേഷ്ഠൻെറ മേൽനോട്ടത്തിൻകീഴിൽ പടുക്കാൻ തുടങ്ങി. സകല വാനരന്മാരും ഉത്സാഹത്തോടും ജാഗ്രതയോടുംകൂടി പ്രവർത്തിച്ചതിൻെറ ഫലമായി ചുരുങ്ങിയ ദിവസങ്ങളെക്കൊണ്ടു തന്നെ സമുദ്രത്തെ ഭയപ്പെടാതെ അങ്ങേ കരവരെ നടന്നു പോകാവുന്ന ഉറപ്പുള്ള ഒരു സേതു ബന്ധിക്കപ്പെട്ടു.

അതിന്നിടയിൽ രസകരമായൊരു കാര്യമുണ്ടായി. രാവണനൊരു നർമ്മസചിവനുണ്ട്. ശുക്രനെന്നാണ് പേര്. ആളൊരു ഭീരുവും വിഡ്ഢിയുമാണ്. ഒരു ദിവസം രാവണൻ അയാളെ വിളിച്ചു വാനരചക്രവർത്തിയായ സുഗ്രീവനോടു തൻെറ ഒരു സന്ദേശം അറിയിച്ചുവരാൻ കഴിയുമോ എന്നു ചോദിച്ചു. രാവണനറിയാം അയാൾ ഭീരുവാണ്; അതിനാൽ ശത്രുസൈന്യങ്ങളുടെ പാളയത്തിൽപോയി സന്ദേശം അറിയിക്കാൻ ഭയമുണ്ടാവുമെന്ന്. അതുകൊണ്ടാണ് സാധിക്കുമോ എന്നു ചോദിച്ചത്. ശുകന്, ശത്രുസൈന്യങ്ങളുടെ ഇടയിലേയ്ക്കു പോകേണ്ട വർത്തമാനം കേട്ടപ്പോൾതന്നെ ഭയമായി. എങ്കിലും അഭിമാനം രക്ഷിക്കാൻവേണ്ടി പോവാമെന്നുപറഞ്ഞു. അപ്പോൾ സന്ദേശവും പറഞ്ഞുകൊടുത്ത് പോയിവരാൻ പറഞ്ഞു. ശുകൻ ധൈര്യത്തോടെ രാജധാനിയിൽനിന്നു പുറത്തു കടന്നുവെങ്കിലും മുന്നോട്ടുള്ള ഓരോ കാൽവെപ്പിലും ഭയപ്പെട്ടു വിറക്കാൻ തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ അയാൾക്കൊരു യുക്തി തോന്നി. ഭൂമിയിൽക്കൂടെ വേണ്ട; ആകാശത്തൂടെ പോയി ആകാശത്തുനിന്നുതന്നെ സന്ദേശം അറിയിച്ചു മടങ്ങാമെന്ന്. കുരങ്ങന്മാർക്ക് ആകാശത്തേയ്ക്കു വരാൻ വയ്യല്ലൊ; അതിനാൽ തനിക്കാപത്തൊന്നും പറ്റാൻ വഴിയില്ലെന്നു സമാധാനിച്ച് ധൈര്യത്തോടെ തൻെറ യോഗശക്തിയെ ഉപയോഗിച്ച് ആകാശത്തൂടെ മുന്നോട്ടു നീങ്ങി വാനരപ്പാളയത്തിൻെറ ഉപരി

മണ്ഡലത്തിൽനിന്നു സുഗ്രീവനെ വിളിച്ചു രാവണൻെറ സന്ദേശവാക്യങ്ങളെ ഉച്ചത്തിൽ പറയാൻ തുടങ്ങി. അതു കേൾക്കേണ്ട താമസം, കുട്ടിക്കുരങ്ങന്മാരിൽ ചിലർ മേലോട്ടു ചാടി ശുകനെ പിടികൂടി പിടിച്ചു വലിച്ചു താഴോട്ടു കൊണ്ടു വന്ന് അവർ തലയ്ക്ക് നാലിടി കൊടുത്തു. ഭീരുവായ ശുകൻ വാനരന്മാർ പിടിച്ചപ്പോഴേക്കുതന്നെ അർദ്ധപ്രാണനായി. ഇടി കിട്ടിയപ്പോൾ പ്രാണ ഭയംകൊണ്ടും വേദനകൊണ്ടും ആർത്തനായി ഉറക്കെ ഭഗവാനെ വിളിച്ചു നില വിളിക്കാൻ തുടങ്ങി. നിലവിളി കേട്ടു ഭഗവാൻ കുരങ്ങന്മാരുടെ പിടിയിൽ നിന്നു ശുകനെ രക്ഷിച്ചു തൻെറ അടുത്തുകൊണ്ടുവന്നിരുത്തി.

രാവണൻെറ ഒരനുജനായ വിഭീഷണനനും വാനരപ്പാളയത്തിൽ ശ്രീരാമസന്നിധിയിലെത്തിപ്പെട്ടു. അതു പക്ഷേ ശുകൻെറ മാതിരിയല്ല. യുദ്ധകാര്യാലോചന സഭയിൽ പലരേയും രാവണൻ ആട്ടിയോടിച്ച കൂട്ടത്തിൽ വിഭീഷണനെ കുറെയധികം ആക്ഷേപിച്ചാണ് പുറത്തേയ്ക്കോടിച്ചത്. അതിനു കാരണവുമുണ്ടായി. വിഭീഷണൻെറ അഭിപ്രായപ്രകടനം ചക്രവർത്തിയെ കുറെയധികം അരിശം കൊള്ളിച്ചു. ആദ്യം തന്നെ വിഭീഷണൻ ശത്രുവായ ശ്രീരാമചന്ദ്രൻെറ ഗുണമഹിമകളെ വാഴ്ത്തുകയും ബന്ധുവായ രാവണൻെറ ദോഷങ്ങളെ നീചമാകുംവണ്ണം ആക്ഷേപിക്കയുമാണ് ചെയ്തത്. അനന്തരം യുദ്ധമേ ആവശ്യമില്ലെന്നും ശത്രുവായ ശ്രീരാമചന്ദ്രങ്കൽ ശത്രുബുദ്ധിയെ ഉപേക്ഷിച്ചു ബന്ധുവാക്കിവരിച്ചു ശരണം പ്രാപിക്കയാണ് വേണ്ടതെന്നും പറഞ്ഞു. അതു രാവണനു സഹിക്കാൻ കഴിയാത്തനിലയിൽ ഏറ്റവും നീചമായ അഭിപ്രായമായിത്തോന്നി. അതിനാൽ വിഭീഷണനെ കർക്കശമാംവണ്ണം ആക്ഷേപിച്ചുകൊണ്ടാണ് സഭയിൽനിന്നു പുറത്താക്കിയത്. ഇനി ഇവിടെ നില്ക്കുന്നത് ശരിയല്ലെന്നും രാവണനിൽനിന്നു തനിക്കാപത്തുണ്ടാവുമെന്നും കരുതി അപ്പോൾത്തന്നെ വിഭീഷണൻ ആകാശത്തൂടെ വാനരപാളയത്തിന്നു മുകളിൽച്ചെന്നു ഭഗവാനെ വാഴ്ത്തിസ്തുതിക്കുകയും തനിക്കഭയം തന്നു രക്ഷിക്കണമെന്നപേക്ഷിക്കുകയും ചെയ്തു. കരുണാമയനായ ശ്രീരാമചന്ദ്രൻ വിഭീഷണനെ വിളിച്ചുവരുത്തി അഭയം കൊടുത്തു തൻെറ സേവകനാക്കി നിർത്തുകയും ചെയ്തു. ശുകനിൽനിന്നു സാമാന്യമായും വിഭീഷണനിൽനിന്നു പ്രത്യേകമായും ലങ്കയിലെ എല്ലാ വർത്തമാനങ്ങളും രാവണൻെറ എല്ലാ സംരംഭങ്ങളും പൂർണ്ണമായറിയാനും സാധിച്ചു.

തനിക്ക് വന്നു ചേർന്നതുമായ രാജ്യശ്രീയെ നിശ്ശേഷംപുല്ലുപോലെ തള്ളിക്കളഞ്ഞു. മാത്രമല്ല, ഒരു സാധാരണപൌരൻെറ നിലയ്ക്കു ജീവിക്കാനുള്ള അവകാശത്തെപ്പോലും ഉപേക്ഷിച്ച് പതിനാലുകൊല്ലം കാട്ടിൽ ചുറ്റി നടക്കാൻ പോലും തയ്യാറായി. ആരൊക്കെ തടുത്തിട്ടും സമാധാനിപ്പിച്ചിട്ടും തൻെറ അഭിപ്രായത്തിന്ന് മാറ്റംവരുത്തിയില്ല. എന്തൊരു പിതൃഭക്തിയാണ്! തൻെറ പിതാവിൻെറ പ്രതിജ്ഞയെ താൻ നിറവേറ്റുന്നില്ലെങ്കിൽ പിന്നെയാരു നിറവേറ്റുമെന്നാണ് രാമചന്ദ്രൻെറ ചോദ്യം. ഒരു പുത്രൻ പിതാവിനോട് കാണിക്കേണ്ട ഭക്ത്യാദരങ്ങൾ ഇവിടെ വളരെ വ്യക്തമാക്കിയിരിക്കുന്നു. ഇതുപോലെയാണ് പിതൃപുത്രന്മാർ അന്യോന്യം പെരുമാറേണ്ടത്. എന്നാൽ അതേ സമയത്ത് മറ്റൊരുകാര്യംകൂടി ഇവിടെ വ്യഞ്ജിക്കുന്നുണ്ട്. ദശരഥമഹാരാജാവിന്ന് മൂന്നു ഭാര്യമാരിൽ പുത്രന്മാരുണ്ടായതുകൊണ്ടാണ് ഈ കുഴപ്പങ്ങളൊക്കെ നേരിട്ടത്. ഒരു ഭാര്യയിൽ മാത്രമായിരുന്നു നാലുപുത്രന്മാരെന്നു വന്നാൽ ഇങ്ങനെയൊന്നും സംഭവിക്കാൻപോവുന്നില്ല. ജ്യേഷ്ഠപുത്രനുള്ളതാണു രാജ്യം. അതെല്ലാവർക്കും ബോദ്ധ്യമാണ്. അനുജന്മാർ അതു വക വെച്ചുകൊടുക്കാനും തയ്യാറായിരിക്കും. ഒരു പത്നി യുടെ പുത്രന്മാർക്കിടയിൽത്തന്നെ പിതൃസ്വത്തിനെ സംബന്ധിച്ച് വിവാദമുണ്ടാവാമെന്നിരിക്കെ മൂന്നുപത്നിമാരിൽ പുത്രന്മാരുണ്ടായാൽ പിതൃ സ്വത്തിൽ പലവിവാദങ്ങളും അതിനെസ്സംബന്ധിച്ച് പല അനിഷ്ടങ്ങളു മുണ്ടാവാമെന്നും ഇതിൽ നിന്ന് ധ്വനിക്കുന്നുണ്ട്. എന്നാൽ പുത്രന്മാരൊക്കെ സൽസ്വഭാവികളും പിതൃഭക്തിനിരതന്മാരുമായതിനാൽ ഇത്രത്തോളമേ അനിഷ്ടമുണ്ടായുള്ളു. ഇല്ലെങ്കിൽ അവിടേയും അവസാനിക്കുമായിരുന്നില്ല. ശ്രീരാമനും ഭരതനും തമ്മിൽ യുദ്ധം പോലുമുണ്ടാവാൻ വിരോധമില്ല. അതിനാൽ ഒന്നിലധികം പത്നിമാരിൽ പുത്രന്മാരുണ്ടായിത്തീരുന്നത് ആർക്കായാലും ഗാർഹികജീവിതത്തിൽ പല അലങ്കോലങ്ങളേയും ഉണ്ടാക്കിവെയ്ക്കുമെന്നും ഇവിടെ ധ്വനിപ്പിച്ചിട്ടുണ്ട്.

ജ്യേഷ്ഠപത്നിയായ സീതാദേവിയുടെ പാദത്തിന്നു മേലോട്ട് ഒരിക്കലും ലക്ഷ്മണൻ നോക്കീട്ടില്ലെന്ന് വ്യക്തമാക്കീട്ടുണ്ട്. മാത്രമല്ല, തൻെറ അമ്മയെ പ്പോലെയോ, ഗുരുപത്നിയെപ്പോലെയോ ആണ് സീതാദേവിയെ കരുതിവന്നതെന്നും

ആയുസ്സു കളയുന്നതു മൂഢതയാണെന്നുപോലും അദ്ദേഹത്തിന്നുതോന്നി. അതിൻെറ ഫലമായാണ് ആശ്രമത്തേയും തപോവനത്തേയും വിട്ട് അരമന യിലെത്തിച്ചേർന്നത്. രാജകീയജീവിതത്തിൽ ഇങ്ങിനേയുള്ള അപകടങ്ങളു ണ്ടെന്നൊന്നും ആ സാധു ഓർത്തിരുന്നില്ല. ഏതായാലും കുരങ്ങന്മാരുടെ ജയിലിൽ കിടക്കേണ്ടി വന്നതു രാജദൂതനായതുകൊണ്ടാണെന്നും തപസ്വിയോ ബ്രാഹ്മണനോ മാത്രമായിരുന്നെങ്കിൽ അങ്ങിനെ സംഭവിക്കുമായിരുന്നില്ലെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി. ഇനിയും എന്തെല്ലാം അനർത്ഥങ്ങളാണ് ഈ രാജസേവ കൊണ്ടുണ്ടാവാൻ പോവുന്നതെന്നു ഭയവുമായി. അതിനാൽ ഇനിയൊരു പുതിയ ആപത്തു വന്നുചേരുന്നതിന്നു മുമ്പ് ഇവിടം വിട്ടുപോണ മെന്നും തീർച്ചപ്പെടുത്തി. സാധു ബ്രാഹ്മണൻ നേരെ തൻെറ തപോവനത്തിലേയ്ക്കു തന്നെ യാത്രയായി.

യുദ്ധത്തിന്നുള്ള ഒരുക്കങ്ങൾ ഇരുഭാഗത്തും ഒരുപോലെ പൂർണ്ണമായി. ഇനി ആയുധപ്രയോഗം ആരംഭിക്കുകയേ വേണ്ടതുള്ളു. അതിനുള്ള സന്ദർഭവും കാത്ത് അക്ഷമരായിരിക്കയാണ്, ഇരുഭാഗത്തെ സൈന്യങ്ങളും. രാവണചക്രവർത്തി തൻെറ കോട്ടയുടെ പുരോഭാഗത്തുള്ള പർവ്വതത്താഴ്വര യിൽ പാളയമടിച്ച വാനരസേനയെ നോക്കിക്കണ്ടു. സമുദ്രംപോലെ പരന്നുനിറഞ്ഞ് അവസാനമില്ലാത്ത ആ സൈന്യശേഖരത്തെ കണ്ടപ്പോൾത്തന്നെ ഒന്നു നടുങ്ങി. എങ്കിലും പിറ്റേദിവസംമുതല്ക്കുതന്നെ യുദ്ധമാരംഭിക്കാൻ സേനാനായകന്മാർക്കു കല്പനയും കൊടുത്തു. വാനരസൈന്യങ്ങൾക്കും പിറ്റേ ദിവസംമുതൽ യുദ്ധമാരംഭിക്കാൻ ഭഗവാനും കല്പന കൊടുത്തു. ഇരു സംഘത്തിലെ സൈന്യങ്ങളും ആഹ്ലാദഭരിതന്മാരായി പിറ്റേദിവസം പുലരുന്നതും നോക്കിയിരുന്നു.

പുരാണങ്ങളിലും ഇതിഹാസങ്ങളിലും മിക്കപ്പോഴും ദേവാസുരന്മാർ തമ്മിലും ഭഗവാനും അസുരന്മാരും തമ്മിലും രാജാക്കന്മാർ തമ്മിലും നടക്കുന്ന ഭയ ങ്കരങ്ങളായ യുദ്ധങ്ങളെ വർണ്ണിച്ചുകാണാം. പുരാണേതിഹാസങ്ങൾ വേദോപനിഷ ത്തുക്കളുടെ താല്പര്യാർത്ഥത്തെ വെളിവാക്കിത്തരുന്ന കഥാസ്വരൂപങ്ങളായ വ്യാഖ്യാനങ്ങളാണെന്നു പ്രസിദ്ധമാണ്. വേദോപനിഷത്തുക്കളുടെ താല്പര്യാർത്ഥ മാകട്ടെ മായാവിജയവും ആത്മബോധവുമാണ്. എന്നാൽ പിന്നെ ഈ യുദ്ധ

വർണ്ണനങ്ങളുടെയൊക്കെ ആവശ്യമെന്താണ്? വാസ്തവത്തിൽ സമഷ്ടി പ്രപഞ്ചത്തിൽ നടന്ന ചരിത്രയുദ്ധങ്ങളെയാണോ പുരാണങ്ങളിൽ വർണ്ണിക്കുന്നത്? അങ്ങനെയാണെങ്കിൽ വേദാർത്ഥങ്ങളുടെ വിശദീകരണങ്ങളെന്ന സ്ഥാനം അതിനുണ്ടാവാൻ വയ്യ. എന്നാൽ പിന്നെ യുദ്ധവർണ്ണനങ്ങളുടെ അടിയിലുള്ള തത്വമെന്താണ്? ഈ ചോദ്യം പുരാണേതിഹാസങ്ങൾ വായിക്കുന്ന ഓരോരുത്തരുടെ മനസ്സിലും അങ്കുരിക്കുന്നുണ്ടായിരിക്കണം. മുമുക്ഷുവായ സാധകൻെറ ചിത്തത്തിൽ നടക്കുന്ന യുദ്ധത്തെയല്ലാതെ മറ്റൊരു യുദ്ധത്തേയും പുരാണങ്ങളിൽ വർണ്ണിച്ചിട്ടില്ല. ജ്ഞാനവും അജ്ഞാനവും തമ്മിലും ധർമ്മവും അധർമ്മവും തമ്മിലും ജീവനും മായയും തമ്മിലുമുള്ള യുദ്ധംതന്നെ എല്ലായുദ്ധങ്ങളും. അതിനെത്തന്നെയാണ് പല ചമല്ക്കാരത്തിലും പല സ്വരൂപത്തിലും പുരാണേതിഹാസങ്ങളിൽ ചിത്രീകരിച്ചിരിക്കുന്നതും.

ചഞ്ചലമായ ചിത്തമാണ് ലങ്കയെന്നുപന്യസിക്കപ്പെട്ടതെന്നാദ്യംതന്നെ പറഞ്ഞുവല്ലോ. ചിത്തമാകുന്ന ലങ്കയിലെ അധിപതികളാണ് ത്രിഗുണങ്ങൾ. അവയെത്തന്നെയാണിവിടെ രാവണകുംഭകർണ്ണവിഭീഷണന്മാരായിപ്പറഞ്ഞിരിക്കുന്നതും. മറ്റു രാക്ഷസന്മാരും രാക്ഷസസ്ത്രീകളുമൊക്കെ പ്രസ്തുത ഗുണങ്ങളിൽനിന്നുണ്ടാവുന്ന വികാരങ്ങളും വൃത്തികളുംതന്നെ. സുകൃതിയായ സാധകനു പരമകൈവല്യാനുഭൂതിക്കവയെല്ലാം തടസ്ഥങ്ങളാണ്. അതിനാൽ അവയെല്ലാം അവശ്യം നശിക്കേണ്ടിയിരിക്കുന്നു കൈവല്യപ്രാപ്തിക്ക്. ബാഹ്യവൃത്തിയിൽനിന്നു നിവർത്തിച്ച് അന്തർവൃത്തിയിൽ മുഴുകുന്നതുതന്നെ സമുദ്രലംഘനവും ലങ്കാപ്രവേശവും. അന്തർവൃത്തിയിൽ മുഴുകിയ സാധകനു ചിത്തത്തേയും ഗുണങ്ങളേയും അവയുടെ വൃത്തികളേയും വികാരങ്ങളേയും കാണാനും അറിയാനും സാധിക്കുന്നു. ക്രമേണ അവയോടു യുദ്ധം ചെയ്ത് അവയെ ഓരോന്നോരോന്നായി ജയിക്കാനും സാധിക്കുന്നു. അതിനുള്ള സാഹസികളാകട്ടെ ചഞ്ചലപ്രകൃതികളായ വാനരങ്ങളുമാണ്. അതായത്, അന്യോന്യവൈരുദ്ധ്യം തോന്നിക്കുന്ന ശ്രുതിവാക്യങ്ങൾ "അപുത്രസ്യ ഗതിർന്നാസ്തി", "സ്വർഗ്ഗകാമോയജേത". "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേ നൈകേ അമൃതത്വമാനശു:" "കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേൽ ശതം സമാ" ഇത്യാദി ശ്രുതി വാക്യങ്ങളിൽ തോന്നാവുന്ന വൈരുദ്ധ്യഭാവങ്ങളെ

യാണ് മർക്കടന്മാരുടെ ചഞ്ചലപ്രകൃതിയായുപന്യസിച്ചിരിക്കുന്നത്. അവയുടെ ചഞ്ചലത്വം കാര്യസാദ്ധ്യത്തിന്നു തടസ്ഥമാവാതിരിക്കണം. അതാതു ശ്രുതിവാക്യങ്ങളുടെ വൈരുദ്ധ്യഭാവങ്ങൾ നീങ്ങണം. വേണ്ടപോലെ അറിയപ്പടുമ്പോൾ വൈരുദ്ധ്യം തീരും. "ആചാര്യവാൻ പുരുഷോ വേദ" അറിഞ്ഞുകഴിഞ്ഞ ആചാര്യനെ സമീപിക്കുമ്പോൾ വേണ്ടപോലെ അറിയാറാവും. അപ്പോൾ വൈരുദ്ധ്യം നീങ്ങും. വൈരുദ്ധ്യം തീരുമ്പോൾ ശ്രുതി വാക്യങ്ങൾ സഹായികളായി. അവയുടെ സഹായത്തോടെ രജസ്തമസ്സുകളാകുന്ന രാവണകുംഭകർണ്ണന്മാരെ നശിപ്പിക്കണം. അവ നശിച്ചാൽ വൃത്തികളും വികാരങ്ങളും മുഴുവൻ നശിച്ചു. രാവണനെ കൊന്നാൽ പിന്നെ രാവണസൈന്യങ്ങളെ കൊല്ലേണ്ടതില്ല. എത്രയോ അസംഖ്യം രാക്ഷസന്മാരുണ്ടായിട്ടും ശ്രീരാമൻ രാവണനേയും കുംഭകർണ്ണനേയും മാത്രമല്ലേ കൊല്ലുന്നുള്ളു? അതുമതി. രജസ്തമസ്സുകളാകുന്ന രണ്ടു ഗുണങ്ങൾ നശിച്ചാൽ അതൊടെ സംസാരത്തിൻെറ ഘടകങ്ങളും അല്ലെങ്കിൽ അജ്ഞാനത്തിൻെറ എല്ലാ സ്ഫുരണങ്ങളും മിക്കവാറും നശിച്ചുവെന്നു പറയാം. പിന്നെ സത്വഗുണവും അതിൻെറ വികാരങ്ങളും മാത്രമേ ബാക്കിയുള്ളു. അതു പ്രാരബ്ധാവസാനംവരെ ആവശ്യവുമാണ്. അതാണ് വിഭീഷണനെ കൊല്ലാതെ ലങ്കയിൽ രാജാവാക്കി വാഴിച്ചതിൻേറയും താൽപര്യം.

ജീവൻ ബ്രഹ്മപ്രാപ്തിക്കുവേണ്ടി ചെയ്യുന്ന സാധനാക്രമത്തെ യുദ്ധത്തിൻെറ രൂപത്തിൽ ശ്രുതി പലേടത്തും വർണ്ണിച്ചിട്ടുണ്ട്. "പ്രണവോ ധനുഃ ശരോഹ്യാത്മാഃ, ബ്രഹ്മതല്ലക്ഷ്യമുച്യതേ. അപ്രമത്തേന വേദ്ധവ്യം, ശരവൽ തന്മയോ ഭവേൽ." എന്നീ രൂപത്തിലുള്ള വർണ്ണനങ്ങളും നിർദ്ദേശങ്ങളും ശ്രുതിയിൽ ധാരാളമുണ്ട്. അവയെ വ്യാഖ്യാനിച്ചുകൊണ്ടാണ് പുരാണേതിഹാസങ്ങളിൽ യുദ്ധവർണ്ണനങ്ങളുണ്ടാവാനിടവന്നത്. അതുതന്നെയാണ് ഇവിടെ രാമരാവണയുദ്ധത്തിൻേറയും താല്പര്യം. ലങ്കയെ ചിത്തമായും ശ്രീരാമനെ മുമുക്ഷുവായ ജീവനായും രാവണ കുംഭകർണ്ണവിഭീഷണന്മാരെ രജസ്തമസ്സത്വഗുണങ്ങളായും രാക്ഷസന്മാരെ വികാരങ്ങളായും രാക്ഷസികളെ വൃത്തികളായും വാനരന്മാരെ ശ്രുതിവാക്യങ്ങളായും, സമുദ്രത്തെ ബാഹ്യപ്രപഞ്ചമായും സമുദ്രബന്ധനത്തെ തീവ്രവൈരാഗ്യമായും അസ്ത്രപ്രയോഗങ്ങളെ തത്തദുപാസനയായും കാണാൻകഴിഞ്ഞാൽ ആത്മസാധനയല്ലാതെ മറ്റൊന്നുമല്ല രാമരാവണയുദ്ധം.

പിറ്റേന്നു പ്രഭാതമായപ്പോഴേയ്ക്കു ഉത്സാഹഭരിതന്മാരായ രാക്ഷസസൈന്യവും വാനരസൈന്യവും തമ്മിൽ ഏറ്റുമുട്ടിക്കഴിഞ്ഞു. ലങ്കാപട്ടണത്തിൻെറ മതിലുകളും ഗോപുരങ്ങളും തല്ലിത്തകർത്തുകൊണ്ടു വാനരസേന പട്ടണത്തിനുള്ളിൽക്കടക്കാൻ തുടങ്ങി. രാക്ഷസസൈന്യം ഭയങ്കരമാംവണ്ണം പൊരുതി അവരെ ആട്ടിഅകറ്റാനും തുടങ്ങി. തീക്ഷ്ണങ്ങളായ പലതരത്തിലുള്ള ആയുധങ്ങളുമുണ്ട് രാക്ഷസന്മാർക്കെങ്കിലും വലിയ കല്ലുകളും മരക്കൊമ്പുകളുമാണ് മുഖ്യാ യുധങ്ങൾ. സൈന്യങ്ങളുടെ ഉത്സാഹവും ആവേശവും കണ്ടു രാവണ ചക്രവർത്തിതന്നെ സർവ്വായുധങ്ങളും നിറച്ച തേരിൽക്കയറി യുദ്ധത്തിനു പുറപ്പെട്ടു. രാവണനെക്കണ്ടപ്പോൾ ഭഗവാനും ഉത്സാഹത്തോടെ യുദ്ധത്തി നൊരുങ്ങി. ശ്രീരാമചന്ദ്രനും രാവണനും തമ്മിലേറ്റുമുട്ടി ഭയങ്കരമായ യുദ്ധം തുടങ്ങി. വൈകുന്നേരംവരെയും ഏറ്റവും ഭയങ്കരമായ യുദ്ധം നടന്നു. ദിവ്യങ്ങളും തീക്ഷ്ണങ്ങളുമായ പല ആയുധങ്ങളും അവരന്യോന്യം പ്രയോ ഗിച്ചു. വൈകുന്നേരമായപ്പോഴേയ്ക്കു രാവണൻെറ തേരും ആയുധങ്ങളുമെല്ലാം ഛിന്നഭിന്നമായി. ശരീരമാത്രനായി പോർക്കളത്തിൽ ശത്രുവിൻെറ മുമ്പിൽ നില്ക്കാനും ഓടിപ്പോവാനും രണ്ടിനും വയ്യാത്ത നിലയിലായി. രാക്ഷസ ചക്രവർത്തിയുടെ ആ പരാധീനാവസ്ഥയെക്കണ്ടറിഞ്ഞ ഭഗവാൻ ശ്രീരാമചന്ദ്രൻ സൌഹൃദത്തോടുകൂടുംവണ്ണം അരമനയിലേയ്ക്കു പോയ്ക്കൊള്ളുവാൻ അനുവാദം കൊടുത്തു. അങ്ങിനെ ശത്രുവിൻെറ ദയാബദ്ധിക്കു പാത്രമായി. ആയുധ ങ്ങളെല്ലാം നഷ്ടപ്പെട്ട് ലജ്ജിതനായിക്കൊണ്ടാണ് രാവണചക്രവർത്തി ഒന്നാമത്തെ ദിവസം യുദ്ധംകഴിഞ്ഞു മടങ്ങിപ്പോരുന്നത്.

പതിനെട്ടുദിവസമാണ് ഭയങ്കരമായ രാവണയുദ്ധം നടന്നതെന്നു പറഞ്ഞുവരുന്നു. അതിൽ അനേകം രാക്ഷസന്മാരേയും രാക്ഷസപ്രമാണി കളേയും കൊന്നിട്ടുണ്ടെങ്കിലും ശ്രീരാമചന്ദ്രൻ കുംഭകർണ്ണനേയും രാവണ നേയും മാത്രമാണു കൊല്ലുന്നത്. ബാക്കിയുള്ളവെയെല്ലാം വാനരന്മാരും ലക്ഷ്മണനുംകൂടിയാണ് കൊല്ലുന്നത്. യുദ്ധമദ്ധ്യത്തിൽ ഒരിക്കൽ വാനരസേനമുഴുവൻതന്നെയും മോഹാലസ്യപ്പെട്ടു വീഴുന്നുണ്ട്. ഇന്ദ്രജിത്തിൻെറ ബ്രഹ്മാസ്ത്രംകൊണ്ടാണങ്ങിനെ സംഭവിക്കുന്നത്. മറ്റൊരിക്കൽ ലക്ഷ്മണൻ മാത്രവും മൂർച്ഛിച്ചുവീഴുന്നുണ്ട്. അതാകട്ടെ രാവണൻെറ ശക്ത്യായുധ

മേറ്റിട്ടുമാണ്. രണ്ടുസന്ദർഭങ്ങളിലും ഹനുമാൻ ദിവ്യൌഷധം കൊണ്ടുവന്ന് അവരെ ഉണർത്തി ജീവിപ്പിക്കുന്നുമുണ്ട്. പ്രഥമദിവസത്തെ രാമരാവണ യുദ്ധത്തിന്നുശേഷം അതികായനെന്ന രാക്ഷസപ്രമാണിയുടെ യുദ്ധമാണ് കുറെ ഭയങ്കരമായി നടക്കുന്നത്. അതിന്നുശേഷം ഇന്ദ്രജിത്തെന്ന രാവണ പുത്രനാണ് സൈന്യങ്ങളേയും നയിച്ചു യുദ്ധം നടത്തുന്നത്. ഇന്ദ്രജിത്തിനോടെ തിരിട്ടു പൊരുതുന്നതു ലക്ഷ്മണനാണ്. ഇന്ദ്രജിത്തിൻെറ യുദ്ധവും വളരെ ഭയങ്കരംതന്നെ. പന്ത്രണ്ടുകൊല്ലം ആഹാരനിദ്രാദിശരീരധർമ്മങ്ങളില്ലാതെ തപോവൃത്തിയിൽക്കഴിഞ്ഞ ഒരു തപസ്വിക്കു മാത്രമേ തന്നെ കൊല്ലാൻ പറ്റൂ എന്ന വരം വാങ്ങിയവനാണ് മേഘനാദൻ. അങ്ങിനെയുള്ള തപസ്വി യുദ്ധ ത്തിനും കൊല്ലാനും ഒന്നും ഒരുങ്ങുകയുമില്ലല്ലോ. ലക്ഷ്മണൻ അയോദ്ധ്യ യിൽനിന്നു കാട്ടിലേയ്ക്കു പുറപ്പെട്ടമുതൽ ആഹാരനിദ്രാദി ശരീരധർമ്മങ്ങളെ യൊക്കെ ത്യജിച്ചു രാമശുശ്രൂഷയിൽമാത്രം കഴിഞ്ഞുവന്ന തപസ്വിയാണ്. അതാണ് ലക്ഷ്മണന് ഇന്ദ്രജിത്തിനെ കൊല്ലാൻ സാധിച്ചതുതന്നെ. ഒരിക്കൽ വാനരന്മാരെ മുഴുവൻ മോഹാലസ്യപ്പെടുത്തി വീഴ്ത്തി. വൈകുന്നേരം യുദ്ധം നിർത്തിയപ്പോൾ വാനരന്മാരൊക്കെ മൃതപ്രായന്മാരായിക്കിടക്കു കയാണ്. എന്തെല്ലാം ശുശ്രൂഷകൾ ചെയ്തിട്ടും ആരും ഉണരുന്നില്ല. എന്തുചെയ്യണമെന്നറിയാതെ എല്ലാവരും പരിഭ്രമിച്ചു. വാനരസേനയിലെ ആരോഗ്യപാലകനായ സുഷേണനെന്ന വാനരന്നു ഭാഗ്യംകൊണ്ട് ആപത്തൊന്നും പറ്റിയിരുന്നില്ല. അദ്ദേഹം രാത്രിയിൽ എല്ലാവരേയും പരിശോധിച്ചു. സാരമായ പരുക്കുകളുണ്ടെന്നു ബോദ്ധ്യമാവുകയും ചെയ്തു. ഹിമാലയത്തിൻെറ വടക്കു ഭാഗത്തു ഗന്ധമാദനമെന്ന ഒരു പർവ്വതമുണ്ട്. അതിൻെറ ഒരു കൊടുമുടിയിൽ ചില പ്രത്യേകൌഷധങ്ങളുമുണ്ട്. അവ അവിടെ മാത്രമേ ഉള്ളുതാനും. പ്രഭാതത്തിന്നുമുമ്പ് അവയെ കൊണ്ടുവന്ന് ഉപയോഗപ്പെടുത്താൻ കഴിഞ്ഞെങ്കിൽ എല്ലാവരും ജീവിക്കുമെന്നും ഇല്ലെങ്കിൽ എല്ലാവരും മരിച്ചേയ്ക്കുമെന്നുമാണ് വാനരവൈദ്യൻെറ തീർപ്പ്. ലങ്കയിൽനിന്നു ഹിമാലയ ത്തിൻെറ വടക്കുള്ള ഗന്ധമാദനപർവ്വതത്തിലേയ്ക്കെത്ര ദൂരമുണ്ട്! ഒരു രാത്രികൊണ്ട് അവിടെ പോയി മരുന്നും പറിച്ചു പ്രഭാതത്തിനുമുമ്പു മടങ്ങിയെത്താൻ ആരെക്കൊണ്ടു കഴിയും! അതിനാൽ സുഷേണൻെറ തീർപ്പു കേട്ടതോടെ

എല്ലാവരും നിരാശന്മാരായി. എങ്കിലും വായുപുത്രനായ ഹനുമാൻ അപ്പോഴും നിരാശനാവാതെ ഉത്സാഹഭരിതനായി പ്രഭാതത്തിന്നുമുമ്പ് ഔഷധമെത്തിക്കാമെന്നേറ്റു പുറപ്പെട്ടുപോയി. ഒരു ചാട്ടംകൊണ്ടു നൂറു യോജന സമുദ്രം ചാടിയ ആൾക്കു രണ്ടോ നാലോ ചാട്ടംകൊണ്ടു ലങ്കയിൽനിന്നു ഹിമാലയത്തിലെത്താനെന്താണ് വിഷമം? ഏതായാലും വളരെ വേഗത്തിൽ മാരുതി ഗന്ധമാദനത്തിലെത്തി. ഔഷധങ്ങളെ തിരഞ്ഞുപിടിക്കാൻ സമയം പിടിക്കുമെന്നു കരുതി ആ പർവ്വതശിഖരത്തെത്തന്നെ കുത്തിപ്പുഴക്കി കയ്യിലെടുത്തു ലങ്കയ്ക്കു മടങ്ങുകയാണ് ആഞ്ജനേയൻ ചെയ്യുന്നത്. സുഷേണവൈദ്യർക്ക് ഉദയത്തിന്നു മുമ്പ് ഔഷധങ്ങളെടുത്ത് ഉപയോഗപ്പെടുത്തി എല്ലാ വാനരന്മാരേയും ഉണർത്തി പിറ്റേ ദിവസത്തെ യുദ്ധത്തിന്നു തെയ്യാറാക്കാനും കഴിഞ്ഞു. അതേ ഔഷധങ്ങൾതന്നെ ശത്രുക്കൾക്കു പയോഗപ്പെടരുതെന്നു കരുതിയിട്ടോ എന്തോ ആവശ്യം കഴിഞ്ഞപ്പോൾ പർവ്വതശിഖരത്തെ എടുത്ത സ്ഥലത്തുതന്നെ വെച്ചു പോരുകയും ചെയ്തു വായുപുത്രൻ.

തലേദിവസം വൈകുന്നേരം യുദ്ധം നിർത്തിപ്പോവുമ്പോൾ വാനരന്മാരൊക്കെ മരിച്ചുവെന്നോർത്തു കൃതാർത്ഥനായിപ്പോയ രാവണി പിറ്റേന്നു രാവിലെ പോർക്കളത്തിൽ വന്നപ്പോൾ എല്ലാ വാനരന്മാരും അണിനിരന്നു നില്ക്കുന്നതാണ് കണ്ടത്. മരിച്ച വാനരന്മാരൊക്കെ വീണ്ടും എഴുന്നേറ്റു വന്നു യുദ്ധത്തിന്നു തെയ്യാറായി നില്ക്കുന്നു. ഇങ്ങിനെ മരിക്കുന്നവരൊക്കെ വീണ്ടും എഴുന്നേറ്റു വരുമെന്നു വന്നാൽ എങ്ങിനെയാണിവരെ ജയിക്കേണ്ടതെന്നറിയാതെ മേഘനാദൻ തന്നെ ചിന്താവിഷ്ടനായി. കയ്യൂക്കുകൊണ്ടോ പ്രത്യക്ഷായുധങ്ങളെക്കൊണ്ടോ ഈ ശത്രുസംഘത്തെ ജയിക്കാൻ സാദ്ധ്യമല്ലെന്നു തോന്നി അന്നു രാത്രി ആഭിചാരഹോമം ചെയ്യാൻ തീർച്ചപ്പെടുത്തി. അതും വാനരന്മാർക്കറിവു കിട്ടി. പിറ്റേന്നു പ്രഭാതത്തിൽ അവരൊന്നിച്ചു ചെന്ന് ഇന്ദ്രജിത്തിൻെറ ഹോമകുണ്ഡവും ഹോമവും എല്ലാം തല്ലിത്തകർത്തു മേഘനാദനെ പിടിച്ചുവലിച്ചു പുറത്തു കൊണ്ടുവന്നിട്ടു. രാവണിയുടെ ആ സംരംഭവും നഷ്ടപ്പെട്ടതിനാൽ വളരെ നിരാശനായിട്ടാണ് അന്നു യുദ്ധത്തിനു പോർക്കളത്തിലേയ്ക്കു പോവുന്നത്. അന്നുവൈകുന്നേരം യുദ്ധം നിർത്താറാവുമ്പോഴേയ്ക്കു ലക്ഷ്മണൻ ഇന്ദ്രജിത്തിനെ കൊല്ലുകയും ചെയ്യുന്നു.

നിമിഷംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കുന്ന കഷ്ടനഷ്ടങ്ങളും പുതിയ പുതിയ അത്യാഹിതങ്ങളും രാക്ഷസചക്രവർത്തിയെ വല്ലാതെ പീഡിപ്പിച്ചു കൊണ്ടിരിക്കയാണ്. എങ്കിലും എല്ലാറ്റിന്നും ഒരു സമാധാനം ഇന്ദ്രജിത്തിൽക്കൂടെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോഴാണ് ആ ധീരയോദ്ധാവിൻെറ മരണവാർത്ത യേയും കേൾക്കേണ്ടിവന്നത്. രാവണൻെറ എല്ലാ ആശകളും തകർന്നു. കേവലം നിരാശനും നിസ്സഹായനുമായിത്തീർന്നു രാക്ഷസ ചക്രവർത്തി. പിറ്റേന്നു പോർക്കളത്തിലേയ്ക്കു സൈന്യങ്ങളെ നയിക്കാൻപോലും ആളില്ലാതായിത്തീർന്നു. പുത്രദുഃഖം കൊണ്ടാർത്തനായ രാവണൻെറ എല്ലാ ആശകളും തകർന്നു. അപ്പോഴും ഗാഢസുഷുപ്തിയിൽത്തന്നെ മുഴുകിക്കിടക്കുന്ന കുംഭകർണ്ണനെ വിളിച്ചുണർത്തിക്കൊണ്ടുവരാനേർപ്പാടു ചെയ്തു. അനേകം രാക്ഷസന്മാർകൂടി പല സാഹസങ്ങളും ചെയ്തതിൻെറ ഫലമായി കുംഭകർണ്ണനെ ഉണർത്താൻ കഴിഞ്ഞു. വർത്തമാനങ്ങളൊക്കെ പറഞ്ഞു മനസ്സിലാക്കിയപ്പോൾ ആ മഹാത്മാവു വേഗത്തിൽ യുദ്ധക്കളത്തിലേയ്ക്കു പോവാനല്ല, ജ്യേഷ്ഠനു ബുദ്ധി ഉപദേശിക്കാനാണ് ഒരുങ്ങിയത്. അതു കണ്ടപ്പോൾ കലശലായ കോപംകൊണ്ട് ആവിഷ്ടനായി രാവണൻ. അതാതു സന്ദർഭത്തിൽ തൻെറ ധർമ്മം പ്രവർത്തിക്കാതെ മറ്റുള്ളവരുടെ കുറ്റങ്ങളേയും കുറവുകളേയും ചൂണ്ടിക്കാട്ടു കയും ഗുരുജനങ്ങളെ ഉപദേശിക്കുകയും ചെയ്യുന്ന നീചത്വത്തേയും പൌരുഷ മില്ലായ്മയേയും പഴിച്ചുകൊണ്ടും ആക്ഷേപിച്ചുകൊണ്ടും കുംഭകർണ്ണനോടു വീണ്ടും നിദ്രാഗൃഹത്തിലേയ്ക്കുതന്നെ പോയ്ക്കൊള്ളുവാൻ പറഞ്ഞു. കുംഭകർണ്ണന് അതോടെ കാര്യത്തിനേയും സന്ദർഭത്തിൻേറയും ഗൌരവം മനസ്സിലായി. അപ്പോൾത്തന്നെ പോർക്കളത്തിലേയ്ക്കു യുദ്ധത്തിന്നു പോവുകയും ചെയ്തു. അന്നു വൈകുന്നേരം കുംഭകർണ്ണൻെറ മരണവാർത്തയും കേൾക്കേണ്ടിവന്നു രാവണന്. പിറ്റേന്നു മുതൽ രാവണൻതന്നെയാണ് സൈന്യങ്ങളെ നയി ക്കുന്നത്. സൈന്യങ്ങളും അധികമൊന്നുമില്ലെന്ന നിലയായിക്കഴിഞ്ഞിരിക്കുന്നു അപ്പോഴേയ്ക്ക്. എങ്കിലും ഉള്ള സൈന്യങ്ങളേയുംകൂട്ടി തൻെറ പ്രതാപത്തിന്നും പൌരുഷത്തിനുമൊന്നും ഭംഗംവന്നിട്ടില്ലെന്ന ഭാവത്തേയും അഭിനയിച്ചുകൊണ്ടു പിറ്റേന്നു പ്രഭാതത്തിൽ പോർക്കളത്തിലെത്തി യുദ്ധം തുടങ്ങി രാവണൻ. അന്നു വൈകുന്നേരമാണ് ശക്ത്യായുധംകൊണ്ടു ലക്ഷ്മണനെ മോഹാലസ്യ പ്പെടുത്തി വീഴ്ത്തിയത്.

ലക്ഷ്മണനും രാവണനും തമ്മിൽ യുദ്ധമുണ്ടായിട്ടില്ല. സംഗതിവശാൽ രാവണായുധം ലക്ഷ്മണനേൽക്കേണ്ടിവരികയാണ് ചെയ്തത്. രാവണൻെറ സ്വന്തം അനുജനായ വിഭീഷണൻ ശത്രുവായ രാമചന്ദ്രൻെറ അടുത്തു നിന്നു രാവണൻെറ മുമ്പിൽവച്ചുതന്നെ അദ്ദേഹത്തിൻെറ എല്ലാ മർമ്മങ്ങളേയും രഹസ്യങ്ങളേയും ശത്രുവിന്നുപദേശിച്ചുകൊടുക്കുന്നതു കണ്ടപ്പോൾ സഹിച്ചില്ല കേകസീപുത്രന്. ശത്രുവിലും വലിയ ശത്രു ബന്ധുഭാവത്തിലുള്ള ശത്രുവായ വിഭീഷണനാണെന്നു ബോദ്ധ്യമായി. അതിനാൽ രാമനെയല്ല വിഭീഷണനെ യാണ് ആദ്യം കൊല്ലേണ്ടതെന്നും തീർച്ചപ്പെടുത്തി. അതിനുവേണ്ടി വിഭീഷണൻെറ നേർക്കു പ്രയോഗിച്ചതായിരുന്നു 'ശക്തി'യെന്ന തീക്ഷ്ണാ യുധം. മണ്ഡോദരിയെ വിവാഹം കഴിച്ചപ്പോൾ മണ്ഡോദരീപിതാവായ മയൻ അനേകം പദാർത്ഥങ്ങൾ സ്ത്രീധനമായിക്കൊടുത്ത കൂട്ടത്തിൽ കൊടുത്ത ദിവ്യായുധമാണ് ശക്തി. എവിടേയും അതിനു മടക്കമില്ല. ലക്ഷ്യത്തിൽ ചെന്നു തറച്ചു ലക്ഷ്യത്തെ ഭേദിക്കുകതന്നെ ചെയ്യും. അങ്ങിനെയുള്ള മഹായുധമാണ് വിഭീഷണൻെറ നേർക്കു പ്രയോഗിച്ചതും. വിഭീഷണനെ ലക്ഷ്യമാക്കിവരുന്ന അപ്രതിഹതമായ ആ മഹാസ്ത്രത്തെക്കണ്ട് അതിൽനിന്നു ദത്താഭയനായ വിഭീഷണനെ രക്ഷിക്കാൻ ചെന്നതായിരുന്നു സൌമിത്രി. അതാണു ലക്ഷ്മണനു രാവണായുധമേല്ക്കാനിടയായത്. ആയുധമേറ്റതോടെ പ്രജ്ഞയറ്റു ഭൂമിയിൽ പതിച്ചു സുമിത്രാപുത്രൻ. ഉടനെ വീണ ലക്ഷ്മണനെ എടുത്തുകൊണ്ടുപോവാൻ നോക്കി രാവണൻ. പക്ഷേ അതു സമ്മതിച്ചില്ല ഹനുമാൻ. രാവണനെ തട്ടിനീക്കി ലക്ഷ്മണനേയും എടുത്തുകൊണ്ടു ശിബിരത്തിലേയ്ക്കോടി ഹനുമാൻ. സമയം സന്ധ്യയായതിനാൽ അന്നത്തെ യുദ്ധ മവസാനിപ്പിച്ച് ഇരുസംഘത്തിലെ സൈന്യങ്ങളും അവരവരുടെ ശിബിരങ്ങളിലേയ്ക്കു മടങ്ങുകയും ചെയ്തു.

ലക്ഷ്മണൻെറ മോഹാലസ്യം വാനരസൈന്യത്തെ മുഴുവൻ നിശ്ചേഷ്ടമാക്കിത്തീർത്തു. അന്തരീക്ഷം മുഴുവൻ ആകെപ്പാടെ ഒരു നിരാശ കൊണ്ടാവരണം ചെയ്യപ്പെട്ടു. സൈനികവൈദ്യനായ സുഷേണൻ ലക്ഷ്മണനെ വിദഗ്ദ്ധപരിശോധനം ചെയ്തു. ഗന്ധമാദനപർവ്വതത്തിലെ കൊടുമുടിയിലെ ഔഷധങ്ങളെത്തന്നെയാണ് അപ്പോഴും അദ്ദേഹം വിധിച്ചത്. അതു പണ്ടത്തെ

മാതിരിതന്നെ ഉദയത്തിന്നുമുമ്പു കിട്ടുകയും വേണം. അതു കൊണ്ടുവരാൻ പോവേണ്ടതാരെന്ന സംശയമേ ഉണ്ടായില്ല. ഒരിക്കൽ പോയിവന്ന പരിചയമുള്ള ആളാണല്ലോ വായുപുത്രൻ. മറ്റാർക്കും ഇത്ര ചുരുങ്ങിയ സമയം കൊണ്ട് ഇത്രയധികം ദൂരം പോയിവരാൻ സാദ്ധ്യവുമല്ല. അതിനാൽ ചോദ്യം കൂടാതെതന്നെ അഞ്ജനാപുത്രൻ ഔഷധാഹരണത്തിന്നു പുറപ്പെട്ടു പോയിക്കഴിഞ്ഞു.

ഇതിനിടയിൽ രസകരമായൊരു സംഭവമുണ്ടായി. രാവണൻ യുദ്ധം നിർത്തി അരമനയ്ക്കു പോയ ഉടനെത്തന്നെ രണ്ടു ചാരന്മാരെ പറഞ്ഞയച്ചു. അവർ കപടവേഷവും ധരിച്ച് ഗൂഢമായി വാനരപാളയത്തിൽ പോയി അവരുടെ സംരംഭങ്ങളെല്ലാമറിഞ്ഞു വന്നു രാവണനെ ധരിപ്പിച്ചു. ഹനുമാൻ ഔഷധാഹരണത്തിന്നുവേണ്ടി ഗന്ധമാദന പർവ്വതത്തിലേയ്ക്കു പോയ്ക്കഴിഞ്ഞുവെന്നും ഔഷധവുംകൊണ്ടു പ്രഭാതത്തിനു മുമ്പു മടങ്ങിവരണമെന്നും ഇല്ലെങ്കിൽ ലക്ഷ്മണൻ മരിക്കുമെന്നും പ്രഭാതത്തിന്നുമുമ്പ് ഔഷധവുംകൊണ്ട് ആഞ്ജനേയൻ മടങ്ങിയെത്തിയാൽ ലക്ഷ്മണൻ ജീവിക്കുമെന്നും രാവണനു മനസ്സിലായി. എന്നാൽ എങ്ങിനെയെങ്കിലും വഴിക്കു കുറച്ചു സമയം ഹനുമാനെ താമസിപ്പിച്ചാൽ ലക്ഷ്മണൻ മരിക്കുമെന്നും അതോടെ ശത്രുവിൻെറ ശക്തി ക്ഷയിക്കുമെന്നും രാവണനു ബോദ്ധ്യമായി. അതിനാൽ ഉടനെ അതിനുവേണ്ടുന്ന ഏർപ്പാടുചെയ്യാൻ തീർച്ചപ്പെടുത്തി. തൻെറ കുടുംബബന്ധത്തിൽപ്പെട്ട കാലനേമിയെന്നു പേരായൊരു വൃദ്ധനുണ്ട്. വൃദ്ധനാണെങ്കിലും ബഹുരസികനാണ്. എന്തു വേഷം കെട്ടാനും എന്തു ചെയ്യാനും മടിയില്ല. വളരെ വേഗത്തിൽ കാലനേമിയുടെ ഗൃഹത്തിലേയ്ക്കോടി രാവണൻ. വളരെ നിഗൂഢമായി കാര്യങ്ങളൊക്കെ ധരിപ്പിച്ചു. രാവണചക്രവർത്തിയെ യാത്രയാക്കി കലാനേമി വായുവേഗത്തിൽ ആകാശത്തൂടെ നേരെ വടക്കോട്ടു തിരിച്ചു. വായുപുത്രനെപ്പോലും വേഗതയിൽ തോല്പിച്ചു കാലനേമി ഹനുമാനു മുൻപേ ഹിമാലയത്തിലെത്തി.

വായുപുത്രനും ആലസ്യമില്ലാതെ വടക്കോട്ടു കുതിച്ചു കൊണ്ടിരിക്കയാണ്. ഹിമാലയത്തിൻെറ കൊടുമുടികളുടെ ഇടയിൽക്കൂടെ പണ്ടു താൻ പോയ മാർഗ്ഗത്തിൽക്കൂടെ പോവുമ്പോൾ അവിടെ ഒരിടത്തു പണ്ടു താൻ



प्रभु विलाप सुन कान, विकल भये बानर निकर ।
आइ गयउ हनुमान, जिमि करुना मंह बीर रस ।

കണ്ടിട്ടില്ലാത്ത ഒരാശ്രമവും അവിടെ വൃദ്ധനായ ഒരു തപസ്വിയും ഒന്നുരണ്ടു ശിഷ്യന്മാരും ഒക്കെ ഉള്ളതായിക്കണ്ടു. ആഞ്ജനേയനാശ്ചര്യം തോന്നി. ഏതാനും ദിവസങ്ങൾക്കുമുമ്പു താൻ ഇതേ മാർഗ്ഗത്തിൽക്കൂടെ വന്നതായിരുന്നു. അന്നിവിടെ യാതൊന്നുമുണ്ടായിരുന്നില്ല. പിന്നെ ഇത്രവേഗം എങ്ങനെയാണിവിടെ ഒരാശ്രമവും മറ്റുമുണ്ടായതെന്നാലോചിച്ചു. വല്ല യോഗീശ്വരന്മാരുമായിരിക്കാം. സങ്കല്പമാത്രംകൊണ്ട് എന്തും സാധിക്കുന്ന അവർക്കെന്തിനാണ് വിഷമം എന്നൊക്കെക്കരുതി പിന്നീടതിനെപ്പറ്റി കൂടുതലൊന്നും ചിന്തിച്ചതുമില്ല. അസഹ്യമായ ദാഹവും ക്ഷീണവും തോന്നിയതിനാൽ കുറച്ചു വെള്ളം കുടിച്ചുപോവാമെന്നു വെച്ചു പുതുതായിക്കണ്ട ആശ്രമത്തിലേയ്ക്കു കയറിച്ചെന്നു. രാവണപ്രേരിതനായ കാലനേമിയായിരുന്നു അവിടെ ആചാര്യനായിരുന്നത്. ഹനുമാനെ ദൂരത്തു കണ്ടപ്പോൾതന്നെ ഓടി അടുത്തു ചെന്ന് എതിരേറ്റു കൂട്ടിക്കൊണ്ടുവന്നു. വലിയ ഒരു സിദ്ധന്റെ ഭാവത്തിൽ ആഞ്ജനേയനോടു പല വർത്തമാനങ്ങളും പറയാൻ തുടങ്ങി. മൂർച്ഛിതനായ ലക്ഷ്മണനെ ഉണർത്താൻവേണ്ടി ഔഷധത്തിനു പുറപ്പെട്ടതാണെന്നും ഗന്ധമാദനപർവ്വതത്തിലേയ്ക്കു പോവുകയാണെന്നുമുള്ള ഹനുമാന്റെ തൽക്കാലസ്ഥിതിയെ ആദ്യം തന്റെ ദിവ്യദൃഷ്ടികൊണ്ടറിഞ്ഞതായി വ്യക്തമാക്കി. അനന്തരം ലക്ഷ്മണന്റെ അസ്വാസ്ഥ്യമൊക്കെ തീർന്നെഴുന്നേറ്റുവെന്നും അതിനാൽ ഇനി പോവാൻ ബദ്ധപ്പെടേണ്ടതില്ലെന്നും വിശ്രമിച്ച് സാവകാശത്തിൽപോയാൽ മതിയെന്നും പറഞ്ഞു. വെള്ളം കുടിച്ചു ക്ഷീണം തീർത്തു കഴിഞ്ഞാൽ ഔഷധം കണ്ടുപിടിക്കാനുള്ള മന്ത്രമുപദേശിക്കാമെന്നും പറഞ്ഞു. നിഷ്കളങ്കനായ ആഞ്ജനേയൻ യോഗീശ്വരന്റെ വാക്കുകളിൽ കപടമുണ്ടോ എന്നു സംശയിച്ചതേ ഇല്ല. അതിനാൽ വളരെ ശ്രദ്ധയോടെ അടുത്തുള്ള പൊയ്കയിലേയ്ക്കു വെള്ളം കുടിക്കാൻ പോയി. പൊയ്കയിലിറങ്ങി വെള്ളം കുടിച്ചുകൊണ്ടിരിക്കെ ഒരു വലിയ മുതല കാലിൽ കടിച്ചു. ക്രുദ്ധനായ വായുപുത്രൻ അതിന് ഒരു ചവിട്ടുകൊടുത്തു. മുതല പെട്ടെന്ന് ഒരു വിദ്യാധരനായി മാറി. ശാപംകൊണ്ടു മുതലയായിത്തീർന്ന ഒരു വിദ്യാധരനായിരുന്നു ആ ജലജന്തു. ഹനുമാന്റെ പാദസ്പർശമേറ്റതോടെ ശാപമോചനം വന്നു പൂർവ്വസ്വരൂപത്തെ പ്രാപിച്ചു.

ആഞ്ജനേയനെ സ്തുതിച്ചു നമസ്കരിച്ച് അനുവാദവും വാങ്ങി പോവുമ്പോൾ കാലനേമിയുടെ കാപട്യത്തേയും പറഞ്ഞുകൊടുത്തു വിദ്യാധരൻ. അതു കേട്ടതോടെ ഹനുമാൻെറ കോപം ജ്വലിച്ചു. ക്രുദ്ധനായ മാരുതി മുഷ്ടിചുരുട്ടിക്കൊണ്ട് കാലനേമിയാകുന്ന അഭിനവ യോഗീശ്വരൻെറ അടുത്തെത്തി ദക്ഷിണവാങ്ങി മന്ത്രോപദേശം ചെയ്യാൻ തയ്യാറായിരുന്ന ഗുരുവര്യൻെറ ശിരസ്സിൽ മുഷ്ടിപ്രഹരമാകുന്ന ദക്ഷിണകൊടുത്തു യമലോകത്തെത്തിച്ച് അതിവേഗത്തിൽ ഗന്ധമാദനത്തിൻെറ കൊടുമുടിയിലേയ്ക്കു കുതിച്ചു വായുപുത്രൻ. ദ്രോണ പർവ്വതമെന്നു പ്രസിദ്ധമായ ആ പർവ്വത ശിഖരത്തെ വീണ്ടും അടിയോടെ പുഴക്കി കയ്യിലെടുത്തു ക്ഷണനേരംകൊണ്ടു ലങ്കയിലെത്തി. സുഷേണവൈദ്യൻ അതിൽ നിന്നാവശ്യമുള്ള മരുന്നുകളെ പറിച്ചെടുത്തു നിമിഷനേരംകൊണ്ടു സുമിത്രാപുത്രനു സുബോധമുണ്ടാക്കിത്തീർത്തു. ലക്ഷ്മണൻ ഉണർന്നെഴു നേറ്റതോടെ വാനരസംഘം ഹർഷാരവംകൊണ്ട് അന്തരീക്ഷം മുഴക്കി. ഹനുമാൻ വീണ്ടും ദ്രോണപർവ്വതത്തെ യഥാസ്ഥാനത്തെത്തിക്കുകയും ചെയ്തു.

രാവണൻ വളരെ സാഹസപ്പെട്ടെങ്കിലും ഉദ്ദേശം സാധിച്ചില്ലെന്നു മാത്രമല്ലാ, കാലനേമിക്കാപത്തു വന്നു ചേരുകകൂടി ചെയ്തുവെന്നറിഞ്ഞു വളരെ പരിതപിച്ചു. പരിതപിച്ചിരുന്നതുകൊണ്ടു പ്രയോജനമില്ല. യുദ്ധത്തിനു പോവാതെ വയ്യ. മറ്റാരേയും പറഞ്ഞയയ്ക്കാനുമില്ല. പോയവരാരും മടങ്ങിവന്നില്ല; എല്ലാവരും മരിച്ചു. താൻമാത്രമേ ബാക്കിയുള്ളു. തൻെറ സ്ഥിതിയും എന്താവുമോ എന്നറിഞ്ഞുകൂടാ എന്നൊക്കെ വിചാരിച്ചു നിരാശകൊണ്ടു തപ്തനായിക്കൊണ്ട് അന്നും പോർക്കളത്തിലേയ്ക്കു സൈന്യങ്ങളേയും നയിച്ചു പോയി. വൈകുന്നേരം വരെ ഭയങ്കരമാംവണ്ണം യുദ്ധം ചെയ്തു. കൊണ്ടുപോയേടത്തോളം സൈന്യങ്ങളും ആയുധങ്ങളുമെല്ലാം നശിച്ചു നിരാശരായിട്ടാണ് വൈകുന്നേരം പോർക്കളത്തിൽനിന്നു മടങ്ങിപ്പോന്നത്. അവസാനമായി ഒന്നുകൂടി പരീക്ഷിക്കാമെന്നു തീർച്ചപ്പെടുത്തി വേഗത്തിൽ ശുക്രാചാര്യന്നടുക്കൽ ചെന്നു മന്ത്രോപദേശം വാങ്ങി രാത്രിയിൽ ഏറ്റവും സുരക്ഷിതമായ ഒരു ഗുഹയ്ക്കുള്ളിലിരുന്ന് ആഭിചാരഹോമം ചെയ്യാൻ തുടങ്ങി. അതും കണ്ടുപിടിച്ചു വാനരന്മാർ. ഉടനെ അവർ 'നികുംഭില'യെന്നു പറ യുന്ന ഹോമസ്ഥലത്തു ചെന്നു ഗുഹയൊക്കെ കുത്തിപ്പൊളിച്ചു രാവണനെ

പിടിച്ചുവലിച്ചു ഹോമകുണ്ഡം മലിനപ്പെടുത്തി, അഗ്നിയൊക്കെ തല്ലിക്കെടുത്തി, ആഭിചാരഹോമത്തെ തകർത്തുപോന്നു. അതും രാവണനെ പൂർവ്വാധികം ഇച്ഛാഭംഗപ്പെടുത്തി.

ഇനിയെന്തായിട്ടും കാര്യമില്ല. എല്ലാം നശിച്ചു. താനും നശിക്കാൻ പോവുന്നുവെന്നു ബോദ്ധ്യമായി രാവണന്. അന്നും യുദ്ധത്തിന്നു തെയ്യാറായി. ഒരുമിച്ചു കൂട്ടികൊണ്ടുപോവാൻ അധികമാരുമില്ല. യാത്രയയയ്ക്കാൻപോലും ആരുമില്ലാതായി. മണ്ഡോദരിയോടു യാത്രയും പറഞ്ഞ് അന്നും പതിവുപോലെ യുദ്ധത്തിന്നു പോർക്കളത്തിലെത്തി. ഉള്ള ആയുധങ്ങളേയും സൈന്യങ്ങളേയും മുഴുവൻ കൊണ്ടുപോയി. അന്നത്തേതു രാവണൻെറ അവസാനത്തെ യുദ്ധമായിരുന്നു. അന്നു വൈകുന്നേരം രാവണന് അരമനയിലേയ്ക്കു മടങ്ങേണ്ടിവന്നില്ല. എങ്കിലും ശ്രീരാമചന്ദ്രനും വളരെയൊക്കെ സാഹസപ്പെടേണ്ടിവന്നു രാവണനെ കൊല്ലാൻ. ദേവചക്രവർത്തിയായ ഇന്ദ്രൻ തേരും ആയുധങ്ങളും അയച്ചുകൊടുത്തു. അഗസ്ത്യമഹർഷി വന്നു മന്ത്രോപദേശം ചെയ്തു. വിഭീഷണൻ രാവണൻെറ സകല മർമ്മങ്ങളേയും പറഞ്ഞുകൊടുത്തു. ഇത്രയൊക്കെയായിട്ടും വളരെ സാഹസപ്പെടേണ്ടിവന്നു. എങ്കിലും അവസാനം വൈകുന്നേരം ഇന്ദ്രസ്ത്രംകൊണ്ടു മാറു പിളർന്നു ദശകണ്ഠൻ ഭൂമിയിൽ പതിച്ചു. അതോടെ യുദ്ധവും അവസാനിച്ചു.

വിഭീഷണനെക്കൊണ്ടു മരിച്ചവരുടെ അനന്തരകൃത്യങ്ങളൊക്കെ ചെയ്യിച്ചു. അനന്തരം വിഭീഷണനെ രാക്ഷസചക്രവർത്തിയാക്കി അഭിഷേകം കഴിച്ചു. സീതാദേവിയെ അഗ്നിപരിശുദ്ധയാക്കി പരിവാരങ്ങളോടുകൂടി ഭഗവാൻ ലങ്കയിൽനിന്നു മടങ്ങാനുള്ള ഒരുക്കമായി. അപ്പോഴേയ്ക്കു വനവാസത്തിൻെറ നിശ്ചിതകാലമാകുന്ന പതിന്നാലുകൊല്ലം അവസാനിക്കാൻ ഒന്നോ രണ്ടോ ദിവസമേ ബാക്കിയുള്ളു. അതിനാൽ വഴിക്കെവിടെയും താമസിക്കാതെ നേരിട്ട് അയോദ്ധ്യയ്ക്കുതന്നെ മടങ്ങാൻ തീർച്ചപ്പെടുത്തി. രാവണൻ പലരോടും പലതും തട്ടിപ്പറിച്ചു വാങ്ങിയകൂട്ടത്തിൽ വൈശ്രവണൻെറ പുഷ്പകവിമാനവുമുണ്ടായിരുന്നു. അത് അപ്പോഴും ലങ്കയിൽതന്നെയുണ്ട്. സദ്വൃത്തനായ വിഭീഷണന് ആരുടേയും ഒന്നും ആവശ്യമില്ല. അതിനാൽ അദ്ദേഹം പട്ടാഭിഷിക്തനും സിംഹാസനാരൂഢനും ആയ ഉടനെത്തന്നെ അന്യൻെറ

വസ്തുക്കളെയെല്ലാം തിരിച്ചേല്പിക്കാനാണൊരുങ്ങിയത്. അക്കൂട്ടത്തിൽ പുഷ്പകവിമാനത്തെ വൈശ്രവണനും തിരിച്ചയയ്ക്കാൻ പുറപ്പെട്ടപ്പോഴാണ് ഭഗവാൻേറയും പരിവാരങ്ങളുടേയും യാത്രാവൃത്താന്തമറിഞ്ഞത്. എന്നാൽ അവരെല്ലാവരും വിമാനത്തിൽ കേറിപ്പോയ്ക്കോള്ളട്ടെ എന്നുകരുതി വിഭീഷണൻ ഭഗവാനേയും അവിടുത്തെ എല്ലാ പരിജനങ്ങളെയും വിമാനത്തിൽ കയറ്റിയിരുത്തി. ശ്രീരാമചന്ദ്രൻെറ നിർദ്ദേശപ്രകാരം വിഭീഷണനും അയോദ്ധ്യയിലേയ്ക്കു പോവാനായി അവരോടുകൂടി വിമാനത്തിൽ കയറിയിരുന്നു. ആകാശമാർഗ്ഗത്തൂടെ ഓരോ സ്ഥലങ്ങളെ കണ്ടുകണ്ടു ക്രമേണ വളരെകുറച്ചു സമയംകൊണ്ടു ഭരദ്വാജമഹർഷിയുടെ പുണ്യാശ്രമത്തിൽ വന്നിറങ്ങി. മഹർഷിയുടെ അപേക്ഷപ്രകാരം എല്ലാവരും അന്നവിടെ താമസിച്ചു.

അന്നാണ് വനവാസത്തിന്നു നിശ്ചയിച്ച പതിന്നാലുകൊല്ലം തികയുന്ന ദിവസം. പിറ്റേന്നു പ്രഭാതത്തിൽ ശ്രീരാമചന്ദ്രനെത്തിയ വിവരം അറിയാത്തപക്ഷം ഭരതൻ അഗ്നിപ്രവേശം ചെയ്തേക്കുമോ എന്നുപോലും സംശയമുണ്ട്. അതിനാൽ അങ്ങിനെയുള്ള അത്യാഹിതങ്ങളൊന്നും സംഭവിക്കാതിരിക്കാൻവേണ്ടി അന്നുതന്നെ നന്ദിഗ്രാമത്തിൽ പോയി ഭഗവാനും പരിവാരങ്ങളും മടങ്ങിയെത്തിയ വിവരം ഭരതനേയും ശൃംഗിവേരപുരത്തിൽ പോയി ഗുഹനേയും അറിയിക്കാനായി ഹനുമാനെ പറഞ്ഞയച്ചു. ശ്രീരാമചന്ദ്രൻെറ ആഗമനവാർത്തയറിഞ്ഞ ഭരതൻ സന്തോഷഭരിതനായി അയോദ്ധ്യയിലേയ്ക്കു ചെന്നു ഭഗവാനെ സ്വീകരിക്കാനും പട്ടാഭിഷേകത്തിനും വേണ്ടുന്ന എല്ലാ ഒരുക്കങ്ങളും ചെയ്തു. പിറ്റേദിവസം പ്രഭാതത്തിൽ ശ്രീരാമചന്ദ്രൻ തൻെറ ഒരുമിച്ചുള്ള എല്ലാ പരിവാരങ്ങളോടുംകൂടി പുഷ്പകവിമാനത്തിൽ കയറി ഭരദ്വാജാശ്രമത്തിൽ നിന്ന് അയോദ്ധ്യയിലേയ്ക്കു പോയി.

പതിന്നാലുകൊല്ലങ്ങളായി പല ദുഃഖങ്ങളേയും അനുഭവിച്ചനുഭവിച്ചു സന്തോഷമെന്തെന്നറിയാതിരുന്ന അയോദ്ധ്യ അന്നാദ്യമായി സന്തോഷസമുദ്രത്തിൽ മുങ്ങിക്കുളിച്ചു. അനന്തരം ശുഭമുഹൂർത്തത്തിൽ ദേവന്മാരുടേയും ഋഷികളുടേയും മനുഷ്യരുടെയും മദ്ധ്യത്തിൽവെച്ചു ഭഗവാൻ ശ്രീരാമചന്ദ്രൻ പട്ടാഭിഷിക്തനായി. ശ്രീരാമചന്ദ്രൻെറ ധർമ്മനിബദ്ധമായ ഭരണപാടവംകൊണ്ട് എല്ലാ സുഖസമാധാനങ്ങളും കോസലത്തിലെന്നുവേണ്ട ലോകത്തിലൊട്ടാകെ

ഉണ്ടാവുകയും ചെയ്തു. ഇവിടെയാണ് യുദ്ധകാണ്ഡം അവസാനിക്കുന്നത്. നിഗൂഢങ്ങളായ അദ്ധ്യാത്മതത്വങ്ങളെ പലതും പരോക്ഷരൂപേണ കഥാഗോളത്തിൽ സമർത്ഥമാംവണ്ണം ഘടിപ്പിച്ചിട്ടുണ്ട്.

തീവ്രവൈരാഗ്യംകൊണ്ടു സംസാരനിവൃത്തിയും തത്വവിചാരംകൊണ്ടു വസ്തുബോധവും വന്ന ഒരുത്തമ സാധകൻെറ സാധനാനുഷ്ഠാനത്തേയാണ് യുദ്ധമായുപന്യസിച്ചിരിക്കുന്നതെന്ന് ആദ്യമേ പറഞ്ഞുവല്ലോ. ശ്രുതി വാക്യങ്ങളാകുന്ന വാനരന്മാരുടെ സഹായത്തിൽക്കൂടെ ബ്രഹ്മവിദ്യയാകുന്ന സീതയെ ഒളിപ്പിച്ച ശത്രുക്കളെ കണ്ടുപിടിച്ച് അവരെ ജയിക്കലാണല്ലോ സാധിക്കേണ്ടിയിരിക്കുന്നത്. അതുതന്നെ യുദ്ധവും. രജോഗുണവും തമോഗുണവുമാകുന്ന മായാസ്വരൂപങ്ങൾതന്നെ ശത്രുക്കൾ. അവയെത്തന്നെ യാണ് രാവണനും കുംഭകർണ്ണനുമായും പറഞ്ഞിരിക്കുന്നത്. രജസ്തമസ്സുകൾക്ക് അനവധി സ്വരൂപങ്ങളുണ്ട്. അല്ലെങ്കിൽ അനേകം സംസ്കാരങ്ങൾ അവ യിൽനിന്നു പൊന്തുന്നുണ്ട്. അവയെത്തന്നെയാണ് രാക്ഷസന്മാരായും മറ്റും ചിത്രീകരിച്ചിരിക്കുന്നത്. പക്ഷേ പ്രസ്തുത ഗുണങ്ങളെ നശിപ്പിച്ചാൽ പിന്നെ മറ്റു സംസ്കാങ്ങളൊന്നും ബാക്കിയാവുന്നില്ല. രാവണകുംഭകർണ്ണന്മാരെ നശിപ്പിച്ചാൽ യുദ്ധംതന്നെ അവസാനിച്ചു. പിന്നെ മറ്റൊരു ശത്രുതന്നെയില്ല, അപ്പോൾ സാധകനു തൻെറ ലക്ഷ്യപ്രാപ്തിക്കു തടസ്ഥം ചെയ്യുന്ന ശത്രുക്കൾ ഗുണങ്ങൾ തന്നെ. അവയുടെ വിജയം തന്നെ സാധനയുടേയും വിജയം. എന്നാൽ പ്രതിബന്ധബഹുളമായ സംസാരത്തിൽ നിന്നു നിവൃത്തനാണ് സാധകനെന്നിരുന്നാലും ശരീരമുള്ളേടത്തോളം കാലം പല പ്രതിബന്ധ ങ്ങളുമുണ്ടാവാം. അവയ്യൊക്കെ അപ്പഴപ്പോൾതന്നെ നിവൃത്തിയും ചെയ്യണം. അതാണ് യുദ്ധമദ്ധ്യത്തിലെ മോഹാലസ്യവും ഔഷധാഹരണവുമൊക്കെ. ഏതായാലും പ്രതിബന്ധങ്ങൾ നീങ്ങി ബ്രഹ്മവിദ്യ പ്രകാശിച്ചാൽ — രാവാണാദി കളെക്കൊന്നു സീതയെ പ്രാപിച്ചാൽ — അദ്ധ്യാത്മജ്ഞാനസാമ്രാജ്യത്തിൽ അഭിഷിക്തനായി.

# ഉത്തരകാണ്ഡം

ശ്രീരാമപട്ടാഭിഷേകത്തിനുശേഷം സ്വർഗ്ഗാരോഹണംവരെ നീണ്ടുനിൽക്കുന്ന ചരിത്രത്തിൻെറ രസകരമായ വർണ്ണനമാണ് ഉത്തരകാണ്ഡത്തിലെ ഉള്ളടക്കം. പല വിഷയങ്ങളും അതിൽ പ്രതിപാദിക്കുന്നുമുണ്ട്. രസകരമായ ആ കഥാഗോളത്തിലേയ്ക്ക് പ്രവേശിക്കുന്നതിനുമുമ്പു സാധാരണ ജനങ്ങൾ ലൌകികജീവിതത്തിൽ എങ്ങിനെ പെരുമാറണമെന്ന തത്വത്തെ കഴിഞ്ഞ ആറു കാണ്ഡങ്ങളിൽ എത്രമാത്രം വിശദമാക്കീട്ടുണ്ടെന്നുള്ളതിനെക്കൂടി അല്പമൊന്നു വിവരിക്കാൻ ശ്രമിക്കാം. രാമായണത്തെ പാരായണം ചെയ്യാറുള്ള ഭക്തന്മാർ മിക്കവാറും ആറു കാണ്ഡങ്ങളേ ഉപയോഗിച്ചുവരാറുള്ളു. ഉത്തരകാണ്ഡത്തെ അധികംപേരും വിട്ടൊഴിക്കലാണ് പതിവ്. അതാണ് ഈ വിഷയം ഇവിടെത്തന്നെ കഴിച്ച് ഉത്തരകാണ്ഡകഥയിലേയ്ക്ക് പ്രവേശിയ്ക്കാമെന്ന് തോന്നാനും കാരണം.

ജ്യേഷ്ഠനും അനുജനും, അച്ഛനും മകനും, അമ്മയും മകനും, ഭാര്യയും ഭർത്താവും തമ്മിൽ എങ്ങിനെ പെരുമാറണമെന്നും എങ്ങിനെയിരുന്നാൽ ശ്രേയസ്സുണ്ടായിത്തീരുമെന്നും വ്യക്തമായുപന്യസിച്ചിട്ടുണ്ട്. അങ്ങിനെതന്നെ ആരുടേയെല്ലാം അപരാധത്തെ പൊറുക്കണം, ആരോടെല്ലാം പ്രതികാരം ചെയ്യണം, ബന്ധുവാര്, ശത്രുവാര്, ബന്ധുവിനോടെങ്ങിനെ പെരുമാറണം എന്നിവയും വളരെ ചമല്ക്കാരത്തിൽ കാണിച്ചുതന്നിട്ടുണ്ട്. ഇവയെല്ലാമാണല്ലോ ലോകജീവിതത്തിൽ ഒരാൾ മുഖ്യമായറിഞ്ഞിരിക്കേണ്ടുന്ന വിഷയങ്ങൾ. ശ്രീരാമനും ലക്ഷ്മണനും ജ്യേഷ്ഠാനുജന്മാരായിരുന്നു. ബാലിയും സുഗ്രീവനും തമ്മിലും ഭ്രാതൃത്വമാണുള്ളത്. രാവണനും വിഭീഷണനും അതുപോലെ ജ്യേഷ്ഠാനുജന്മാരാണ്. പക്ഷെ എത്ര വ്യത്യാസമാണ് ഈ മൂന്നു ജ്യേഷ്ഠാനുജന്മാർ തമ്മിലുള്ളത്.

തൻെറ ജ്യേഷ്ഠനായ രാമചന്ദ്രൻ കാട്ടിലേയ്ക്കു പോകുകയാണെന്ന് കേട്ടപ്പോൾ എന്തൊക്കെ കിട്ടിയാലും താൻ നാട്ടിലിരിക്കില്ലെന്നും ജ്യേഷ്ഠനെ

ശുശ്രൂഷിച്ചുകൊണ്ടു കാട്ടിൽത്തന്നെ കഴിഞ്ഞോളാമെന്നും പറഞ്ഞ ലക്ഷ്മണൻേറയും ഭരതൻേറയും പരമനിഷ്ക്കളങ്കവും അസൂയാവഹവുമായ ഭ്രാതൃസ്നേഹം എത്രതന്നെ സ്തുതിക്കപ്പെട്ടാലും മതിയാവുന്നതല്ല. അനുജന്മാരുടെ എത്രപരാധവും ക്ഷമിക്കാൻ രാമചന്ദ്രൻ തെയ്യാറാണ്. അവരുടെ ഏതഭീഷ്ടത്തേയും അനുവദിച്ചുകൊടുക്കാനും മടിയില്ല. അങ്ങിനെത്തന്നെ ജ്യേഷ്ഠൻെറ ഏതഭിപ്രായത്തോടും യോജിക്കാനും ഏതാജ്ഞയേയും ഗുരുകല്പനപോലെ മാനിച്ചു പ്രവർത്തിക്കാനും എല്ലാ അനുജന്മാരും തെയ്യാറായിരുന്നു. അതുപ്രകാരം ചെയ്തിട്ടുമുണ്ട്. എന്നാൽ തൻെറ അനുജനായ സുഗ്രീവൻെറ അവിവേകപൂർവ്വകമായ ഒരപരാധത്തെ ക്ഷമിക്കാൻ കഴിയാത്തതുകൊണ്ടാണ് ബാലിയും സുഗ്രീവനും ഭ്രാതാക്കളായിരുന്നിട്ടുകൂടി മരണപര്യന്തം ശത്രുക്കളായിത്തന്നെ കഴിയേണ്ടി വന്നത്. തൻെറ ജ്യേഷ്ഠനെ വേണ്ടപോലെ കാര്യം മനസ്സിലാക്കിച്ചു സമാധാനിപ്പിക്കാൻ വേണ്ടത്ര കഴിവോ വിവേകമോ ഭക്തിയോ എന്തോ ഒന്ന് ഇല്ലാത്തതുകൊണ്ടാണ് സുഗ്രീവൻ ബാലിയെ രാമചന്ദ്രനെക്കൊണ്ടു കൊല്ലിച്ചത്. അവിവേകിയായ അനുജൻെറ ഒരപരാധത്തെ പൊറുത്തിരുന്നെങ്കിൽ ബാലിക്ക് അകാലത്തിൽ ഈ അത്യാഹിതം നേരിടില്ലായിരുന്നു. തൻെറ അഭിപ്രായത്തിന്നു യോജിച്ചതല്ല ജ്യേഷ്ഠൻെറ അഭിപ്രായവും പ്രവൃത്തിയുമെന്ന കാരണത്താൽ വിഭീഷണൻ — നല്ലവനെങ്കിലും — രാവണൻെറ ശത്രുവായ ശ്രീരാമചന്ദ്രനെ ആശ്രയിച്ചു. ശ്രീരാമചന്ദ്രൻ ഈശ്വരനാണെങ്കിൽക്കൂടി തൻെറ ജ്യേഷ്ഠനായ രാവണൻെറ ദൃഷ്ടിയിൽ കേവലം ശത്രുമാത്രമാണ്. ശത്രുവിന്നു ജ്യേഷ്ഠൻെറ സർവ്വരഹസ്യങ്ങളും പറഞ്ഞുകൊടുത്തു. യുദ്ധക്കളത്തിൽ ശത്രുവിൻെറ ഒപ്പംനിന്നു ജ്യേഷ്ഠനെ കൊല്ലിച്ചു. അത്യന്തനീചമായ സൌഭ്രാത്രമാണ് രാവണവിഭീഷണന്മാരുടേതെന്ന് പറയണം. തൻെറ ജ്യേഷ്ഠൻെറ സേവനത്തിന്നുവേണ്ടിമാത്രം തൻെറ സർവ്വസുഖങ്ങളേയും ആഹാരനിദ്രകളെക്കൂടിയും ഉപേക്ഷിച്ചു പതിനാലുകൊല്ലം കാട്ടിൽ കഴിച്ചുകൂട്ടിയ ലക്ഷ്മണനും ജ്യേഷ്ഠന്നവകാശപ്പെട്ട രാജപദവിയെ താൻ എന്തുവന്നാലും സ്വീകരിക്കില്ലെന്നുപറഞ്ഞു തപസ്വിയായിക്കഴിഞ്ഞ ഭരതനും പരിപാവനമായ സൌഭ്രാത്രത്തിൻെറ വിജയധ്വജങ്ങളാണ്. ജ്യേഷ്ഠൻെറ അഭിപ്രായവ്യത്യാസത്തെ പൊറുക്കാൻ കഴിയാതെ ശത്രുവിനെക്കൊണ്ടു

രാവണനെക്കൊല്ലിച്ച വിഭീഷണനും ജ്യേഷ്ഠന്നു കീഴെ തൂങ്ങി ജീവിക്കാൻ തെയ്യാറില്ലാതെ ബാലിയെക്കൊല്ലിച്ച സുഗ്രീവനും അവരുടെ ഭ്രാതൃസ്നേഹത്തിൽ എത്ര വമ്പിച്ച കളങ്കമാണ് വരുത്തിവെച്ചത്! എന്തെല്ലാം അവിവേകങ്ങളോ അഭിപ്രായവ്യത്യാസങ്ങളോ ഉണ്ടായിരുന്നാൽക്കൂടി ജ്യേഷ്ഠാനുജന്മാർ അന്യോന്യം പൊറുക്കലല്ലാതെ ഒരിക്കലും പിണങ്ങാനിടവരരുതെന്ന് എത്ര ഭംഗിയിലാണിവരിൽക്കൂടി ഉപന്യസിച്ചിരിക്കുന്നത്! സുഗ്രീവനെന്ന അനുജനുണ്ടായിരുന്നില്ലെങ്കിൽ ബാലിക്കോ, വിഭീഷണനെന്ന അനുജനുണ്ടായിരുന്നില്ലെങ്കിൽ രാവണനോ ഇത്ര വേഗം മരിക്കേണ്ടിവരുമായിരുന്നില്ലെന്നു പോലും തോന്നും അവരുടെ ചരിത്രങ്ങളിലേക്കു നോക്കുമ്പോൾ. അതിനാൽ ജ്യേഷ്ഠാനുജന്മാർ ബാലിസുഗ്രീവന്മാരെപ്പോലെയോ രാവണവിഭീഷണന്മാരെപ്പോലെയോ അല്ല, രാമലക്ഷ്മണന്മാരെപ്പോലെയാണ് ജീവിക്കേണ്ടത്. അന്യോന്യം സംഭവിക്കാവുന്ന അപരാധങ്ങൾ മറക്കാനും പൊറുക്കാനും അഭിപ്രായങ്ങളിൽ വിട്ടുവീഴ്ചകൾ ചെയ്യാനും അവർ തെയ്യാറാവണം. എങ്കിലേ സൌഭ്രാത്രസുഖത്തിൻെറ സ്വാദനുഭവിച്ച് ജീവിക്കാൻ കഴിയൂ. സുഗ്രീവനും വിഭീഷണനും ശ്രീരാമചന്ദ്രനോട് കാണിച്ച ഭക്തിവിശ്വാസങ്ങളുടെ പത്തിലൊരംശം ഭക്തിവിശ്വാസങ്ങൾ തങ്ങളുടെ ജ്യേഷ്ഠന്മാരോട് കാണിച്ചിട്ടുണ്ടായിരുന്നെങ്കിൽ ഇങ്ങിനെയൊന്നും സംഭവിക്കില്ലെന്ന് വ്യക്തമാണ്. ലക്ഷ്മണനാകട്ടെ രാമചന്ദ്രനോടുള്ള ഭക്തിവിശ്വാസങ്ങൾ മറ്റാരോടും കാണിച്ചിട്ടില്ല. ലക്ഷ്മണൻ തൻെറ ജ്യേഷ്ഠൻെറ മഹിമകളെ വാഴ്ത്തിപ്പറയുമ്പോൾ സുഗ്രീവനും വിഭീഷണനും അവരുടെ ജ്യേഷ്ഠന്മാരുടെ പല കുറ്റങ്ങളേയും പറഞ്ഞു പഴിക്കുകയാണ് ചെയ്തത്. ഇങ്ങിനെ അനേകമനേകം പ്രകാരത്തിൽ രാമലക്ഷ്മണന്മാരുടെ അത്യന്തസുന്ദരമായ സൌഭ്രാത്രത്തേയും ബാലിസുഗ്രീവന്മാരുടേയും രാവണവിഭീഷണന്മാരുടേയും സൌഭ്രാത്രത്തിൻെറ നീചത്വത്തേയും വ്യക്തമായി കാണിച്ചുതന്നിട്ടുണ്ട്. ജ്യേഷ്ഠാനുജന്മാർ രാമലക്ഷ്മണന്മാരെപ്പോലെയിരിക്കണമെന്നാണതിൽ നിന്നൊക്കെ കിട്ടുന്ന ഏറ്റവും മഹനീയമായ ആദർശം.

അച്ഛനായ ദശരഥമഹാരാജാവിൻെറ പ്രതിജ്ഞയെ നിറവേറ്റാൻവേണ്ടി എന്തൊരു മഹാത്യാഗമാണ് രാമചന്ദ്രൻ ചെയ്തത്! തനിക്കവകാശപ്പെട്ടതും

തനിക്ക് വന്നു ചേർന്നതുമായ രാജ്യശ്രീയെ നിശ്ശേഷംപുല്ലുപോലെ തള്ളിക്കളഞ്ഞു. മാത്രമല്ല, ഒരു സാധാരണപൌരൻെറ നിലയ്ക്കു ജീവിക്കാനുള്ള അവകാശത്തെപ്പോലും ഉപേക്ഷിച്ച് പതിനാലുകൊല്ലം കാട്ടിൽ ചുറ്റി നടക്കാൻ പോലും തയ്യാറായി. ആരൊക്കെ തടുത്തിട്ടും സമാധാനിപ്പിച്ചിട്ടും തൻെറ അഭിപ്രായത്തിന്ന് മാറ്റംവരുത്തിയില്ല. എന്തൊരു പിതൃഭക്തിയാണ്! തൻെറ പിതാവിൻെറ പ്രതിജ്ഞയെ താൻ നിറവേറ്റുന്നില്ലെങ്കിൽ പിന്നെയാരു നിറവേറ്റുമെന്നാണ് രാമചന്ദ്രൻെറ ചോദ്യം. ഒരു പുത്രൻ പിതാവിനോട് കാണിക്കേണ്ട ഭക്ത്യാദരങ്ങൾ ഇവിടെ വളരെ വ്യക്തമാക്കിയിരിക്കുന്നു. ഇതുപോലെയാണ് പിതൃപുത്രന്മാർ അന്യോന്യം പെരുമാറേണ്ടത്. എന്നാൽ അതേ സമയത്ത് മറ്റൊരുകാര്യംകൂടി ഇവിടെ വ്യഞ്ജിക്കുന്നുണ്ട്. ദശരഥമഹാരാജാവിന്ന് മൂന്നു ഭാര്യമാരിൽ പുത്രന്മാരുണ്ടായതുകൊണ്ടാണ് ഈ കുഴപ്പങ്ങളൊക്കെ നേരിട്ടത്. ഒരു ഭാര്യയിൽ മാത്രമായിരുന്നു നാലുപുത്രന്മാരെന്നു വന്നാൽ ഇങ്ങനെയൊന്നും സംഭവിക്കാൻപോവുന്നില്ല. ജ്യേഷ്ഠപുത്രനുള്ളതാണു രാജ്യം. അതെല്ലാവർക്കും ബോദ്ധ്യമാണ്. അനുജന്മാർ അതു വക വെച്ചുകൊടുക്കാനും തയ്യാറായിരിക്കും. ഒരു പത്നിയുടെ പുത്രന്മാർക്കിടയിൽത്തന്നെ പിതൃസ്വത്തിനെ സംബന്ധിച്ച് വിവാദമുണ്ടാവാമെന്നിരിക്കെ മൂന്നുപത്നിമാരിൽ പുത്രന്മാരുണ്ടായാൽ പിതൃസ്വത്തിൽ പലവിവാദങ്ങളും അതിനെസ്സംബന്ധിച്ച് പല അനിഷ്ടങ്ങളുമുണ്ടാവാമെന്നും ഇതിൽ നിന്ന് ധ്വനിക്കുന്നുണ്ട്. എന്നാൽ പുത്രന്മാരൊക്കെ സൽസ്വഭാവികളും പിതൃഭക്തിനിരതന്മാരുമായതിനാൽ ഇത്രത്തോളമേ അനിഷ്ടമുണ്ടായുള്ളു. ഇല്ലെങ്കിൽ അവിടേയും അവസാനിക്കുമായിരുന്നില്ല. ശ്രീരാമനും ഭരതനും തമ്മിൽ യുദ്ധം പോലുമുണ്ടാവാൻ വിരോധമില്ല. അതിനാൽ ഒന്നിലധികം പത്നിമാരിൽ പുത്രന്മാരുണ്ടായിത്തീരുന്നത് ആർക്കായാലും ഗാർഹികജീവിതത്തിൽ പല അലങ്കോലങ്ങളേയും ഉണ്ടാക്കിവെയ്ക്കുമെന്നും ഇവിടെ ധ്വനിപ്പിച്ചിട്ടുണ്ട്.

ജ്യേഷ്ഠപത്നിയായ സീതാദേവിയുടെ പാദത്തിന്നു മേലോട്ട് ഒരിക്കലും ലക്ഷ്മണൻ നോക്കീട്ടില്ലെന്ന് വ്യക്തമാക്കീട്ടുണ്ട്. മാത്രമല്ല, തൻെറ അമ്മയെപ്പോലെയോ, ഗുരുപത്നിയെപ്പോലെയോ ആണ് സീതാദേവിയെ കരുതിവന്നതെന്നും

വ്യഞ്ജിപ്പിച്ചിട്ടുണ്ട്. അതേസമയത്ത് ബാലിസുഗ്രീവന്മാർ ജ്യേഷ്ഠാനുജന്മാരായിരുന്നിട്ടും അന്യോന്യം ഭാര്യാപഹരണം നടത്തിയതായും കാണുന്നു. സീതാദേവിയെ ഉപേക്ഷിക്കേണ്ടി വന്നപ്പോൾ രാമൻ കേവലം ബ്രഹ്മചാരിയായിക്കഴിഞ്ഞു. എന്നാൽ രാവണൻ സ്വപത്നിയായ മണ്ഡോദരിയുടെ മുമ്പിൽവെച്ച് സീതയെ പ്രാപിക്കാൻ എന്തെല്ലാം ഗോഷ്ഠികളാണ് കാട്ടിയത്! കാട്ടിലല്ല, എവിടേയും സ്വഭർത്താവായ ശ്രീരാമനെ അനുഗമിക്കാനും രാമശുശ്രൂഷയ്ക്കുവേണ്ടി എന്തെന്ത് മഹാക്ലേശങ്ങളെ സഹിക്കാനും സ്വയം ഒരുങ്ങിയ ജാനകീദേവിയുടെ പാതിവ്രത്യനിഷ്ഠയും ഭർത്തൃസ്നേഹവും അന്യാദൃശംതന്നെ. എന്നാൽ ലക്ഷ്മണൻെറ മനസ്സിനെ അറിയാൻ കഴിയാതെ അധിക്ഷേപവാക്കുകളെ വർഷിച്ചത് സ്ത്രീസഹജമായ സ്വഭാവവിശേഷമായിമാത്രം കരുതിയാൽമതി. ബാലി മരിച്ചപ്പോൾ മാറത്തടിച്ചു നിലവിളിച്ചു മരിക്കാൻ പുറപ്പെട്ട താര പിറ്റേദിവസം മുതൽ സുഗ്രീവനെ ശുശ്രൂഷിക്കാൻ പുറപ്പെട്ട ചാപല്യം സീതാദേവിയെ സമീപിക്കപോലും ചെയ്തിട്ടില്ല. അല്ലെങ്കിൽ താരയെ പഠിക്കാൻ പറ്റുന്ന ഒരു സൂചന ആദ്യംതന്നെ പറയുന്നുണ്ട്. ചാരചക്ഷുസ്സുള്ള കിഷ്കിന്ധാചക്രവർത്തിയായ ബാലിപോലും അറിയുന്നതിനുമുമ്പു രാമലക്ഷ്മണന്മാർ വന്നതും സുഗ്രീവനുമായി സഖ്യം ചെയ്തതുമൊക്കെ താരയാണറിഞ്ഞത്. രണ്ടാമതും സുഗ്രീവൻ യുദ്ധത്തിന്ന് വന്നപ്പോൾ താര ആ വർത്തമാനം ബാലിയോട് പറഞ്ഞു മനസ്സിലാക്കുന്നുണ്ട്. അന്തഃപുരത്തിൽനിന്ന് പുറത്തിറങ്ങാത്ത നീയെങ്ങിനെ ഈ നാട്ടുകാര്യങ്ങളൊക്കെ അറിയുന്നു എന്ന ചോദ്യത്തിന്ന് അംഗദൻ നായാട്ടുകഴിഞ്ഞു വന്നപ്പോൾ പറഞ്ഞതാണെന്ന് പറയുകയും ചെയ്തു. ഇതിൽനിന്ന് താരയുടെ ബഹിർദൃഷ്ടിക്കെത്രത്തോളം വിശാലതയുണ്ടെന്നു വ്യക്തമാവുന്നുണ്ട്.

ശത്രുവിനെക്കൊന്നു തന്നെ രാജാവാക്കി വാഴിച്ച ശ്രീരാമചന്ദ്രന്നു സീതാന്വേഷണമാകുന്ന പ്രത്യുപകാരം ചെയ്തോളാമെന്ന് പ്രതിജ്ഞ ചെയ്ത സുഗ്രീവൻ തൻെറ കാര്യം കഴിഞ്ഞപ്പോൾ അരമനയിൽപോയി മധുപാനവും ചെയ്തു ഭാര്യമാരോടുകൂടി രമിച്ചിരിക്കയാണ് ചെയ്തത്. ബാലിയെക്കൊന്ന തീഷ്ണമായ രാമശരം തൻെറ മാറിലും പതിക്കുമെന്ന് ബോദ്ധ്യം വന്നപ്പോഴേ തൻെറ പ്രതിജ്ഞയെ നിറവേറ്റാൻ ഇറങ്ങിയുള്ളു. അതേ സമ

യത്ത് ഹനുമാനാകട്ടേ രാമകാര്യം സാധിച്ചല്ലാതെ വെള്ളം കുടിക്കപോലും ചെയ്യില്ലെന്നു ശഠിച്ചു. ഹാ! എന്തൊരു കൃത്യബോധം! എന്തു മഹാമനസ്ക്കത! സുഗ്രീവൻെറ മന്ത്രിയാണ് ഹനുമാൻ. ശ്രീരാമനെ കൂട്ടിക്കൊണ്ടുവന്നതും സുഗ്രീവനുമായി സഖ്യം ചെയ്യിച്ചതും ബാലിയെ കൊല്ലിച്ചതുമെല്ലാം ഹനുമാനാണ്. ആ സ്ഥിതിക്കു സുഗ്രീവൻെറ പ്രതിജ്ഞ്ഞയെ നിറവേറ്റുന്നതിൽ സുഗ്രീവനേക്കാൾ ചുമതലയുണ്ട് ആഞ്ജനേയന്ന്. അതു തികച്ചും ബോധിച്ചിട്ടുണ്ടായിരുന്നു വായുപുത്രനെന്ന് അദ്ദേഹത്തിൻെറ എല്ലാ പ്രവൃത്തിയിലും വ്യക്തമാകുന്നുണ്ട്. എങ്കിലും സുഗ്രീവൻെറ ചുമതലാബോധമില്ലായ്മ അതുകൊണ്ട് പരിഹരിക്കപ്പെടുന്നുമില്ല. മാരുതിപോലും സുഗ്രീവൻെറ ഈ കൃത്യബോധമില്ലായ്മയിൽ പരിതപിച്ചിട്ടുണ്ട്: ആക്ഷേപിച്ചിട്ടുമുണ്ട്.

കൈകേയി ദശരഥനെ ധർമ്മബദ്ധനാക്കി രാമചന്ദ്രൻെറ പട്ടാഭിഷേകം മുടക്കിയതു വമ്പിച്ച അപരാധമായിട്ടേ അയോദ്ധ്യയിലെ സകല ജനങ്ങൾക്കും കാണാൻ കഴിഞ്ഞുള്ളു. എന്നാൽ ശ്രീരാമചന്ദ്രൻമാത്രം ഒരു നിമിഷംപോലും കൈകേയിയെ അപരാധിനിയായിക്കണ്ടില്ല. ചിത്രകൂടത്തിൽ ഭരതൻെറകൂടെ രാജകുടുംബങ്ങളൊക്കെ വന്നപ്പോൾ ശ്രീരാമൻ കൈകേയിയെ പ്രത്യേകം ബഹുമാനിക്കുകയാണ് ചെയ്തത്. ഗുരുജനങ്ങളുടെ ഏതു പ്രവൃത്തിയേയും അനുഗ്രഹമായിമാത്രം കരുതുന്ന പുത്രധർമ്മം വളരെ സുന്ദരമായിട്ടിവിടെ പ്രകാശിക്കുന്നു. തൻെറ സഹോദരന്മാരെ പ്രാണനിർവ്വിശേഷം സ്നേഹിക്കുന്നുണ്ടെങ്കിലും ചിത്രകൂടത്തിൽവെച്ച് ഭരതൻെറ ഏതൊരപേക്ഷയ്ക്കും വശംവദനായില്ല രാമചന്ദ്രൻ. പിതൃഭക്തിയുടെ വിജയദ്ധ്വജമാണിവിടെ രാമചന്ദ്രനിൽ പ്രകാശിക്കുന്നത്.

രാമചന്ദ്രൻെറ സൌന്ദര്യാതിശയത്തെക്കണ്ടു കാമപരവശയായിത്തീർന്ന ശൂർപ്പണഖ ലക്ഷ്മണനാൽ നാസാച്ഛേദംചെയ്യപ്പെട്ടപ്പോൾ രാവണൻെറ അടുക്കൽ ചെന്നുനിലവിളിച്ചുകൊണ്ട് പറകയാണ് "പരമസുന്ദരിയായ സീതയെ നിനക്കു പിടിച്ചുകൊണ്ടുവന്നു തരാൻവേണ്ടി പോയപ്പോൾ പറ്റിയതാണ് ഈ അപകട"മെന്ന്. ഒരു സഹോദരി തൻെറ സഹോദരനോട് പറകയാണിത്. ധൂർത്തയായ ശൂർപ്പണഖയ്ക്കറിയാം, തൻെറ സഹോദരൻ ഇങ്ങിനെ പറഞ്ഞാലേ രാമനോടു പ്രതികാരം ചെയ്യാനും സീതയെ അപഹരിച്ചുകൊണ്ടുപോരാനുമൊക്കെ

മുതിരൂ എന്ന്. അങ്ങിനെയൊക്കെ ചെയ്താലേ രാമലക്ഷ്മണന്മാരോടു തൻെറ 'പക' വീട്ടാനും പറ്റൂ. അതാണാരാജസഭയിൽ ഈ ലജ്ജയില്ലാത്ത വാക്കുകളെത്തന്നെ വിളമ്പിയത്. തൻെറ സഹോദരിയുടെ വാക്കുകളുടെ അടിയിലുള്ള തത്വമെന്താണെന്നല്പംപോലും ആലോചനകൂടാതെ കേട്ടതിനെത്തന്നെ വിശ്വസിച്ചു പ്രവർത്തിച്ചതിൻെറ ഫലമായി രാവണൻ പിന്നീടെത്ര പശ്ചാത്തപിക്കേണ്ടിവന്നു എന്തെല്ലാം കഷ്ടനഷ്ടങ്ങളനുഭവിക്കേണ്ടിവന്നു!

ഇങ്ങിനെ അനേകമനേകം തത്വങ്ങൾ രാമായണത്തിലെ പാത്രങ്ങളിൽനിന്നു ലോകജീവിതത്തിലേക്കു പകർത്താനുണ്ട്. ധർമ്മനിഷ്ഠയും ജീവകാരുണ്യവും ആത്മനിയന്ത്രണവുമാണ് ജീവിതത്തിൻെറ വിജയസ്തംഭങ്ങൾ. ഇവ മൂന്നും വേണ്ടപോലെയുള്ളവർക്ക് ജീവിതത്തിൽ സർവ്വത്ര വിജയമേ സംഭവിക്കൂ. ഇവ മൂന്നുമില്ലാത്തവർക്ക് മറ്റെന്തെല്ലാം യോഗ്യതകളുണ്ടായാൽക്കൂടിയും ജീവിതത്തിൽ സർവ്വത്രപരാജയവും നിത്യദുഃഖവുമാണ് ഫലം. പറയപ്പെട്ട മൂന്നു ഗുണങ്ങളും സീതാരാമലക്ഷ്മണന്മാരിൽ നിറഞ്ഞു പ്രകാശിച്ചിരിക്കുന്നു. അതിനാൽ അവരുടെ ജീവിതത്തിൽ എവിടെ നോക്കിയാലും വിജയത്തിൻേറയും സംതൃപ്തിയുടേയും സമാധാനത്തിൻേറയും പ്രകാശമേ ഉള്ളു. മറ്റുള്ളവർക്കീ ഗുണങ്ങളില്ലാതിരുന്നതിനാൽ അവരുടെ ജീവിതത്തിൽ സർവ്വത്ര പരാജയത്തിൻേറയും ദുഃഖത്തിൻേറയും കൂരിരുളാണ് നിഴലിക്കുന്നത്. കാട്ടിൽവെച്ചു കണ്ടുമുട്ടിയ പക്ഷിമൃഗാദികൾ പോലും സഹായികളായിത്തീർന്നു രാമചന്ദ്രന്. എന്നാൽ സ്വജനങ്ങളായ രാക്ഷസന്മാർപോലും ശത്രുക്കളായി രാവണന്. ശ്രീരാമനും ഭരതനും തങ്ങൾക്കവകാശപ്പെട്ട രാജ്യലക്ഷ്മിയെ എനിക്കു വേണ്ട എന്നു പറഞ്ഞു രണ്ടാളും ത്യാഗം ചെയ്തപ്പോൾ ബാലിയും സുഗ്രീവനും എനിക്കുവേണം എനിക്കുവേണം രാജ്യമെന്നു പറഞ്ഞു മത്സരിച്ചു. ശ്രീരാമൻ അയോദ്ധ്യയിൽനിന്നു കാട്ടിലേക്കു പുറപ്പെട്ടപ്പോൾ അയോദ്ധ്യയിലെ സർവ്വജനങ്ങളും നിലവിളിച്ചുകൊണ്ടു പിന്നാലെ ഓടിവന്നു. ബാലി മരിച്ചപ്പോൾ ഒരു താരയും രാവണൻ മരിച്ചപ്പോൾ ഒരു മണ്ഡോദരിയും മാത്രമേ നിലവിളിക്കാനുണ്ടായുള്ളു. ജ്യേഷ്ഠൻവന്നു രാജ്യം കൈക്കൊള്ളാത്തതിന്നു ഭരതൻ തീയിൽ ദഹിക്കാനൊരുങ്ങി. എന്നാൽ സുഗ്രീവൻ ജ്യേഷ്ഠനെ കൊല്ലിച്ചു രാജ്യം കൈപ്പറ്റി.

ഇങ്ങിനെ എത്രയോ കാര്യങ്ങളെക്കൊണ്ടു രാമാദികളുടെ ധർമ്മനിഷ്ഠയും ജീവകാരുണ്യവും ആത്മനിയന്ത്രണവും വ്യക്തമായിതെളിഞ്ഞുകാണാം. അതുതന്നെ അവരുടെ ജീവിതത്തിൻെറ വിജയത്തിന്നും ഹേതു. മറ്റുള്ളവർക്ക് അവയില്ലെന്നും വ്യക്തമാവുന്നുണ്ട്. അവരുടെ ജീവിതം പരാജയമായിത്തീർന്നതിൻെറ കാരണവും അതുതന്നെ. അതിനാൽ രാമായണം ലൌകികജീവിതത്തിൽ ധർമ്മനിഷ്ഠയും ജീവകാരുണ്യവും ആത്മനിയന്ത്രണവും വളർത്താനാണ് നമ്മളോടുപദേശിക്കുന്നത്. അതു സാധിക്കാത്തവർക്ക് ലൌകിക ജീവിതത്തിൽ വിജയമോ സംതൃപ്തിയോ സമാധാനമോ ഉണ്ടാവാൻ പോവുന്നില്ല. ലൌകിക ജീവിതംതന്നെ വിജയപ്രദമാക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ പിന്നെ അദ്ധ്യാത്മ ജീവിതത്തിൻെറ കഥപറയേണ്ടതുമില്ലല്ലോ. അങ്ങിനെയുള്ളവർക്കദ്ധ്യാത്മ ജീവിതത്തിൽ പ്രവേശംപോലും കിട്ടാൻവിഷമമാണ്. ലൌകികജീവിതത്തിലെ പരാജയംകൊണ്ടു സംസാരത്തെ വെറുത്താൽ അദ്ധ്യാത്മജീവിതമുണ്ടാവുമെന്നു വിചാരിക്കുന്നത് മൌഢ്യമാണ്. ലോകജീവിതത്തിൽ സംതൃപ്തി വന്നു പിന്മാറുന്നവർക്കുള്ളതാണ് അദ്ധ്യാത്മജീവിതം. ലോകജീവിതത്തിൽ വിജയവും സംതൃപ്തിയും കൈവരണമെങ്കിൽ പറയപ്പെടുന്ന മൂന്നു ഗുണങ്ങളേയും വേണ്ടപോലെ വളർത്തുകതന്നെ വേണം.

ഇപ്രകാരം. ലൌകികവും അദ്ധ്യാത്മവുമായ തത്വരത്നങ്ങളടുക്കിവെച്ച സുന്ദരങ്ങളായ പേടകങ്ങളാണ് രാമായണത്തിലെ ആറു കാണ്ഡങ്ങളും. അതിനാൽ അവയെവേണ്ടപോലെ ഗ്രഹിക്കുന്നവർക്ക് ഇഹപരങ്ങളായ ലോകങ്ങളിലെ എല്ലാ അനുഭവങ്ങളും സുലഭങ്ങളാണ്. കോടിക്കണക്കിലുള്ള ജനങ്ങൾ ഇന്നും രാമായണത്തിൽക്കൂടെ തങ്ങളെ ഉയർത്തിക്കൊണ്ടിരിക്കുന്നുണ്ട്. ആർക്കും ഉയർത്താൻ കഴിയുകയും ചെയ്യും. അങ്ങിനെയുള്ളവയാണ് പരമപാവനമായ അദ്ധ്യാത്മരാമായണത്തിലെ കഴിഞ്ഞ ആറു കാണ്ഡങ്ങൾ. ശരി! ഇനി ഏഴാമത്തേതും അന്ത്യകാണ്ഡവുമായ ഉത്തരകാണ്ഡത്തിലെ കഥാഗോളത്തിലേയ്ക്ക് പ്രവേശിക്കാം.

പട്ടാഭിഷേകത്തിന്നുശേഷം സ്വർഗ്ഗാരോഹണംവരെ ഭഗവാൻ ശ്രീരാമചന്ദ്രൻ എന്തുചെയ്തുവെന്ന പാർവ്വതീദേവിയുടെചോദ്യത്തെ പുരസ്കരിച്ചാണ് ശ്രീപരമേശ്വരൻ ഉത്തരകാണ്ഡകഥയെ അരുളിചെയ്യാൻ തുടങ്ങുന്നത്.

പട്ടാഭിഷേകാനന്തരം ധർമ്മനിഷ്ഠയോടെ രാജ്യപരിപാലനവും ചെയ്തു സുഖമായി രാജധാനിയിൽ താമസിച്ചുവരുന്ന കാലത്ത് ഒരുദിവസം ദണ്ഡകാരണ്യവാസികളായ ഏതാനും ഋഷികൾ ഭഗവാനെ കാണാൻ വേണ്ടി അയോദ്ധ്യയിലേക്കു വന്നു. അഗസ്ത്യമഹർഷിയായിരുന്നു അവരുടെ നേതാവ്. ദണ്ഡകാരണ്യവാസികളായ ഋഷികളുടെ അപേക്ഷപ്രകാരമാണല്ലോ ഭഗവാൻ രാക്ഷസന്മാരെ മുഴുവൻ കൊന്നൊടുക്കി അവരുടെ തപോവനത്തെ നിർബ്ബാധമാക്കിത്തീർത്തത്. അതിനു കൃതജ്ഞത പറയാൻവേണ്ടിയായിരുന്നു ആ തപസ്വികൾ ഭഗവൽസന്നിധിയിലേക്കുവന്നത്. ഭഗവാൻ അവരെയൊക്കെ വേണ്ടപോലെ പൂജിച്ചു. ഋഷികൾ അവരുടെ കൃതജ്ഞതയെ അറിയിക്കു കയും ചെയ്തു. അനന്തരം പല വർത്തമാനങ്ങളും അന്യോന്യം പറഞ്ഞകൂട്ടത്തിൽ അഗസ്ത്യമഹർഷി രാവണാദികളുടേയും ബാലിസുഗ്രീവാദി കളുടേയും ജനനവും വളർച്ചയുമടങ്ങിയ ചില കഥകളേയും ഭഗവാനെ കേൾപ്പിക്കുന്നുണ്ട്. രസകരങ്ങളായ പ്രസ്തുത കഥകളിൽ ചിലതിനേയും ഇവിടെ പകർത്താം.

ബ്രാഹ്മദേവന്റെ മാനസപുത്രന്മാരിൽ ഒരാളായ പുലസ്ത്യമഹർഷി ഒരിക്കൽ ഏകാന്തമായ വനത്തിൽ കഠിനമായ തപോനിഷ്ഠയിൽ കഴിയണമെന്ന ഉദ്ദേശത്തോടുകൂടി മന്ദരപർവ്വതത്തിന്റെ സാനുപ്രദേശത്തേയ്ക്കുപോയി. അവിടെ ചുറ്റിനടക്കുമ്പോൾ ഒരാശ്രമംകണ്ടു. 'തൃണബിന്ദു' എന്ന പ്രസിദ്ധനായ മഹാരാജാവു ഗൃഹസ്ഥനാണെങ്കിലും രാജ്യമെല്ലാമുപേക്ഷിച്ചു കുടുംബസഹിതം അവിടെ തപസ്വിയായിക്കഴികയാണെന്നറിഞ്ഞു. ആ രാജർഷി മഹാത്മാവായ പുലസ്ത്യമഹർഷിയെക്കണ്ടപ്പോൾ വളരെ സന്തോഷത്തോടും ഭക്തിയോടുംകൂടി കൂട്ടിക്കൊണ്ടു വന്നു തന്റെ ആശ്രമത്തിൽ താമസിയ്ക്കാനപേക്ഷിച്ചു. ജീവിത സൌകര്യങ്ങളൊന്നുമില്ലാത്ത വനമദ്ധ്യത്തിൽ താമസിക്കാനും ആഹാരത്തിന്നും സൌകര്യം കിട്ടിയപ്പോൾ മഹർഷിക്കുസന്തോഷമായി. അവിടെ താമസിച്ചുകൊണ്ട് തന്റെ തപോനിഷ്ഠകളാരംഭിക്കുകയും ചെയ്തു. അങ്ങിനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ അവിടത്തെ താമസം കൊണ്ട് അദ്ദേഹത്തിന്റെ തപോനിഷ്ഠകൾക്ക് അല്പാല്പം ഭംഗം വരാൻ തുടങ്ങി. മനസ്സിൽ പല വിക്ഷേപങ്ങളും പൊന്താനും തുടങ്ങി. മിക്കപ്പോഴും ആശ്രമത്തിൽ വന്നുകൊണ്ടിരുന്ന ദേവകന്യകമാരും ഗന്ധർവ്വകന്യകമാരും അവരുടെ പലതരത്തിലുള്ള

ചേഷ്ടാവിശേഷങ്ങളുമായിരുന്നു മഹർഷിയുടെ ചിത്തവിക്ഷേപത്തിന്നു കാരണം. അതിനാൽ അവസാനം പുലസ്ത്യൻ ആ കന്യകമാരെയൊക്കെ ശപിച്ചു. "തൻെറ മുന്നിൽവരുന്ന കന്യകളുടനെ ഗർഭിണിയായിത്തീരട്ടെ" എന്നായിരുന്നു ശാപം. ശാപം കഴിഞ്ഞതോടെ കന്യകമാരൊക്കെ ഭയപ്പെട്ടു. പിന്നെ ഒരാളും അങ്ങോട്ടുപോവാതായി. മഹർഷി സ്വൈരമായി തൻെറ തപോനിഷ്ഠകളെ വളർത്തിക്കൊണ്ടിരിക്കയും ചെയ്തു. അങ്ങിനെയിരിക്കെ ഒരുദിവസം തൃണബിന്ദുരാജാവിൻെറ പുത്രി എന്തോ ആവശ്യത്തിന്നു പുലസ്ത്യമഹർഷി യുടെ മുമ്പിൽ വന്നു. പെട്ടെന്നു ഗർഭിണിയായിത്തീരുകയും ചെയ്തു. കാര്യമെല്ലാം മനസ്സിലാക്കിയ രാജർഷി തൻെറ പുത്രിയെ പത്നീത്വേന സ്വീകരി ക്കാൻ പുലസ്ത്യമഹർഷിയോടപേക്ഷിച്ചു. അദ്ദേഹം രാജാവിൻെറ അപേക്ഷയെ സ്വീകരിച്ച് രാജപുത്രിയെ തന്നെ ശുശ്രൂഷിക്കാനനുവദിച്ചു. കാലംകൊണ്ട് രാജപുത്രി പ്രസവിച്ചൊരു പുത്രനുണ്ടായി. കുട്ടിക്ക് വിശ്രവസ്സെന്നു പേരുമിട്ടു. പുലസ്ത്യൻെറ ശിക്ഷണത്തിൻകീഴിൽ വിശ്രവസ്സ് വേദശാസ്ത്രജ്ഞാനസമ്പന്നനും തപസ്സിദ്ധനുമായിത്തീർന്നു.

ഭാരദ്വാജമഹർഷി വിശ്രവസ്സിൻെറ യോഗ്യതകളെക്കണ്ടു തൻെറ പുത്രിയെ അദ്ദേഹത്തിന്നു വിവാഹം കഴിച്ചു കൊടുത്തു. വിശ്രവസ്സിന്നു ഭാരദ്വാജപുത്രി യിൽ ഒരു പുത്രനുണ്ടായി. അദ്ദേഹമാണ് ധനാധിപതിയായ വൈശ്രവണൻ. ചെറുപ്പത്തിൽത്തന്നെ അച്ഛൻെറ നിർദ്ദേശപ്രകാരം വൈശ്രവണൻ കഠിനമായ തപസ്സുചെയ്തു ബ്രഹ്മദേവനെ സാക്ഷാൽക്കരിച്ച് അനേകം വരങ്ങളേയും പുഷ്പകവിമാനത്തേയും വാങ്ങി. ധനാധിപത്യവും മറ്റു സിദ്ധികളുമെല്ലാം ബ്രഹ്മദേവൻ കൊടുത്തതാണ്. അതു കാരണത്താൽ വൈശ്രവണൻ യൌവന മെത്തിയപ്പോഴേയ്ക്ക് വളരെ യോഗ്യനും പരമസിദ്ധനുമായിത്തീർന്നു. തൻെറ പുത്രൻെറ ഉയർച്ചയിൽ വിശ്രവസ്സ് വളരെ സന്തോഷിക്കുകയും അനുമോദിക്കു കയും ചെയ്തു. അനന്തരം വിഷ്ണുഭയത്താൽ രാക്ഷസന്മാരുപേക്ഷിച്ചുപോയ തും സമുദ്രമദ്ധ്യത്തിലുള്ളതും ആരുടേയും ബാധയില്ലാത്തതുമായ ലങ്കാരാജ്യത്തെ വൈശ്രവണൻ തൻെറ താമസസ്ഥലമാക്കിത്തീർത്തു. വിശ്വകർമ്മാവിനെക്കൊണ്ട് അവിടെ വലിയ രാജധാനിയും കോട്ടയും നഗരവും മറ്റും പണികഴിപ്പിച്ചു തൻെറ പരിവാരങ്ങളോടുകൂടി വൈശ്രവണൻ അവിടെ താമസമുറപ്പിച്ചു.

അക്കാലത്തൊരിക്കൽ രാക്ഷസപ്രമാണിയായ സുമാലി തൻെറ മന്ത്രിമാരാകുന്ന പ്രഹസ്താദികളോടും പുത്രിയായ കൈകസിയോടുംകൂടി പാതാളത്തിൽനിന്നു ഭൂമിയിൽവന്നു ചുറ്റിനടന്നു. അപ്പോഴാണ് ലങ്കയുടെ പുതിയ രൂപത്തേയും വൈശ്രവണനേയും മറ്റും കണ്ടത്. സുമാലിക്ക് അത്ഭുതത്തെക്കാളധികം അസൂയയാണുണ്ടായത്. ഇതുപോലുള്ള പ്രൌഢിയും ലങ്കയുടെ ആധിപത്യവും മറ്റും രാക്ഷസന്മാർക്കല്ലെവേണ്ടത്, അതു സാധിച്ചില്ലല്ലോ എന്നോർത്ത് ആ രാക്ഷസവീരൻ വ്യസനിക്കുകയും ചെയ്തു. തങ്ങളുടെ രാജാവിൻെറ പരിതാപം കണ്ടു പ്രഹസ്താദിമന്ത്രിമാർ അതിനൊരു യുക്തി പറഞ്ഞുകൊടുത്തു. കേട്ടപ്പോൾ അതുശരിയാണെന്നും ഒരുപക്ഷേ തൻെറ ആഗ്രഹം സഫലമായേക്കാമെന്നും സുമാലിക്കും തോന്നി. അതിനാൽ മന്ത്രിമാരുടെ നിർദ്ദേശപ്രകാരം പ്രവർത്തിക്കാൻ തൻെറ പുത്രിയായ കൈകസിയെ വിട്ടു. യൌവനയുക്തയായ ആ രാക്ഷസകന്യക വിശ്രവസ്സുമഹർഷിയുടെ അടുക്കൽ ചെന്നു പുത്രഭിക്ഷയെ യാചിച്ചു. അദ്ദേഹം അവളെയും പത്നിയായംഗീകരിച്ചു. കാലംകൊണ്ട് കൈകസിയിൽ വിശ്രവസ്സിന്നു മൂന്നു പുത്രന്മാരുണ്ടായി. അവരാണ് പ്രസിദ്ധന്മാരായ രാവണകുംഭകർണ്ണവിഭീഷണന്മാർ. അവരെയും ചെറുപ്പത്തിൽ വിശ്രവസ്സുമഹർഷി വേദശാസ്ത്രങ്ങളൊക്കെ പഠിപ്പിച്ചു. അക്കാലത്തൊരിക്കൽ പ്രതാപശാലിയായ വൈശ്രവണൻ തൻെറ പരിവാരങ്ങളോടുകൂടി അച്ഛനെ കാണാൻ ആശ്രമത്തിൽ വന്നു. അപ്പോൾ കൈകസി തൻെറ പുത്രന്മാരെ വിളിച്ച് വൈശ്രവണൻ അവരുടെ ജ്യേഷ്ഠനാണെന്നും നിങ്ങൾ അതുപോലെ യോഗ്യന്മാരാവുന്നില്ലല്ലോ എന്നും പറഞ്ഞ് വൈശ്രവണനേയും അദ്ദേഹത്തിൻെറ പുഷ്പകവിമാനാദി പ്രൌഢികളേയും കാണിച്ചുകൊടുത്തു വ്യസനിച്ചു. അമ്മയുടെ വ്യസനത്തേയും ജ്യേഷ്ഠനായ വൈശ്രവണൻെറ പ്രഭാവത്തെയും കണ്ട രാക്ഷസബാലന്മാർ അപ്പോൾത്തന്നെ തങ്ങൾ വൈശ്രവണനേക്കാൾ വലിയവരാവുമെന്നും അതിനാൽ അമ്മ വ്യസനിക്കരുതെന്നും പറഞ്ഞു സമാധാനിപ്പിച്ചു. വൈശ്രവണൻ തിരിച്ചുപോയ ശേഷം രാവണാദികൾ അച്ഛൻെറ അനുവാദവും അനുഗ്രഹവും വാങ്ങി അപ്പോൾത്തന്നെ ബ്രഹ്മദേവനെ തപസ്സുചെയ്തു സാക്ഷാൽക്കരിക്കാനായി "ഗോകർണ്ണ"ത്തേയ്ക്കു പുറപ്പെടുകയും ചെയ്തു.

കഠിനകഠിനങ്ങളായ തപോനിഷ്ഠകളെക്കൊണ്ടും സാഹസങ്ങളായ ചര്യകളെക്കൊണ്ടും കാലംകൊണ്ടു സന്തുഷ്ടനായ ബ്രഹ്മദേവൻ അവരുടെ പുരോഭാഗത്തിങ്കലാവിർഭവിച്ചു രാവണാദിമൂന്നു രാക്ഷസന്മാരേയും സമാധി യിൽ നിന്നുണർത്തി അഭീഷ്ടങ്ങളായ വരങ്ങളെ കൊടുത്തനുഗ്രഹിച്ചയച്ചു. തപസ്സുകൊണ്ടും ദേവദർശനംകൊണ്ടും അഭീഷ്ടവരദാനംകൊണ്ടും ശക്തനും മത്തനുമായ ദശാനനൻ തനിക്കു താമസിക്കാൻ തക്കതായ സ്ഥലമന്വേഷിക്കാൻ തുടങ്ങി. രാക്ഷസന്മാരുടേതായ ലങ്കാരാജ്യം അക്കാലത്തു വൈശ്രവണൻ തൻേറതാക്കി അനുഭവിച്ചുവരികയായിരുന്നുവല്ലോ. ധനപതിയുടെ ആവാസം കൊണ്ടു ലങ്ക മറ്റൊരു സ്വർഗ്ഗം പോലെയായിട്ടുമുണ്ട്. അതിനെത്തന്നെ വീണ്ടെടുക്കണമെന്നു കരുതി, വൈശ്രവണൻ ജ്യേഷ്ഠനാണെങ്കിലും, രാജകീയ ധർമ്മത്തെ പുരസ്കരിച്ചു രാവണൻ സൈന്യങ്ങളോടുകൂടി വൈശ്രവണനോടു യുദ്ധത്തിന്നു പുറപ്പെട്ടു. ദേവബുദ്ധിയും സദ്ധർമ്മപരായണത്വവുമുള്ള വൈശ്രവണൻ രാക്ഷസനായദശാനനനോടു യുദ്ധത്തിനൊരുങ്ങാതെ ലങ്കാരാജ്യം വിട്ടോടിപ്പോയി. ധനപതിയുടെ പുഷ്പകവിമാനംപോലും കൊണ്ടുപോവാൻ സമ്മതിക്കാതെ രാവണൻ തട്ടിപ്പറിച്ചെടുത്തു. പാതാളത്തിൽനിന്നു രാക്ഷസന്മാരെവരുത്തി ലങ്കയിൽ കുടിയിരുത്തി. പണ്ടത്തെപ്പോലെത്തന്നെ ലങ്കാരാജ്യം രാക്ഷസന്മാരുടെ കേന്ദ്രവും ആസ്ഥാനവുമാക്കിത്തീർക്കുകയും ചെയ്തു. വൈശ്രവണനാകട്ടെ ശ്രീകൈലാസത്തിൽ വന്നു ശ്രീപരമേശ്വരനെ ആശ്രയിച്ചു സേവിച്ചു കഴിഞ്ഞുകൂടാൻ തുടങ്ങി. ഭഗവദാജ്ഞപ്രകാരം കൈലാസസാനുവിലുള്ള അളകാപുരി ധനപതിയുടെ ആവാസസ്ഥാനവുമായി. എല്ലാ ഗന്ധർവ്വന്മാരോടുംകൂടി ഭഗവദാരാധനവും ചെയ്തുകൊണ്ട് അളകാപുരി യിൽ വൈശ്രവണൻ സുഖമായി അധിവസിച്ചു വരികയും ചെയ്തു.

രാവണാദി മൂന്നു രാക്ഷസന്മാരും വിവാഹിതന്മാരായി. മയനെന്ന അസുരൻ തൻെറ പുത്രിയായ മണ്ഡോദരിയെ രാവണനു വിവാഹം കഴിച്ചുകൊടുത്തു. അതിൽ മേഘനാദനെന്ന പ്രഭാവശാലിയായ പുത്രനു ണ്ടായി. കാലംകൊണ്ടു രാവണൻ സകല ലോകങ്ങളേയും ആക്രമിച്ചു കീഴൊതുക്കാൻ തുടങ്ങി. പരാക്രമംകൊണ്ടു ത്രൈലോക്യത്തിൽ മുഴുവൻ രാവണൻ അറിയപ്പെട്ടു. കൈലാസപർവ്വതത്തെപ്പോലും ഒരിക്കൽ ബലിഷ്ഠങ്ങളായ

കൈകളെക്കൊണ്ടു കുത്തിപ്പറിച്ചെടുത്ത് അമ്മാനമാടി. ആ ധിക്കാരത്തെക്കണ്ടു നന്ദികേശ്വരൻ രാവണനെ ശപിച്ചു. അങ്ങനെ പലേടത്തുനിന്നും പലതരത്തിലുള്ള ശാപങ്ങൾ രാവണൻെറ തലയിൽ പതിക്കാനിടയായി. ഒരിക്കൽ ദേവചക്രവർത്തി യായ ഇന്ദ്രൻ രാവണനെ പിടിച്ചു ബന്ധിച്ചു. വിവരമറിഞ്ഞ മേഘനാദൻ വേഗത്തിൽ വന്നു പിതാവിനെ ബന്ധത്തിൽനിന്നു മോചിപ്പിച്ചു. അനന്തരം ദേവന്മാരെ യുദ്ധംചെയ്തു തോല്പിച്ച് ഇന്ദ്രനെ പിടിച്ചുകെട്ടി ലങ്കയിൽ കൊണ്ടുവന്നു കാരാഗ്രഹത്തിലിട്ടു. രാവണൻേറയും കൂട്ടുകാരുടേയും നീചങ്ങളും അധർമ്മപരങ്ങളുമായ പ്രവൃത്തികളെകേട്ടു മടുത്ത വൈശ്രവണൻ ഒരുദൂതൻ മുഖേന അധർമ്മം ചെയ്യരുതെന്ന് അനുജനായ രാവണനോടുപദേശിച്ചു. അതൊന്നും രാവണൻെറ ചെവിയിൽ പോയില്ല. പിന്നീടു ബ്രഹ്മദേവൻ ഇന്ദ്രനെ മോചിപ്പിച്ചു. പിന്നേയും അനേകമനേകം പരാക്രമങ്ങൾ കാണിച്ചു രാവണൻ. ഇതാണ് അഗസ്ത്യമഹർഷി പറഞ്ഞ കഥകളിൽ ഒന്നിൻെറ ചുരുങ്ങിയ രൂപം. പിന്നീട് ബാലിസുഗ്രീവന്മാരുടെ ഉല്പത്തിയേയാണ് രണ്ടാമത്തെ കഥകൊണ്ടു പറയുന്നത്. അതിനേയും ഇവിടെ ചുരുക്കി പകർത്താൻ ശ്രമിക്കാം.

സ്വർണ്ണമയമായ സുമേരുപർവ്വതത്തിൻെറ മണിമയമായ മദ്ധ്യകൊടുമുടി യിൽ നൂറുയോജന വിസ്താരമുള്ള ബ്രഹ്മസഭാമണ്ഡപം വർത്തിക്കുന്നു. സൃഷ്ടികർത്താവായ ബ്രഹ്മദേവൻ അവിടെത്തന്നെ പരിവാരങ്ങളോടുകൂടി സൃഷ്ടിവ്യാപാരത്തെ നടത്തിക്കൊണ്ടിരിക്കുന്നു. ദേവന്മാരും ഉപദേവന്മാരും ഋഷികളും അവിടെച്ചെന്നു പലപ്പോഴും ബ്രഹ്മദേവനെസേവിച്ചുവരുന്നു. ഒരുദിവസം പ്രസ്തുത സഭാമണ്ഡപത്തിൽ ബ്രഹ്മദേവൻ ഏകാകിയായി സമാധിസ്ഥ നായിരുന്നു. സമാധ്യവസ്ഥയിൽ നിന്നു നിവൃത്തനായപ്പോൾ കണ്ണുകളിൽനിന്നു ധാരാളം സന്തോഷാശ്രുക്കൾ നിർഗ്ഗളിക്കാനിടയായി. ബ്രഹ്മദേവൻ അശ്രുജലത്തെ തൻെറ കയ്യിൽ എടുത്ത് എന്തോ സങ്കല്പിച്ചു പുറത്തേയ്ക്കെറിഞ്ഞു. പെട്ടെന്ന് അതിൽനിന്നു ബലിഷ്ഠനായൊരു വാനരനുണ്ടായി. ആ വാനരനോടു ബ്രഹ്മദേവൻ കുറച്ചുദിവസം അവിടെ തൻെറ സമീപത്തുതന്നെ താമസിക്കാനാജ്ഞാപിച്ചു. അതുപ്രകാരം താമസിച്ചുവരികയുംചെയ്തു. അങ്ങിനെയിരിക്കെ ഒരു ദിവസം പ്രസ്തുതവാനരൻ ആഹാരപദാർത്ഥമന്വേഷിച്ചു

കാട്ടിൽക്കൂടെ നടക്കുമ്പോൾ വളരെ വിശേഷപ്പെട്ട ഒരു തടാകം കണ്ടു. അതിൻെറ കരയ്ക്കുചെന്നപ്പോൾ സ്ഫടികസമാനമായ ജലത്തിൽ വാനരൻെറ സ്വരൂപം പ്രതിബിംബിച്ചു കാണപ്പെട്ടു. തൻെറ പ്രതിബിംബത്തെ ജലത്തിൽക്കണ്ട വാനരൻ അതു മറ്റൊരുവാനരനായിരിക്കുമെന്നു തെറ്റിദ്ധരിച്ചു കുളത്തിലേയ്ക്ക് എടുത്തുചാടി. വെള്ളം ഇളകിയതോടെ പ്രതിച്ഛായ കാണാതാവുകയും ചെയ്തു. വാനരൻെറ ഭ്രാന്തി നീങ്ങി കരയ്ക്കു കയറി. വെള്ളത്തിൽനിന്നു കരയ്ക്കു കയറിയപ്പോൾ വാനരാകാരം പോയി ഒരു സുന്ദരിസ്ത്രീയായി മാറി. സ്ത്രീയായിമാറിയ വാനരൻ ആശ്ചര്യപ്പെടുകയും ലജ്ജിക്കുകയും ചെയ്തു. മറ്റുള്ളവരുടെ മുമ്പിൽ പോവാൻ ലജ്ജതോന്നി ആ തടാകക്കരയിൽതന്നെ വിജനമായ മരച്ചുവട്ടിൽ താമസിക്കാൻ തീർച്ചപ്പെടുത്തി. ആ സമയത്തു ദേവചക്രവർത്തിയായ ഇന്ദ്രൻ ബ്രഹ്മദേവനെ വണങ്ങി മടങ്ങിപ്പോവുക യായിരുന്നു. ആകാശത്തിൽനിന്നു താഴോട്ടു നോക്കിയപ്പോൾ കോമളാംഗി യായ പ്രസ്തുതസ്ത്രീയെ കാണാനും വികാരപരവശനായിത്തീരാനുമിട യായി. ഇന്ദ്രൻെറ വീര്യം താഴെ പതിച്ചു. അതൊരു വാനരനായിത്തീർന്നു. അതാണ് ബാലി. ആദിത്യനും ഇതുപോലെ സംഭവിച്ചു. ആദിത്യവീര്യത്തിൽ നിന്നും ഒരു വാനരനുണ്ടായി. അതാണ് സുഗ്രീവൻ. സുഗ്രീവൻെറ സഹായത്തിന്നു ഹനുമാനെന്ന വാനരനെ മാർത്താണ്ഡദേവൻതന്നെ അയച്ചു കൊടുത്തു. അങ്ങനെ രണ്ടു വാനരപുത്രന്മാരോടുകൂടിയ പ്രസ്തുതസ്ത്രീ ഒരു ദിവസം ഉറങ്ങി എഴുന്നേറ്റപ്പോൾ വീണ്ടും പണ്ടത്തെപ്പോലെ വാനരനാ യിത്തന്നെ തന്നെ ദർശിച്ചു. ആശ്ചര്യ പരവശനായി പുത്രന്മാരോടുകൂടി ബ്രഹ്മദേവനെ പോയിവണങ്ങി നടന്ന വർത്തമാനങ്ങളെല്ലാമറിയിച്ചു. ബ്രഹ്മദേവൻ അപ്പോൾത്തന്നെ ഒരു ദൂതനെ വിളിച്ചു വാനരന്മാരെ കിഷ്കിന്ധയെന്ന സ്ഥലത്തു കൊണ്ടു പോയി ബാലിയെ വാനരരാജാവാക്കി അഭിഷേകംചെയ്യാൻ നിർദ്ദേശിച്ചു. ബ്രഹ്മദൂതൻ ഭഗവാൻെറ നിർദ്ദേശപ്രകാരമെല്ലാം ചെയ്തു. അന്നുമുതൽ കിഷ്കിന്ധ വാനരന്മാരുടെ സ്ഥാനമായിത്തീർന്നു. ഇതാണ് ബാലിസുഗ്രീവന്മാരുടെ ഉല്പത്തിയുടെ ചുരുക്കം.

ഒരിക്കൽ രാവണൻ സനൽകുമാരമഹർഷിയെ കാണാനിടയായി. അദ്ദേഹവു മായി തത്ത്വവിഷയങ്ങളെ സംബന്ധിച്ചു പലതും സംസാരിക്കാനിടയായിത്തീർന്നു.

ഈശ്വരൻെറ സഗുണനിർഗ്ഗുണങ്ങളായ ഭാവങ്ങളെയും ജീവൻെറ സംസാരഗതിയുടെ സ്വഭാവത്തെയും സനൽകുമാരമഹർഷി രാവണനു പറഞ്ഞുകൊടുത്തു. അനന്തരം ജീവൻെറ മരണാനന്തരഗതിയെക്കുറിച്ചു രാവണൻ പലതും ചോദിച്ചു. അതിനും ഋഷിവര്യൻ തക്കമറുപടി പറഞ്ഞു കൊടുത്തു. അതിൽനിന്നു ഈശ്വരൻെറ കൈകൊണ്ടു മരിക്കുന്ന ജീവി പിന്നീടു സംസാരത്തിൽ ജനിക്കാനിടയാവില്ലെന്നു രാവണനു മനസ്സിലാക്കാൻ കഴിഞ്ഞു. ത്രേതായുഗത്തിൽ ഭഗവാൻ ശ്രീനാരായണൻ ദശരഥപുത്രനായി ശ്രീരാമചന്ദ്രനായവതരിക്കുമെന്നും ധരിക്കാൻ കഴിഞ്ഞു. ഭക്തിശ്രദ്ധയോടെ ഭഗവാനെ സേവിക്കാനുപദേശിച്ച് ഋഷി പോയശേഷം രാവണൻ ഭഗവാനെ ശത്രുഭാവത്തിൽ ഉപാസിക്കാൻ തീർച്ചപ്പെടുത്തി. ഭക്തിയോടുകൂടി സേവിച്ചു ഭഗവാനെ സന്തോഷിപ്പിക്കാൻ വളരെ വിഷമം. അഥവാ അങ്ങിനെ സാധിച്ചാൽക്കൂടിയും ഭഗവാൻെറ കൈകൊണ്ടു മരിക്കാൻ സാധിക്കില്ല. ഭക്തനെ കൊല്ലാൻ വയ്യല്ലോ. അതിനാൽ ഭഗവാൻെറ ശത്രുവായിത്തീരലാണ് നല്ലത്. ഉപദ്രവങ്ങൾ സഹിക്കാൻ കഴിയാതാവുമ്പോൾ ഭഗവാൻ വന്നു കൊന്നോളും എന്നായിരുന്നു രാവണൻെറ ന്യായം. അതാണ് രാവണൻ ഭഗവാൻ ശ്രീരാമചന്ദ്രനു വിരുദ്ധഭാവത്തിൽ നില്ക്കാനും അനിഷ്ടങ്ങളായ കാര്യങ്ങളെ ചെയ്ത് അവിടുത്തെ ശത്രുതയെ വരിക്കാനും കാരണം. എന്നിങ്ങനെ രസകരങ്ങളായ കഥകളെ കേൾപ്പിച്ച് അഗസ്ത്യാദിഋഷികൾ ഭഗവാനെ സ്തുതിച്ച് അവിടുത്തെ ആശീർവ്വാദവും വാങ്ങി പോയി.

ധർമ്മനിഷ്ഠമായ ഭരണപാടവംകൊണ്ടു സർവ്വജീവരാശികളേയും ആനന്ദിപ്പിച്ചുകൊണ്ട് ഭഗവാൻ ലക്ഷ്മണാദി ഭ്രാതാക്കളോടും ഹനുമദാദി ഭക്തന്മാരോടും സുമന്ത്രാദി മന്ത്രിമുഖ്യന്മാരോടുംകൂടി അയോദ്ധ്യയിൽ സ്വർഗ്ഗസമാനം സുഖിച്ചുവന്നു. അങ്ങനെ വളരെ കൊല്ലങ്ങൾ കഴിഞ്ഞു. ഒരു ദിവസം സാക്ഷാൽ ലക്ഷ്മീദേവിയാകുന്ന സീതാദേവി ഭഗവാനെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുമ്പോൾ ദേവന്മാരുടെ അപേക്ഷയെ അറിയിച്ചു. അതായത് വളരെക്കാലമായി ഭഗവാൻ വൈകുണ്ഠലോകത്തെ വിട്ട് ഭൂമിയിലേയ്ക്കു വന്നിട്ട്. ഇവിടുത്തെ ആവശ്യങ്ങളും മിക്കവാറും അവസാനിച്ചു കഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഇനി താമസിക്കാതെ വൈകുണ്ഠ

ത്തിലേയ്ക്കുതന്നെ മടങ്ങിവരണമെന്ന്. അതു കേട്ടു ശ്രീരാമചന്ദ്രൻ അല്പനേരം ആലോചനാമഗ്നനായിരുന്നശേഷം ദേവിയോടു പറഞ്ഞു. കാര്യമെല്ലാം എനിക്കു ബോദ്ധ്യമായിരിക്കുന്നു. ഞാനും അതിനെത്തന്നെ ആലോചിച്ചു കൊണ്ടിരിക്കയാണ്. അധികം താമസിയാതെ എല്ലാം ശരിപ്പെടുമെന്ന്. അനന്തരം മേലിൽ ചെയ്യേണ്ട ചില കൃത്യങ്ങളെ സീതാദേവിയെ പറഞ്ഞു ബോദ്ധ്യപ്പെടുത്തി. വീണ്ടും കുറെ ദിവസം സുഖമായി കഴിഞ്ഞുവന്നു.

അങ്ങിനെയിരിക്കെ ഒരു ദിവസം 'വിജയ'നെന്ന ചാരൻ രാജ്യകാര്യങ്ങളെ അറിയാൻവേണ്ടി ഭഗവാൻെറ സന്നിധിയിൽ വന്നു. പലേടത്തും നടക്കുന്ന പല കാര്യങ്ങളെയും വിജയൻ ഭഗവാനെ അറിയിച്ചു. അനിഷ്ടങ്ങളായ വല്ല കാര്യങ്ങളുമുണ്ടെങ്കിൽ അതും പറയണമെന്നു ഭഗവാൻ നിർബ്ബന്ധിച്ചപ്പോൾ സീതാദേവിയെ സംബന്ധിച്ചു ജനങ്ങൾ പറഞ്ഞുപരത്തുന്ന അപവാദത്തെയും പറഞ്ഞു. മന്ത്രിമാരോടും മറ്റ് വേണ്ടപ്പെട്ടവരോടും ഭഗവാൻ അതിനെക്കുറിച്ചാലോചിച്ച് അങ്ങിനെ പറയുന്നതിൽ ന്യായവൈരുദ്ധ്യമില്ലെന്നും പറഞ്ഞു. എന്നാൽ സീതയെ ഉപേക്ഷിക്കണമെന്നു ഭഗവാൻ തീർച്ചപ്പെടുത്തുകയും ചെയ്തു. അപ്പോൾത്തന്നെ ലക്ഷ്മണനെ വിളിച്ചു സീതാദേവിയെ വാത്മീകിമഹർഷിയുടെ ആശ്രമപരിസരത്തിൽ കൊണ്ടുപോയി വിട്ടുവരാൻ കല്പനയായി. അതുപ്രകാരം പിറ്റെന്നു പ്രഭാതത്തിൽ ലക്ഷ്മണൻ ഗർഭിണിയായിരുന്ന ജാനകീദേവിയെ കാട്ടിൽ വാത്മീക്യാശ്രമത്തിൻെറ പരിസരത്തിൽ വിട്ടു പോരികയും ചെയ്തു. അനന്തരം ലക്ഷ്മണനോടും പരിജനങ്ങളോടുംകൂടി പിന്നെയും കുറെക്കാലം ഭഗവാൻ രാജ്യഭാരത്തെ നിർവ്വഹിച്ചുകൊണ്ട് അയോദ്ധ്യയിൽ താമസിച്ചുവന്നു. അക്കാലത്തൊരിക്കലാണ് ലക്ഷ്മണന് ആത്മജ്ഞാനത്തെ ഉപദേശിച്ചത്. 'രാമഗീത'യെന്ന പേരിൽ അറിയപ്പെടുന്ന ഏറ്റവും സുന്ദരമായൊരു വേദാന്തപ്രകരണമാണ് ലക്ഷ്മണോപദേശം.

# രാമഗീത

ശ്രീ മഹാദേവ ഉവാച

തതോ ജഗന്മംഗളമംഗളാത്മനാ
വിധായ രാമായണകീർത്തിമുത്തമാം
ചചാര പൂർവ്വാചരിതം രഘൂത്തമോ
രാജർഷിവര്യരഭിസേവിതം യഥാ.
സൌമിത്രിണാ പൃഷ്ട ഉദാരബുദ്ധിനാ
രാമഃ കഥാഃ പ്രാഹ പുരാതനീഃ ശുഭാഃ
രാജ്ഞഃ പ്രമത്തസ്യ നൃഗസ്യ ശാപതോ
ദ്വിജസ്യ തിര്യക്ത്വമഥാഹ രാഘവഃ.



കദാചിദേകാന്ത ഉപസ്ഥിതം പ്രഭും
രാമം രമാലാളിതപാദപങ്കജം.
സൌമിത്രിരാസാദിതശുദ്ധഭാവനഃ
പ്രണമ്യ ഭക്ത്യാ വിനയാന്വിതോ ഽബ്രവീൽ 1

സാരം:- ലക്ഷ്മീദേവി പാദസേവ ചെയ്യുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ ഒരിക്കൽ ഏകാന്തത്തിൽ മറ്റാരുമില്ലാതെ തനിച്ചിരിക്കുന്നതിനെക്കണ്ട ലക്ഷ്മണൻ ഇപ്പോൾ ഭഗവാൻ ലോകവ്യവഹാരത്തിൽനിന്നു നിവൃത്തനായി സ്വരൂപാവസ്ഥയിൽ ആനന്ദിച്ചുകൊണ്ടിരിക്കയാണെന്നും അതിനാൽ അദ്ധ്യാത്മജ്ഞാനത്തെക്കുറിച്ചു ചോദിക്കാൻ പറ്റിയ അവസരമാണെന്നും തീർച്ചപ്പെടുത്തി ശുദ്ധാന്തഃകരണനായി അടുത്തുചെന്നു ഭക്തിയോടുകൂടുംവണ്ണം ഭഗവാനെ നമസ്കരിച്ചു വളരെ വിനയത്തോടുകൂടുംവണ്ണം ചോദിച്ചു.

ഗുരുശിഷ്യസംവാദസ്വരൂപേണയാണ് ആത്മജ്ഞാനം പ്രകടമായിത്തീരുന്നത്. ഭക്തിവൈരാഗ്യതപോബ്രഹ്മചര്യാദികളെക്കൊണ്ട് അർഹതവന്ന ശിഷ്യൻ തനിക്കു

ജ്ഞാനത്തെ ഉപദേശിക്കാൻ പ്രാപ്തിയുള്ള ആചാര്യനെ സമീപിച്ച് വിനയ നമസ്കാരാദികളെക്കൊണ്ടു പ്രീതിപ്പെടുത്തി തക്ക സന്ദർഭത്തിൽ അറിയേണ്ടതിനെ ചോദിക്കണം. ഇതാണ് ജ്ഞാനോപദേശത്തിൻെറ ക്രമം. ജിജ്ഞാസുവായ ശിഷ്യനുണ്ടാവേണ്ട എല്ലാ ഗുണങ്ങളും തികഞ്ഞ ലക്ഷ്മണൻ ആചാര്യൻെറ എല്ലാ ലക്ഷണങ്ങളുമുള്ള ഈശ്വരസ്വരൂപിയായ ശ്രീരാമചന്ദ്രനെ സമീപിച്ചു ജ്ഞാനോപദേശത്തിന്നാവശ്യമായ ചോദ്യത്തെ ഉന്നയിക്കുന്നതു സമ്പ്രദായത്തിൻെറ മാതൃകയെകാണിക്കകൂടി ചെയ്യുന്നുണ്ട്.

ത്വം ശുദ്ധബോധോസി ഹി സർവ്വദേഹിനാ-
മാത്മാസ്യധീശോസി നിരാകൃതിഃ സ്വയം,
പ്രതീയസേ ജ്ഞാനദൃശാം മഹാമതേ
പാദാബ്ജഭൃംഗാഹിതസംഗസംഗിനാം. 2

സാരം:- പരമജ്ഞാനസമ്പന്നനായ ഹേ ഭഗവാൻ! അവിടുത്തെ സ്വരൂപംതന്നെ പരമാർത്ഥജ്ഞാനമാണല്ലോ. ഒരിക്കലും അജ്ഞാനത്തെ സ്പർശിക്കപോലും ചെയ്യാതെ എപ്പോഴും കേവലം ജ്ഞാനമയനായിത്തന്നെയിരിക്കുന്നത് അവിടുന്നു മാത്രമാണല്ലോ. ശരീരാകൃതിയിൽ അവിടുന്നു ജീവികൾക്കു ദൃശ്യനായിത്തീർന്നിട്ടുള്ള ഈ സമയത്തും സർവ്വചരാചരങ്ങളുടേയും അന്തർഭാഗത്ത് ആത്മസ്വരൂപേണ വിളങ്ങി കൊണ്ടിരിക്കുന്നു. എന്നാൽ അതേ സമയത്തുതന്നെ അങ്ങേയ്ക്കു യാതൊരു ശരീരത്തോടും ഒരു പ്രകാരത്തിലുള്ള സംബന്ധമില്ലതാനും. അവിടുത്തെ പാദഭക്തന്മാരുടെ നിത്യസമ്പർക്കമുള്ള സുകൃതികൾക്കുകൂടി അവിടുന്നു ജ്ഞാനദൃഷ്ടിയും അവിടുത്തെ ദർശനവും കൊടുക്കുന്നു. ആ സ്ഥിതിക്ക് എപ്പോഴും അവിടുത്തെ പാദസേവയെ ചെയ്യുന്ന ഭക്തന്മാർക്ക് എന്താണ് കിട്ടാത്തത്? എന്തും തന്നനുഗ്രഹിക്കാവുന്ന കാരുണ്യം ഭഗവാനിലുണ്ടെന്നും അതനുഭവിക്കാനുള്ള അർഹത തനിക്കുമുണ്ടെന്നും സൂചിപ്പിച്ചുകൊണ്ടു തനിക്കാവശ്യമുള്ളതിനെ ചോദിക്കാൻ തുടങ്ങുന്നു ലക്ഷ്മണൻ.

അഹം പ്രപന്നോസ്മി പദാംബുജം പ്രഭോ!
ഭവാപവർഗ്ഗം തവ യോഗിഭാവിതം

യഥാഞ്ജസാ ജ്ഞാനമപാരവാരിധിം
സുഖം തരിഷ്യാമി തഥാനുശാധി മാം. 3

സാരം:- എല്ലാ ലോകങ്ങൾക്കും പ്രഭുവും സർവ്വജ്ഞനുമായ ഹേ ജഗദീശ്വര! സംസാരനിവൃത്തിക്കുവേണ്ടി യോഗീശ്വരന്മാർപോലും അവിടുത്തെ പാദപത്മത്തെയാണല്ലോ ഉപാസിക്കുന്നത്. വിദേഹകൈവല്യത്തെ പ്രാപിച്ച മഹാത്മാക്കൾ എത്തിച്ചേരുന്നതും അവിടുത്തെ തൃപ്പാദകമലങ്ങളിലാണല്ലോ. അപ്രകാരമുള്ള അവിടുത്തെ ചരണകമലങ്ങളെ അടിയൻ സർവ്വാത്മനാ ശരണംപ്രാപിച്ചു കഴിഞ്ഞു. കരുണാനിധിയായ അവിടുന്നിവനെ ഉപേക്ഷിക്കരുത്. അതിനാൽ കരകാണാത്ത കടലെന്നപോലെ അപാരമായ ഈ അജ്ഞാനത്തെ --- സംസാരത്തെ --- എങ്ങനെ സുഗമമാകുംവണ്ണം കടന്നു കൈവല്യത്തെ പ്രാപിക്കാമെന്ന് ഉപദേശിച്ചു തന്നനുഗ്രഹിക്കണം. അവിടേയ്ക്കു മാത്രമേ അതിനുള്ള കഴിവുള്ളു.

ശ്രുത്വാഥ സൌമിത്രിവചോഖിലം തദാ
പ്രാഹ പ്രപന്നാർത്തിഹരഃ പ്രസന്നധീഃ
വിജ്ഞാനമജ്ഞാനതമഃ പ്രശാന്തയേ
ശ്രുതിപ്രപന്നം ക്ഷിതിപാലഭൂഷണഃ 4

സാരം:- ആശ്രയിക്കുന്നവരുടെ സകലവിധദുഃഖങ്ങളേയും കളഞ്ഞനുഗ്രഹിക്കുന്ന കരുണാമയനും സൂര്യവംശാലങ്കാരഭൂതനുമായ ഭഗവാൻ ശ്രീരാമചന്ദ്രൻ ലക്ഷ്മണൻെറ ഇപ്രകാരമുള്ള ചോദ്യത്തെ കേട്ടു സന്തുഷ്ടനായി ലക്ഷ്മണൻേറയും അതുവഴി ലോകത്തിൻേറയും അജ്ഞാനന്ധകാരത്തെ നീക്കാൻവേണ്ടി വേദനിർദ്ദിഷ്ടമായ വിജ്ഞാനത്തെ ഇപ്രകാരം ഉപദേശിക്കാൻ തുടങ്ങി.

ആദൌ സ്വവർണ്ണാശ്രമവർണ്ണിതാഃ ക്രിയാഃ
കൃത്വാ സമാസാദിതശുദ്ധമാനസഃ
സമാപ്യ തൽപൂർവ്വമുപാത്തസാധനഃ
സമാശ്രയേൽ സൽഗുരുമാത്മലബ്ധയേ 5

സാരം:_ ആദ്യംതന്നെ ഒരാൾ തൻെറ വർണ്ണത്തിന്നും ആശ്രമത്തിന്നും അനുരൂപങ്ങളായ ധർമ്മങ്ങളെ തെറ്റു കൂടാതെ ശ്രദ്ധയോടെ ആചരിച്ചു ബാഹ്യാഭ്യന്തരശുദ്ധിയെ സമ്പാദിക്കണം. ശരീരമനസ്സുകൾക്കു ശുദ്ധികിട്ടാതെ ആത്മജ്ഞാനമുണ്ടാവാൻ വയ്യ. ഏതു നിലയിലുള്ള ആളേയും ശുദ്ധനാക്കാൻ വേണ്ടിയാണ് ശ്രുതി വർണ്ണങ്ങളേയും ആശ്രമങ്ങളേയും അവയ്ക്കനുരൂപങ്ങളായ ധർമ്മങ്ങളേയും വിധിച്ചിരിക്കുന്നത്. അവയെ അനുഷ്ഠിച്ചു ശുദ്ധനാകാതെ ഒരാൾക്കാത്മജ്ഞാനത്തിന്നർഹതയുണ്ടാവാൻ വിഷമം. അതിനാൽ വർണ്ണാശ്രമധർമ്മാനുഷ്ഠാനംകൊണ്ടു ബാഹ്യാഭ്യന്തരശുദ്ധിയേയും ആത്മാനാത്മവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമാദിഷ്ടക്കസമ്പത്തി, മുമുക്ഷുത്വം എന്നീ സാധനചതുഷ്ടയസമ്പത്തിനേയും സമ്പാദിച്ചതിന്നു ശേഷമാണ് ഒരാൾ ആത്മജ്ഞാനത്തിന്നുവേണ്ടി പ്രയത്നിക്കേണ്ടത്. ജ്ഞാനമാകട്ടേ സ്വപ്രയത്നംമാത്രംകൊണ്ടുണ്ടാകാവുന്നതല്ല. ശ്രവണം, മനനം, നിദിദ്ധ്യാസം എന്നീ മൂന്നാണ് ജ്ഞാനസമ്പാദനത്തിന്നുള്ള സാധനകൾ. ശ്രവണം മഹാത്മാവും ഈശ്വരസ്വരൂപിയുമായ ആചാര്യൻ മുഖേന സാധിക്കേണ്ടതാണ്. ശ്രവണംകൊണ്ടുവസ്തുബോധം വരണം. പ്രസ്തുത ബോധത്തെ മനനംകൊണ്ടു ദൃഢപ്പെടുത്തണം. അതു തന്നത്താൻ ചെയ്യേണ്ടതാണ്. വസ്തുബോധത്തിന്നു ദൃഢതവന്നുകഴിഞ്ഞാൽ നിദിദ്ധ്യാസംകൊണ്ടു സാക്ഷാല്ക്കരിക്കണം. ഇതാണ് ആത്മജ്ഞാനത്തിൻെറ ക്രമം. അതിനാൽ വേണ്ടത്ര പൂർവ്വസംസ്കാരങ്ങളെ സമ്പാദിച്ചു കഴിഞ്ഞാൽ പരോക്ഷജ്ഞാനസ്വരൂപങ്ങളായ ശ്രുതിവാക്യങ്ങളുടെ താല്പര്യത്തെ അപരോക്ഷമായി ബോധിപ്പിക്കുന്ന മഹാവാക്യശ്രവണത്തിനായി മഹാത്മാവായ ആചാര്യനെ സമീപിക്കണം.

ക്രിയാഃ ശരീരോത്ഭവഹേതുരാദൃതാഃ
പ്രിയാപ്രിയൌ തൌ ഭവതഃ സുരാഗിണഃ
ധർമ്മേതരൌ തത്ര പുനഃ ശരീരകം
പുനഃ ക്രിയാശ്ചക്രവദീര്യതേ ഭവഃ. 6

സാരം:- കർമ്മത്തെ എത്രത്തോളം ആദരിക്കുന്നുവോ, അത്രത്തോളം ജന്മങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ജനനത്തിന്നും ജീവിതത്തിന്നും ജീവിതത്തിൽ പല പല അനുഭവങ്ങൾക്കും മരണത്തിന്നും എല്ലാം കാരണം കർമ്മമാണ്. അതിനാൽ കർമ്മങ്ങളെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരാൾക്കു ജന്മങ്ങൾ വർദ്ധിക്കാതിരിക്കാൻ വയ്യ. മാത്രമല്ല, കർമ്മത്തിലും കർമ്മഫലത്തിലും ഇച്ഛകൂടിയുള്ള ഒരാൾക്കു സംസാരത്തിൽനിന്നു വിട്ടുപോരാൻ വളരെ വിഷമമാണ്. ധർമ്മാധർമ്മങ്ങളും പുണ്യപാപങ്ങളും പ്രിയാപ്രിയങ്ങളുമെല്ലാം കർമ്മത്തെ സംബന്ധിച്ചുള്ളതാണ്. പുണ്യകർമ്മങ്ങളുടെ ഫലമായി ഊർദ്ധ്വലോകങ്ങളിലും ഉൽകൃഷ്ടയോനികളിലും ജന്മമുണ്ടാവാം. പാപകർമ്മങ്ങളുടെ ഫലമായി അധോലോകങ്ങളിലും നീചയോനികളിലും ജന്മമുണ്ടാവാം. ഏതുരൂപത്തിലുള്ള ജന്മമായാലും കർമ്മവാസനകളോടുകൂടിയാണ് ജീവിക്കുന്നതെന്ന കാരണത്താൽ പിന്നെയും കർമ്മങ്ങളെ വളർത്തും. വളർത്തപ്പെട്ട കർമ്മങ്ങളുടെ ഫലമായി പിന്നെയും ജന്മവും വർദ്ധിക്കും. ഇങ്ങനെ കർമ്മംകൊണ്ടു ജന്മവും ജന്മംകൊണ്ടു കർമ്മവും ചക്രാകാരേണ വളർന്നുവളർന്നു സംസാരം ഒരിക്കലും ക്ഷയിക്കാത്തതായിത്തീരുന്നു. അതിനാൽ മുമുക്ഷുവായ ഒരാൾ കർമ്മങ്ങളിൽനിന്നു കേവലം നിവർത്തിക്കുകതന്നെ വേണം. എങ്കിലേ കാലംകൊണ്ടെങ്കിലും സംസാരത്തിൻെറ മറുകരെക്കെത്താൻ പറ്റൂ.

അജ്ഞാനമേവാസ്യ ഹി മൂലകാരം
തദ്ധാനമേവാത്ര വിധൌ വിധീയതേ
വിദ്യൈവ തന്നാശവിധൌ പടീയസീ
ന കർമ്മ തജ്ജം സവിരോധമീരിതം. 7

സാരം:- സംസാരത്തിൻെറ മൂലകാരണം അജ്ഞാനംതന്നെ. അതിനാൽ സംസാരമുക്തിക്കുള്ള ഏകോപായം അജ്ഞാനനാശംതന്നെ. അജ്ഞാനമാകട്ടെ ജ്ഞാനം കൊണ്ടുമാത്രമേ നശിക്കു. മറ്റൊന്നുകൊണ്ടും നശിക്കാവുന്നതല്ല. മുക്തിക്കുവേണ്ടി പലരും പല കർമ്മങ്ങളും ചെയ്യാറുണ്ടെങ്കിലും കർമ്മംകൊണ്ടു സംസാരം വളരലല്ലാതെ നശിക്കലില്ല. അജ്ഞാനത്തിൽനിന്നാണ് കർമ്മംതന്നെ ഉണ്ടായത്. അജ്ഞാനത്തിൽനിന്നുണ്ടായ കർമ്മം അജ്ഞാനത്തെ നശിപ്പിക്കാൻ ഒരിക്കലും കാരണമാവില്ല. കയറിൽ പാമ്പെന്ന ബോധം അജ്ഞാനം

കൊണ്ടുണ്ടായതാണ്. ഒരു കർമ്മംകൊണ്ടും അതു നിവർത്തിക്കില്ല. കയറെന്ന ബോധമുണ്ടാവുമ്പോൾ താനേ നിവർത്തിക്കുകയും ചെയ്യും ഇതുപോലെത്തന്നെ സംസാരത്തിൻെറയും അവസ്ഥ. അതിനാൽ സംസാരനിവൃത്തിക്കു കർമ്മത്തെ വളർത്തലല്ല, കർമ്മത്തെ ക്ഷയിപ്പിക്കലും ജ്ഞാനത്തെ വളർത്തലുമാണാവശ്യമായിട്ടിരിക്കുന്നത്.

നാജ്ഞാനഹാനിർന്ന ച രാഗസംക്ഷയോ
ഭവേത്ത തഃ കർമ്മ സദോഷമുത്ഭവേൽ
തതഃ പുനസ്സംസൃതിരപ്യവാരിതാ
തസ്മാൽ ബുധോ ജ്ഞാനവിചാരവാൻ ഭവേൽ. 8

സാരം:- കർമ്മംകൊണ്ട് അജ്ഞാനനിവൃത്തിയോ രാഗാദിചിത്തവൃത്തികൾക്കു കുറവോ രണ്ടും സംഭവിക്കുന്നില്ല എന്നുമാത്രമല്ല അവയ്ക്കു വളർച്ചയുണ്ടാവുന്നുമുണ്ട്. കർമ്മം വർദ്ധിക്കുംതോറും രാഗദ്വേഷങ്ങളും അജ്ഞാനവും വർദ്ധിച്ചുകൊണ്ടേയിരിക്കും. അതിനുംപുറമേ കർമ്മം ചെയ്തുകൊണ്ടിരിക്കുന്ന ഒരാൾക്ക് മിക്കപ്പോഴും ദോഷപരങ്ങളായ കർമ്മങ്ങളും ചെയ്യേണ്ടിവരും. അങ്ങിനെ കർമ്മങ്ങൾ വളർന്നുകൊണ്ടിരിക്കുമ്പോൾ സംസാരം എങ്ങിനെ നശിക്കും? ഒരിക്കലും നശിക്കാൻ നിവൃത്തിയില്ല. അതിനാൽ സംസാരമുക്തിയെ ഇച്ഛിക്കുന്ന ഒരാൾ കർമ്മങ്ങളെ കഴിയുന്നത്ര ചുരുക്കി ആത്മവിചാരത്തേയും വൈരാഗ്യത്തേയും വളർത്താൻ ശ്രമിക്കണം. വിചാരവൈരാഗ്യങ്ങളെക്കൊണ്ടു മാത്രമേ ജ്ഞാനമുണ്ടാവൂ. ജ്ഞാനംകൊണ്ടേ അജ്ഞാന സ്വരൂപമായ സംസാരത്തിൽ നിന്നു മുക്തിയും കിട്ടൂ. അതിനാൽ കർമ്മമല്ല, ജ്ഞാനമാണ് മുക്തിക്കു കാരണം.

നനു ക്രിയാ വേദമുഖേന ചോദിതാ
തഥൈവ വിദ്യാ പുരുഷാർത്ഥസാധനം
കർത്തവ്യതാ പ്രാണഭൃതഃ പ്രചോദിതാ
വിദ്യാസഹായത്വമുപൈതി സാ പുനഃ 9

കർമ്മാകൃതൌ ദോഷമപി ശ്രുതിർജ്ജഗൌ
തസ്മാൽ സദാ കാര്യമിദം മുമുക്ഷുണാ

നനു സ്വതന്ത്രാ ധ്രുവകാര്യകാരിണീ
വിദ്യാ ന കിഞ്ചിന്മനസാപ്യപേക്ഷതേ. 10

ന സത്യകാര്യോപി ഹി യദ്വദദ്ധ്വരഃ
പ്രകാംക്ഷതേ ∫ ന്യാനപി കാരകാദികാൻ
തഥൈവ വിദ്യാ വിധിതഃ പ്രകാശിതൈ-
ർവ്വിശിഷ്യതേ കർമ്മഭിരേവ മുക്തയേ. 11

സാരം:- ഈ മൂന്നു ശ്ലോകംകൊണ്ട് ആദ്യം പറഞ്ഞ അഭിപ്രായത്തിന്ന് ഒരു പൂർവ്വപക്ഷം ഉന്നയിച്ചിരിക്കയാണ്. കർമ്മം ഒരിക്കലും മുക്തിക്കു കാരണമാവില്ലെന്നും കർമ്മംകൊണ്ട് അജ്ഞാനം വളരലല്ലാതെ ഒരിക്കലും ക്ഷയിക്കയില്ലെന്നും നിരുപാധികമായ ജ്ഞാനം മാത്രമേ മുക്തിക്കു കാരണ മായിത്തീരൂ എന്നുമാണല്ലോ സിദ്ധാന്തം. പ്രസ്തുതസിദ്ധാന്തത്തെ മുൻനിർത്തിക്കൊണ്ടു പൂർവ്വപക്ഷകാരൻ പറയുകയാണ്. പരമപുരുഷാർത്ഥമായ മുക്തിക്കു കാരണമായി ജ്ഞാനത്തെ എപ്രകാരം ശ്രുതി വിധിച്ചുവോ, അതുപോലെ കർമ്മത്തെയും വിധിച്ചിട്ടുണ്ട്. ശ്രുതിസിദ്ധാന്തങ്ങളിൽ ചിലതിനെ തള്ളാനും ചിലതിനെ കൊള്ളാനും ആർക്കും അധികാരമില്ല. ജ്ഞാനത്തിന്നു പ്രചോദനം എപ്രകാരം ശ്രുതിയിൽനിന്നു കിട്ടുന്നുവോ, അതുപോലെ കർമ്മത്തിനുള്ള പ്രചോദനവും ശ്രുതിയിൽനിന്നു കിട്ടുന്നുണ്ട്. കൂടാതെ, സംസാരത്തിൽ ജീവിക്കുന്ന ഒരാൾക്ക് കർമ്മങ്ങളെ കേവലം ഉപേക്ഷിക്കാൻ സാദ്ധ്യമല്ല. കർത്തവ്യതാബോധം അവനെ എപ്പോഴും പ്രചോദനം ചെയ്തു കൊണ്ടിരിക്കുന്നു. അവശ്യവസ്തുക്കളുടെ സമ്പാദനത്തിന്നും കർമ്മം അനുപേക്ഷണീയമാണ്. അതിനാൽ കർമ്മം ജ്ഞാനത്തിന്ന് സഹായമായി ത്തീരുന്നതല്ലാതെ ഒരിക്കലും ഹാനികരമായിത്തീരുന്നില്ല. മാത്രമല്ല, കർമ്മത്തെ കേവലം ഉപേക്ഷിക്കുന്നത് ദോഷമാണെന്നുപോലും ശ്രുതി പറഞ്ഞിട്ടുണ്ട്. അതിനാൽ മുമുക്ഷുവായ ഒരാൾ ജ്ഞാനത്തോടൊപ്പം കർമ്മത്തേയും സേവിക്കുക തന്നെ വേണം. കർമ്മത്തിന്നു പലതിൻേറയും അപേക്ഷയുണ്ട്. കാലദേശാദി പലതിനേയും ആശ്രയിച്ചാണ് കർമ്മംനിലനില്ക്കുന്നത്. അതിനാൽ വളരെ വിഷമമാണ് കർമ്മത്തെ ആശ്രയിക്കാൻ. ജ്ഞാനത്തിനാണെങ്കിൽ ആ വക

യാതൊരു ബുദ്ധിമുട്ടുമില്ല. മനസ്സൊഴിച്ചു മറ്റൊന്നിൻെറയും അപേക്ഷയില്ല ജ്ഞാനത്തിന്ന്" എന്നു വല്ലവരും പറയുന്നുവെങ്കിൽ അതു ശരിയല്ലതാനും. എന്തുകൊണ്ടെന്നാൽ സത്യകാര്യമായ യജ്ഞം എപ്രകാരം പല ഉപകരണ ങ്ങളോടുംകൂടി പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നുവോ, അതുപോലെ ജ്ഞാനവും കർമ്മത്തോടുകൂടിത്തന്നെയാണ് പ്രകാശിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ കർമ്മത്തെ കേവലം ഉപേക്ഷിക്കുന്നതു ശരിയല്ല.

കേചിൽ വദന്തീതി വിതർക്കവാദിനഃ
തദപ്യ സദ്ദൃഷ്ടവിരോധകാരണാൽ
ദേഹാഭിമാനാദഭിവർദ്ധതേ ക്രിയാ
വിദ്യാ ഗതാഹംകൃതിതഃ പ്രസിധ്യതി. 12

സാരം:- ഇതുമുതൽ പത്തു ശ്ളോകങ്ങളെക്കൊണ്ട് പ്രസ്തുത പൂർവ്വപക്ഷത്തിന്നു മറുപടി പറഞ്ഞു സിദ്ധാന്തത്തെ ദൃഢമാകുന്നവണ്ണം സമർത്ഥിക്കുകയാണു ചെയ്യുന്നത്. ആലോചനയില്ലാത്ത അവിവേകികളായ ചില വിതർക്കവാദികൾ ഇങ്ങനെയുള്ള വാദങ്ങളെക്കെ പറഞ്ഞേയ്ക്കാം. എന്നാൽ അതൊന്നും ശരിയല്ല. അവരുടെ ശ്രദ്ധ മുഴുവൻ അസത്തായ ഈ പ്രപഞ്ചത്തിലാണ്. അതിനെ വിടാൻ അവർക്കിഷ്ടമില്ല. അതാണിത്തരം വാദങ്ങളുടെ അടിയിലുള്ള തത്വം. കർമ്മം നല്ലതോ ചീത്തയോ ഏതു രൂപത്തിലുള്ളതായാലും ശരീരാഭിമാനം വളരുമ്പോൾ കർമ്മവും, കർമ്മം വളരുമ്പോൾ ശരീരാഭിമാനവും അന്യോന്യം ആധാരധേയസ്വരൂപേണ വളർന്നു കൊണ്ടിരിക്കും. ശരീരത്തിൽ ഞാനെന്ന അഭിമാനം വളർന്നാൽ പിന്നെ ആത്മഭാവമെങ്ങിനെ കിട്ടും? എന്നാൽ ജ്ഞാനം അങ്ങിനെയല്ല; അഹങ്കാരം ലയിക്കുമ്പോഴാണ് ഒരാൾക്കു ജ്ഞാനമുണ്ടാവുന്നതുതന്നെ. ജ്ഞാനം വളരുന്തോറും അഹങ്കാരം ചുരുങ്ങിച്ചുരുങ്ങി കേവലം നശിക്കും. അഹങ്കാരം നശിക്കുമ്പോൾ അജ്ഞാനത്തിന്നു നിലനിൽക്കാനുപാധിയില്ലാതാവും. അപ്പോൾ അജ്ഞാനവും കേവലം നശിക്കുകതന്നെ ചെയ്യും. ഈ ദൃഷ്ടിയിൽക്കൂടെ നോക്കുമ്പോൾ കർമ്മവും ജ്ഞാനവും അന്യോന്യവിരുദ്ധങ്ങളാണെന്നു പ്രത്യക്ഷമാണ്.

വിശുദ്ധവിജ്ഞാനവിരോചനാഞ്ചിതാ
വിദ്യാത്മവൃത്തിശ്ചരമേതി ഭണ്യതേ.
ഉദേതി കർമ്മാഖിലകാരകാദിഭി-
ർന്നിഹന്തി വിദ്യാഖിലകാരകാദികം. 13

സാരം:- വേദാന്തവാക്യങ്ങളെ വിചാരം ചെയ്തു ചെയ്ത് ഉണ്ടാവുന്ന പരിശുദ്ധമായ ജ്ഞാനപ്രാകാശത്തിൽ വിളങ്ങുന്ന അവസാനത്തേതായ ആത്മവൃത്തിയെയാണ് 'വിദ്യ' അല്ലെങ്കിൽ ആത്മജ്ഞാനമെന്നു പറയുന്നത്. അതിൽ കർമ്മത്തിൻേറയോ അനിത്യവസ്തുക്കളാകുന്ന കാരകാദികളുടെയോ യാതൊരു ചേർച്ചയുമില്ല. മാത്രമല്ല, അവയുടെ ചേർച്ചയുള്ളേടത്തോളംകാലം പ്രസ്തുത ജ്ഞാനം പ്രകാശിക്കുന്നതുമല്ല. എന്നാൽ കർമ്മത്തിൻെറ കഥ ഇതിന് നേരെ വിപരീതമാണ്. കർമ്മം ആരംഭിക്കുന്നതുതന്നെ അനേകം കാരകവസ്തുക്കളോടുകൂടിയാണ്. യജമാനൻ, പത്നി, അഗ്നി, ആജ്യം, ഹവിസ്സ്, സമിത്ത് തുടങ്ങി അനേകം പദാർത്ഥങ്ങൾ കൂടിച്ചേരേണ്ടി യിരിക്കുന്നു ഒരു യജ്ഞത്തിന്ന്. ഇല്ലാത്ത അനിത്യവസ്തുക്കളെ മുഴുവൻ സങ്കല്പിച്ചുണ്ടാക്കി നിലനിർത്തലും അവയുടെ സംയോഗ ത്തിൽക്കൂടെ ഇല്ലാത്ത ചില അനുഭവങ്ങളെ സങ്കല്പിച്ചനുവദിക്കലുമാണ് കർമ്മത്തിൻേറയും ഫലത്തിൻെറയും സ്വഭാവം. എന്നാൽ ജ്ഞാനമാകട്ടെ, സകലകാരകങ്ങ ളേയും നശിപ്പിക്കലാണ് ആദ്യംതന്നെ ചെയ്യുന്നത്. അനിത്യങ്ങളായ സർവ്വത്തിനെയും നശിപ്പിച്ചു ശാശ്വതമായ സത്യത്തെ അനുഭവിപ്പിക്കുന്നു ജ്ഞാനം. എത്ര വ്യത്യാസമുണ്ട് രണ്ടും തമ്മിൽ! അതിനാൽ കർമ്മം ജ്ഞാനത്തിന്നു സഹായമാണെന്നു പറയുന്നതൊരിക്കലും ശരിയല്ല. ജ്ഞാനത്തിന്ന് അത്യന്തവിരുദ്ധമാണ് കർമ്മമെന്നുതന്നെ പറയണം.

തസ്മാൽ ത്യജേൽ കാര്യമശേഷതസ്സുധീ-
ർവ്വിദ്യാവിരോധാന്ന സമുച്ചയോ ഭവേൽ.
ആത്മാനുസന്ധാനപരായണസ്സദാ
നിവൃത്തസർവ്വേന്ദ്രിയവൃത്തിഗോചരഃ 14

സാരം:- അതിനാൽ വിവേകിയും ബുദ്ധിമാനുമായ സാധകൻ നിത്യനൈമിത്തികാഗന്തുകങ്ങളായ എല്ലാ കർമ്മങ്ങളേയും അവശ്യം ഉപേക്ഷിക്കുകതന്നെവേണം. എന്തുകൊണ്ടെന്നാൽ അത് ജ്ഞാനത്തിന്നു വിരുദ്ധമാണ്. കർത്തവ്യബുദ്ധിയും കർത്തൃത്വബോധവുമുള്ളേടത്തോളം കാലം ഒരാൾക്കു ജ്ഞാനമുണ്ടാവാൻവയ്യ. പിന്നെ കർമ്മം ജ്ഞാനത്തിന്നു സഹായമാണെന്നും അതിനാൽ കർമ്മത്തേയും ജ്ഞാനത്തേയും ഒന്നിച്ചുതന്നെ സേവിക്കണമെന്നും പറയുന്നതു ഒരിക്കലും ശരിയല്ല. ഇരുട്ടും വെളിച്ചവും ഒന്നിച്ചു കൂടിച്ചേർന്ന് ഒരിടത്തു നില്ക്കാൻ വയ്യെന്നുള്ളതെപ്രകാരമോ, അതുപോലെ കർമ്മവും ജ്ഞാനവും ഒന്നിച്ച് ഒരാളിലുണ്ടാവാൻ സാദ്ധ്യമല്ല. അതിനാൽ മുമുക്ഷുവായ സാധകൻ സകല കർമ്മങ്ങളേയും കേവലം ഉപേക്ഷിച്ചു ഇന്ദ്രിയവൃത്തികൾക്ക് അഗോചരമായ ആത്മസ്വരൂപത്തെ എപ്പോഴും അനുസന്ധാനം ചെയ്തു കൊണ്ടിരിക്കുകതന്നെ ചെയ്യും.

യാവച്ഛരീരാദിഷ്ഠ മായയാത്മധീ-
സ്താവദ്വിധേയോ വിധിവാദകർമ്മണാം.
നേതീതി വാക്യൈരഖിലം നിഷിദ്ധ്യ തദ്
ജ്ഞാത്വാ പരാത്മാനമഥ ത്യജേൽ ക്രിയാഃ 15

സാരം:- കർമ്മത്തെ ഉപേക്ഷിക്കണമെന്നു പറഞ്ഞതു ജ്ഞാനത്തിൽ ദൃഢത കിട്ടിയതിന്നു ശേഷമാണെന്നു പ്രത്യേകം ഓർമ്മിക്കുകയുംവേണം. ഏതുവരെ മായാ മോഹം കൊണ്ടു ശരീരാദി അനാത്മവസ്തുക്കളിൽ ആത്മബുദ്ധി യുണ്ടോ, അതുവരെ വേദോത്തങ്ങളായ വിഹിതകർമ്മങ്ങളെ അവശ്യം ചെയ്യണം. എന്നാൽ 'നേതി' വാക്യം കൊണ്ട് അനാത്മവസ്തുക്കളെ മുഴുവൻ തള്ളിക്കളഞ്ഞു പരമാത്മാവിൽ ആത്മബുദ്ധിയുണ്ടായിക്കഴിഞ്ഞാൽ പിന്നെ ഒരു കർമ്മത്തിൻേറയും ആവശ്യമില്ല. എല്ലാം ത്യജിക്കപ്പെടുക തന്നെ വേണം. സർവ്വോപാധിവിനിർമ്മുക്തമായ ആത്മസ്വരൂപത്തെ ഒരു നിമിഷവും വിടാതെ അനുസന്ധാനം ചെയ്കതന്നെയാണ് പിന്നീടുചെയ്യാനുള്ളത്. അതുകൊണ്ടു വളരെ വേഗത്തിൽ ആത്മസാക്ഷാല്ക്കാരവും സംസാരമുക്തിയും സാധിക്കു കയും ചെയ്യും.

യദാ പരാത്മാത്മവിഭേദഭേദകം
വിജ്ഞാനമാത്മന്യവഭാതി ഭാസ്വരം
തദൈവ മായാ പ്രവിലീയതേഞ്ജസാ
സകാരകാ കാരണമാത്മസംസൃതേഃ. 16

സാരം:- എപ്പോൾ ജീവാത്മപരമാത്മാക്കൾക്കു ഭേദമില്ലാതായിത്തീരുന്ന അഭേദസ്വരൂപവും നിർമ്മലവുമായ അദ്വൈതജ്ഞാനം വ്യക്തമായി സ്ഫുരിക്കുന്നുവോ, അപ്പോൾ ജീവന്നു സംസാരകാരണമായ മായാശക്തി തൻെറ എല്ലാ ഘടകങ്ങളോടുംകൂടി ലയിച്ചില്ലാതായിത്തീരുന്നു. പരോക്ഷമായ അദ്വൈതജ്ഞാനത്തെ സാധകൻ നിരന്തരാനുഷ്ഠാനശക്തികൊണ്ട് അപരോക്ഷമാക്കുമ്പോൾ — ജ്ഞാതൃജ്ഞേയജ്ഞാനങ്ങളാകുന്ന ത്രിപുടികൾ പോലും ലയിച്ചു പരമാദ്വൈതഭാവം സിദ്ധമായിത്തീരുമ്പോൾ — മായ കേവലം ലയിക്കുന്നു. അതുവരെ എന്തൊക്കെച്ചെയ്താലും മായാഭാവം നീങ്ങുന്നതുമല്ല.

ശ്രുതിപ്രമാണാഭിവിനാശിതാ ച സാ
കഥം ഭവിഷ്യത്യപി കാര്യകാരിണീ
വിജ്ഞാനമാത്രാദമലാദ്വിതീയത-
സ്തസ്മാദവിദ്യാ ന പുനർഭവിഷ്യതി. 17

സാരം:- ശ്രുതിപ്രമാണങ്ങളെക്കൊണ്ടു വേണ്ടപോലെ ശോധനചെയ്തു നശിപ്പിക്കപ്പെട്ട അവിദ്യ പിന്നേയും ജീവന്നു സംസാരതാപദായിനിയായിട്ടെങ്ങിനെ യുണ്ടാകും? ഒരിക്കലും ഉണ്ടാവാൻവയ്യ. ശ്രുതിവാക്യങ്ങളെക്കൊണ്ടു വേണ്ടപോലെ ശോധനചെയ്തു നശിപ്പിക്കാതെ സങ്കല്പമാത്രംകൊണ്ടു നശിപ്പിക്കുന്നതുകൊണ്ടാണ് വീണ്ടും ഉണ്ടായിത്തീരുന്നത്. പരമനിർമ്മലമായ അദ്വൈതജ്ഞാനം വേണ്ടുംവണ്ണം പ്രകാശിച്ചുകഴിഞ്ഞാൽ പിന്നീടൊരിക്കലും അവിദ്യയുണ്ടാവാൻ വയ്യ.

യദി സ്മ നഷ്ടാ ന പുനഃ പ്രസൂയതേ
കർത്താഹമസ്യേതി മതിഃ കഥം ഭവേൽ
തസ്മാൽ സ്വതന്ത്രാ ന കിമപ്യപേക്ഷതേ
വിദ്യാ വിമോക്ഷായ വിഭാതി കേവലാ. 18

സാരം:- ആത്മബ്രഹ്മൈക്യസ്വരൂപമായ അദ്വൈതജ്ഞാനംകൊണ്ട് ഒരിക്കൽ നശിച്ചതായ അവിദ്യ പിന്നീടുണ്ടാവുന്നില്ലെങ്കിൽ പിന്നെ ജീവന്നു താൻ കർമ്മങ്ങളുടെ കർത്താവാണെന്ന ബോധമെങ്ങിനെയുണ്ടാവും? ഒരിക്കലും ഉണ്ടാവാൻ കാരണമില്ല. അതിനാൽ ജ്ഞാനം മറ്റൊന്നിൻേറയും അപേക്ഷ യില്ലാത്തതും സ്വതന്ത്രവും മോക്ഷകാരണവുമാണെന്നു പറയുന്നതിൽ അല്പംപോലും അസാംഗത്യമില്ല.

സാ തൈത്തിരീയശ്രുതിരാഹ സാദരം
ന്യാസം പ്രശസ്താഖിലകർമ്മണാം സ്ഫുടം
ഏതാവദിത്യാഹ ച വാജിനാം ശ്രുതിർ-
ജ്ഞാനം വിമോക്ഷായ ന കർമ്മസാധനം. 19

സാരം:- ഇതിന്നുപുറമേ തൈത്തിരീയോപനിഷത്ത് "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശു:" എന്നിങ്ങനെ കർമ്മങ്ങളു ടേയും കർമ്മഫലങ്ങളുടേയും സമ്പൂർണ്ണത്യാഗംകൊണ്ടുമാത്രമേ മോക്ഷം സാദ്ധ്യമാവൂ എന്ന് വ്യക്തമായി പറയുന്നുണ്ട്. കൂടാതെ വാജസനേയ ശ്രുതിയും "ഏതാവദരേ ഖല്വമൃതത്വം" എന്ന മന്ത്രം കൊണ്ടു ജ്ഞാനം മാത്രമാണ് മോക്ഷസാധനമെന്നും കർമ്മംകൊണ്ടു ഒരിക്കലും മുക്തികിട്ടാവുന്ന തല്ലെന്നും പ്രകാശിപ്പിച്ചിട്ടുണ്ട്. അതിനാൽ മോക്ഷത്തിന്ന് ഏകകാരണം നിരുപാധികമായ ജ്ഞാനം മാത്രമാണ്.

വിദ്യാ സമത്വേന തു ദർശിതസ്ത്വയാ
ക്രതുർന്ന ദൃഷ്ടാന്ത ഉദാഹൃതസ്സമഃ
ഫലൈഃ പൃഥക്ത്വാൽ ബഹുകാരകൈഃ ക്രതുഃ
സംസാധ്യതേ ജ്ഞാനമതോ വിപര്യയം. 20

സാരം:- യജ്ഞാദികർമ്മങ്ങൾ ജ്ഞാനത്തോട് തുല്യമാണ്; ജ്ഞാനംകൊണ്ടു കിട്ടുന്ന ഫലമൊക്കെ കർമ്മം കൊണ്ടും കിട്ടാമെന്നു പറഞ്ഞുവല്ലോ. എന്നാൽ അതിനെ പ്രകാശിപ്പിക്കുന്ന ഒരു ദൃഷ്ടാന്തം ഉദാഹരിച്ചു കാണിച്ചില്ല. ദൃഷ്ടാന്തമില്ലാത്തതുകൊണ്ടുതന്നെയാണ്

ഉദാഹരിക്കാത്തതെന്നു കരുതണം. ഏതായാലും കർമ്മവും ജ്ഞാനവും തുല്യഫലമാണെന്നു പറയുന്നതു ശരിയല്ല. ഒരിക്കലും അങ്ങിനെ ആവാൻ വയ്യ. ജ്ഞാനത്തിൻേറയും കർമ്മത്തിൻേറയും ഫലത്തിന്നു വളരെ അന്തരമുണ്ട്. ജ്ഞാനം കൊണ്ടുണ്ടാവുന്ന ഫലം മറ്റൊന്നുകൊണ്ടും ഉണ്ടാവാൻ വയ്യ. കൂടാതെ യജമാനൻ, പത്നി, ഹോതാവ്, അധ്വര്യു തുടങ്ങി അനേകം ഘടകങ്ങളെക്കൊണ്ടു സാധിക്കപ്പെടേണ്ടതാണ് യജ്ഞം. എന്നാൽ ജ്ഞാനമാകട്ടെ ഒരു കാരകം കൊണ്ടും സാധിക്കപ്പെടേണ്ടതല്ല; സ്വതന്ത്രവും നിരുപാധികവുമാണ്.

സപ്രത്യവായോ ഹ്യഹമിത്യനാത്മധി-
രജ്ഞപ്രസിദ്ധാ ന തു തത്വദർശിനഃ
തസ്മാൽ ബുധൈസ്ത്യാജ്യമവിക്രിയാത്മഭിർ-
വ്വിധാനതഃ കർമ്മ വിധിപ്രകാശിതം. 21

സാരം:- വിഹിത കർമ്മങ്ങളുടെ ത്യാഗംകൊണ്ടു ഞാൻ ആചാരഭ്രഷ്ടനും പ്രായശ്ചിത്തത്തിന്നു വിധേയനുമായിത്തീരുമെന്ന ഭ്രാന്തി അജ്ഞന്മാർക്കേ ഉണ്ടാവൂ. ജ്ഞാനികൾക്കുണ്ടാവാൻ വയ്യ. അതിനാൽ അഭിജ്ഞന്മാരും വിവേകികളുമായ മുമുക്ഷുക്കൾ ഏകാന്തബ്രഹ്മനിഷ്ഠക്കുവേണ്ടി വിഹിതങ്ങളായ നിത്യനൈമിത്തിക കർമ്മങ്ങളെക്കൂടിയും ത്യാഗംചെയ്കയാണ് വേണ്ടത്. എന്നാൽ വിഹിതകർമ്മങ്ങളെ മുഴുവൻ ത്യാഗം ചെയ്യുന്നതു കേവലം ബ്രഹ്മനിഷ്ഠയ്ക്കു ഭംഗം വരാതിരിക്കാൻവേണ്ടി മാത്രമായിരിക്കണം.

ശ്രദ്ധാന്വിതഃ തത്വമസീതി വാക്യതോ
ഗുരോഃ പ്രസാദാദപി ശുദ്ധമാനസഃ
വിജ്ഞായ ചൈകാത്മ്യമഥാത്മജീവയോഃ
സുഖി ഭവേൽ മേരുരിവാപ്രകമ്പനഃ 22

സാരം:- പൂർവ്വശ്ലോകത്തോടുകൂടി പൂർവ്വപക്ഷത്തിൻെറ മറുപടി പറയലും മോക്ഷത്തിന്ന് ഏകകാരണം ജ്ഞാനംമാത്രമാണെന്നും കർമ്മം ഒരിക്കലും മോക്ഷകാരണമാവുന്നില്ലെന്നു മാത്രമല്ല, മോക്ഷത്തിന്നു തടസ്ഥം കൂടി യാണെന്നതുകൊണ്ടു മുമുക്ഷു കർമ്മത്തെ കേവലം ത്യാഗം ചെയ്കതന്നെ

വേണമെന്നുള്ള സിദ്ധാന്തത്തെ സ്ഥാപിക്കലും കഴിഞ്ഞു. ഈ ശ്ലോകംമുതൽ പ്രകൃതവിഷയത്തെത്തന്നെ പ്രതിപാദിക്കുകയാണ്. മോക്ഷത്തിന്നു ഏകകാരണം ജ്ഞാനംമാത്രമാണെന്നു ബോദ്ധ്യംവന്ന സാധകൻ സർവ്വകർമ്മങ്ങളെയും ത്യാഗം ചെയ്തു നിസ്സങ്കല്പനും ശുദ്ധാന്തഃകരണനും ശ്രദ്ധാലുവുമായി മഹാത്മാവായ ആചാര്യനെ സമീപിക്കണം. "തത്വമസി" മഹാവാക്യത്തിൽക്കൂടെ ഗുരുമുഖേന ജീവാത്മപരമാത്മാക്കളുടെ ഐക്യാവസ്ഥയെ ബോധിച്ചു പർവ്വതംപോലെ കേവലം നിശ്ചലനും സുഖിയുമായിരിക്കണം.

ആദൌ പദാർത്ഥാവഗതിർഹി കാരണം
വാക്യാർത്ഥവിജ്ഞാനവിധൌ വിധാനതഃ
തത്വംപദാർത്ഥൌ പരമാത്മജീവകാ-
വസീതി ചൈകാത്മ്യമഥാനയോർഭവേൽ. 23

സാരം:- പറയപ്പെട്ട മഹാവാക്യത്തിൻെറ അർത്ഥബോധത്തിന്ന് ആദ്യംതന്നെ അതിലെ അവയവപദങ്ങളെ വേർതിരിച്ച് അവയുടെ താല്പര്യത്തെ മനസ്സിലാക്കുകയാണ് വേണ്ടത്. തൽ, ത്വം, അസി ഇങ്ങനെ മൂന്നവയവപദങ്ങളാണ് പ്രസ്തുത മഹാവാക്യത്തിലുള്ളത്. 'തൽ' എന്നത് പരമാത്മാവിൻേറയും 'ത്വം' എന്നതു ജീവാത്മാവിൻെറയും വാചകങ്ങളാണ്. അവ രണ്ടും ഒന്നാണെന്നുൽബോധിപ്പിക്കുന്ന ശബ്ദമാണ് 'അസി' എന്ന പദം. ശബ്ദങ്ങളുടെ വാച്യാർത്ഥത്തെയും അനന്തരം ലക്ഷ്യാർത്ഥത്തെയും ക്രമത്തിൽ ഗുരുമുഖത്തിൽനിന്നു ഗ്രഹിക്കണം. അനന്തരം ജീവേശ്വരജഗത്തുക്കളാകുന്ന അജ്ഞാനഘടകങ്ങളെ വേണ്ടുംവണ്ണം ശോധന ചെയ്തു നിരൂപിക്കുമ്പോൾ ജഗത്ത് ഇല്ലാത്തതാണെന്നും ജീവനും ഈശ്വരനും രണ്ടല്ലെന്നും ബോദ്ധ്യമാവും. അതുതന്നെ ജ്ഞാനത്തിൻെറ സ്വരൂപം. അതിനെ ഉൽബോധിപ്പിക്കുന്നു 'തത്വമസി' എന്ന മഹാവാക്യം. അതിനാൽ വാക്യാർത്ഥജ്ഞാനംകൊണ്ടു പരമാർത്ഥമായ ആത്മജ്ഞാനമുണ്ടാവും.

പ്രത്യക്പരോക്ഷാദിവിരോധമാത്മനോ-
ർവ്വിഹായ സംഗൃഹ്യ തയോശ്ചിദാത്മതാം
സംശോധിതാം ലക്ഷണയാ ച ലക്ഷിതാം
ജ്ഞാത്വാ സ്വമാത്മാനമഥാദ്വയോ ഭവേൽ. 24

സാരം:- ജീവാത്മാവു പ്രത്യക്കും പരമാത്മാവു പരാക്കുമാണ്. അതായത്, ജീവൻ അന്തഃകരണോപാധിയിൽ കർത്താവും ഭോക്താവുമായി അഭിമാനിച്ചു സുഖദുഃഖാദി സംസാരാനുഭവങ്ങളെ അനുഭവിക്കുന്നവനും അന്തഃകരണസാക്ഷിയുമായ ചൈതന്യമാകയാൽ അറിയപ്പെടാൻ കഴിയുന്നു. എന്നാൽ പരമാത്മാവാകട്ടെ കേവലം ഇന്ദ്രിയാതീതനാകയാൽ ഒരു പ്രകാരത്തിലും അറിയപ്പെടാൻ കഴിയാത്തതുമാണ്. ധർമ്മങ്ങളും അന്യോന്യവിരുദ്ധങ്ങളാണ്. ആ സ്ഥിതിക്കു ജീവാത്മാവും പരമാത്മാവും ഒന്നെന്നു ബോധിക്കുന്നതെങ്ങനെയെന്ന സംശയമുണ്ടാവാം. എന്നാൽ ഭാഗലക്ഷണയേയും ത്യാഗലക്ഷണയേയും തള്ളി ഭാഗത്യാഗലക്ഷണകൊണ്ടു വാക്യാർത്ഥത്തെ സംശോധന ചെയ്യുമ്പോൾ വൈരുദ്ധ്യങ്ങൾ നീങ്ങി ഐക്യബോധമുണ്ടാവും. അപ്പോൾ അദ്വിതീയമായ കൈവല്യജ്ഞാനമുണ്ടാവുകയും ചെയ്യും. അനുഭൂതി സമ്പന്നനായ ഗുരുമുഖേനയായിരിക്കണം വാക്യാർത്ഥശോധനം ചെയ്യുന്നതെന്നെയുള്ളു.

ഏകാത്മകത്വാൽ ജഹതീ ന സംഭവേൽ  
തഥാ ∫ ജഹല്ലക്ഷണതാ വിരോധതഃ  
സോയംപദാർത്ഥാവിവ ഭാഗലക്ഷണാ  
യുജ്യേത തത്വംപദയോരദോഷതഃ 25

സാരം:- തൽപദത്തിന്നും ത്വംപദത്തിന്നും ഒരേ അർത്ഥമാകയാൽ ജഹല്ലക്ഷണ അല്ലെങ്കിൽ ഭാഗലക്ഷണയും, എന്നാൽ അന്യോന്യക്കുന്നതല്ല. അതിനാൽ ജഹദജഹല്ലക്ഷണകൊണ്ട് അല്ലെങ്കിൽ ഭാഗത്യാഗലക്ഷണകൊണ്ട് 'ആ ഈ' എന്ന വിശേഷണത്തെയെന്നപോലെ തത്,ത്വം പദങ്ങളെ ശോധനചെയ്യുമ്പോൾ വിഷമം കൂടാതെ വാക്യാർത്ഥങ്ങളുടെ ഐക്യത്തെ ബോധിക്കാൻ കഴിയും.

ശബ്ദങ്ങൾക്കു വാച്യം, വ്യംഗ്യം, ലക്ഷണ എന്നീ മൂന്നു രൂപത്തിൽ അർത്ഥഗ്രഹണസമ്പ്രദായമുണ്ട്. ഏതെങ്കിലും ഒരു ശബ്ദത്തിൻെറ ശ്രവണമാത്രത്തിൽ എന്തൊരു അർത്ഥബോധമുണ്ടാവുന്നുവോ അതിനെയാണ് വാച്യാർത്ഥമെന്നു പറയുന്നത്. അങ്ങിനെതന്നെ ശബ്ദശ്രവണാനന്തരം

ആലോചനയുണ്ടാവുമ്പോൾ വാച്യാർത്ഥത്തെവിട്ടു മറ്റൊരർത്ഥത്തിൻെറ സൂചന യുണ്ടാവുന്നുവെങ്കിൽ അതാണ് വ്യംഗ്യാർത്ഥം. എന്നാൽ ശബ്ദത്തിൻെറ വാച്യാർത്ഥവുമായി യാതൊരു സംബന്ധവുമില്ലാതെ മറ്റൊരർത്ഥത്തെ ഗ്രഹിക്കേണ്ടിയിരിക്കുന്ന സമ്പ്രദായത്തിനാണ് 'ലക്ഷണ'യെന്നു പറയുന്നത്. 'ഗംഗായാംഘോഷഃ' എന്നൊരു വാക്യം പറയുന്നുവെന്നിരിക്കട്ടെ. അതിനു ജലപ്രവാഹത്തിൽ പശുശാലയുണ്ടെന്നർത്ഥമാണ്, വാസ്തവത്തിൽ അതുണ്ടാവാൻ വയ്യെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ പ്രസ്തുതവാക്യത്തിന്നു വാച്യാർത്ഥമല്ല ഗ്രഹിക്കപ്പെടേണ്ടതെന്നു വരുന്നു, 'ജലപ്രവാഹത്തിൽ' എന്നതിന്നു ജലപ്രവാഹ ത്തിന്നുതൊട്ടടുത്തെന്നേ അർത്ഥമുള്ളു. ഈ രീതിയിൽ അർത്ഥഗ്രഹണം ചെയ്യുന്ന സമ്പ്രദായത്തിനാണ് ലക്ഷണയെന്നു പറയുന്നത്. പ്രസ്തുത ലക്ഷണാസമ്പ്രദായത്തിന്നു ഭാഗലക്ഷണ, ത്യാഗലക്ഷണ, ഭാഗത്യാഗലക്ഷണ എന്നിങ്ങനെ മൂന്നവാന്തരവിഭാഗങ്ങളുമുണ്ട്. അവയെത്തന്നെയാണു ജഹല്ലക്ഷണ, അജഹല്ലക്ഷണ ജഹദജഹല്ലക്ഷണയെന്നും പറയുന്നത്. വാക്യത്തിൻെറ വാച്യാർത്ഥത്തെ മുഴുവൻ ത്യാഗംചെയ്തു മറ്റൊരു പുതിയ അർത്ഥത്തെ സ്വീകരിക്കുന്നതു ജഹല്ലക്ഷണ അല്ലെങ്കിൽ ത്യാഗലക്ഷണയും ഏതാനും ഭാഗത്തെ ത്യാഗംചെയ്ത് ഏതാനും ഭാഗത്തെ സ്വീകരിച്ച് അതിൽ പുതിയ അർത്ഥ ത്തെയും കൂട്ടിച്ചേർത്തു ഗ്രഹിക്കുന്നത് അജഹല്ലക്ഷണ അല്ലെങ്കിൽ ഭാഗലക്ഷണ യുമാണ്. 'ഗംഗായാംഘോഷഃ' എന്നവാക്യം ആദ്യംപറഞ്ഞ ജഹല്ലക്ഷണയ്ക്കു ദാഹരണമാണ്. 'കാകേഭ്യോ ദധി രക്ഷ്യതാം' എന്നൊരു വാക്യം പറ യുന്നുവെന്നിരിക്കട്ടെ. അതു ഭാഗലക്ഷണയുടെ അല്ലെങ്കിൽ അജഹല്ലക്ഷണ യുടെയും ഉദാഹരണമാണ് കാക്കകളിൽനിന്നു തൈര് രക്ഷിക്കപ്പെടണ മെന്നാണല്ലോ വാക്യാർത്ഥം. അതുകൊണ്ടു കാക്ക തൈര് തൊടാതെ സൂക്ഷിക്കണമെന്നു മാത്രമല്ല, കാക്ക പട്ടി തുടങ്ങിയ ഒരു ജീവിയും തൈരു തൊടാതെ സൂക്ഷിക്കണമെന്നർത്ഥമാണ്. പൂർവ്വവാക്യത്തിൽ 'ഗംഗാ' ശബ്ദത്തിൻെറ വാച്യാർത്ഥത്തെ മുഴുവൻ ത്യാഗം ചെയ്തുവല്ലോ. അതുകൊണ്ടാണിതിനു ത്യാഗലക്ഷണയെന്നു പറയുന്നത്. അനന്തരവാക്യത്തിൽ 'കാക' ശബ്ദത്തിൻെറ അർത്ഥത്തെ സ്വീകരിച്ചുവെങ്കിലും വേറേയും ചിലതിനെക്കൂടി സ്വീകരിക്കേണ്ടി വന്നു. അതുകൊണ്ടാണതിനു ഭാഗലക്ഷണ

യെന്നു പറയുന്നത്. ഇതുപോലെ ഒരു വാക്യത്തിലെ വാച്യാർത്ഥത്തിൽ ചില അംശങ്ങളെ ത്യാഗം ചെയ്യുകയും ചില അംശങ്ങളെ സ്വീകരിക്കുകയും ചെയ്യുന്ന സമ്പ്രദായത്തിനാണ് ഭാഗത്യാഗലക്ഷണ അല്ലെങ്കിൽ ജഹദ ജഹല്ലക്ഷണയെന്നു പറയുന്നത്. "ആദിത്യനും മിന്നാമിനുങ്ങും ഒന്നാണെ"ന്നൊരു വാക്യം പറയുന്നുവെന്നിരിക്കട്ടെ. അതൊരാൾക്ക് വിശ്വസിക്കാൻ വിഷമം കാണും. എന്നാൽ ആദിത്യൻെറ ആദിത്യഭാവവും മിന്നാമിനുങ്ങിൻെറ മിന്നാമിനുങ്ങെന്ന ഭാവവും തള്ളപ്പെടുമ്പോൾ പ്രകാശം മാത്രം ശേഷിക്കും. അതാകട്ടെ ഒന്നാണുതാനും. ഇതാണ് ഭാഗത്യാഗലക്ഷണയ്ക്കുദാഹരണം.

പ്രസ്തുത ഭാഗത്യാഗലക്ഷണാസമ്പ്രദായംകൊണ്ടാണ് ജീവാത്മാവും പരമാത്മാവും ഒന്നെന്ന വാക്യാർത്ഥത്തെ ശോധനചെയ്തു ബോധിക്കേണ്ടിയിരിക്കുന്നത്.

രസാദിപഞ്ചീകൃതഭൂതസംഭവം
ഭോഗാലയം ദുഃഖസുഖാദികർമ്മണാം
ശരീരമാദ്യന്തവദാദികർമ്മജം
മായാമയം സ്ഥൂലമുപാധിമാത്മനഃ 26

സാരം:- പഞ്ചീകൃതമഹാഭൂതങ്ങളുടെ മാത്രകൾ കൂടിച്ചേർന്നുണ്ടായതും, രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നീ ഏഴു ധാതുക്കളോടും കരചരണാദി അവയവങ്ങളോടും കൂടിച്ചേർന്നതും ജന്മാന്തര സുഖദുഃഖാദികർമ്മങ്ങളുടെ ഫലാനുഭവത്തിന്നുള്ളതും കർമ്മം കൊണ്ടുണ്ടായതും ആദ്യവസാനങ്ങളോടുകൂടിയതും മായാമയവുമായ ഈ സ്ഥൂലശരീരം ആത്മാവിൻെറ സ്ഥൂലോപാധിയെന്നു പറയപ്പെട്ടുവരുന്നു.

സൂക്ഷ്മം മനോബുദ്ധിദശേന്ദ്രിയൈർയുതം
പ്രാണൈരപഞ്ചീകൃത ഭൂതസംഭവം
ഭോക്തുഃ സുഖാദേരനുസാധനം ഭവേ-
ച്ഛരീരമന്യദ്വിദുരാത്മനോ ബുധാഃ 27

സാരം:- കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് എന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ചു കർമ്മേന്ദ്രിയങ്ങളും; പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ അഞ്ചു പ്രാണങ്ങളുമാകുന്ന പതിനേഴവയവങ്ങളോടുകൂടിയതും, അപഞ്ചീകൃതമഹാഭൂതങ്ങളുടെ മാത്രകൾ കൂടിച്ചേർന്നുണ്ടായതും, ഭോക്താവായ ജീവാത്മാവിൻെറ സുഖദുഃഖാദി അനുഭവങ്ങൾക്കു കാരണവുമായ സൂക്ഷ്മശരീരം ആത്മാവിൻെറ സൂക്ഷ്മോപാധിയെന്നും പറയപ്പെട്ടുവരുന്നു.

അനാദ്യനിർവ്വാച്യമപീഹ കാരണം
മായാപ്രധാനം തു പരം ശരീകം
ഉപാധിഭേദാത്തു യതഃ പൃഥക് സ്ഥിതം
സ്വാത്മാനമാത്മന്യവധാരയേൽ ക്രമാൽ 28

സാരം:- ഇതിന്നു പുറമേ അനാദിയും മായാമയവുമായ കാരണശരീരം കാരണോപാധിയുമാണ്. അവസ്ഥാത്രയത്തിൽ ക്രമേണ ജീവാത്മാവിന്നഭിമാനാസ്പദമായ പ്രസ്തുത ഉപാധിത്രയത്തിൽനിന്നു വേറെയായി ആത്മസ്വരൂപത്തെ നിശ്ചയസ്വരൂപേണ ബോധിക്കണം. ജാഗ്രത്തും സ്വപ്നവും സുഷുപ്തിയുമാകുന്ന മൂന്നവസ്ഥകളിൽക്കൂടെയാണ് ജീവൻെറ അജ്ഞാനസ്വരൂപമായ സംസാരഭുക്തി. ജാഗ്രത്തിൽ സ്ഥൂലശരീരത്തേയും സ്ഥൂലേന്ദ്രിയങ്ങളേയും ഞാനെന്നും എൻേറതെന്നും അഭിമാനിച്ചു ബാഹ്യപ്രപഞ്ചത്തിൽനിന്നു സ്ഥൂലവിഷയങ്ങളെ ഭുജിച്ചു സുഖദുഃഖാദികളെ അനുഭവിക്കുന്നു. സ്വപ്നാവസ്ഥയിൽ സൂക്ഷ്മേന്ദ്രിയങ്ങളിലും സൂക്ഷ്മശരീരത്തിലും ഞാനെന്നും എൻേറതെന്നും അഭിമാനിച്ചുകൊണ്ട് അന്തഃകരണത്തിലുള്ള വാസനകളെ വികസിപ്പിച്ചു വിഷയാകാരേണ ഭുജിച്ചു സുഖദുഃഖാദി ഭാവങ്ങളെ അനുഭവിക്കുന്നു. സുഷുപ്തിയിലാകട്ടെ കാരണശരീരമാകുന്ന മായോപാധിയിൽ ആത്മവിസ്മൃതിയോടുകൂടി നിദ്രയാകുന്ന ആലസ്യസുഖത്തേയും അനുഭവിക്കുന്നു. കേവലം ബുദ്ധിവൃത്തികളാകുന്ന അവസ്ഥാത്രയത്തേയും അവയ്ക്കു സാക്ഷിമാത്രനായി പ്രകാശിക്കുന്ന ആത്മാവിനേയും തിരിച്ചറിഞ്ഞു അവസ്ഥാത്രയത്തിൽ അഭിമാനിയും കർത്താവും ഭോക്താവുമായ ജീവൻ അവസ്ഥാത്രയത്തെയും അവ

യിലെ അഭിമാനാസ്പദങ്ങളായ സ്ഥൂലാദ്യുപാധികളേയും തള്ളിക്കളഞ്ഞു സാക്ഷിമാത്രനായ ആത്മാവിനെ താനെന്നു ബോധിച്ച് നിശ്ചയിക്കണം.

കോശേഷ്വയം തേഷു തു തത്തദാകൃതി–
ർവിഭാതി സംഗാൽ സ്ഫടികോപലോ യഥാ
അസംഗരൂപോയമജ്ഞോ യതോ ∫ദ്വയോ
വിജ്ഞായതേസ്മിൻ പരിതോ വിചാരിതേ. 29

സാരം:– പറയപ്പെട്ട ശരീരത്രയത്തെത്തന്നെ പഞ്ചകോശങ്ങളായും പറഞ്ഞുവരുന്നു. സ്ഥൂലശരീരത്തെ അന്നമയകോശമെന്നും. പഞ്ചപ്രാണങ്ങളേയും അഞ്ചു കർമ്മേന്ദ്രിയങ്ങളേയും അടക്കി പ്രാണമയകോശമെന്നും, മനസ്സിനേയും അഞ്ചുജ്ഞാനേന്ദ്രിയങ്ങളേയും അടക്കി മനോമയകോശമെന്നും, ബുദ്ധിയെ വിജ്ഞാനമയകോശമെന്നും, കാരണശരീരത്തെ അല്ലെങ്കിൽ മായാസ്വരൂപത്തെ ആനന്ദമയകോശമെന്നും പറഞ്ഞുവരുന്നു. പ്രസ്തുതപഞ്ചകോശങ്ങളിൽ കണ്ണാടിയിലെന്നപോലെ ജീവൻ പ്രതിഫലിച്ച് അവയെ താനെന്ന് തെറ്റിദ്ധരിച്ചഭിമാനിക്ക ഹേതുവായി സംസാരം നിലനിന്നുവരുന്നു. താൻ വിജ്ഞാനമാത്രനും അജ്ഞനുമായ ആത്മാവാണെന്നു ബോധിച്ച് അവസ്ഥാത്രയത്തിൽ പ്രകാശിക്കുന്ന പഞ്ചകോശങ്ങളിലും അവയുടെ വൃത്തികളിലും അസംഗനായിത്തീരുമ്പോൾ സംസാരവും അവസാനിക്കുന്നു. വിചാരംകൊണ്ടും വാക്യാർത്ഥജ്ഞാനംകൊണ്ടും അസംഗത്വവും സംസാരനാശവും സംഭവിക്കുകയും ചെയ്യും.

ബുദ്ധേസ്ത്രിധാ വൃത്തിരപീഹ ദൃശ്യതേ
സ്വപ്നാദിഭേദേന ഗുണത്രയാത്മനഃ
അന്യോന്യതോസ്മിൻ വ്യഭിചാരിതോ മൃഷാ
നിത്യേ പരേ ബ്രഹ്മണി കേവലേ ശിവേ 30

സാരം:– സത്വരജസ്തമസ്സുകളാകുന്ന മൂന്നു ഗുണങ്ങളോടുകൂടിയ ബുദ്ധിയുടെ മൂന്നു രൂപത്തിലുള്ള വൃത്തികൾ മാത്രമാണ് അവസ്ഥാത്രയം. കേവലവിജ്ഞാനസ്വരൂപിയും അദ്വയനും ശിവനുമായ ആത്മാവിൽ ഒരിക്കലും അവ സംഭവിക്കാൻ കാരണമില്ല. ഭ്രാന്തികൊണ്ട് അവയിൽ ഭേദബുദ്ധിയും

ആത്മവിസ്മൃതിയും ഹേതുവായിട്ടാണ് ജീവാത്മാവ് സംസാരിയായിത്തീർന്നിരിക്കുന്നത്. ബുദ്ധിവൃത്തികളാകുന്ന അവസ്ഥാത്രയത്തെ വിടുമ്പോൾ സംസാരവും അവസാനിക്കും.

ദേഹേന്ദ്രിയപ്രാണമനശ്ചിദാത്മനാം
സംഘാദജസ്രം പരിവർത്തതേ ധിയഃ
വൃത്തിസ്തമോമൂലതയാജ്ഞലക്ഷണാ
യാവൽ ഭവേത്താവദസൌ ഭവോത്ഭവഃ 31

സാരം:– ബുദ്ധിയുടെ തമോഗുണാത്മികമായ അജ്ഞാനവൃത്തികൊണ്ട് ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ജീവൻ എന്നിവ അനുനിമിഷം പരിവർത്തിച്ചുകൊണ്ടേയിരിക്കുന്നു. നാനാമുഖങ്ങളായ കർമ്മങ്ങളിലും അനുഭവങ്ങളിലും മാറിമാറി രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുന്ന പ്രസ്തുതകരണങ്ങളും അവയിലൊക്കെ അഭിമാനിയായ ജീവനും ബുദ്ധിയുടെ തമോവൃത്തി അവസാനിക്കാതിരിക്കും കാലത്തോളം സംസാരത്തിൽനിന്നു വിട്ടുമാറുന്നില്ല. വീണ്ടും വീണ്ടും സംസാരധർമ്മങ്ങളെത്തന്നെ സത്യബുദ്ധിയോടെ ആചരിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു. ദുഃഖം വർദ്ധിക്കുകയും ചെയ്യും. തമോവൃത്തി അവസാനിച്ച് സത്വവൃത്തി ആരംഭിക്കുമ്പോൾ സംസാരത്തിൽനിന്നു നിവർത്തിച്ച് അദ്ധ്യാത്മധർമ്മത്തിൽ മുഴുകി ജീവൻ ക്രമേണ കൈവല്യത്തെ പ്രാപിക്കാനും ഇടയായിത്തീരുന്നു.

നേതി പ്രമാണേന നിരാകൃതാഖിലോ
ഹൃദാ സമാസ്വാദിതചിൽഘനാമൃതഃ
ത്യജേദശേഷം ജഗദാത്തസദ്രസം
പീത്വാ യഥാംഭഃ പ്രജഹാതി തൽഫലം. 32

സാരം:– പൃഥിവ്യാദിഭൂതങ്ങളേയും മറ്റു തത്വങ്ങളേയും 'നേതി, നേതി' എന്ന ശ്രുതിപ്രമാണംകൊണ്ട് — അതായത് 'ഇതല്ല, ഇതല്ല' എന്നു വിസകലനം ചെയ്ത് — തള്ളിക്കളഞ്ഞ് ഹൃദയത്തിൽ പ്രകാശിക്കുന്ന ചിദാനന്ദരസത്തെ പാനംചെയ്തു കൃതകൃത്യനാവണം. നാളികേരത്തിൻെറ വെള്ളം കുടിച്ചു

തൊണ്ടു കളയുംപോലെ ആനന്ദാമൃതരസാത്മകമായ ആത്മരസത്തെ പാനം ചെയ്തു മറ്റെല്ലാറ്റിനേയും തള്ളിക്കളയണം. സച്ചിദാനന്ദാമൃതപാനംകൊണ്ടു കൃതകൃത്യനായ ജീവൻ പിന്നെ മറ്റൊന്നിനേയും സ്മരിക്കാൻപോലും ഇടവരാതെ കൈവല്യത്തെ പ്രാപിക്കും.

കദാചിദാത്മാ ന മൃതോ ന ജായതേ
ന ക്ഷീയതേ നാപി വിവർദ്ധതേ ഽ നവഃ
നിരസ്തസർവ്വാതിശയഃ സുഖാത്മകഃ
സ്വയംപ്രഭഃ സർവ്വഗതോയമദ്വയഃ 33

സാരം:- ആത്മാവ് ഒരിക്കലും ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. അതുപോലെ ആത്മാവിന്ന് ക്ഷയവൃദ്ധികളുമില്ല. എപ്പോഴും ഒരുപോലിരിക്കുന്നു. ഒരു വിശേഷണംകൊണ്ടും പ്രകാശിപ്പിക്കാൻ കഴിയാത്തനിലയിൽ സർവ്വ ലക്ഷണവിനിർമ്മുക്തമായും ആനന്ദഘനമായും സ്വയം ജ്യോതിസ്സായും എല്ലാടവും നിറഞ്ഞും മറ്റൊന്നിൻെറ പ്രതീതിക്കുപോലും അവകാശമില്ലാതെ അദ്വയ മായും വിളങ്ങുന്നു ആത്മാവ്. എല്ലാ ലക്ഷണങ്ങളും പ്രതീതികളും നീങ്ങുമ്പോൾ ആത്മസ്വരൂപം പ്രകാശിക്കുന്നതല്ലാതെ ഒരു ലക്ഷണംകൊണ്ടും പ്രതീതികൊണ്ടും അറിയത്തക്കതല്ല ആത്മസ്വരൂപം.

ഏവംവിധേ ജ്ഞാനമയേ സുകാത്മകേ
കഥം ഭവോ ദുഃഖമയഃ പ്രതീയതേ
അജ്ഞാനതോ ഽ ദ്ധ്യാസവശാൽ പ്രകാശതേ
ജ്ഞാനേ വിലീയേത വിരോധതഃ ക്ഷണാൽ. 34

സാരം:- ഇപ്രകാരം വിജ്ഞാനഘനവും ആനന്ദാത്മകവുമായ ആത്മാവിൽ ദുഃഖമയമായ സംസാരത്തിൻെറ പ്രതീതി എങ്ങിനെയുണ്ടാവും? വാസ്തവത്തിൽ ഉണ്ടാവാൻ വയ്യ. എന്നാൽ പാമ്പിനെ കയറായും സ്വർണ്ണത്തെ ആഭരണ മായും മണ്ണിനെ പാത്രമായും മറ്റും കാണുംപോലെ അജ്ഞാനത്താൽ അദ്ധ്യാസം ഹേതുവായിട്ടു. മാത്രമാണ് കാണപ്പെടുന്നത്. ജ്ഞാനമുണ്ടാവുന്ന നിമിഷത്തിൽ തന്നെ അജ്ഞാനസ്വരൂപമായ സംസാരപ്രതീതി നിശ്ശേഷം നശിക്കുകയും ചെയ്യും.

അന്ധകാരവും വെളിച്ചവുമെന്നപോലെ അജ്ഞാനവും ജ്ഞാനവും അന്യോന്യവിരുദ്ധങ്ങളാകയാൽ ജ്ഞാനപ്രകാശത്തിൻെറ മുമ്പിൽ നില്ക്കാൻ വയ്യ. അതിനാൽ ജ്ഞാനമുണ്ടാവുന്ന ഒന്നാമത്തെ നിമിഷത്തിൽത്തന്നെ അജ്ഞാനസ്വരൂപമായ സംസാരപ്രതീതി നശിക്കാതിരിക്കാൻ വയ്യ. സംസാരപ്രതീതി നീങ്ങുന്നില്ലെങ്കിൽ അത് ജ്ഞാനമുണ്ടാവാത്തതുകൊണ്ടുതന്നെ.

യദന്യദന്യത്ര വിഭാവ്യതേ ഭ്രമാ-
ദദ്ധ്യാസമിത്യാഹുരമും വിപശ്ചിതഃ
അസർപ്പഭൂതേ ഽ ഹിവിഭാവനം യഥാ
രജ്ജ്വാദികേ തദ്വദപീശരേ ജഗൽ. 35

സാരം:- ഒരു വസ്തുവിൽ ഭ്രാന്തികൊണ്ട് മറ്റൊന്നിൻെറ പ്രതീതി യുണ്ടായിത്തീരുന്ന സമ്പ്രദായത്തിനെയാണ് വിദ്വാന്മാർ അദ്ധ്യാസമെന്നു പറ യുന്നത്. സർപ്പമല്ലാത്ത കയറുതുടങ്ങിയ വസ്തുക്കളിൽ സർപ്പത്തിൻെറ പ്രതീതി യുണ്ടാവാറുണ്ടല്ലോ. അതാണ് അദ്ധ്യാസം. ഭ്രമത്താൽ മൂലവസ്തുവിനെ മറന്നു ചിത്തവിക്ഷേപത്തെ ബോധിക്കലാണ് അദ്ധ്യാസത്തിന്നു കാരണം. മണ്ണിനെ ഘടശരാവാദി പാത്രങ്ങളായും സ്വർണ്ണത്തെ കടകകുണ്ഡലാദി ആഭരണങ്ങളായും നൂലിനെ പലതരം വസ്ത്രങ്ങളായുമൊക്കെ കാണുന്നത് അദ്ധ്യാസം കൊണ്ടാണ്. അതുപോലെ ഈശ്വരനിൽ അദ്ധ്യാസരൂപേണ കാണപ്പെടുക മാത്രമാണ് ചെയ്യുന്നത് ജഗത്ത്. അല്ലാതെ ജഗത്തെന്നൊരു പ്രത്യേകവസ്തു ഉണ്ടായിട്ടേ ഇല്ല.

വികല്പമായാരഹിതേ ചിദാത്മകേ ഽ-
ഹംകാര ഏഷ പ്രഥമഃ പ്രകല്പിതഃ
അദ്ധ്യാസ ഏവാത്മനി സർവ്വകാരണേ
നിരാമയേ ബ്രഹ്മണി കേവലേ പരേ. 36

സാരം:- വികല്പങ്ങളോ മായയോ സ്പർശിച്ചിട്ടില്ലാത്തതും ചിദാനന്ദരസാത്മകവും എല്ലാറ്റിനും പരമകാരണവും നിരാമയവുമായ ബ്രഹ്മത്തിൽ അല്ലെങ്കിൽ ആത്മാവിൽ 'ഞാൻ' എന്ന ഭാവമാകുന്ന അഹങ്കാരമാണ് ആദ്യ മായി അദ്ധ്യാസരൂപേണ പ്രകാശിച്ചത്. അതിനുശേഷമാണ് മറ്റെല്ലാമുണ്ടാ

യത്. അഹങ്കാരദ്ധ്യാസം ലയിക്കുന്നതോടെ സംസാരപ്രതീതി മുഴുവൻ നശിക്കുകയും ചെയ്യുന്നു. അതിനാൽ അഹങ്കാരത്തിലാണ് മറ്റെല്ലാം നില്ക്കുന്നതെന്നു ധരിക്കണം.

ഇച്ഛാദിരാഗാദിസുഖാദിധർമ്മികാഃ
സദാ ധിയഃ സംസൃതിഹേതവഃ പരേ
യസ്മാൽ പ്രസുപ്തൌ തദഭാവതഃ പരഃ
സുഖസ്വരൂപേണ വിഭാവ്യതേ ഹി നഃ 37

സാരംഃ- ഇച്ഛ, അനിച്ഛ, രാഗം, ദ്വേഷം, സുഖം, ദുഃഖം തുടങ്ങിയ ബുദ്ധിവൃത്തികൾ കേവലം സാക്ഷിമാത്രനായ ആത്മാവിൽ പ്രതിഫലിക്കുമ്പോൾ സംസാരം വളർന്നുകൊണ്ടേ ഇരിക്കുന്നു. അവ പ്രതിഫലിക്കാതായിത്തീരുമ്പോൾ സംസാരവും അടങ്ങുന്നു. സുഷുപ്ത്യവസ്ഥയിൽ എല്ലാ ബുദ്ധിവൃത്തികളും ലയിക്കാനിടയായിത്തീരുന്നു. അപ്പോൾ സംസാരത്തിൻെറ പ്രതീതിയില്ല; ആത്മനിർവൃതിയുടെ ഭാനമുണ്ടാവുകയും ചെയ്യുന്നു. ഇതിൽ നിന്ന് ബുദ്ധിവൃത്തിയാണ് സംസാരമെന്നു വ്യക്തമാവുന്നു.

അനാദ്യവിദ്യോത്ഭവബുദ്ധിബിംബിതോ
ജീവഃ പ്രകാശോയമിതീര്യതേ ചിതഃ
ആത്മാ ധിയഃ സാക്ഷിയതാ പൃഥക്സ്ഥിതോ
ബുദ്ധ്യാപരിച്ഛിന്ന പരഃ സ ഏവ ഹി. 38

സാരംഃ- എപ്പോഴുണ്ടായെന്ന് ആർക്കുമറിയാൻ കഴിയാത്ത അനാദിയായ അവിദ്യാസംബന്ധം ഹേതുവായി ബുദ്ധിയിൽ പ്രതിബിംബിച്ച ചിത്ചൈതന്യത്തിൻെറ അംശത്തെയാണ് ജീവനെന്ന് പറയുന്നത്. ബുദ്ധി ജീവൻെറ ഉപാധിയാണെന്ന കാരണത്താൽ ബുദ്ധിവൃത്തികളെ മുഴുവൻ തൻെറ ധർമ്മങ്ങളാക്കിക്കരുതി അനുഭവിച്ചു വിഷമിക്കുന്നു. എന്നാൽ ആത്മാവാകട്ടെ ബുദ്ധിയാൽ പരിച്ഛേദിക്കപ്പെടാതെ അപരിച്ഛിന്നനായി ബുദ്ധിവൃത്തികൾക്കു സാക്ഷിമാത്രനായി എപ്പോഴും സ്വരൂപാവസ്ഥയ്ക്കു മറവോ കുറവോ കൂടാതെ സച്ചിദാനന്ദഘനസ്വരൂപനായിത്തന്നെ വിളങ്ങിക്കൊണ്ടിരിക്കുന്നു.

ചിൽബിംബസാക്ഷ്യാത്മധിയാം പ്രസംഗത-
സ്ത്വേകത്ര വാസാദനലാക്തലോഹവൽ
അന്യോന്യമദ്ധ്യാസവശാൽ പ്രതീയതേ
ജഡാജഡത്വം ച ചിദാത്മചേതസോഃ. 39

സാരം:- ബുദ്ധിസാക്ഷിയായ ആത്മാവാകുന്ന ചിത്ചൈതന്യത്തിൻേറയും ജഡയായ ബുദ്ധിയുടേയും മദ്ധ്യത്തിലുള്ള ചിതാഭാസനാകുന്ന ജീവചൈതന്യം ആത്മാവിൻേറയും ബുദ്ധിയുടേയും സാമീപ്യം കൊണ്ട് ജഡവും ചേതനാത്മകവുമായ ഭാവത്തെ ഒരേസമയത്തു പ്രാപിക്കുന്നു. അഗ്നിയിൽ ലോഹക്കഷണം തപിക്കുമ്പോൾ അഗ്നിധർമ്മമാകുന്ന ഉഷ്ണവും പ്രകാശവും ലോഹത്തിന്നും ലോഹത്തിൻെറ ആകൃതി അഗ്നിക്കും അന്യോന്യം കൂടിച്ചേരുന്നതുപോലെയാണ് ആത്മാവിൻെറ ചൈതന്യാദിവിഭൂതികൾ ബുദ്ധ്യാദ്യുപാധികൾക്കും അവയുടെ ജഡത്വാദി ധർമ്മങ്ങൾ ആത്മാവിന്നും ചേരുന്നതെന്നു പറയാം. അഗ്നി ലോഹക്കഷണത്തോടുകൂടി ചേരുമ്പോൾ ലോഹത്തിൻെറ ആകൃതിയായിത്തീരുന്നുണ്ടല്ലോ. അതുപോലെ ആത്മാവും ബുദ്ധിമുതൽ ശരീരംവരെ ഓരോ ഉപാധിയിലേയ്ക്കും ഇറങ്ങുമ്പോൾ അതതിൻെറ സ്വരൂപമായിത്തീരുന്നു. ആത്മാവിൻെറ ചൈതന്യാദിധർമ്മങ്ങളും അതാതുപാധികളിൽ വ്യാപിക്കുന്നു. അതിനാൽ ശരീരംവരെയുള്ള എല്ലാ ഉപാധികളേയും ആത്മശബ്ദംകൊണ്ട് വ്യവഹരിച്ചുവരികയും ചെയ്യുന്നു.

ഗുരോഃ സകാശാദപി വേദവാക്യതഃ
സഞ്ജാതവിദ്യാനുഭവോ നിരീക്ഷ്യ തം
സ്വാത്മാനമാത്മസ്ഥമുപാധിവർജ്ജിതം
ത്യജേദശേഷം ജഡമാത്മഗോചരം. 40

സാരം:- മഹാത്മാവായ ഗുരുമുഖേനയും വേദവാക്യങ്ങളിൽക്കൂടിയും തത്വസ്വരൂപത്തെ വേണ്ടപോലെ അറിഞ്ഞു ഹൃദയത്തിൽ നിരുപാധികമായി പ്രകാശിക്കുന്ന ആത്മസ്വരൂപത്തെ സാക്ഷാൽക്കരിച്ചു സ്വാനുഭവപ്പെട്ട് ആത്മപ്രതീതിയോടെ അതുവരെ കണ്ടുവന്ന ശരീരാദി ജഡോപാധികളെ മുഴുവൻ തള്ളിക്കളഞ്ഞു മുക്തനാവണം. നിരന്തരാനുസന്ധാനംകൊണ്ടു

താൻതന്നെയാണ് ആത്മസ്വരൂപത്തെ സാക്ഷാൽക്കരിക്കുന്നതെന്നിരുന്നാലും ഗുരുവും വേദവാക്യങ്ങളും നിമിത്തകാരണമാണ്, അതിനാൽ ഗുരുസന്നിധിയിൽ താമസിക്കലും വേദവാക്യങ്ങളെ മനനം ചെയ്യലും ഒഴിക്കാൻ പാടുള്ളതല്ല.

പ്രകാശരൂപോഹമജോഹമദ്വയോ ∫ –
സകൃദ്വിഭാതോഹമതീവ നിർമ്മലഃ
വിശുദ്ധവിജ്ഞാനഘനോ നിരാമയഃ
സമ്പൂർണ്ണ ആനന്ദമയോഹമക്രിയഃ 41

സദൈവ മുക്തോഹമചിന്ത്യശക്തിമാ–
നതീന്ദ്രിയജ്ഞാനമവിക്രിയാത്മകഃ
അനന്തപാരോഹമഹർന്നിശം ബുധൈർ–
വ്വിഭാവിതോഹം ഹൃദി വേദവാദിഭിഃ 42

ഏവം സദാത്മാനമഖണ്ഡിതാത്മനാ
വിചാരമാണസ്യ വിശുദ്ധഭാവനാ
ഹന്യാദവിദ്യാമചിരേണ കാരകൈ
രസായനം യദ്വദുപാസിതം രുജഃ 43

സാരം:– ആത്മസാക്ഷാൽക്കാരത്തിന്നു ശേഷവും സാധകൻ എപ്പോഴും ഭാവന ചെയ്തുകൊണ്ടിരിക്കണം. "അത്യന്തപ്രകാശമയനും ജനന മരണാദി സംസാരഭാവങ്ങളില്ലാത്ത ചൈതന്യമയനുമായ ആത്മാവാണു ഞാൻ. എന്നിൽ നിന്നന്യമായി ഒന്നുമുണ്ടായിട്ടില്ല. എല്ലാം എന്നിലും ഞാനെല്ലാറ്റിലും വർത്തിക്കുന്നു. ഞാനല്ലാതെ മറ്റൊരു വസ്തു ഉണ്ടായിട്ടേ ഇല്ല. അതിനാൽ ഞാൻ കേവലം അദ്വൈതസ്വരൂപനാണ്. എപ്പോഴും പ്രകാശമാനനും അത്യന്തനിർമ്മലനുമാണ് ഞാൻ. സത്വാദിഗുണങ്ങളോ അവയുടെ വികാരങ്ങളോ എന്നിൽ അല്പംപോലും സ്ഫുരിച്ചിട്ടേയില്ല. വിശുദ്ധമായ ജ്ഞാനമാണ് എന്റെ സ്വരൂപം. അജ്ഞാനം എന്നെ സ്പർശിച്ചിട്ടേയില്ല. അതിനാൽ ഞാനെപ്പോഴും സുഖിയും കൃതാർത്ഥനുമാണ്. എങ്ങും നിറഞ്ഞവനും

പരിച്ഛേദമില്ലാത്തവനും അതിനാൽ സമ്പൂർണ്ണനും ആനന്ദഘനസ്വരൂപിയും കർമ്മങ്ങളും വാസനകളുമകന്ന നിർമ്മലസ്വരൂപിയുമാണ് ഞാൻ. ഒന്നിനും എന്നെ ബന്ധിക്കാൻ കഴിഞ്ഞിട്ടില്ല. തികച്ചും മുക്തനും സ്വതന്ത്രനുമാണു ഞാൻ. അതുപോലെ എന്റെ ശക്തിയും അപാരമാണ്. ഒന്നിനും എന്നെ ജയിക്കാൻ സാധിക്കില്ല. ഞാൻ സർവ്വശക്തനാണ്. ഇന്ദ്രിയാതീതമായ പരമജ്ഞാനസ്വരൂപിയും നിർവ്വികാരനും എപ്പോഴും മാറ്റമോ ഏറ്റക്കുറച്ചിലോ ഇല്ലാത്തവനുമാണ് ഞാൻ. അവസാനരഹിതനും വേദജ്ഞന്മാരാൽ അനവരതം ഹൃദയത്തിൽ ഭാവിക്കപ്പെടുന്നവനുമാണ് ഞാൻ." എന്നിങ്ങനെ അഖണ്ഡാത്മ സ്വരൂപത്തെ എപ്പോഴും മുറിവില്ലാതെ അഖണ്ഡമായി ഭാവനചെയ്തു കൊണ്ടിരിക്കണം. അങ്ങനെ നിരന്തരം ചെയ്യപ്പെടുന്ന ഭാവന വളരുമ്പോൾ കാലംകൊണ്ട് അവിദ്യ അതിന്റെ എല്ലാ കാരകശക്തികളോടുംകൂടി നശിക്കും. സ്ഥിരമായി ശീലിക്കുന്നരസായനം രോഗങ്ങളെ നശിപ്പിക്കുംപോലെയാണ് ദൃഢമായും സ്ഥിരമായും ചെയ്യപ്പെടുന്ന ഭാവന അവിദ്യയെ നശിപ്പിക്കുന്നത്. അവിദ്യ നശിക്കുമ്പോൾ ശരീരാദ്യുപാധികളുടേയും സംസാരത്തിന്റെയും പ്രതീതിതന്നെ നശിച്ചു കേവലാത്മഭാവം പ്രകാശിക്കും.

വിവിക്ത ആസീന ഉപാരതേന്ദ്രിയോ
വിനിർജ്ജിതാത്മാ വിമലാന്തരാശയഃ
വിഭാവയേദേകമനന്യസാധനോ
വിജ്ഞാനദൃക്കേവല ആത്മസംസ്ഥിതഃ 44

സാരം:- ആത്മചിന്തനം ചെയ്യാനുള്ള സമ്പ്രദായത്തെ പറയുന്നു. വിജനസ്ഥലത്തു ചെന്നു ശുദ്ധമായആസനത്തിൽ പതിഞ്ഞിരുന്നു മനോ ബുദ്ധീന്ദ്രിയങ്ങളാകുന്ന കരണങ്ങളെ ദൃഢമാകുംവണ്ണം നിയന്ത്രിച്ചു ശുദ്ധാ ന്തഃകരണനായി മറ്റൊരു ഉപകരണത്തിന്റേയും അപേക്ഷയില്ലാതെ കേവലം ജ്ഞാനദൃഷ്ടിമാത്രമായി ആത്മസ്വരൂപത്തെ ഉപാസിക്കണം. അങ്ങിനെ സ്ഥിര മായും ദൃഢമായും ചെയ്യുമ്പോൾ കാലംകൊണ്ട് ആത്മഭാവം സ്ഫുരിച്ചു പ്രകാശിക്കും.

വിശ്വം യദേതൽ പരമാത്മദർശനം
വിലാപയേദാത്മനി സർവ്വകാരണേ
പൂർണ്ണശ്ചിദാനന്ദമയോവതിഷ്ഠതേ
ന വേദ ബാഹ്യം ന ച കിഞ്ചിദാന്തരം. 45

സാരം:- ദൃഷ്ടമായിരിക്കുന്ന ഈ ജഗത്തു പരമാത്മസ്വരൂപം തന്നെയാണ്. പരമാത്മാവിൽ നിന്നന്യമായി മറ്റൊന്നുമുണ്ടായിട്ടില്ല എന്നു ബോധിച്ചു ദൃഷ്ടജഗത്തിനെ മുഴുവൻ സർവ്വകാരണമായ ആത്മാവിൽ ലയിപ്പിക്കണം. അനന്തരം ബാഹ്യമോ ആഭ്യന്തരമോ ആയ ഒന്നിൻേറയും സ്ഫുരണമില്ലാതെതികച്ചും ചിദാനന്ദമയാത്മാവായി സ്ഥിതിചെയ്യണം. അങ്ങിനെയുള്ള സ്ഥിതിക്കു ദൃഢത കിട്ടുമ്പോൾ മറ്റൊന്നിൻേറയും പ്രതീതിയില്ലാതാവും.

പൂർവ്വം സമാധേരഖിലം വിചിന്തയേ-
ദോങ്കാരമാത്രം സചരാചരം ജഗൽ
തദേവ വാച്യം പ്രണവോ ഹി വാചകോ
വിഭാവ്യതേജ്ഞാനവശാൽ ന ബോധതഃ. 46

സാരം:- സമാധിയിൽ അനുഭൂതി കിട്ടുന്നതുവരെ ജഗത്തിനെ ഓങ്കാരാകാരമായി ബോധിക്കണം. ജഗത്തു പ്രണവത്തിൻെറ വാച്യസ്വരൂപവും പ്രണവം ജഗത്തിൻെറ വാചകസ്വരൂപവുമാണെന്നു ധരിക്കണം. എന്നാൽ സമാധിക്കുശേഷം ജഗത്തിൻെറ പ്രതീതിതന്നെ ഉണ്ടായിരിക്കയില്ല. അജ്ഞാനംകൊണ്ടാണ് ജഗൽപ്രതീതി അങ്കുരിക്കുകയും വളരുകയും ചെയ്യുന്നത്. ജ്ഞാനമുണ്ടാവുമ്പോൾ അതു ലയിക്കുകയും ചെയ്യും.

അകാരസംജ്ഞഃ പുരുഷോ ഹി വിശ്വകോ-
പ്യുകാരകസ്തൈജസ ഈര്യതേ ക്രമാൽ
പ്രാജ്ഞോ മകാരഃ പരിപഠ്യതേഖിലൈഃ
സമാധിപൂർവ്വം ന തു തത്വതോ ഭവേൽ. 47

സാരം:- പ്രണവത്തിൻെറ അല്ലെങ്കിൽ ഓങ്കാരത്തിൻെറ അർത്ഥം പറയുകയാണ് ഈ ശ്ലോകംകൊണ്ടു ചെയ്യുന്നത്. അ, ഉ, മ എന്നീ മൂന്നക്ഷരങ്ങൾ

കൂടിച്ചേർന്നതാണ് പ്രണവം. പ്രസ്തുത അകാരഉകാരമകാരങ്ങൾ ജീവൻെറ മൂന്നു സ്വരൂപങ്ങളുടെ വാചകങ്ങളാണ്. ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരത്തെ അഭിമാനിച്ചും സ്ഥൂലപ്രപഞ്ചത്തിൽ സത്യബുദ്ധിയെ വളർത്തിയും സ്ഥൂലേന്ദ്രിയ ങ്ങളെക്കൊണ്ടു സ്ഥൂലവിഷയങ്ങളെ അനുഭവിച്ചും സുഖിയും ദുഃഖിയുമാ യിരിക്കുന്ന ജീവസ്വരൂപത്തിൻെറ പേരാണ് വിശ്വനെന്ന്. പ്രസ്തുതവിശ്വൻെറ വാചകമാണ് പ്രപണവത്തിലെ ആദ്യക്ഷരമായ അകാരം. സ്വപ്നാവസ്ഥയിൽ സൂക്ഷ്മശരീരത്തിൽ അഭിമാനിച്ചും സൂക്ഷ്മേന്ദ്രിയങ്ങളെക്കൊണ്ടു സൂക്ഷ്മവിഷയങ്ങളെ ഭുജിക്കുന്ന അതേ ജീവൻെറ തന്നെപേരാണ് തൈജസനെന്ന്. പ്രസ്തുതതൈജസൻെറ വാചകമാണ് പ്രണവത്തിലെ ദ്വിതീയാക്ഷരമായ ഉകാരം. സുഷുപ്തിയിൽകാരണശരീരമാകുന്ന മൂലാവിദ്യ യിൽ ലയിക്കുന്ന അതേ ജീവൻെറതന്നെ പേരാണ് പ്രാജ്ഞനെന്ന്. പ്രസ്തുത പ്രാജ്ഞൻെറ വാചകമാണ് പ്രണവത്തിലെ തൃതീയാക്ഷരമായ മകാരം. ഒരേ ജീവൻതന്നെ ജാഗ്രദാദി മൂന്നവസ്ഥകളിൽ മൂന്നു സംസ്കാരത്തോടുകൂടി യാണ് സംസാരത്തിൽ വ്യാപരിക്കുന്നത്. പ്രസ്തുത മൂന്നു സംസ്കാര ങ്ങളോടുകൂടിയ ജീവസ്വരൂപങ്ങളെയാണ് വിശ്വൻ തൈജസൻ പ്രാജ്ഞൻ എന്നീ പേരുകളെക്കൊണ്ടു വ്യഞ്ജിപ്പിച്ചിത്. ജീവൻെറ സംസാരങ്ങളെല്ലാം ബുദ്ധിവൃത്തികളാണ്. ജാഗ്രദാദി അവസ്ഥകൾതന്നെ ബുദ്ധിവൃത്തികളാണെങ്കിൽ തത്തദവസ്ഥയിലുള്ള സംസ്കാരം ബുദ്ധിവൃത്തിയല്ലാതെ മറ്റൊന്നാവാൻ വയ്യല്ലോ. അതിനാൽ ജ്ഞാനാവസ്ഥയിൽ അവയ്യൊന്നും സത്യത്വമില്ലെന്നു പറയേ ണ്ടതില്ലല്ലോ. എങ്കിലും ജ്ഞാനാവസ്ഥയിലെത്തുന്നതുവരെ അജ്ഞാനദശ യിൽ മറ്റെല്ലാമെന്നപോലെ അവയും സത്യങ്ങൾതന്നെ.

വിശ്വം ത്വകാരം പുരുഷം വിലാപയേ-
ദുകാരമദ്ധ്യേ ബഹുധാ വ്യവസ്ഥിതം
തതോ മകാരേ പ്രവിലാപ്യ തൈജസം
ദ്വിതീയവർണ്ണം പ്രണവസ്യ ചാന്തിമേ. 48

സാരം:- നാനാപ്രകാരത്തിലുള്ള പ്രപഞ്ചസംസ്കാരങ്ങളോടുകൂടിയ അകാരവാച്യനായ വിശ്വനെ --- ജാഗ്രദവസ്ഥയിലെ വിശ്വാത്മകജീവസ്വരൂ

പത്തെ — ഉകാരവാച്യമായ തൈജസസ്വരൂപത്തിൽ — സ്വപ്നാവസ്ഥയിലെ തൈജസാത്മകജീവഭാവത്തിൽ — ലയിപ്പിക്കണം. അനന്തരം പ്രണവത്തിലെ ദ്വിതീയാക്ഷരമാകുന്ന ഉകാരംകൊണ്ടു വാച്യനായ തൈജസനെ തൃതീയാക്ഷരമാകുന്ന മകാരംകൊണ്ടു വാച്യനായ പ്രാജ്ഞനിലും — സുഷുപ്തിയിലെ പ്രാജ്ഞാത്മക ജീവഭാവത്തിലും — ലയിപ്പിക്കണം.

മകാരമപ്യാത്മനി ചിൽഘനേ പരേ
വിലാപയേൽ പ്രാജ്ഞമപീഹ കാരണം
സോഹം പരം ബ്രഹ്മ സദാ വിമുക്തിമ-
ദ്വിജ്ഞാനദൃങ്മുക്ത ഉപാധിതോമലഃ. 49

സാരം:– അനന്തരം മകാരവാച്യമായ പ്രാജ്ഞസ്വരൂപത്തെ ചിദാനന്ദസ്വരൂപമായ പരമാത്മാവിലും ലയിപ്പിക്കണം. പിന്നെ സർവ്വോപാധിവിനിർമ്മുക്തവും സത്താമാത്രവും സച്ചിദാനന്ദഘനസ്വരൂപവുമായ സാക്ഷാൽ പരബ്രഹ്മമാണ് ഞാനെന്ന ഭാവനയെ ഉറപ്പിക്കണം. ജാഗ്രദാദി അവസ്ഥകളുടേയോ അവയിൽ പ്രതിഫലിക്കുന്ന സ്ഥൂലാദിപ്രപഞ്ചവസ്തുക്കളുടേയോ പ്രതീതിപോലും ഉണ്ടാവാനിടവരരുത്.

ഏവം സദാ ജാതപരാത്മഭാവനഃ
സ്വാനന്ദതുഷ്ടഃ പരിവിസ്മൃതാഖിലഃ
ആസ്തേ സ നിത്യാത്മസുഖപ്രകാശക:
സാക്ഷാൽ വിമുക്തോ ʃ ചലവാരിസിന്ധുവൽ. 50

സാരം:– ഇപ്രകാരം എല്ലാ സമയത്തും പരമാത്മഭാവന ചെയ്തുചെയ്ത് നിത്യനിരതിശയാനന്ദാമൃതസമുദ്രത്തിൽ മുങ്ങി നീന്തിക്കളിക്കാൻ തുടങ്ങും. അപ്പോൾ പ്രപഞ്ചസ്മരണ കേവലം നീങ്ങും. സംസാരത്തിൻെറ പ്രതീതിതന്നെ ഇല്ലാതായിത്തീരും. സ്വാഭാവികമായ ആത്മാനന്ദത്തിൽമുഴുകി ജീവന്മുക്തനും കാലംകൊണ്ടു തിരയടങ്ങിയ കടൽപോലെ ശാന്തനും മുക്തനുമായിത്തീരും. സാധകത്വവും സാധനയും അവസാനിച്ചു സിദ്ധനും മുക്തനുമായിത്തീരും.

ഏവം സദാഭ്യസ്തസമാധിയോഗിനോ
നിവൃത്തസർവ്വേന്ദ്രിയഗോചരസ്യ ഹി
വിനിർജ്ജിതാശേഷരിപോരഹം സദാ
ദൃശ്യോ ഭവേയം ജിതഷൾഗുണാത്മനഃ 51

സാരംഃ- ഇങ്ങിനെ എപ്പോഴും സമാധിപരിശീലനം ചെയ്തുകൊണ്ടിരിക്കുന്ന യോഗിക്ക് എല്ലാ ഇന്ദ്രിയവൃത്തികളിൽ നിന്നും വിഷയങ്ങളിൽ നിന്നും ആത്യന്തികനിവൃത്തി കിട്ടും. രാഗം ദ്വേഷം കാമം ക്രോധം തുടങ്ങിയ എല്ലാ വികാരങ്ങളും അടങ്ങും. വികാരങ്ങളാണല്ലോ ജീവൻെറ മുഖ്യശത്രുക്കൾ. അവയെ മുഴുവൻ ജയിക്കാൻ സാധിക്കും. അങ്ങിനെ പഞ്ചേന്ദ്രിയങ്ങളും മനസ്സുമാകുന്ന സംസാരശക്തികൾ നിശ്ശേഷം ലയിച്ചടങ്ങും. ആത്മഭാവമൊഴിച്ചു മറ്റൊന്നിൻേറയും പ്രതീതിതന്നെ ഇല്ലാതായിത്തീരും. ഈ ദശയിലെത്തുമ്പോൾ ഈശ്വരൻെറ സാക്ഷാൽക്കാരമുണ്ടാവും.

ധ്യാത്വൈവമാത്മാനമഹർന്നിശം മുനി-
സ്തിഷ്ഠേൽ സദാ മുക്തസമസ്തബന്ധനഃ
പ്രാരബ്ധമശ്നന്നഭിമാനവർജ്ജിതോ
മയ്യേവ സാക്ഷാൽ പ്രവിലീയതേ തതഃ 52

സാരംഃ- ഇങ്ങിനെ രാവും പകലും തിരിച്ചറിയാതെ എല്ലാ സമയത്തും ആത്മസ്വരൂപിയായി ആത്മൈകശരണനായി സകലബന്ധനിർമ്മുക്തനും നിരുപാധികനും ആത്മസ്വരൂപിയുമായിത്തന്നെ കഴിയണം. ഇങ്ങിനെ സംസാരബാഹ്യനും ആത്മസ്വരൂപിയുമായാൽക്കൂടി പ്രാരബ്ധങ്ങളെ അനുഭവിക്കുകയും വേണം. കർത്തൃത്വഭോക്തൃത്വാദ്യഭിമാനങ്ങളോടുകൂടാതെ പ്രാരബ്ധങ്ങളനുഭവിച്ചു തീരുമ്പോൾ അന്ത്യത്തിൽ കൈവല്യസ്വരൂപിയായ ഈശ്വരങ്കൽത്തന്നെ ലയിക്കുകയും ചെയ്യും.

ആദൌ ച മദ്ധ്യേ ച തഥൈവ ചാന്തതോ
ഭവം വിദിത്വാ ഭയശോകകാരണം
ഹിത്വാ സമസ്തം വിധിവാദചോദിതം
ഭജേൽ സ്വമാത്മാനമഥാഖിലാത്മനാം. 53

സാരം:- ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും എന്നുവേണ്ട എല്ലാസമയത്തും സംസാരം ഭയത്തിനും വ്യസനത്തിനും കാരണമാണെന്നറിഞ്ഞു വേദോക്തങ്ങളായ എല്ലാ വിഹിതകർമ്മങ്ങളെക്കൂടിയും ഉപേക്ഷിച്ച് ഇഹപരലോകങ്ങളിലെ എല്ലാ അനുഭവങ്ങളെയും ത്യാഗം ചെയ്തു സർവ്വ പ്രാണികളുടേയും ഹൃദയാന്തർഭാഗത്ത് ആത്മസ്വരൂപേണ വിളങ്ങിക്കൊണ്ടിരിക്കുന്ന പരമേശ്വരനെ സർവ്വാത്മനാ ആശ്രയിച്ചു സേവിക്കണം. അതുകൊണ്ടേ ജന്മസാഫല്യമുണ്ടാവൂ.

ആത്മന്യഭേദേന വിഭാവയന്നിദം
ഭവത്യഭേദേന മയാത്മനാ തദാ
യഥാ ജലം വാരിനിധൌ യഥാ പയഃ
ക്ഷീരേ വിയദ്വ്യോമ്ന്യനിലേ യഥാ ऽ നിലഃ. 54

സാരം:- സമുദ്രത്തിൽ ജലവും, പാലിൽ പാലും, മഹാകാശത്തിൽ ഘടാകാശം തുടങ്ങിയവയും വായുവിൽ വായുവും കൂടിച്ചേർന്നും അഭേദരൂപേണ പ്രകാശിക്കുംപോലെ കാണപ്പെടുന്ന ഈ ജഗത്തു മുഴുവനും ആത്മാവിൽനിന്നു ഭിന്നമല്ലെന്നും ആത്മസ്വരൂപംതന്നെയാണെന്നും ബോധിച്ചു ഭാവനചെയ്ത് അഭേദഭാവം സിദ്ധമാവുമ്പോൾ ജീവൻ ഈശ്വനിൽ ചേർന്നു ലയിച്ച് ഈശ്വരാകാരമായിത്തീരാനിടവരുന്നു.

ഇത്ഥം യദീക്ഷേത ഹി ലോകസംസ്ഥിതോ
ജഗന്മൃഷൈവേതി വിഭാവയന്മുനിഃ
നിരാകൃതത്വാൽ ശ്രുതിയുക്തിമാനതോ
യഥേന്ദുഭേദോ ദിശി ദിഗ്ഭ്രമാദയഃ 55

സാരം:- ശ്രുതികൊണ്ടോ യുക്തികൊണ്ടോ അനുമാനംകൊണ്ടോ ഏതുകൊണ്ടു നോക്കിയാലും മൂന്നു കാലത്തുമില്ലാത്തതും കേവലം മിത്ഥ്യയുമായ ഈ ജഗത്തു ചന്ദ്രന്റെ കലകളുടെ ക്ഷയവൃദ്ധികൾപോലെയും ദിഗ്ഭ്രമംപോലെയും ഉള്ളതായി തോന്നപ്പെടുകമാത്രമാണ് ചെയ്യുന്നത്. വാസ്തവത്തിൽ മൂന്നുകാലത്തുമുണ്ടായിട്ടില്ല എന്നുള്ള ഭാവനയെ ഉറപ്പിച്ചുകൊണ്ടു മൌനനിഷ്ഠനായും അചഞ്ചലനായും പ്രാരബ്ധാവസാനത്തെ കാത്തിരിക്കണം.

യാവന്ന പശ്യേദഖിലം മദാത്മകം
താവന്മദാരാധനതൽപരോ ഭവേൽ
ശ്രദ്ധാലുരത്യൂർജ്ജിതഭക്തിലക്ഷണോ
യസ്തസ്യ ദൃശ്യോഽഹമഹർന്നിശം ഹൃദി. 56

സാരം:- ഏതുവരെ ജഗത്തിനെ മുഴുവൻ ഈശ്വരാത്മകമായി കാണുന്നില്ലയോ അതുവരെയും അത്യന്തശ്രദ്ധയോടും ഭക്തിയോടുംകൂടി ഈശ്വരാരാധനം ചെയ്തു കൊണ്ടിരിക്കണം. ഭക്തിയും ശ്രദ്ധയും വിശ്വാസവും വളർന്ന് അന്യ ഭാവങ്ങളടങ്ങുമ്പോൾ ജഗത്തിനെ ഈശ്വരാത്മകമായി കാണാൻ തുടങ്ങും. ജീവൻ അന്യസംസ്കാരങ്ങളെ വിട്ട് ഈശ്വരീയസംസ്കാരംകൊണ്ടു സമ്പൂർണ്ണനാവുമ്പോഴും തടസ്ഥമില്ലാതെ ഈശ്വരസാക്ഷാൽക്കാരത്തെ സുലഭമായ നുഭവിക്കാറാവും.

രഹസ്യമേതൽ ശ്രുതിസാരസംഗ്രഹം
മയാ വിനശ്ചിത്യ തവോദിതം പ്രിയ
യസ്ത്വേതദാലോചയതീഹ ബുദ്ധിമാൻ
സ മുച്യതേ പാതകരാശിഭിഃ ക്ഷണാൽ. 57

സാരം:- അത്യന്തനിഗൂഢവും ശ്രുതികളുടെ സാരസംഗ്രഹവുമായ ഈ ജ്ഞാനത്തെ ഞാൻ വേണ്ടപൊലെ മനനംചെയ്തുറപ്പിച്ച് ഹേ ലക്ഷ്മണ നിനക്കു പറഞ്ഞുതന്നു. ഇതിനെ വേണ്ടപോലെ പഠിക്കാനും അനുഷ്ഠിക്കാനും കഴിയില്ലെങ്കിൽക്കൂടി ബുദ്ധിമാനായ ഒരാൾ വേണ്ടപോലെ മനനം ചെയ്തുറപ്പിക്കുന്നു എന്നുവന്നാൽത്തന്നെ പെട്ടെന്ന് എല്ലാ പാപങ്ങളിൽനിന്നും രക്ഷപ്പെടാനിടയായിത്തീരും.

ഭ്രാതര്യദീദം പരിദൃശ്യതേ ജഗ-
ന്മായൈവ സർവ്വം പരിഹൃത്യ ചേതസാ
മൽഭാവനാഭാവിതശുദ്ധമാനസഃ
സുഖീ ഭവാനന്ദമയോ നിരാമയഃ. 58

സാരം:‌- ഹേ സഹോദര! ലക്ഷ്മണ! കാണപ്പെടുന്ന ഈ ജഗത്തു മുഴുവൻ മായയാണ്. അല്പംപോലും സത്യം ഇതിലില്ല. മൂന്നു കാലത്തും ഈ ജഗത്തുണ്ടായിട്ടില്ല, അതിനാൽ ചിത്തത്തിൽനിന്നിതിനെ മുഴുവനകറ്റൂ. ഇല്ലാത്തതായ ജഗത്തിൻെറ സത്യബുദ്ധിയോടു കൂടിയ പ്രതീതി അല്പമായിട്ടെങ്കിലും ഉള്ളേടത്തോളംകാലം ഭയവും നീങ്ങില്ല. അവ വർദ്ധിക്കുകയേ ഉള്ളു. അതിനാൽ ചിത്തത്തിൽ നിന്നു ജഗൽപ്രതീതിയെ മുഴുവനകറ്റി നിരന്തരമുള്ള ഈശ്വരഭാവനകൊണ്ട് എല്ലാ കലുഷങ്ങളെയും നീക്കി സുഖിയും ആനന്ദമയനും നിരാമയനുമായി ജീവിതത്തെ സഫലമാക്കിത്തീർക്കൂ.

യഃ സേവതേ മാമഗുണം ഗുണാൽ പരം
ഹൃദാ കദാ വാ യദി വാ ഗുണാത്മകം
സോഹം സ്വപാദാഞ്ചിതരേണുഭിഃ സ്പൃശൻ
പുനാതി ലോകത്രിതയം യഥാ രവിഃ 59

സാരം:- ആരാണോ അത്യന്തശ്രദ്ധാഭക്തിവിശ്വാസങ്ങളോടുകൂടി ഗുണാതീതനായ ഈശ്വരനെ നിർഗ്ഗുണനായിത്തന്നെയോ അല്ലെങ്കിൽ ചിലപ്പോൾ സഗുണനും അവതാരസ്വരൂപിയുമായോ ഭജിക്കുന്നത്, അവൻ എല്ലാ കല്മഷങ്ങളുമകന്നു കാലംകൊണ്ട് ഈശ്വരതുല്ല്യനായിത്തീരുന്നു. അങ്ങിനെയുള്ള മഹാത്മക്കളുടെ പാദരേണുക്കൾ മതി ഈ ലോകത്തെ മുഴുവൻ ശുദ്ധീകരിക്കാൻ. ആദിത്യൻ തൻെറ സാന്നിദ്ധ്യംകൊണ്ടു ജഗത്തിനെ ശുദ്ധവും തേജോമയവുമാക്കുംപോലെ മഹാത്മാവായ പ്രസ്തുതഭക്തൻ തൻെറ ജീവിതമാത്രംകൊണ്ടു തന്നെ ജഗത്തിനെ അനുഗ്രഹിക്കുന്നു.

വിജ്ഞാനമേതദഖിലം ശ്രുതിസാരമേകം
വേദാന്തവേദ്യചരണേന മയൈവ ഗീതം
യഃ ശ്രദ്ധയാ പരിപഠേൽ ഗുരുഭക്തിയുക്തോ
മദ്രൂപമേതി യദി മദ്വചനേഷു ഭക്തിഃ 60

സാരം:- ലക്ഷ്മണോപദേശസ്വരൂപേണ പ്രതിപാദിതമായ രാമഗീതയെന്ന വേദാന്തപ്രകരണത്തിൻെറ ഉപസംഹാരമാണ് ഈ ശ്ലോകംകൊണ്ടു സാധിക്കുന്നത്.

അദ്വിതീയമായ ഈ ജ്ഞാനസമാഹാരം എല്ലാ വേദങ്ങളുടേയും സാരസംഗ്രഹ മാണ്. വേദാന്തവേദ്യഭഗവൽപാദശ്രീരാമചന്ദ്രനാൽത്തന്നെ പറയപ്പെട്ടതുമാണ്. ഗുരുഭക്തിയും ശ്രദ്ധയും വിശ്വാസവുമുള്ളവർ ഇതിനെ വേണ്ടപോലെ പഠിച്ചു മനനംചെയ്യുന്നപക്ഷം അദ്വിതീയമായ ആത്മജ്ഞാനം സുഗമമാകുംവണ്ണം പ്രകാശിക്കും. ജഗദാചാര്യനായ ഭഗവാൻ ശ്രീരാമചന്ദ്രന്റെ വാക്കിൽ സമ്പൂർണ്ണവിശ്വാസംകൂടിയുള്ളവരാണെങ്കിൽ പിന്നെ പറയേണ്ടതില്ല. അവർ വളരെ വേഗത്തിൽ ഈശ്വരത്വത്തെപ്പോലും പ്രാപിക്കും.

രാമഗീതയെന്ന പ്രസ്തുതവേദാന്തപ്രകരണത്തിന്റെ പ്രതിപാദനത്തിന്നു ശേഷം ലവണാസുരന്റെ വധത്തെയാണ് അടുത്ത സർഗ്ഗത്തിൽ കീർത്തിക്കുന്നത്.

## ലവണാസുരവധം

ഒരു ദിവസം യമുനാനദീതീരവാസികളായ ഒരു സംഘം ഋഷികൾ ശ്രീരാമചന്ദ്രനെ കാണാനായി അയോദ്ധ്യയിലേയ്ക്കു വന്നു. ച്യവനമഹർഷി യായിരുന്നു അവരുടെ നേതാവ്. അരമനയിലെത്തിയപ്പോൾ ഭഗവാൻ അവരെ സ്വീകരിച്ചു സല്ക്കരിച്ചിരുത്തി വിധിയാംവണ്ണം പാദപൂജയും അനന്തരം കുശലപ്രശ്നവും ചെയ്തു. അപ്പോൾ ച്യവനമഹർഷി വന്ന ആവശ്യത്തെ അറിയിച്ചു. പണ്ടു മധുവെന്നു പേരായി മഹാശക്തനായൊരു അസുരനുണ്ടാ യിരുന്നു. അവൻ ശിവഭക്തനുമായിരുന്നു. വളരെക്കാലം ശ്രീപരമേശ്വരനെ തപസ്സു ചെയ്തു സേവിച്ചു. അതിന്റെ ഫലമായി ഭഗവാൻ സന്തോഷിച്ചു പ്രത്യക്ഷപ്പെട്ട് അസുരനെ അനുഗ്രഹിച്ച് ഒരു ശൂലം കൊടുത്തു. അതുകൊണ്ട് ആരെ കൊന്നാലും അവൻ ഭസ്മമാവും. ഇതാണ് ശൂലത്തിന്റെ പ്രത്യേകത. രാവണന്റെ സഹോദരിയായ 'കുംഭീനസി' എന്ന രാക്ഷസിയെയാണ് അവൻ വിവാഹം കഴിച്ചത്. അതിൽ അവന്നൊരു പുത്രനുണ്ടായി. അവനാണ് പ്രസിദ്ധനായ ലവണാസുരൻ. മധു അസുരനായിരുന്നെങ്കിലും അവനെക്കൊണ്ടു തപസ്വികൾക്കും ബ്രാഹ്മണർക്കും പറയത്തക്കഉപദ്രവമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ മധു കാലധർമ്മത്തെ പ്രാപിച്ച ശേഷം ലവണൻ തന്റെ പരാക്രമങ്ങളെ ക്കാണിക്കാൻ തുടങ്ങി. ഇപ്പോൾ തപസ്സികൾക്കും ബ്രാഹ്മണർക്കും ആ പ്രദേശത്തു യാതൊരു രക്ഷയുമില്ല. അതുകൊണ്ട് അവനെ കൊന്നു

തപസ്വികളെ രക്ഷിക്കണം. ഇതാണ് ച്യവനമഹർഷിയുടെ അപേക്ഷ. ഭഗവാൻ അപ്പോൾത്തന്നെ ലവണനെ കൊന്നുതരാമെന്ന് അവർക്ക് ഉറപ്പു കൊടുത്ത് അവരെ പറഞ്ഞയച്ചു. അനന്തരം സഹോദരന്മാരിൽ ഒരാളോടു ലവണവധത്തിന്നു പോവാൻ ആജ്ഞാപിച്ചു. ശത്രുഘ്നനാണ് പുറപ്പെടുന്നത്. അനേകം സൈന്യബലത്തോടും ആയുധബലത്തോടുംകൂടി പുറപ്പെട്ടു മധുവനത്തിലെത്തി. സന്ദർഭം നോക്കി അസുരനോടു യുദ്ധം ചെയ്ത് അവൻെറ സൈന്യങ്ങളേയും അവസാനം ലവണാസുരനേയും ശത്രുഘ്നൻ കൊന്നു. അനന്തരം അതുവരെ മധുവനമെന്ന പേരിൽ അറിയപ്പെട്ടിരുന്ന കാടു വെട്ടിത്തെളിച്ചു മധുരാപട്ടണമാക്കിപ്പുതുക്കി. പലവർഗ്ഗത്തിലും പെട്ട ജനങ്ങൾ ധാരാളം അവിടെ താമസമുറപ്പിക്കുകയും ചെയ്തു.

അക്കാലത്താണ് വാല്മീകിമഹർഷിയുടെ ആശ്രമത്തിൽ താമസിച്ചുവന്ന ഗർഭിണിയായ സീതാദേവി രണ്ടു കുട്ടികളെ പ്രസവിച്ചത്. കുട്ടികൾ ക്രമേണ വളർന്നു വന്നു. മഹർഷി അവർക്കു കുശനെന്നും ലവനെന്നും പേരിട്ടു. ഉപനയനവും വിദ്യാഭ്യാസവും എല്ലാം വാല്മീകിമഹർഷിതന്നെ വേണ്ടപോലെ ചെയ്തു. കുട്ടികൾ തുല്യസ്വരൂപന്മാരും അശ്വനീദേവന്മാരെപ്പോലെ തേജസ്വികളും സർവ്വജ്ഞാനസമ്പന്നന്മാരുമായി. ആ സന്ദർഭത്തിലാണ് വാല്മീകിമഹർഷി രാമായണത്തെ എഴുതിയത്. അതിനെ കുശലവന്മാരെ പഠിപ്പിച്ചു ചൊല്ലിനടന്ന് തൻെറ കവിതയ്ക്കു പ്രചാരം വരുത്താൻ ആജ്ഞാപിക്കുകയും ചെയ്തു. ശ്രുതിമാധുര്യത്തോടും താളമേളങ്ങളോടുംകൂടി അവർ രാമായണകഥയെ സദസ്സുകളിൽ പോയി ഗാനം ചെയ്യാൻ തുടങ്ങി. കേട്ടവരെല്ലാം ആശ്ചര്യപ്പെട്ടു. ഋഷികൾ ആ കുട്ടികളേയും അവരുടെ മധുരമായ ഗാനാലാപത്തേയും പുകഴ്ത്തിപ്പറയാൻ തുടങ്ങി. അക്കാലത്ത് അയോദ്ധ്യാ ചക്രവർത്തിയായ ശ്രീരാമചന്ദ്രൻ സ്വർണ്ണം കൊണ്ടു സീതാദേവിയുടെ പ്രതിമയുണ്ടാക്കിച്ചു സീതയാണെന്നു സങ്കല്പിച്ച് അടുത്തിരുത്തി അശ്വമേധയാഗം ചെയ്യാൻ തുടങ്ങി. അതിനായി എല്ലാ ഋഷികളും ക്ഷണിക്കപ്പെട്ടു. വാല്മീകിമഹർഷിയും തൻെറ പാടുന്ന രണ്ടു കുട്ടികളോടുംകൂടി യാഗത്തിന്നു പോയി. അയോദ്ധ്യയിൽ ഋഷികവാടത്തിൽ ശാന്തനായി താമസിച്ചുവരുന്ന വാല്മീകിയോട് ഒരു ദിവസം അദ്ദേഹം സമാധിയിൽ നിന്നുണർന്ന സമയ

ത്തു കുശൻ തനിക്ക് അദ്ധ്യാത്മജ്ഞാനത്തെ ഉപദേശിക്കണമെന്നപേക്ഷിച്ചു. പറയാം കേട്ടോളൂ. എന്നാൽ കേട്ടതിനെ കേട്ടപോലെ ധരിച്ച് ആചരിക്കുകയും വേണമെന്ന് പറഞ്ഞ് ഋഷി കുശനു ജ്ഞാനോപദേശം ചെയ്യാൻ തുടങ്ങി.

ചിദാത്മാവായ പരമേശ്വരൻെറ അംശവും അരൂപനുമായ ജീവൻെറ ഗൃഹമാണ് ഈ സ്ഥൂലശരീരം. അഹങ്കാരം മുഖ്യമന്ത്രിയാണ്. അഹങ്കാരമാകുന്ന മന്ത്രിയോടു കൂടിച്ചേർന്നു ജീവനാകുന്ന മഹാരാജാവ് ശരീരമാകുന്ന ഗൃഹത്തിലിരുന്നു പല പല കർമ്മങ്ങളേയും അഭിമാനത്തോടുകൂടി ചെയ്യുന്നു. അതിൻെറയൊക്കെ ഫലങ്ങളെ അനുഭവിപ്പാൻ പിന്നെയും ശരീരത്തെ പ്രാപിക്കേണ്ടിവരുന്നു. അങ്ങിനെ നാനകാലദേശങ്ങളിൽ പല യോനികളിൽ ജനിച്ചും പല പല കർമ്മങ്ങളും ചെയ്തും പല അനുഭവങ്ങളുമനുഭവിച്ചും സുഖിച്ചും ദുഃഖിച്ചും കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുന്നു. അതുതന്നെ ജീവൻെറ സംസാരഗതിയുടെ സ്വരൂപം. അഹങ്കാരമന്ത്രിയെ ഉപേക്ഷിച്ചു ശരീരാദികളിൽ അഭിമാനത്തെ വിട്ടു ചിദാത്മാവിനെ ശരണം പ്രാപിച്ചുപാസിക്കുമ്പോൾ സംസാരം അവസാനിച്ചു കൈവല്യപ്രാപ്തിയുണ്ടാവുകയും ചെയ്യും. ഇതുതന്നെ ബന്ധത്തിൻേറയും മോക്ഷത്തിൻെറയും സാമാന്യരൂപം.

ഇപ്രകാരം വാല്മീകിമഹർഷിയാൽ ഉപദേശിക്കപ്പെട്ട സീതാപുത്രന്മാർ അപ്പോൾത്തന്നെ ഉൽബുദ്ധരായി. ഉള്ളിൽ ജ്ഞാനനിഷ്ഠയോടും പുറമെ സംസാരഗതിക്കനുരൂപമായും അവർ ചേഷ്ടിക്കാൻ തുടങ്ങി. പിന്നീടാ രാജകുമാരന്മാർ അയോദ്ധ്യയിലെ തെരുവീഥികളിൽക്കൂടെ നടന്നു രാമായണകഥയെ പാടാൻ തുടങ്ങി. കേൾക്കുന്നവരൊക്കെ ആശ്ചര്യപ്പെട്ടു. അങ്ങിനെയിരിക്കെ ഒരു ദിവസം വാല്മീകിമഹർഷി അവരെ വിളിച്ചു ശ്രീരാമചന്ദ്രൻെറ മുമ്പിൽ പോവാനും മഹാരാജാവ് കേൾക്കാനിഷ്ടപ്പെടുന്നെങ്കിൽ കുറച്ചു പാടാനും മഹാരാജാവ് എന്തെങ്കിലും സമ്മാനം തന്നാൽ അതു വാങ്ങാതെ പോരാനും പറഞ്ഞു. അവർ അതുപ്രകാരം ചെയ്തു. മഹാരാജാവിനു വളരെ സന്തോഷമായി. തൻെറ പൂർവ്വവൃത്താന്തത്തെ കുട്ടികൾ നല്ല കവിതാശൈലിയിൽ സ്വരമാധുര്യത്തോടെ ചൊല്ലുന്നതുകേട്ടു രാജാവ് ആശ്ചര്യപ്പെടുകയും സന്തോഷിക്കുകയും ചെയ്തു. പിന്നീട് ഋഷികളുടേയും ബ്രാഹ്മണരുടേയും

പണ്ഡിതന്മാരുടേയും സദസ്സു വിളിച്ചുകൂട്ടി യാഗശാലയിൽ വച്ചു വീണ്ടും ആ കുട്ടികളെക്കൊണ്ടു രാമായണകഥയെ പാടിച്ചു. കുട്ടികളുടെ സ്വരമാധുര്യത്തിലും ഗാനമാധുരിയിലും കവിയുടെ ചമല്ക്കാരത്തിലും എല്ലാ സദസ്യരും ആശ്ചര്യപ്പെട്ടു. കുട്ടികളെ സൂക്ഷിച്ചുനോക്കിയ സദസ്യർക്ക് അവരിൽ രാമചന്ദ്രൻെറ തുല്യഭാവം പ്രത്യക്ഷമായി കാണാൻ സാധിക്കുകയും ചെയ്തു. ഇവർ ജടാവല്ക്കല ധാരികളല്ലായിരുന്നുവെങ്കിൽ രാമചന്ദ്രനോടു തുല്യസ്വരൂപികൾതന്നെ എന്നവര ന്യോന്യം അഭിപ്രായപ്പെടുകയും ചെയ്തു. സർവ്വജനങ്ങളേയും അത്യന്തം ആശ്ചര്യപ്പെടുത്തിയ ആ ഗാനസഭ പിരിയാറായപ്പോൾ ശ്രീരാമചന്ദ്രൻ ലക്ഷ്മണനെ വിളിച്ച് ആ കുട്ടികൾക്ക് പതിനായിരം പണം സമ്മാനം കൊടുക്കാൻ പറഞ്ഞു. ഉടനെത്തന്നെ ലക്ഷ്മണൻ പണം കൊണ്ടുവന്നു കൊടുത്തെങ്കിലും അവരതു സ്വീകരിച്ചില്ല. കാട്ടിൽ ഫലമൂലങ്ങളെ ആഹരിച്ചു തപസ്വികളായിക്കഴിയുന്ന തങ്ങൾക്കു പണത്തിൻെറ ആവശ്യമില്ലെന്നും നാട്ടിലുള്ളവർക്കാണ് പണത്തിൻെറ ആവശ്യമെന്നും അതിനാൽ ഇവിടെത്തന്നെ ഇരിക്കട്ടെ എന്നും പറഞ്ഞ് അവരാ ഉദാരസമ്മാനത്തെ വിനയപൂർവ്വം തിരസ്കരിച്ചു സഭ വിട്ടിറങ്ങിപ്പോന്നു. അതുംകൂടി സംഭവിച്ചപ്പോൾ മഹാരാജാവിന്നും മറ്റു സദസ്യർക്കും ആ കുട്ടികളെപ്പറ്റി കൂടുതൽ മതിപ്പും ആശ്ചര്യവുമായി. അതിൻെറ ഫലമായി അപ്പോൾമുതൽ എല്ലാവരും ആ കുട്ടികളെപ്പറ്റി കൂടുതൽ അന്വേഷിക്കാൻ തുടങ്ങി. മഹാരാജാവു ചാരന്മാർമുഖേന നിഷ്കൃഷ്ടാന്വേഷണംതന്നെ നടത്തി. അധികം താമസിയാതെ അവർ സീതാപുത്രന്മാരാണെന്നും സീതാദേവി വാല്മീകിമഹർഷിയുടെ ആശ്രമത്തി ലാണുള്ളതെന്നും വാല്മീകിയാണ് കുട്ടികൾക്കു വേണ്ടുന്ന സംസ്കാര ങ്ങളൊക്കെ ചെയ്തതെന്നും അറിവായി. ശത്രുഘ്നനോടു വാല്മീകിമഹർഷിയെ കൂട്ടിക്കൊണ്ടുവരാൻ മഹാരാജാവു കല്പിച്ചു. അതിനെ പുരസ്കരിച്ചു ശത്രുഘ്നൻ അനേകം പരിവാരങ്ങളോടുകൂടി പോയി വാല്മീകിമഹർഷിയെ ക്കണ്ടു വന്ദിച്ചു രാജകല്പന അറിയിച്ചു. അതുകേട്ടു സന്തുഷ്ടനായ വാല്മീകി അപ്പോൾത്തന്നെ അരമനയിലേയ്ക്കു യാത്രയായി. അശ്വമേധയാഗശാലയിൽവെച്ചു ഭഗവാനും വാല്മീകി മഹർഷിയും തമ്മിൽ കണ്ടു. പല വർത്തമാനങ്ങളും അന്യോന്യം പറഞ്ഞു. സീതാപരിത്യാഗം മുതൽ അതുവരെയുള്ള

സീതാവൃത്താന്തം മുഴുവൻ വാല്മീകി ശ്രീരാമചന്ദ്രനെ അറിയിച്ചു. ഭഗവാൻ വളരെ വ്യസനിച്ചു. അവസാനം ഒരിക്കൽകൂടി സീതാദേവി, ജനസമക്ഷം താൻ നിഷ്കളങ്കയാണെന്നു ബോദ്ധ്യപ്പെടുത്തുന്നപക്ഷം വീണ്ടും സ്വീകരിക്കാമെന്നു ഭഗവാൻ പറഞ്ഞു. പിറ്റേദിവസംതന്നെ സീതാദേവിയെ കൂട്ടിക്കൊണ്ടുവന്നു ജനസമക്ഷം സത്യം ചെയ്യിക്കാമെന്നു പ്രതിജ്ഞചെയ്തു വാല്മീകി അപ്പോൾത്തന്നെ മടങ്ങിപ്പോവുകയും ചെയ്തു.

മനുഷ്യരുടേയും ദേവന്മാരുടേയുമെന്നുവേണ്ട സർവ്വ ജീവികളുടേയുമിടയിൽ ആശ്ചര്യകരവും ആശാജനകവും ആയ ഈ വാർത്ത പരന്നു. ശ്രീരാമചന്ദ്രൻ വീണ്ടും സീതാദേവിയെ സ്വീകരിക്കാൻ പോവുന്നുവെന്ന വർത്തമാനത്തെ സർവ്വജീവിവർഗ്ഗവും വളരെ സന്തോഷത്തോടെ സ്വാഗതം ചെയ്തു. പിറ്റേദിവസം പ്രഭാതമായതോടെ എല്ലാ ജനങ്ങളും ദേവന്മാരും സീതാദേവിയെ കാണാനും ദേവിയുടെ സത്യവാചകത്തെ കേൾക്കാനും ഉത്സുകരായി യാഗശാലയുടെ ചുറ്റും വന്നു നിറഞ്ഞു. ക്രമേണ വാല്മീകിമഹർഷിയും സീതാദേവിയോടുകൂടി യാഗശാലയിൽ പ്രവേശിച്ചു. ശ്രീരാമചന്ദ്രനും മറ്റു രാജാക്കന്മാരും മന്ത്രിമുഖ്യന്മാരും മഹർഷിമാരും ബ്രാഹ്മണരും സാമന്തന്മാരുമെന്നുവേണ്ട വമ്പിച്ച ഒരു ജനസഞ്ചയം ദേവിയുടെ സത്യവാചകത്തെ കേൾക്കാൻ ഉൽക്കണ്ഠാപൂർവ്വം അവിടെ നിരന്നിരുന്നു. ആ നിറഞ്ഞ സഭയിൽ ആദ്യം വാല്മീകിമഹർഷിതന്നെ പല പ്രതിജ്ഞകളും ചെയ്തു. സീതാദേവി പരമനിഷ്കളങ്കയും പതിവ്രതയുമാണെന്നു താൻ ശപഥം ചെയ്യുന്നു. അതിൽ അല്പംപോലും അസത്യമുണ്ടെങ്കിൽ താനിതുവരെ ചെയ്തുവന്ന തപസ്സിന്റെ ഫലം മുഴുവനും നശിച്ചോട്ടെ എന്നും മറ്റുമാണ് വാല്മീകിയുടെ പ്രതിജ്ഞാവാചകങ്ങൾ. അതെല്ലാം കഴിഞ്ഞ് അവസാനം ദേവിതന്നെ രംഗത്തിൽ പ്രവേശിച്ചു. വിലയേറിയ തന്റെ സതീധർമ്മത്തിന്നു താനല്പംപോലും ഭംഗം വരുത്തീട്ടില്ല. ഇതു പരമാർത്ഥമാണെങ്കിൽ തന്റെ അമ്മയായ ഭൂദേവി തനിക്കു സ്ഥാനം തരട്ടെ എന്നതായിരുന്നു സീതാദേവിയുടെ സത്യവാചകം. അതു പറഞ്ഞു കഴിഞ്ഞതോടെ സർവ്വജനങ്ങളേയും ആശ്ചര്യപ്പെടുത്തുമാറ് ദേവിയുടെ മുമ്പിൽ ഭൂമിപിളർന്നു രത്നസിംഹാസനത്തോടെ ഭൂദേവി പ്രത്യക്ഷപ്പെട്ടു. സീതാദേവിയെ എടുത്തു സിംഹാസനത്തിലിരുത്തി

പെട്ടെന്നന്തർദ്ധാനവും ചെയ്തു. നോക്കിക്കണ്ടുനിന്നവരെല്ലാം ആശ്ചര്യസ്തബ്ധരായി. ശ്രീരാമചന്ദ്രൻ കഠിനമായി വ്യസനിച്ചു. എങ്കിലും വസിഷ്ഠാദികളുടെ ഉൽബോധനംകൊണ്ടു ശാന്തനാവുകയും ചെയ്തു.

അശ്വമേധയജ്ഞം കഴിഞ്ഞു അവഭൃഥസ്നാനവും കഴിഞ്ഞു ഓരോരുത്തരും അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു മടങ്ങുകയും ചെയ്തു. ധർമ്മ സംസ്ഥാപനത്തിന്നുവേണ്ടി മർത്ത്യയോനിയിൽ അവതരിച്ച സാക്ഷാൽ ശ്രീനാരായണനാകുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ തൻെറ അവതാരപ്രയോജനം നിറവേറ്റിയെന്നും ഇനിയും ഭൂമിയിൽ ഇരിക്കേണ്ട ആവശ്യമില്ലെന്നും ബോധിച്ചു സ്വർഗ്ഗാരോഹണത്തിന്നുള്ള ഒരുക്കങ്ങൾ ചെയ്യാൻ തുടങ്ങി. രാമമാതാവായ കൌസല്യാദേവിക്ക് അപ്പോൾ ബോധോദയമുണ്ടായി. തൻെറ പുത്രനായ രാമചന്ദ്രൻ മനുഷ്യനല്ല; സാക്ഷാൽ ഈശ്വരനാണ്. രാവണാദിഅധർമ്മികളെ കൊന്നു ലോകത്തിൽ ധർമ്മ സംസ്ഥാപനം ചെയ്യാൻ വേണ്ടി തൻെറ പുത്രത്വേന അവതരിച്ചതാണ്. ഇതുവരെ നടന്നതെല്ലാം ആ ഈശ്വരൻെറ ദിവ്യലീലകളാണ്. അവതാരപ്രയോജനം കഴിഞ്ഞ് ഇപ്പോൾ സ്വർഗ്ഗാരോഹണത്തിന്ന് ഒരുങ്ങിയിരിക്കയാണ് എന്നൊക്കെ ദേവിക്കറിയാൻ കഴിഞ്ഞു. എന്നാൽ ഈ സന്ദർഭംവേണ്ടപോലെ പ്രയോജനപ്പെടുത്തണമെന്നുകരുതി പണ്ട് ദേവഹൂതീദേവി തൻെറ പുത്രനായ കപിലവാസുദേവനെ സമീപിച്ചപോലെ കൌസല്യാദേവി തൻെറ പുത്രനായ ഭഗവാൻ ശ്രീരാമചന്ദ്രനെ സമീപിച്ച് ഈശ്വരബുദ്ധിയോടെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ച് അജ്ഞയായ തന്നെ സംസാരത്തിൽ നിന്നുദ്ധരിക്കണമെന്നും അജ്ഞാനസ്വരൂപമായ സംസാരത്തിൻെറ ബാധ ഇനിമേലെങ്കിലും തനിക്കുണ്ടാവാതിരിക്കത്തക്കനിലയിൽ സത്യമായ ജ്ഞാനം തനിക്കുപദേശിച്ചു തരണമെന്നും അപേക്ഷിച്ചു. അമ്മയുടെ ഏറ്റവും ആവശ്യപരമായ ചോദ്യത്തെ കേട്ടു സന്തുഷ്ടനായ ഭഗവാൻ ശ്രീരാമചന്ദ്രൻ കൌസല്യാദേവിക്കു ജ്ഞാനമുപദേശിക്കാൻ തുടങ്ങി.

കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം ഇങ്ങിനെ മൂന്നാണ് ഈശ്വരനെ അല്ലെങ്കിൽ ആത്മാവിനെ അറിയാനും പ്രാപിക്കാനുമുള്ള മാർഗ്ഗങ്ങൾ. വേണ്ടപോലെ ഉപയോഗപ്പെടുത്തുന്നപക്ഷം മൂന്നും ശ്രേഷ്ഠങ്ങളാണ്. എങ്കിലും അവയിൽവെച്ചു ഏറ്റവും സുഗമമാണ് ഭക്തിയോഗമെന്നു പറയപ്പെട്ടുവരുന്നു.

സംസാരവസ്തുക്കളിലും സംസാരാനുഭവങ്ങളിലും തീവ്രമായ വൈരാഗ്യമുണ്ടായിരിക്കണം. എങ്കിലേ ഏതു യോഗവും പ്രയോജനപ്പെടാൻ പോവുന്നുള്ളു. തീവ്രവൈരാഗ്യവും സംസാരനിവൃത്തിയുമുണ്ടാവണമെങ്കിൽ ജഗത്തിൻെറ മിഥ്യാത്വവും ദുഃഖാത്മകതയും ബോധിക്കണം. അവയെ ബോധിപ്പിക്കാറാവണമെങ്കിൽ തത്വവിചാരം ചെയ്യണം. കർമ്മങ്ങളിലും അനുഭവങ്ങളിലുമുള്ള കർത്തൃത്വവും ഭോക്തൃത്വവുമാണ് ജീവനെ ബന്ധിക്കുന്ന കയറുകൾ. അവ നിലനില്ക്കുന്നതാകട്ടെ ഇച്ഛ ഹേതുവായിട്ടുമാണ്. അതിനാൽ ആദ്യംതന്നെ സംസാരാനുഭവങ്ങളിൽ ഒന്നിലും അല്പംപോലും ഇച്ഛയില്ലാതാവണം. ഒന്നിലും ഇച്ഛയില്ലാതായിത്തീരുമ്പോൾ തികച്ചും അകർത്താവും അഭോക്താവുമാവാൻ സാധിക്കും. അങ്ങിനെ പരമനിഷ്കാമനായി ചെയ്യപ്പെടുന്ന എല്ലാ കർമ്മങ്ങളും പൂർണ്ണമായി ഈശ്വരാർപ്പണം ചെയ്കയും ഈശ്വരനെമാത്രം കാംക്ഷിക്കുകയും ചെയ്തു കൊണ്ടുള്ള ജീവിതമാണ് കർമ്മയോഗം. പ്രസ്തുത കർമ്മയോഗത്തെ വേണ്ടപോലെ ആചരിക്കുന്നപക്ഷം കാലംകൊണ്ട് ജീവൻെറ, എല്ലാ കർമ്മവാസനകളും ക്ഷയിച്ചു കർത്തൃത്വബന്ധത്തിൽനിന്നു വിടുതി കിട്ടും. കർത്തൃത്വത്തിൽനിന്നും ഭോക്തൃത്വത്തിൽനിന്നും വിടുതി കിട്ടുമ്പോൾ മാത്രമേ തന്നെ അറിയാറാവൂ. തന്നെ അറിയുമ്പോൾ മാത്രമേ തൻെറ ലക്ഷ്യത്തേയും അറിയാൻ സാധിക്കൂ.

സംസാരത്തെ മുഴുവൻ പരമദുഃഖസ്വരൂപമായി കണ്ട് എല്ലാറ്റിനേയും വെറുത്തു സച്ചിദാനന്ദസ്വരൂപനായ ഈശ്വരനെ സർവ്വാത്മനാ ശരണംപ്രാപിച്ച് ഈശ്വരനിൽ നിരതിശയമായ പ്രേമത്തെ വളർത്തലാണ് ഭക്തി. അതും തൻെറ ചിത്തസംസ്കാരത്തിന്നനുരൂപമായിരിക്കും. ഗുണസംസ്കാരങ്ങളുടെ വ്യത്യാസത്തെ അടിസ്ഥാനപ്പെടുത്തി ശാസ്ത്രങ്ങൾ ഭക്തിയെത്തന്നെ നാലായി തരംതിരിച്ചിട്ടുണ്ട്. ചിത്തത്തിൽ തമോഗുണം വളർന്നിരിക്കുമ്പോൾ രാഗദ്വേഷങ്ങളും മദമത്സരങ്ങളും വർദ്ധിച്ചിരിക്കും. അവയോടുകൂടിയായിരിക്കും ഈശ്വരപ്രേമവും വളരുന്നത്. അതുപോലെ രജോഗുണം വളർന്നിരിക്കുമ്പോൾ കർമ്മങ്ങളിലും അനുഭവങ്ങളിലുമുള്ള ഇച്ഛയും അഭിമാനവും വർദ്ധിച്ചിരിക്കും. അപ്പോഴുണ്ടാവുന്ന ഈശ്വരപ്രേമവും അതോടുകൂടിയായിരിക്കും വളരുന്നത്. സത്വഗുണത്തിൻെറ ആധിക്യമാണ് ചിത്തത്തിലുള്ളതെങ്കിൽ കർമ്മനിവൃത്തിയും

ഈശ്വരപ്രാപ്തിയുമായിരിക്കും ഇച്ഛ. അപ്പോൾ വളരുന്ന ഈശ്വരപ്രേമം അതോടുകൂടിയുമായിരിക്കും. ഗുണഭാവങ്ങൾ കേവലം അകന്ന നിലയിലുള്ള ഈശ്വരപ്രേമമേ കൈവല്യപ്രാപ്തിക്കു കാരണമാവൂ. അപ്രകാരമുള്ള ഭക്തി യാകട്ടെ അത്യന്തദുർല്ലഭവുമാണ്. ദുർല്ലഭമാണെങ്കിലും എത്ര സാഹസപ്പെട്ടും അതിനെ സമ്പാദിക്കയാണുവേണ്ടത്. ഭക്തിയുണ്ടായിക്കഴിഞ്ഞാൽ മറ്റൊന്നും വേണ്ടതില്ല. എല്ലാം താനേവന്നുചേരും. എന്നാൽ ഭക്തിയുണ്ടാവുകയെ ന്നതാവട്ടെ വളരെ വിഷമമാണ്. സകല വിക്ഷേപങ്ങളുമകന്നു ചിത്തം പരമപരിശുദ്ധമാവുമ്പോൾ മാത്രമേ നിർഗ്ഗുണയായ ഭക്തിയുണ്ടാവൂ.

ഈശ്വരൻെറ സർവ്വാത്മകതയേയും പരമനിർഗ്ഗുണതയേയും ബോധിച്ച്, സകല നാനാത്വങ്ങളേയും ഗുണഭാവങ്ങളേയും വിട്ട്, ഈശ്വരനുമായി തന്മയ തയെ പ്രാപിക്കലാണ് ജ്ഞാനയോഗം. മനുഷ്യാദിശരീരങ്ങളായും പ്രതിമ കളായും ഈശ്വരനെ ആരാധിക്കുകയും ഉപാസിക്കുകയും ചെയ്യാറുണ്ടെങ്കിലും പ്രതിമകളോ ശരീരങ്ങളോ അല്ല ഈശ്വരൻ. എല്ലാ നാമരൂപങ്ങളിൽനിന്നും ഗുണധർമ്മങ്ങളിൽനിന്നും അതീതനും സത്താമാത്രസ്വരൂപിയും സർവ്വത്ര വ്യാപ്തനുമാണ്. എങ്കിലും തൻെറ ഹൃദയത്തിലാണ് ഉപാസിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യേണ്ടത്. തന്നിൽ താനായിത്തന്നെ വിളങ്ങിക്കൊണ്ടിരിക്കുന്ന പരമേശ്വരനെ തന്നിൽത്തന്നെ കണ്ടറിഞ്ഞുണർന്നു താനായിത്തീരാതെ മറ്റു സ്ഥലങ്ങളിലോ വസ്തുക്കളിലോ അന്വേഷിക്കുന്നതെത്ര മൂഢത്വമാണ്! ഇങ്ങനെ അദ്ധ്യാത്മധർമ്മത്തെ ശരിയാംവണ്ണം മനസ്സിലാക്കി ജ്ഞാനമോ ഭക്തിയോ ഏതെങ്കിലും ഒന്നുകൊണ്ടോ അല്ലെങ്കിൽ എല്ലാം കൊണ്ടുമോ തന്നിൽ ആത്മസ്വരൂപേണ വിളങ്ങുന്ന പരമേശ്വരനെ അറിഞ്ഞു സാക്ഷാൽക്കരിക്കണം.

എന്നിങ്ങനെയാണ് ഭഗവാൻ അമ്മയായ കൌസല്യാദേവിക്കു നൽകിയ ജ്ഞാനോപദേശം. സന്തുഷ്ടയും കൃതകൃത്യയുമായ മാതാവു പുത്രനെ ലോകാചാര്യനായ സാക്ഷാൽ ഈശ്വരനായിക്കണ്ടു. പണ്ടുതന്നെ ചിത്രകൂടത്തിൽവെച്ചു കൈകേയിദേവിക്കു ഭഗവാൻ ജ്ഞാനോപദേശം ചെയ്തിട്ടു ണ്ടായിരുന്നു. അതുകൊണ്ടു കൈകേയി വളരെ മുമ്പുതന്നെ കൃതകൃത്യ യായിക്കഴിഞ്ഞിട്ടുമുണ്ടായിരുന്നു. ഈ സന്ദർഭത്തിൽ ശരീരത്തെ വിട്ടു

സ്വർഗ്ഗത്തെ പ്രാപിക്കുകയും ചെയ്തു. അധികം താമസിയാതെ ലക്ഷ്മണ മാതാവായ സുമിത്രയും സ്വർഗ്ഗതയായി. അവർ രണ്ടാളും ദശരഥനോടുകൂടി സ്വർഗ്ഗീയസുഖങ്ങളെ അനുഭവിച്ചു കൊണ്ടു സ്വർല്ലോകത്തു കഴിയാൻ തുടങ്ങി. പിന്നീടു ഭരതാദികളും അവരുടെ പുത്രന്മാരുമൊക്കെ പലേടത്തും നഗരം നിർമ്മിക്കുകയും ഭരണം നടത്തുകയുമെല്ലാം ചെയ്യുന്നുണ്ട്. അങ്ങിനേയും കാലം കുറെകഴിഞ്ഞു. അങ്ങിനെയിരിക്കേ ഒരു ദിവസം അസാധാരണ മായൊരു വിശേഷസംഭവമുണ്ടായി.

ശ്രീരാമചന്ദ്രനും പരിവാരങ്ങളും പതിവുപോലെ നിത്യകൃത്യങ്ങളൊക്കെ കഴിഞ്ഞു സ്വസ്ഥമായിരിക്കുമ്പോൾ പണ്ടൊരിക്കലും കണ്ടിട്ടില്ലാത്ത ഒരു താപസൻ അരമനയിലേയ്ക്കു കയറിവന്നു. ലക്ഷ്മണനാണദ്ദേഹത്തെ ആദ്യം കണ്ടതും കുശലപ്രശ്നം ചെയ്തതും. ആവശ്യമെന്താണെന്നന്വേഷിച്ചപ്പോൾ മഹാരാജാവിനെ കാണാൻ വന്നതാണെന്നു വ്യക്തമാക്കി. ലക്ഷ്മണൻ വേഗത്തിൽ ഭഗവാനെ വിവരമറിയിച്ചു. ഭഗവാൻെറ ആജ്ഞപ്രകാരം അദ്ദേഹത്തെ ലക്ഷ്മണൻ അകത്തു മഹാരാജാവിന്നടുക്കലേയ്ക്കാനയിച്ചു. കാഴ്ചയിൽ യോഗ്യ നെന്നു തോന്നുന്ന അദ്ദേഹത്തെ ഭഗവാൻ വേണ്ടപോലെ ഉപചരിച്ചിരുത്തി കുശലപ്രശ്നം ചെയ്തശേഷം വന്ന കാര്യത്തെപ്പറ്റി അന്വേഷിച്ചു. അതിപ്രധാനമായ ഒരു കാര്യം അറിയാൻ വന്നതാണ്. എന്നാൽ അതാരും കേൾക്കാനോ കാണാനോ അറിയാനോ പാടില്ല. മൂന്നാമതൊരാൾ ഇവിടെ ഉണ്ടാവാൻ പാടില്ല. അങ്ങനെയായാൽ കാര്യം പറയാം എന്നാണ് താപസൻെറ ആദ്യത്തെ വാക്ക്. ഭഗവാൻ അതു കേട്ടതോടെ ലക്ഷ്മണനെ വിളിച്ചു ദ്വാരപ്രവേശത്തു കാവൽനില്ക്കാനാജ്ഞാപിച്ചു. ഒരു ജീവിയും അകത്തു കടന്നുവരാൻ പാടില്ല. സംഭാഷണത്തിനിടയിൽ അഥവാ ആരെങ്കിലും കടന്നുവരാനിടയായാൽ അപ്പോൾത്തന്നെ അവനെ നിഗ്രഹിക്കുമെന്നു ഭഗവാൻ പ്രതിജ്ഞയും ചെയ്തു. അതുപ്രകാരം ലക്ഷ്മണൻ ദ്വാരപ്രദേശത്ത് അതിജാഗ്രതയോടെ കാവൽ നില്ക്കുകയും ചെയ്തു.

അനന്തരം ഭഗവാനും ആ താപസശ്രേഷ്ഠനുംകൂടി സംഭാഷണമാരംഭിച്ചു. അദ്ദേഹം ആരാണെന്നാണ് ഭഗവാനാദ്യം അറിയുവാനുള്ള ഇച്ഛയുണ്ടായത്. അതിനെപ്പറ്റിത്തന്നെ ആദ്യം ചോദ്യമാരംഭിച്ചു. സർവ്വത്തേയും സംഹരിക്കുന്ന

കാലശക്തിയാണ് താനെന്നും ബ്രഹ്മദേവൻെറ നിർദ്ദേശപ്രകാരം സ്വരൂപത്തെ പ്രാപിച്ച് ഇവിടെ ബ്രഹ്മസന്ദേശത്തെ അറിയിക്കാൻ വന്നതാണെന്നും താപസൻ വ്യക്തമാക്കി. ഭൂമിയിൽ ദുഷ്ടനിഗ്രഹവും ശിഷ്ടപരിപാലനവുമാകുന്ന ധർമ്മസംസ്ഥാപനത്തിന്നു വേണ്ടി അവതരിച്ച സാക്ഷാൽ നാരായണനാണല്ലോ അവിടുന്ന്. അവതാരപ്രയോജനം മിക്കവാറും അവസാനിച്ചു കഴിഞ്ഞു. കാലവും വളരെയായി. അതിനാൽ ഇനി താമസിയാതെ ഭൂലോകത്തെ വിട്ടു സ്വർല്ലോകത്തേയ്ക്കെഴുന്നള്ളണം. ഇതാണ് ബ്രഹ്മദേവൻെറ സന്ദേശത്തിൻെറ ചുരുക്കം. ഈ വിഷയത്തെ താപസവേഷധാരിയായ കാലൻ വളരെ വിസ്തരിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നതിൻ മദ്ധ്യേ ദുർവ്വാസസ്സുമഹർഷിയും കയറിവന്നു. ലക്ഷ്മണൻ അനുനയവാക്കുകളെക്കൊണ്ട് അദ്ദേഹത്തെ അകത്തുവിടാതെ നിർത്താൻ വളരെ ശ്രമിച്ചുനോക്കി. പക്ഷേ ഫലിച്ചില്ല. ഇനിയും തന്നെ താമസിപ്പിക്കുന്നപക്ഷം വംശത്തെ മുഴുവൻ ശപിച്ചു ഭസ്മമാക്കുമെന്നായി ദുർവ്വാസസ്സ്. ലക്ഷ്മണനു ഭയമായി. എന്തുചെയ്യേണ്ടുവെന്നറിയാതെ വിഷമിച്ചു. അവസാനം ശാപംകൊണ്ട് അനേകമാളുകൾ നശിക്കുന്നതിനേക്കാൾ താൻ ഒരാൾ നശിക്കുന്നതാണ് നല്ലതെന്നു തോന്നി. അതിനാൽ ലക്ഷ്മണൻ ഭഗവാനോടു വിവരമറിയിക്കാൻ വേണ്ടി സംഭാഷണമദ്ധ്യേ അകത്തേയ്ക്കു കടന്നുചെന്നു. ലക്ഷ്മണനെ കണ്ടതോടെ താപസൻ സംഭാഷണം നിർത്തി ഭഗവാനോടു യാത്ര പറഞ്ഞു പിരിഞ്ഞുപോവുകയും ചെയ്തു. ഭഗവാൻ എല്ലാപ്രകാരത്തിലും സ്വർഗ്ഗാരോഹണത്തിന്നു തയ്യാറാവുകയും ചെയ്തു. പിന്നീടു ദുർവ്വാസസ്സുമഹർഷിയെക്കണ്ട് അദ്ദേഹത്തിൻെറ ആവശ്യത്തേയും നിറവേറ്റി പറഞ്ഞയച്ചു. അനന്തരം ഭഗവാൻ വളരെ കുണ്ഠിതപ്പെട്ടു. തൻെറ പ്രതിജ്ഞ നിറവേറണമെങ്കിൽ ലക്ഷ്മണനെ കൊല്ലണം. ഇതാണ് കുണ്ഠിതത്തിന്നു കാരണം. അനന്തരം വസിഷ്ഠാദിപുരോഹിതന്മാരേയും സുമന്ത്രാദിമന്ത്രിമുഖ്യന്മാരെയുമൊക്കെ വിളിച്ചു വരുത്തി. സഭയിൽവെച്ചു ഭഗവാൻ കാര്യമെല്ലാം പറഞ്ഞു. ലക്ഷ്മണനെ ഉപേക്ഷിച്ചാലും പ്രതിജ്ഞയെ ഉപേക്ഷിക്കാൻ പാടില്ലെന്നാണെല്ലാവരുടേയും അഭിപ്രായം. ലക്ഷ്മണനും അതിനെത്തന്നെ ബലമായി വാദിച്ചു. അവസാനം കൊല്ലുന്നതും ഉപേക്ഷിക്കുന്നതും തുല്യമാണെന്ന നിലയിൽ ലക്ഷ്മണനെ ഉപേക്ഷിക്കാൻ തീർച്ചപ്പെടുത്തി. അതുപ്രകാരം

ലക്ഷ്മണനോട് ഇഷ്ടംപോലെ എവിടെയെങ്കിലും പൊയ്ക്കൊള്ളുവാൻ കല്പിച്ചു ഭഗവാൻ.

ലക്ഷ്മണൻ പോയശേഷം അസഹ്യമായ പശ്ചാത്താപംകൊണ്ടും വ്യസനംകൊണ്ടും ആർത്തനായി ഭഗവാൻ. ഭരതനെ പട്ടാഭിഷേകം കഴിച്ചു രാജാവാക്കി താനും ലക്ഷ്മണനെ അനുഗമിക്കയാണെന്നു പറഞ്ഞു പുറപ്പെട്ടു ഭഗവാൻ. അപ്പോൾ സർവ്വജനങ്ങളും വല്ലാതെ വ്യസനിച്ചു പരവശരായി നിലത്തുവീണുരുണ്ടു നിലവിളിക്കാൻ തുടങ്ങി. വസിഷ്ഠമഹർഷി ആ ദയനീയരംഗത്തെക്കണ്ടു മനസ്സലിഞ്ഞു ഭഗവാനോട് അവരെയെല്ലാം സമാധാനിപ്പിക്കാൻ പറഞ്ഞു. അനന്തരം എല്ലാവരും ഭഗവാൻെറ ഒരുമിച്ച് എവിടേയ്ക്കും പോവാൻ തയ്യാറാണെന്നറിയിച്ചപ്പോൾ സർവ്വജനങ്ങളോടുംകൂടി പ്രഭാതത്തിൽ സരയൂനദിയിലിറങ്ങി മനുഷ്യശരീരത്തെവിട്ടു സാക്ഷാൽ വൈകുണ്ഠമൂർത്തിയായി എല്ലാവർക്കും ദർശനം കൊടുത്തന്തർദ്ധാനം ചെയ്തു. ഭഗവാനെ അനുഗമിച്ച മറ്റുള്ളവരും ശരീരം വിട്ടു ഭഗവാനോടുകൂടി ഐക്യത്തെപ്രാപിച്ചു എന്നിപ്രകാരമാണ് ഭഗവാൻ ശ്രീപരമേശ്വരൻ ശ്രീപാർവ്വതീദേവിയോട് ഉത്തരരാമായണകഥയെ പറഞ്ഞവസാനിപ്പിച്ചത്.





# ആനന്ദകുടീരം പ്രസിദ്ധീകരണങ്ങൾ

## കന്യാകുമാരി – 629 702

## ശ്രീമദ്‌സ്വാമി ജ്ഞാനാനന്ദസരസ്വതി തിരുവടികളാൽ

## എഴുതപ്പെട്ട ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | മഹാഭാരതസാരസർവ്വസ്വം<br>(ഒന്നും രണ്ടും ഭാഗങ്ങൾക്ക്) | 350-00 |
| 2. | രാമായണതത്വം | 200-00 |
| 3. | യോഗരാമായണം | 6-00 |
| 4. | രാമഗീത | 10-00 |
| 5. | സനൽസുജ്ജാതീയം | 20-00 |
| 6. | ശ്രീമദ്‌ഭഗവദ്‌ഗീത | 70-00 |
| 7. | ഭഗവൽഗീതാ സംഗ്രഹം | 15-00 |
| 8. | ഉത്തരഗീത | 6-00 |
| 9. | സമ്പൂർണ്ണ ഭാഗവതരഹസ്യം | 300-00 |
| 10. | ഭാഗവത മാഹാത്മ്യം | 20-00 |
| 11. | ഉദ്ധവോപദേശം | 20-00 |
| 12. | ഗോപികാഗീതം | 6-00 |
| 13. | വിഷ്‌ണുപുരാണസംഗ്രഹം | 40-00 |
| 14. | ബ്രഹ്മസൂത്രം | 70-00 |
| 15. | പാതഞ്ജലയോഗദർശനം | 21-00 |
| 16. | സാംഖ്യദർശനം | 60-00 |
| 17. | നാരദ ഭക്തിസൂത്രം | 14-00 |
| 18. | യോഗസമന്വയം | 12-00 |
| 19. | ഈശാവസ്യോപനിഷത്ത് | 5-00 |
| 20. | കേനോപനിഷത്ത് | 7-00 |
| 21. | കഠോപനിഷത്ത് | 16-00 |
| 22. | പ്രശ്‌നോപനിഷത്ത് | 12-00 |
| 23. | മുണ്‌ഡകോപനിഷത്ത് | 12-00 |
| 24. | മാണ്‌ഡൂക്യോപനിഷത്തും<br>ഗൌഢപാദകാരികയും | 30-00 |

| | | |
|---|---|---|
| 25. | ഐതരേയോപനിഷത്ത് | 6-00 |
| 26. | കൈവല്യോപനിഷത്ത് | 6-00 |
| 27. | ശ്വേതാശ്വതരോപനിഷത്ത് | 25-00 |
| 28. | നാരായണാഥർവ്വശിരോപനിഷത്ത് | 5-00 |
| 29. | ബ്രഹ്മബിന്ദൂപനിഷത്ത് | 5-00 |
| 30. | വേദാന്തവിജ്ഞാനം | 125-00 |
| 31. | പഞ്ചദശി | 100-00 |
| 32. | ലഘുയോഗവാസിഷ്ഠ സംഗ്രഹം | 35-00 |
| 33. | അഷ്ടാവക്രഗീത | 30-00 |
| 34. | ആത്മാനാത്മവിവേകം | 10-00 |
| 35. | വിജ്ഞാനനൗക | 6-00 |
| 36. | അദ്വൈതാനുഭൂതി | 10-00 |
| 37. | ദൃക്ദൃശ്യവിവേകം | 12-00 |
| 38. | സ്വാത്മനിരൂപണം | 16-00 |
| 39. | സർവ്വവേദാന്തസിദ്ധാന്ത സാരസംഗ്രഹം | 75-00 |
| 40. | അപരോക്ഷാനുഭൂതി | 16-00 |
| 41. | വിവേകചൂഡാമണി | 80-00 |
| 42. | ശ്രീമദ് അയ്യപ്പഗീത | 12-00 |
| 43. | ദക്ഷിണാമൂർത്തിസ്തോത്രം | 8-00 |
| 44. | ഹരിമീഡേ സ്തോത്രം | 10-00 |
| 45. | ശങ്കരസ്തോത്ര രത്നാകാരം | 20-00 |
| 46. | ജപയോഗം | 20-00 |
| 47. | ബ്രഹ്മജ്ഞാനാവലി | 5-00 |
| 48. | ആശ്രമഭജനാവലി | 10-00 |
| 49. | ഹരിനാമകീർത്തനം | 40-00 |
| 50. | വൈരാഗ്യം | 8-00 |
| 51. | ശ്രീകൃഷ്ണ ശരണാഗതി | 20-00 |
| 52. | നന്മയുടെ ഓളങ്ങൾ | 6-00 |
| 53. | അയ്യപ്പഭഗവാൻ | 18-00 |
| 54. | കേദാരഖണ്ഡം | 15-00 |
| 55. | സദാചാരജീവിതം | 3-00 |
| 56. | സാംബപഞ്ചാശിക | 18-00 |
| 57. | നാമപ്പതി | 5-00 |
| 58. | THE MYSTIC MEANING OF SREEMAD BHAGAVATAM | 300-00 |

# സ്വാമി ജ്ഞാനാനന്ദസരസ്വതി

**(1910 - 1997)**



മുൻകാലത്ത് വള്ളുവനാട്ടുതാലൂക്കിൽ പെട്ടിരുന്നതും ഇപ്പോൾ ഒറ്റപ്പാലം താലൂക്കിൽ ഉൾപ്പെടുത്തിയിട്ടുള്ളതുമായ കരിമ്പുഴ എന്ന പ്രകൃതിരമണീയമായ കൊച്ചുഗ്രാമത്തിൽ 1085 മകരമാസം ഉത്രട്ടാതി നക്ഷത്രത്തിൽ പടിഞ്ഞാറേ പുതിയവാരിയത്ത് കുഞ്ഞിക്കുട്ടിവാരസ്യാരുടേയും വെള്ളിനേഴി പുലിക്കൽ വാരിയത്ത് കൃഷ്ണവാരിയരുടെയും പുത്രനായി ഗോവിന്ദൻ ജനിച്ചു. മൂന്നാമത്തെ വയസ്സിൽത്തന്നെ നാട്ടാചാരപ്രകാരം എഴുത്തിനിരുത്തി. എന്നാൽ ഗോവിന്ദൻെറ വിദ്യാഭ്യാസം ആ കൊച്ചുഗ്രാമത്തിലെ പ്രൈമറി സ്ക്കൂളിൽ ഒതുങ്ങിനിന്നു. അന്നൊന്നും ഗോവിന്ദനിൽ ബുദ്ധിപരമായ പ്രത്യേക കഴിവുകൾ ഒന്നും തന്നെ കണ്ടിരുന്നില്ല.

ചുറ്റുപാടുകളുടെ പ്രേരണനിമിത്തം പത്തുപതിനാറു വയസ്സുവരെ തുടർന്നിരുന്ന ഈ നില പിന്നീട് വ്യത്യാസപ്പെടുവാൻ തുടങ്ങി. ഗോവിന്ദൻ വളഞ്ഞും തിരിഞ്ഞും ഒരു ജീവനോപായവും തേടി അന്ന് ആര്യവൈദ്യശാലയുടെ കോഴിക്കോടുബ്രാഞ്ചിൽ വൈദ്യനായിരുന്ന കുഞ്ഞൻവാരിയരുടെ അടുക്കൽ വന്നുചേരുകയും സംസ്കൃതപഠനം ആരംഭിക്കുകയും ചെയ്തു. അവിടുത്തെ ഒരു പ്രവർത്തകനായി ജോലിയും നോക്കിയിരുന്നു. അക്കാലത്തും ഗോവിന്ദനിൽ അസാധാരണമായ പ്രതിഭയോ ബുദ്ധിവികാസമോ പ്രത്യക്ഷപ്പെട്ടിരുന്നില്ല. 1930 ഡിസംബർ മാസത്തിൽ ഗോവിന്ദൻ പ്രവൃത്തി രാജിവെച്ചു അവിടേനിന്നും പോകുകയുണ്ടായി.

പിന്നെ രണ്ടു പന്തീരാണ്ടു കാലത്തേയ്ക്കു ഗോവിന്ദൻെറ വിവരങ്ങളൊന്നുമില്ല. എന്നാൽ എറണാകുളത്തോ തൃപ്പൂണിത്തുറയോ ഗോവിന്ദൻ പഠിക്കുന്നുണ്ടെന്നും മറ്റും അറിയുവാനിടവന്നിട്ടുണ്ട്. പ്രസിദ്ധ പണ്ഡിതനായ തൃപ്രങ്ങോട്ട് അച്യുതവാരിയരുടെ ശിക്ഷണത്തിലും വിദ്യാഭ്യാസം നടത്തുന്നതായി കേട്ടിട്ടുണ്ട്. അക്കാലത്തു തന്നെ ഭാഗവത സപ്താഹവും മറ്റും ഭംഗിയായി നടത്തുന്നതായി അറിയുവാനും ഇടവന്നിട്ടുണ്ട്. ആ പുതിയവാരിയത്തു ഗോവിന്ദനാണ് ആദ്ധ്യാത്മികരംഗത്ത് കേരളത്തിൻെറ അഭിമാനസ്തംഭമായും അദ്വിതീയനായും പരിലസിച്ചുവന്നിരുന്ന ജ്ഞാനാനന്ദസരസ്വതി. അദ്ദേഹം ആത്മാനുഭൂതിവന്ന ശിവാനന്ദസ്വാമിജിയിൽനിന്നു സംന്യാസം സ്വീകരിച്ചു ഋഷീകേശത്തിലും മറ്റു ഹിമാലയ പ്രാന്തങ്ങളിലും വളരെകാലം സഞ്ചരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ പരമപുരുഷാർത്ഥം എന്ന വേദാന്ത മാസികയും അതുമുഖേന പുറത്തിറക്കിയ അനവധി ഹിന്ദുമത ഗ്രന്ഥങ്ങളും സ്വാമിജിയുടെ അപാര പാണ്ഡിത്യത്തിൻെറ തെളിവാണ്.

സ്വാമിജിയുടെ പ്രധാന പ്രസിദ്ധീകരണങ്ങളുടെ പട്ടിക അവസാനം കൊടുത്തിട്ടുണ്ട്. അവ ഓരോ ഗ്രന്ഥവും ആദ്ധ്യാത്മിക പന്ഥാവിൽ ചരിക്കുന്ന ഓരോരുത്തർക്കും ഒരു മാർഗ്ഗ ദർശിയും തണ്ണീർ പന്തലുമായി വർത്തിച്ചുപോരുന്നു.

സംസ്കൃതത്തിൽ വേണ്ടത്ര പരിജ്ഞാനമുള്ളവർക്കു പോലും മനസ്സിലാക്കുവാൻ പ്രയാസമുള്ള വേദങ്ങളും ഇതിഹാസങ്ങളും പുരാണങ്ങളും മറ്റും കേവലം മലയാള ഭാഷമാത്രം അറിയുന്നവർക്കുപോലും കരതലാമലകംപോലെ വ്യക്തമായി മനസ്സിലാക്കുവാൻ സ്വാമിജിയുടെ ഗ്രന്ഥങ്ങൾ സഹായിക്കുമെന്ന പരമാർത്ഥം പറയുമ്പോൾ അദ്ദേഹത്തിൻെറ പാണ്ഡിത്യവും ലളിതവും സരളവുമായ ഭാഷയിൽ അതിഗഹനങ്ങളായ തത്ത്വങ്ങൾ പ്രകാശിപ്പിക്കുവാനുള്ള അനിതരസാധാരണമായ കഴിവും ഊഹിക്കാവുന്നതാണ്. സ്വാമിജിയുടെ ഓരോ ഗ്രന്ഥവും ഓരോ അനർഘമായ രത്നമാണ്.

പ്രസാധകർ

ആനന്ദകുടീരം പ്രസിദ്ധീകരണം, കന്യാകുമാരി